# എം.കെ.രാമചന്ദ്രൻ

തൃശൂർ ജില്ലയിലെ കേച്ചേരി സ്വദേശി.

പരേതരായ മച്ചിങ്ങൽ കൃഷ്ണനൻ എഴുത്തച്ഛന്റേയും, വിയ്യൂർ നാരങ്ങളിൽ വടക്കെ വളപ്പിൽ ദേവകിയമ്മയുടെയും മകൻ. കേച്ചേരി യു.പി.സ്കൂൾ, പുറ്റേക്കര സെന്റ് ജോർജ് ഹൈസ്കൂൾ, ശ്രീകേരളവർമ്മ കോളേജ്, സെന്റ് തോമസ് കോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം.

ഔദ്യോഗിക കാലഘട്ടം 15 വർഷത്തോളം വിദേശത്ത്. ആദ്ധ്യാത്മികമേഖലകളിൽ സജീവമായി രംഗത്തുണ്ട്. ആനുകാലികങ്ങളിൽ എഴുതാറുണ്ട്. ഹിമാലയത്തിലെ പ്രധാനപ്പെട്ട എല്ലാ സ്ഥലങ്ങളും ഭാരതത്തിലെ പ്രധാനപ്പെട്ട എല്ലാ മഹാക്ഷേത്രങ്ങളും സന്ദർശിച്ചിട്ടുണ്ട്. *ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര, തപോഭൂമി ഉത്തരഖണ്ഡ്, ആദികൈലാസ യാത്ര, ദേവഭൂമിയിലൂടെ* എന്നിവ കൃതികൾ. *ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര* എന്ന കൃതിയ്ക്ക് 2005-ലെ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചു. 2009-ലെ പ്രൊഫ: എൻ.പി. മന്മഥൻ സ്മാരക അക്ഷയ നാഷണൽ അവാർഡിനർഹനായി. 2013 ഏപ്രിൽ 4-ാം തിയ്യതി ശ്രീ ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് രാജമുദ്ര നൽകി ആദരിക്കുകയും "ഹിമാലയജ്ഞാന സത്മ" എന്ന ബഹുമതി സമ്മാനിക്കുകയും ചെയ്തു.

വിലാസം:

Post Box No: 516,
Thrissur City P.O
Thrissur - 680 020, Keralam
Mobile: 9846038554
ramachandran.machingal@gmail.com
www.mkramachandran.org

## സമർപ്പണം...

അച്ഛൻ, അമ്മ, വല്ല്യച്ഛൻ
പണ്ഡിതരത്നം കെ.പി.നാരായണപ്പിഷാരോടി
കെ.എൻ.കൃഷ്ണൻ നമ്പൂതിരിപ്പാട് എന്നിവർക്ക്....

"ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃപ്രവിശന്തി യദ്വൽ
തദ്വൽകാമാ യം പ്രവിശന്തി സർവേ
സ ശാന്തിമാപ്നോതി ന കാമകാമീ."

(-ശ്രീമദ് ഭഗവദ്ഗീത 2-70)

# ആമുഖം

ഹിമാലയയാത്ര എന്നു കേട്ടാൽ പൊതുവെ ഭാരതീയർ ആകാംക്ഷാഭരിതരാകും. അതിപുരാതനകാലം മുതൽക്കേ നമ്മൾ ആ വികാരം ഉൾക്കൊള്ളുന്നവരാണ്. പാർവ്വതീ-പരമേശ്വരന്മാരുടെ ആസ്ഥാനം, മഹാവിഷ്ണുവിന്റെ ബദര്യാശ്രമം, പുണ്യനദികളായ ഗംഗ, യമുന, മന്ദാകിനി, അളകനന്ദാ, സരസ്വതി, ബ്രഹ്മപുത്ര, സിന്ധു എന്നിവയുടെ ഉദ്ഭവസ്ഥാനം, ഋഷീശ്വരന്മാരുടെയും യോഗികളുടെയും സംന്യാസിമാരുടെയും വിഹാരഭൂമി, പുരാണപ്രധാനമായ സ്ഥലങ്ങളുടെ കേദാരം തുടങ്ങി നിരവധി ഘടകങ്ങൾ ഓരോ മനസ്സിലും ഉടനെ പൂത്തുവിരിയും.

ഹിമാലയയാത്രയുടെ തുടക്കത്തിൽ ഞാൻ സ്വകാര്യ ട്രാവൽഏജൻസികൾ മുഖേനയാണ് യാത്ര ചെയ്തത്. പ്രധാനപ്പെട്ട സ്ഥലങ്ങൾ സന്ദർശിക്കാം എന്നല്ലാതെ, ഹിമാലയത്തിന്റെ മുഴുവൻ സത്തയും ഉൾക്കൊള്ളാൻ ഇത്തരത്തിലുള്ള യാത്ര കൊണ്ട് സാധിക്കുകയില്ലെന്ന് ക്രമേണ ബോധ്യമായി. കുറവൻ കൂട്ടിലടച്ച തത്തയേയുംകൊണ്ട് ഊരുചുറ്റുന്നതുപോലെയുള്ള ഒരനുഭവം മാത്രമേ ഇത്തരം യാത്രകൾ നമുക്ക് പകർന്നുതരികയുള്ളൂ. സംഘാടകരെ പഴിപറയുന്നതിൽ അർഥമില്ല. നിശ്ചിതസമയത്തിനുള്ളിൽ നിരവധി തീർഥാടകരെ ഇത്രയും ദൂരം കൊണ്ടുപോയി, യാത്ര പൂർത്തീകരിച്ചു തിരിച്ചെത്തിക്കുവാൻ നിശ്ചയമായിട്ടും സമയക്രമങ്ങളും മറ്റു നിബന്ധനകളും ചിട്ടകളും അനിവാര്യമാണ്. ഹിമഗിരിശൃംഗങ്ങളുടെ ഔന്നത്യത്തിനു മുമ്പിൽ പകച്ചുനോക്കി നില്ക്കുവാനോ, ഞൊടിയിടയിൽ രൗദ്രഭാവം കൈക്കൊള്ളുന്ന കാർമേഘക്കൂട്ടങ്ങളുടെ വായുവേഗത്തിലുള്ള നീക്കങ്ങൾ ശ്രദ്ധിച്ചാസ്വദിക്കുവാനോ, വിവിധഭാവത്തിലും രൂപത്തിലുമുള്ള നദികളുടെ നീരൊഴുക്കുകൾ ശ്രദ്ധിച്ചിരിയ്ക്കുവാനോ, നിലാവിൽ മുങ്ങിക്കിടക്കുന്ന ഹിമഭൂമികൾ കണ്ടാസ്വദിക്കുവാനോ, അപകടകാരികളായ ഹിമാനികൾ താണ്ടിക്കടന്ന് ദുർഘടമായ ഹിമസൈകതങ്ങളിൽ എത്തിച്ചേരാനോ, സൂര്യോദയവും അസ്തമയവും ഹിമശൃംഗങ്ങളിൽ ചാലിച്ചുചാർത്തുന്ന നിറക്കൂട്ടുകൾ കൺകുളിർക്കെ കാണാനോ, ദേവദാരുവൃക്ഷങ്ങളെ തഴുകി ഒഴുകിയെത്തുന്ന സംശുദ്ധമായ സുഗന്ധമാരുതനെ മതിവരുവോളം ശ്വസനംചെയ്ത് നിർവൃതി പൂകാനോ സ്വകാര്യഏജൻസികൾ സംഘടിപ്പിക്കുന്ന യാത്രകളിൽ സാധ്യമാവില്ലല്ലോ.

ഹിമാലയത്തിൽ ഒറ്റയ്ക്ക് സഞ്ചരിയ്ക്കുവാൻ എന്നെ പ്രേരിപ്പിച്ചതും മേൽപ്പറഞ്ഞ ഘടകങ്ങളാണ്. അതുകൊണ്ടുതന്നെ അത്യപൂർവമായ പല അനുഭവങ്ങളും എനിയ്ക്കുണ്ടായി. നിരവധി തവണ ചതുർധാമങ്ങളിലൂടെ യാത്ര ചെയ്തു. ഇവിടേയ്ക്കുള്ള യാത്രകൾ ഒന്നിച്ചും, ഘട്ടംഘട്ടമായും നടത്തിയിട്ടുണ്ട്. 2004 ഫെബ്രുവരി, മേയ്, സെപ്താംബർ, നവംബർ, 2005 മെയ് മാസങ്ങളിൽ നടത്തിയ യാത്രകളും

ഉൾക്കൂട്ടത്തിൽപ്പെടുന്നു. ഹിമാലയത്തിലേയ്ക്ക് ഞാൻ നടത്തിയ യാത്രകളുടെ മൊത്തം എണ്ണം നോക്കുമ്പോൾ പലപ്പോഴും അന്തംവിട്ടുപോകാറുണ്ട്. എന്നിട്ടും, പൂർണസംതൃപ്തി തോന്നുന്നില്ല എന്നതാണ് സത്യം.

ഹിമാലയയാത്രാവിവരണം, ഒരു കൗതുകത്തിനുവേണ്ടി, ആദ്യം എഴുതിയത് 1999 ൽ ആണ്. ബദരീനാഥിലേയ്ക്കും കേദാർനാഥിലേയ്ക്കുമുള്ള യാത്രകളുടെ വിസ്തരിച്ച ഒരു വിവരണമായിരുന്നു അത്. കാളിദാസന്റെ കുമാരസംഭവത്തിലെ ഒന്നാംശ്ലോകത്തിന്റെ ഒരു സംശയവുമായി എന്റെ ഗുരുനാഥനായ പണ്ഡിതരത്നം കെ.പി.നാരായണപ്പിഷാരോടിമാസ്റ്ററുടെ തിരുസന്നിധിയിൽ എത്തിപ്പെട്ടതും ഈ രചനയ്ക്കുവേണ്ടിയായിരുന്നു. അതൊരു തുടക്കമായിരുന്നു... മുപ്പതുവർഷങ്ങൾക്കു ശേഷം വീണ്ടും ഗുരുസന്നിധിയിൽ. പഠനവും, മാസ്റ്ററുടെ സ്വകാര്യയാത്രകളും മറ്റുമായി സമയം കടന്നുപോയി. ഗുരുവായൂർ ദേവസ്വംവക 'ഭക്തപ്രിയ' മാസികയുടെ പത്രാധിപരായിരുന്നു അന്ന് മാസ്റ്റർ. ഭക്തപ്രിയയുടെ രണ്ടു ലക്കങ്ങളിലായി ബദരീ-കേദാർ യാത്രാവിവരണം സംക്ഷിപ്തരൂപത്തിൽ പ്രസിദ്ധീകരിച്ചു. സഞ്ചാരസാഹിത്യരചനയുമായി ഞാൻ സാഹിത്യലോകത്ത് രംഗപ്രവേശനം ചെയ്തത് 'ഭക്തപ്രിയ'യിലൂടെ ആയിരുന്നു. ഈ രചന ഒന്നുകൂടി വിസ്തരിച്ചെഴുതി ഒരു സമ്പൂർണ യാത്രാവിവരണഗ്രന്ഥമായി പ്രസിദ്ധീകരിക്കണമെന്ന് എന്നെ നിർബന്ധിച്ചതും പിഷാരോടിമാസ്റ്ററാണ്. പുസ്തകം പൂർത്തിയാകുന്നതിനുമുമ്പുതന്നെ പ്രിയശിഷ്യനുവേണ്ടി ഗുരുനാഥൻ അവതാരികയും, സ്വന്തം കൈയക്ഷരത്തിൽ, എഴുതിത്തന്നു... 'തപോഭൂമി ഉത്തരഖണ്ഡി'ന്റെ ആരംഭം ഇതാണ്. പക്ഷെ, ഈ പുസ്തകത്തിന്റെ രചന നീണ്ടുപോയി. വിദേശമന്ത്രാലയത്തിന്റെ കീഴിൽ കൈലാസ്-മാനസസരസ്സ് യാത്രയ്ക്ക് എന്നെ തിരഞ്ഞെടുത്തപ്പോൾ ഏറ്റവും ആഹ്ളാദിച്ചത് മാസ്റ്ററാണ്. യാത്ര കഴിഞ്ഞെത്തിയപ്പോൾ, കൈലാസ് യാത്രാവിവരണമാവട്ടെ ആദ്യം എന്നു നിർദ്ദേശിച്ചതും മാസ്റ്ററാണ്. 'ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര' എന്ന എന്റെ രണ്ടാമത്തെ രചന ആദ്യം പുറത്തുവന്നത് അങ്ങനെയാണ്. മഹാമഹോപാദ്ധ്യായ പണ്ഡിതരത്നം കെ.പി.നാരായണപ്പിഷാരോടി അവസാനമായി അവതാരിക എഴുതിയതും ഈ കൃതിയ്ക്കാണ്...

ഹിമാലയത്തെക്കുറിച്ച് പറയുമ്പോഴൊക്കെ പിഷാരോടിമാസ്റ്റർ ശ്രീശങ്കരാചാര്യരെ സ്മരിക്കാറുണ്ട്. കേരളീയർ ആ മഹാത്മാവിനെ വേണ്ടതുപോലെ മനസ്സിലാക്കിയിട്ടില്ല എന്ന് അദ്ദേഹം കുണ്ഠിതപ്പെടാറുമുണ്ട്. മഹാപണ്ഡിതനായിരുന്ന ഡോ.കുഞ്ഞുണ്ണിരാജയ്ക്ക്വേണ്ടി തയ്യാറാക്കിയ ചില കുറിപ്പുകൾ, ശ്രീശങ്കരാചാര്യരെക്കുറിച്ചെഴുതുമ്പോൾ അതിൽ ചേർക്കാനായി എനിക്കു തന്നതും ഇക്കാരണത്താലാണ്. എന്തായാലും, 'തപോഭൂമി ഉത്തരഖണ്ഡ്' അതിന്റെ പൂർണരൂപത്തിൽ കാണുവാൻ മാസ്റ്റർക്ക് യോഗമുണ്ടായില്ല എന്ന വസ്തുത എന്നെ ദുഃഖിപ്പിയ്ക്കുന്നു...

ഹിമാലയയാത്രയ്ക്ക് കേരളസാഹിത്യഅക്കാദമിയുടെ പ്രോത്സാഹനം ലഭിച്ച വസ്തുതയും ഞാൻ നന്ദിപൂർവം ഓർക്കട്ടെ. ആർഷസംസ്കാരത്തിന്റെ വേരുകൾ തേടിയുള്ള ഇത്തരം യാത്രകൾക്ക്, കേരളസാഹിത്യ അക്കാദമിയുടെ 'പഠനപര്യടന പദ്ധതി' പ്രകാരം, 2004ൽ തിരഞ്ഞെടുത്തത് എന്നെയാണ്. അക്കാദമി സെക്രട്ടറി

ഡോ.പി.വി.കൃഷ്ണൻനായർസാറിനോട് ഞാൻ പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു. വിദേശമന്ത്രാലയത്തിന്റെ കീഴിലുള്ള "ഇന്ത്യൻ കൗൺസിൽ ഫോർ കൾച്ചറൽ റിലേഷൻസി"ന്റെ (ICCR) ഡയറക്ടർ ഡോ.മധുപ് മൊഹ്ത എന്റെ യാത്രകൾക്ക് നൽകിയ പ്രോത്സാഹനത്തിനും നന്ദി രേഖപ്പെടുത്തുന്നു. "തപോഭൂമി ഉത്തരഖണ്ഡി"ന്റെ കൈയെഴുത്തുപ്രതി മുതൽ എന്നോട് സഹകരിച്ച അടുത്ത ബന്ധുവും ഉറ്റസുഹൃത്തുമായ ശ്രീ.സി.സി.ഗോപാലകൃഷ്ണൻമാസ്റ്റർ (ചൂരക്കാട്ടുകര), അവസാന പ്രൂഫ് സൂക്ഷ്മമായി പരിശോധിച്ച ശ്രീ.വി.ശങ്കുണ്ണിക്കുട്ടൻ മാസ്റ്റർ (ഭക്തപ്രിയ മാസിക-ഗുരുവായൂർ ദേവസ്വം)എന്നിവർക്കും തൃശ്ശൂർ കറന്റ് ബുക്സിനും പ്രത്യേകം നന്ദി പറയുന്നു.

ഹിമാലയത്തിലെ പല വിസ്മയങ്ങളും ഈ പുസ്തകത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്. അത്തരം വിവരണങ്ങളുടെ കാര്യത്തിൽ കഴിയാവുന്നത്രയും സത്യസന്ധത പുലർത്തിയിട്ടുമുണ്ട്. ഒരു കാര്യം വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു. വിശ്വാസം ആരിലും അടിച്ചേൽപ്പിക്കാൻ ബോധപൂർവമായ ഒരു ശ്രമവും ഞാൻ നടത്തിയിട്ടില്ല. ഇക്കാര്യത്തിൽ, ഈ പുസ്തകത്തിന്റെ 'പ്രവേശക'ത്തിൽ ശ്രീ.വിഷ്ണുനാരായണൻ നമ്പൂതിരി പറഞ്ഞതുപോലെത്തന്നെ ഞാനും പറയുന്നു- വിശ്വാസികൾക്ക് വിശ്വസിയ്ക്കാം, അല്ലാത്തവർക്ക് തള്ളിക്കളയാം. എന്റെ ആദ്യത്തെ പുസ്തകമായ "ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ്യാത്ര" എന്ന കൃതിയ്ക്ക് കേരളത്തിനകത്തും പുറത്തുമുള്ള സഹൃദയരായ വായനക്കാർ കോരിച്ചൊരിഞ്ഞുതന്നത് ഹൃദയം നിറഞ്ഞ പ്രശംസകൾ മാത്രമായിരുന്നു. ഫോൺസന്ദേശങ്ങളും, കത്തുകളും എന്നെ ശരിയ്ക്കും വിസ്മയപ്പെടുത്തി! നവാഗതനായ ഒരു എഴുത്തുകാരന് കൃതാർഥതയ്ക്ക് ഇതിൽപ്പരം എന്തുവേണം? രണ്ടാമത്തെ രചനയുമായി ബന്ധപ്പെട്ടു നടത്തിയ പല യാത്രകളിലും മരണത്തെ മുഖാമുഖം കണ്ടു. അത്തരം പ്രതിസന്ധിഘട്ടങ്ങളിൽ കൺമുന്നിൽ തെളിഞ്ഞത് എന്റെ എണ്ണമറ്റ പ്രിയവായനക്കാരുടെ അവ്യക്തങ്ങളായ, പ്രതീക്ഷാനിർഭരമായ, മുഖങ്ങളാണ്... എന്റെ ശക്തിയും പ്രചോദനവും അതുതന്നെയായിരുന്നു. 'തപോഭൂമി ഉത്തരഖണ്ഡ്" ഞാൻ നിങ്ങൾക്കായി കാഴ്ചവയ്ക്കുന്നു. നിങ്ങൾമാത്രമാണ് ഇതിന്റെ യഥാർഥ വിധികർത്താക്കൾ. പ്രോത്സാഹനങ്ങളും നിർദേശങ്ങളും അറിയിക്കുമല്ലോ.

നന്ദിപൂർവം.

എം.കെ.രാമചന്ദ്രൻ

നവമ്പർ/2005 തൃശൂർ

# അവതാരിക

മഹാമഹോപാദ്ധ്യായഃ

**പണ്ഡിതരത്നം കെ.പി. നാരായണപ്പിഷാരോടി**

മുപ്പതോളം കൊല്ലം മുമ്പ് തൃശ്ശിവപേരൂർ കേരളവർമ്മ കോളേജിൽ പ്രീഡിഗ്രിയ്ക്ക് എന്റെ മലയാളം ക്ലാസിൽ പഠിച്ചിട്ടുണ്ടെന്ന് പറയുന്ന എം.കെ. രാമചന്ദ്രനെ പിന്നെ ഞാൻ ഈയിടെയാണ് കാണുന്നത്. ഈ സുനിശ്ചിത വർഷങ്ങൾക്കുള്ളിൽ താൻ എത്രയെത്ര സഫലങ്ങളും വിചിത്രങ്ങളുമായ ജീവിതകൃത്യങ്ങളാണ് ഒറ്റയ്ക്കു ചെയ്തുതീർത്തിട്ടുള്ളതെന്ന് ചന്ദ്രനു മാത്രമേ അറിയുകയുള്ളൂ. അവയിൽ അവസാനത്തിൽ ചെയ്ത, മുപ്പതു ദിനരാത്രങ്ങളാൽ ചെയ്തുതീർത്ത, കേദാരനാഥം - ബദരീനാഥം എന്ന ഹിമാലയത്തിലെ വലിയ രണ്ടു ഭൂഖണ്ഡങ്ങളിലെയും സുവ്യക്തമായ യാത്രാവിവരണങ്ങളുമായിട്ടാണല്ലോ ചന്ദ്രൻ നാരായണീയത്തിൽ വന്നിട്ടുള്ളത്. വളരെ നന്നായി.

കേദാരനാഥയാത്രയും ബദരീനാഥയാത്രയും എഴുതിക്കൊണ്ടുവന്നത് ഞാൻ മനസ്സിരുത്തി വായിച്ചുനോക്കി. ഈ സ്മരണിക ഇടയ്ക്കിടക്ക് ഒന്നു വായിച്ചുനോക്കിയാൽ നമ്മുടെ ഓർമകൾക്ക് ഒരു മിഴിവു കിട്ടും. ആ പുണ്യസ്ഥലങ്ങൾ ഒന്നു പോയിക്കാണുവാൻ ആഗ്രഹിക്കുന്നവർക്ക് വളരെ ഉപകാരവുമാവും. അവർക്ക് ഉത്സാഹം വർധിക്കുകയും ചെയ്യും. ഭാഷയാണെങ്കിൽ വളച്ചുകെട്ടൊന്നുമില്ലാത്ത ഭാഷ. ദീർഘങ്ങളല്ലാത്ത സങ്കീർണങ്ങളല്ലാത്ത വാക്യങ്ങൾ. വായിച്ചുപോകാൻ സുഖമാണ്. പ്രാദേശികങ്ങളായും ഭക്തിജനകങ്ങളായും ഉള്ള ഐതിഹ്യങ്ങൾ ഔചിത്യം പോലെ വേണ്ട സ്ഥലങ്ങളിൽ അന്വേഷിച്ചു ചേർത്തിട്ടുണ്ട്. വാചാലതയോ അതിശയോക്തിയോ എവിടെയും ഒട്ടും ബാധിച്ചതായി തോന്നിയില്ല. ഒരു സ്ഥിരം എഴുത്തുകാരനല്ലാത്ത സ്ഥിതിയ്ക്ക് ഈ യാത്രാവിവരണത്തിൽ ഇത്രയൊക്കെ സാധിച്ചതിൽ അദ്ഭുതവും സന്തോഷവുമുണ്ട്.

ഏഴുകൊല്ലം മുമ്പ് രാഷ്ട്രപതി ശങ്കരദയാലു ശർമയുടെ കയ്യിൽ നിന്ന് സംസ്കൃതപണ്ഡിതന്മാർക്കുള്ള പുരസ്കാരം വാങ്ങുവാൻ എന്റെ മരുമകൻ ബാലകൃഷ്ണനോടുകൂടി ഞാൻ ഡൽഹിയിൽ ചെന്നപ്പോൾ ബദരീനാഥത്തിലേയ്ക്കും പുറപ്പെട്ടതാണ്. അന്നു ഹരിദ്വാരത്തിലും ഹൃഷീകേശത്തിലും ചെന്ന് ഓരോ ദിവസം താമസിന്ക്കുകയും അവിടെ കാണുവാനുള്ള സ്ഥലങ്ങളെല്ലാം നടന്നു കാണുകയും ചെയ്തു. അവിടെനിന്ന്

വടക്കോട്ടു പോവാനുള്ള വഴി ഭഗവാൻ അന്ന് തുറന്നു തന്നില്ല. [illegible] വന് അതിനുള്ള കാലം വന്നിട്ടുണ്ടാവില്ല.

ഭഗവൻ! ഭൂതഭവ്യേശ!<br>
ന ജാനേ ഹിതമാത്മനഃ<br>
ത്വമേവ സഞ്ചിന്ത്യ വിഭോ!<br>
ഹിതം മേ ദാതുമർഹസി.

ഇതു മാത്രമാണ് നിത്യവുമുള്ള എന്റെ പ്രാർഥന.

ശ്രീമാൻ എം.കെ. രാമചന്ദ്രന് സകല ഭാവുകങ്ങളും ആശംസിച്ചു കൊള്ളുന്നു.

നാരായണീയം.<br>
കാനാട്ടുകര, തൃശ്ശൂർ<br>
2-2-2001

# വിവരണത്തിന്റെ വ്യത്യസ്തമാനങ്ങൾ

## പ്രൊഫ. കെ.പി. ശങ്കരൻ

തന്റെ ഒന്നാമത്തെ കൃതിയിലൂടെത്തന്നെ വ്യാപകമായ കീർത്തിയെ സ്വന്തം
കയിൽ നൃത്തംവെപ്പിക്കാൻ എന്റെ സുഹൃത്തായ ശ്രീ. എം.കെ. രാമച
ടവന്നിരിക്കുന്നു. എന്നിരിക്കേ, ഈ രണ്ടാമത്തെ കൃതിക്ക് വിശേഷിച്ച് ഒരു
ക അപ്രസക്തമത്രെ. ആദ്യത്തേതിന്റെ താവഴിയിൽത്തന്നെയാണ് ഈ
ത്തിന്റെയും ആവിർഭാവം എന്ന വശമാവട്ടെ, അപ്രസക്തിക്ക് ആക്കമേറ്റ
എന്നാലും രാമചന്ദ്രൻ ഇത്തരം പഴയ ചിട്ടകളിലൊക്കെ വിശ്വാസം പാലിക്കു
ഈ അവതാരിക മാത്രമല്ല, ആശംസാരൂപത്തിലോ ആസ്വാദനരൂപത്തിലോ
ുള്ള ഏതാനും പരിചായകങ്ങളും, തന്റെ മുൻകൃതിക്ക് എന്നപോലെ, ഇ
കമ്പടിയായി ഉണ്ടാവട്ടെ എന്ന് അദ്ദേഹം ആഗ്രഹിക്കുന്നു. ഈ വകു
ഏറ്റവും അമൂല്യമായ ഒന്ന് നേരത്തെ നേടിയെടുക്കാൻ രാമചന്ദ്രന് അവസ
കൈവന്നു. തന്റെ ഉത്തരഖണ്ഡയാത്രയുടെ രൂപരേഖ ആദ്യം സമർപ്പിച്ചത്,
ടെയെല്ലാം അവിസ്മരണീയനായ ആചാര്യനുണ്ടല്ലോ, സാക്ഷാൽ പണ്ഡിതര
കെ.പി. നാരായണപ്പിഷാരോടി, അദ്ദേഹത്തിന്റെ സന്നിധിയിലായിരുന്നു. അദ്ദേ
അന്ന്, നാലഞ്ചുവർഷം മുമ്പ്, ആശംസിച്ചും ആസ്വദിച്ചും എഴുതിയ കുറിപ്പ്
പൂർണരൂപത്തിൽ പുറത്തിറങ്ങുന്ന ഈ കൃതിയെ തിളക്കുന്നു.

രാമചന്ദ്രന്റെ ആദ്യകൃതി എന്നപോലെ ഇതും പണിപ്പുരയിൽ വെച്ചുതന്നെ
ഏറെക്കുറെ നിഷ്കൃഷ്ടമായി പരിശോധിക്കാൻ എനിക്കു പറ്റി. മതി, എ
നിയോഗം അത്രയുംകൊണ്ടുനിർത്താം എന്നു വിചാരിച്ചപ്പോഴാണ്, അന്ന്
ിമാസ്റ്ററുടെ നിർദേശത്തിനു വിധേയനായി എനിക്ക് ഒരവലോകനം എഴുതേ
വന്നത്. ഇത്തവണയോ - പരിശോധനയോടെ പിൻവാങ്ങാം എന്നായിരുന്നു ഇ
വണയും പ്രതീക്ഷ. പക്ഷേ രാമചന്ദ്രൻ എന്നെ വെട്ടിൽ വീഴ്ത്തി എന്നു
ഞ്ഞാൽ കഴിഞ്ഞല്ലോ! വീഴാൻ പാകത്തിലായിരുന്നു രാമചന്ദ്രന്റെ ന്യായം:
ടിമാസ്റ്റർ കുറിപ്പുചമച്ചത് രൂപരേഖയെ മുൻനിർത്തിയല്ലേ; പൂർണരൂപം കാണ
നിർഭാഗ്യവശാൽ അദ്ദേഹത്തിന് ആയുസ്സുനീണ്ടുകിട്ടിയില്ല; അദ്ദേഹത്തിന്റെ
വത്തിൽ ഇന്ന് കുറിപ്പു മുഴുമിക്കാൻ താൻ ശിഷ്യനായ 'ശങ്കരൻമാഷ്ടെ'യല്ലാ
ആരെ സമീപിക്കും!.... നല്ല വാദം - പട്ടുനൂലിൽ പവനായ് ഇണക്കുക
പഴയ ആശയം എന്നെ വശംകെടുത്തി എന്നതത്രെ വാസ്തവം. പക്ഷേ ഷാര
സ്റ്ററുടെ ശിഷ്യത്വം എന്ന സംഗതി സ്പർശിച്ചത് എന്നെ വൈകാരികമായി സ്വ
നിച്ചിരിക്കണം. ആ ക്ഷീണബിന്ദു തിരിച്ചറിഞ്ഞ രാമചന്ദ്രൻ അതിൽ വിര
വിരലമർത്തി - താൻ എന്റെയും ശിഷ്യനാണ് എന്നു വെളിപ്പെടുത്തിക്കൊ

ഷാരടിമാസ്റ്റർ തൊട്ടുതടവുന്നുണ്ടല്ലോ, ഏതാണ്ട് അതുതന്നെ സ്ഥിതി. വെളിപ്പെടുത്തൽ മുമ്പും നടത്തായ്കയില്ല; ഇപ്പോൾ അതിന്റെ ഏറ്റവും തരളമായ നാവിയിൽ വിരലമർന്നു എന്നു മാത്രം : ഏതോ ടേംപരീക്ഷ കഴിഞ്ഞ് എമ്പാടും കുട്ടികളുടെ ഉത്തരക്കടലാസ്സുമായി ഞാൻ ക്ലാസ്സിൽ ചെന്നുവത്രേ; ഒഴിവുകാലം ചെലവഴിച്ചതിനെക്കുറിച്ച് ഉപന്യസിക്കാൻ ചോദ്യം ഉണ്ടായിരുന്നുപോലും; വിദ്യാർത്ഥികളുടെ സമീപനം സംക്ഷിപ്തമായി വിലയിരുത്തിയതിനെത്തുടർന്ന്, ഞാൻ കുമ്പാരത്തിൽനിന്ന് ഒരുത്തരക്കടലാസ്സു വലിച്ചെടുത്ത് നമ്പർ വായിച്ച് അതിന്റെ ഉടമയെ ആരാഞ്ഞുവത്രെ; മെലിഞ്ഞ ഒരു പയ്യൻ തുട വിറച്ചുകൊണ്ട് പതുക്കെ എഴുന്നേറ്റുനിന്നു - ഈശ്വരാ, എന്താവാം തനിക്കു വിധിച്ചിരിക്കുന്നത് എന്ന വിങ്ങലോടെ; ആ ഉത്തരം കൂട്ടത്തിൽ ഒറ്റപ്പെട്ടുനില്ക്കുന്നു, അതെഴുതിയതിൽ പ്രതിഭയുടെ പൊരി വിളങ്ങുന്നുണ്ട് എന്ന് ഞാൻ തുറന്ന് അനുമോദിച്ചുവത്രെ....... ഓർമയില്ല, അധ്യാപനത്തിന്റെ ആദ്യവർഷങ്ങളിൽ, ആദർശബോധത്തിന്റെ പ്രേരണയോടെ, അർഹരായ വിദ്യാർഥികളെ അപ്പപ്പോൾ പ്രോത്സാഹിപ്പിച്ചു പോരിക എന്ന ധർമം ഞാൻ പ്രത്യേകം നിഷ്ഠയോടെ പുലർത്തിയിട്ടുണ്ടാവാം. രാമചന്ദ്രന് ഏതായാലും ആ എളിയ അനുഭവം എന്നും ഓർക്കാനുള്ള വകയാണത്രേ. ഇത് അദ്ദേഹം ഈയിടെ എന്റെ താവളത്തിലിരുന്ന് അടക്കിപ്പിടിച്ച സ്വരത്തിൽ അയവിറക്കി. ഏതു തൊഴിലിൽനിന്നാണോ നാലുദശകം പിന്നിട്ട് ഞാൻ പിരിഞ്ഞുപോന്നത്, അതിലേയ്ക്കു തിരിച്ചുചെല്ലാനുള്ള അപ്രായോഗികമായ ഒരു ത്രസിപ്പ് മനസ്സിൽ തുടിക്കുന്നതറിഞ്ഞ് ഞാൻ അനങ്ങാതിരുന്നു....... പിന്നെ വൈകിയില്ല, വല്ലവിധവും ഈ അവതരണക്കുറിപ്പ് എഴുതിക്കോളാം എന്നു സമ്മതിച്ചതായി ഞാൻ ആ വശം സംഗ്രഹിക്കട്ടെ.

ആദ്യത്തെ കൃതിയില്ലേ, "ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര", ഒരു നിലയ്ക്ക് അതിന്റെ ആവൃത്തിപോലെ തോന്നാം രാമചന്ദ്രന്റെ ഈ രണ്ടാമത്തെ കൃതിയും. സ്ഥലങ്ങൾ, സന്ദർശനത്തിയതികൾ - എല്ലാം വേറെയാവാം. എന്നാലും സമീപനം, അതിനെ നിയന്ത്രിക്കുന്ന സംസ്കാരം, വിവരണത്തിലൂടെ നിവേദിക്കുന്ന സന്ദേശം - ഇവയിലെ സാദൃശ്യം വിഗണിക്കാവതല്ല. അനുഭവങ്ങളുടെ ധാരാളിത്തം ഇവിടെയും വ്യതിരിക്തമായ ഒരു ധന്യതതന്നെ. യാത്രയിലെ സാധ്യമായിടത്തോളം നിമിഷങ്ങളിൽ കണ്ണും മനസ്സും അനുഭവങ്ങളിലേയ്ക്കു തുറന്നിടണം എന്ന നിഷ്കർഷയിൽ വിട്ടുവീഴ്ചയില്ല. ഉദാഹരണത്തിന്, ഒരുച്ചയ്ക്കാണ് അഗോഡയിൽ എത്തിപ്പെടുന്നത് - കടുത്ത കാൽനടയുടെ തളർച്ചയുമായി. സൂര്യപ്രകാശത്തിന്റെ തരിപോലും കാണാത്ത അവസ്ഥ. തണുപ്പ് കൂടിക്കൂടിയേ വന്നു. മുറിയിലെ ഇത്തിരി വിശ്രമം കൂട്ടുകാരെയെല്ലാം നിദ്രയ്ക്കു പ്രലോഭിപ്പിച്ചു. രാമചന്ദ്രൻ പക്ഷേ പതുക്കെ പുറത്തിറങ്ങി. ഇവിടെ ഈ യാത്രികനിലെ എതിരറ്റ ആകാംക്ഷ സാക്ഷ്യപ്പെടുന്നു. അതാതു കാഴ്ചകൾ 'കണ്ട് ആസ്വദിച്ചു' നടക്കുക - അതാണല്ലോ ഇപ്പോൾ തന്റെ നിയോഗം എന്ന നിലപാടു സ്പഷ്ടം. അങ്ങനെ നടന്നതുകൊണ്ടും ആയില്ല; മലഞ്ചെരിവിലെ കോളനിയിലെ ഒരു വീട്ടിൽ കേറി അനുഭവം ആരായാനും താൻ സങ്കോചിക്കുന്നില്ല. (പുറം 47)

കൂട്ടുകാർ മത്സ്യബന്ധനത്തിനു പുറപ്പെടുന്നു. അതിന് ഈ പുണ്യഭൂമിയിൽ എത്തണമെന്നില്ലല്ലോ എന്നാവാം രാമചന്ദ്രന്റെ മനസ്സു പ്രവർത്തിച്ചത്. ഡോഡി തടാകത്തിനു മൂന്നു പ്രദക്ഷിണം നടത്താനാണ് താൻ മുതിർന്നത്. അതിനിടെ.

ഗണപതിയുടെ പിറവിയുമായി ബന്ധപ്പെട്ടു പ്രചരിക്കുന്ന കഥയുടെ വിശകലനത്തിലേയ്ക്ക് മനസ്സുകൊണ്ടു കടക്കയും ചെയ്യാം. നമുക്കാണെങ്കിലോ, ഈ വിശകലനം 'ഗണപതി' എന്ന വള്ളത്തോൾക്കാവ്യത്തിന്റെ ഉറവയിലേയ്ക്ക് ഒരുൾക്കാഴ്ചയായി ഉതകുന്നു. (പുറം 52) ഇവിടെ മത്സ്യബന്ധനം അനുവദിക്കരുത് എന്ന സാഭിപ്രായം താൻ ഒഴിച്ചുവെയ്ക്കുന്നുമില്ല.

വളരെ വിസ്തൃതമാണ് 'ഗംഗോത്രി-ഗോമുഖ്-തപോവൻ' എന്ന അധ്യായം. ഗംഗ എന്ന മഹാനദിയോടു ബന്ധപ്പെട്ട ഐതിഹ്യങ്ങളും വിശ്വാസങ്ങളും മാത്രമല്ല, അത്രതന്നെ സമഗ്രതയോടെ ഭൗതികവസ്തുതകളും സമർപിക്കുന്നു എന്ന വിശേഷം എടുത്തുപറയേണ്ടതുതന്നെ.

യാത്രയുടെ മുഖ്യമായ ഒരു ഘട്ടത്തിൽ നോർജിങ്ങ് എന്ന യുവാവ് രാമചന്ദ്രനു രക്ഷയും സഖ്യവും നല്കി. സാഹസം - അതിൽനിന്നു സാഹബ്ബിനെ പിന്തിരിപ്പിക്കയല്ലേ നല്ലത് എന്ന് അയാൾ ഒരു നിമിഷം ശങ്കിച്ചിരിക്കുമോ എന്തോ? പക്ഷേ അങ്ങനെ പിന്തിരിയാൻ സന്നദ്ധമല്ലല്ലോ ഈ 'സാഹിബ്ബി'ന്റെ സാഹസപ്രിയം! ഒടുക്കം അയാൾ സമ്മതിക്കുന്നു. സന്തോഷത്തിൽ ഉലഞ്ഞുപോയ രാമചന്ദ്രൻ

"ക ഈപ്സിതാർഥസ്ഥിരനിശ്ചയം മനഃ
പയശ്ച നിമ്നാഭിമുഖം പ്രതീപയേൽ"

എന്ന കാളിദാസപദ്യം ഓർത്തു കൃതാർഥനാവുന്നു. നോർജിങ്ങിനെക്കുറിച്ചുള്ള സമ്പന്നമായ പരാമർശങ്ങൾ പിന്നെ പലവട്ടം കടന്നുവരുന്നതു സ്വാഭാവികം. വിസ്മയം അതല്ല: ഇതേ സഹഭാവത്തോടെ വേറൊരു സഹായിയോടുള്ള ബന്ധവും രാമചന്ദ്രൻ ഇഴ വിടർത്തുന്നു. ബിന്ദു എന്ന കോവർകഴുതയത്രേ ഈ സഹായി. ബിന്ദുവുമായി താൻ ഉറപ്പിച്ച സൗഹൃദം ഒരു നിർണായകസന്ധിയിൽ തന്റെ പ്രാണരക്ഷയ്ക്ക് ഉതകി. ജീവവർഗസമന്വയത്തിലേയ്ക്കുള്ള സ്വാഗതമായി ഈ പ്രകരണം പുഷ്ടിപ്പെടുന്നു. ബിന്ദു എന്ന നാമത്തിന്റെ പൊരുള് ഇതേ പ്രകരണത്തിൽ വിചാരണയ്ക്കെടുക്കുന്നതും, സമഞ്ജസമത്രേ. (പുറം 124)

അദ്ഭുതങ്ങൾക്കും ആരാധ്യതകൾക്കും രാമചന്ദ്രന്റെ ഈ യാത്രാവിവരണത്തിലുമില്ല പൊതുവേ ലോപം. പോരാ, അവയുടെ അനുപാതം ഏറിയിരിക്കയാണ് എന്നുതന്നെ വേണം രേഖപ്പെടുത്തുക. മുമ്പത്തെ പുസ്തകത്തിൽ കൈലാസപരിക്രമം, മാനസസരസ്സിലേയ്ക്കുള്ള അവഗാഹം എന്നീ പ്രകരണങ്ങൾ ഈ അംശത്തിൽ ഇതരങ്ങളെ അതിശയിച്ചുനിന്നുവെങ്കിൽ, ഇവിടെ ആ സൗഭാഗ്യം ആശ്ലേഷിക്കുന്നത് ഗോമുഖ്യാത്രയുടെ അവതരണത്തെയാവും എന്നു തോന്നുന്നു. (ഗംഗോത്രി-ഗോമുഖ്-തപോവൻ എന്ന വിപുലമായ അധ്യായത്തിന്റെ അഞ്ചാം ഖണ്ഡം.) ഇത്തരം അനുഭവങ്ങൾ വിശദമായ ആസൂത്രണത്തിലൂടെ നേടിയെടുക്കുകയല്ല, ഏതോ അനുഗ്രഹം നിമിത്തം വീണുകിട്ടുകയാണ് എന്നു വിചാരിക്കുന്നതാവും യുക്തം. ആകസ്മികമായ ഒരു സാഹസം എന്ന നിലയ്ക്ക് (കൈലാസപരിക്രമത്തിന് എന്നപോലെത്തന്നെ) രാമചന്ദ്രൻ ഇതിന് സ്വയം നിയോഗിക്കയായിരുന്നു എന്നതാണല്ലോ നേര്. ഈ സാഹസത്തിന്റെ ഉപലബ്ധികൾ, നവനാഥ് സാധുസംഘവുമായി നടന്ന കൂടിക്കാഴ്ച - ഒക്കെ ഒട്ടും പിശുക്കു കൂടാതെ അദ്ദേഹം നിവർത്തിക്കാട്ടുന്നത് ഈ പുസ്തകത്തിന്റെ നിസ്തുലമായ സിദ്ധിയത്രെ.

കാൽവിരലിനേറ്റ മുറിവ് മറ്റു കഷ്ടങ്ങൾക്കിടെ തന്നെ കലശലായി അനുഭവിച്ചുകൊണ്ടിരുന്നു: ഒറ്റരാവുകൊണ്ട് പക്ഷേ അതു ശമിച്ചുകിട്ടി. ഈ ശമനം, തന്റെ വിര പിടിച്ച റോളക്സ് വാച്ചിന് നിമിഷംകൊണ്ടു നേരിട്ട സ്തംഭനം - എല്ലാം അപൂർവമായ ഒരു ത്രസിപ്പോടെയേ നമുക്കു വായിച്ചുതീർക്കാനാവൂ. സാധുസംഘം പ്രാതഃകാലത്ത് ഹോമകുണ്ഡം ജ്വലിപ്പിക്കാൻ പോകവേ, താൽപര്യമുണ്ടെങ്കിൽ അടുത്തുവന്നിരിക്കാം എന്ന് അതിഥിക്ക് ഔദാര്യപൂർവം ക്ഷണം വെച്ചുനീട്ടി. തണുപ്പിന്റെ കടുപ്പത്തിൽ തളർന്ന് താൻ വിശ്രമിക്കയായിരുന്നു. അതാവട്ടെ, രാത്രിയിലെ ദീർഘസംവാദത്തിനുശേഷം സാധുസംഘം ഇന്ദ്രിയങ്ങൾക്ക് ഇളവുകൊടുക്കുകയായിരുന്ന ഇടവേളയിൽ, താൻ ഒറ്റയ്ക്കു നിലാവു നോക്കി നിന്നുപോയതിനെത്തുടർന്ന് നിവൃത്തികെട്ടു നേടിയ വിശ്രമവും. ഉറങ്ങി നേരം കളയുക എന്നത് എന്നും എവിടെയും ചെയ്യാവുന്നതാണല്ലോ. തനിക്കിപ്പോൾ കൈവന്നിരിക്കുന്നത് ജീവിതത്തിലെ അത്യപൂർവമായ അവസരമത്രേ. അത് അങ്ങേയറ്റം ഉപയോഗപ്പെടുത്തുകതന്നെ എന്നുറച്ചാണ് നിലാവു നുകരാൻവേണ്ടി ഇടവേളയിൽ താൻ നിർനിദ്രനായത്. ആ നിലാവിന്റെ നിർവൃതി കവിതയുടെ താരള്യം കലർത്തി വിവരിക്കുന്നും ഉണ്ടല്ലോ. (പുറം 151) പിന്നെ സംന്യാസിസംഘം സ്നാനാദികൾക്കുപോയ ഒരു മണിക്കൂറിന്റെ വിടവിലാണ്, ഒരു കട്ടൻചായ കാച്ചിക്കുടിച്ചതിന്റെ ഉന്മേഷത്തിനു മേലേ താൻ ഒന്നു വിശ്രമിക്കാൻ നിശ്ചയിച്ചത്. സാധാരണ ആരും കമ്പിളിപ്പുതപ്പിൽനിന്നു മൂരിനിവരാൻ മിനക്കെടാത്ത സമയം. അപ്പോഴത്രേ ഹോമസന്നിധിയിലേയ്ക്കുള്ള ക്ഷണം. രാമചന്ദ്രന്നുണ്ടോ പിന്നെ കിടക്കപ്പൊറുതി കിട്ടുന്നു! അദ്ദേഹത്തിന്റെ ആലോചന പോയത് ഏതു വഴിക്കെന്നോ: "ഈ ജന്മത്തിൽ ഇനിയെപ്പോൾ കിട്ടാനാണ് ഇതുപോലൊരു സുവർണാവസരം?" (പുറം 157) ഈ വാക്യത്തെ മറ്റൊരു വ്യാപ്തിയിലേയ്ക്ക് ഉപനയിക്കട്ടെ : ഒരു പാടു പുസ്തകങ്ങൾ നാം നമ്മുടെ അഭിരുചിക്കൊത്തും അല്ലാതെയും ഒക്കെ വായിക്കുന്നുണ്ടാവും. ഓരോന്നും ഓരോ അനുഭവം നമ്മുടെ ഉള്ളിൽ അടയാളപ്പെടുത്തി എന്നും വരാം. എന്നാൽ രാമചന്ദ്രന്റെ ഈ പുസ്തകം, പ്രത്യേകിച്ചും അതിലെ ഈയൊരു പ്രകരണം, ഒറ്റപ്പെട്ടുനില്ക്കുന്നു. ഇതുപോലൊന്നിന്റെ ആദാനത്തിനുള്ള സുവർണാവസരം നമ്മുടെ ജീവിതത്തിൽ ഏറെക്കിട്ടാൻ ഇടയില്ല.

ഒരു സംഗതി കൂടി ഓർക്കട്ടെ: ഭാരതത്തിന്റെ ആർഷമഹിമ, ആത്മീയഗരിമ - ഒന്നിനെക്കുറിച്ചും ഒട്ടും സംശയമില്ല രാമചന്ദ്രന്. അവയിലുള്ള വിശ്വാസവും പ്രത്യാശയും സുകൃതത്തിന്റെ ഒരന്തരീക്ഷമായി ഈ പുസ്തകത്തിലെ അതാതു വിവരങ്ങളെ വലയം ചെയ്യുന്നു. എന്നുവെച്ച്, ഭൗതികവും കാലികവുമായ വസ്തുതകൾ അവിടവിടെ ഉൾക്കൊള്ളിക്കുന്നതിൽ ഒരുപേക്ഷാഭാവവും താൻ കാണിക്കുന്നില്ല. എൻ.വി. കൃഷ്ണവാരിയരുടെ എതിരറ്റ ഒരു രചനയിലുണ്ട് കാവ്യകടാക്ഷംപോലെ ഒരു വരി : "പരലോകവുമിഹവുമുദദ്ഭൂതമിവിടെ സ്സമ്മേളിപ്പൂ". (തീവണ്ടിയിലെ പാട്ട്) എത്ര ശരി - ഇതുതന്നെ രാമചന്ദ്രന്റെ യാത്രാവിവരണത്തിലെയും സ്ഥിതി. ഉദാഹരണത്തിന്, ഗോമുഖ് വിവരണത്തിന്റെ സമാപനം, ഹിമാനികളുടെ വിസ്തീർണത്തിന് ഭൂചലനങ്ങളുടെ ഫലമായി നേരിടുന്ന വ്യതിയാനങ്ങളിലേയ്ക്കു ശ്രദ്ധയുണർത്തിക്കൊണ്ടാണ്. ഇത് മനുഷ്യരാശിയുടെ ജലലഭ്യത കുറയ്ക്കുന്നു, പരിസ്ഥിതിയുടെ സന്തുലനം ഉലയ്ക്കുന്നു. ഇത്തരമൊരു പ്രസ്താ

വഞ്ചൊ ബലപ്പെടുത്താൻ കണക്കുകൾ നിരത്തണമെന്നതു സുനിശ്ചിതമാണല്ലോ. രാമചന്ദ്രനെ സംബന്ധിച്ചിടത്തോളം ആ വക സജ്ജീകരണങ്ങൾ അക്ഷാമമാകുന്നു എന്നത്രേ വസ്തുത. എല്ലാം വിളിപ്പുറത്തല്ല, വിരൽത്തുമ്പത്തുതന്നെ ഒരുക്കൂട്ടി വെച്ചിരിക്കുന്നു. (പുറം 163) ഈ അക്ഷാമത പുസ്തകത്തിന്റെ മിക്ക പ്രകരണ ത്തിലും വഴിയുന്നുമുണ്ട്.

വിദ്യാഭ്യാസം - വിശേഷിച്ചും അതിന്റെ വ്യവസ്ഥാപിതമായ നവീനരീതി - പുതുതലമുറയ്ക്ക് അനിവാര്യമാണ് എന്നല്ലേ നമ്മിൽ പലരുടെയും വിശ്വാസം? ഉത്തരകാശിയിൽ തന്റെ ഷേർപ്പസ്സുഹൃത്തിന്റെ കൊച്ചുകുടിലിലെ വരാന്തയിൽ തന്നെ സന്ദർശിക്കാനെത്തിയ കൂലിക്കാരും കുറഞ്ഞ വരുമാനക്കാരുമായ കോള നിവാസികളോട്, അവരുടെ കുട്ടികൾ സ്കൂളിൽ പോവാറില്ലെന്നറിഞ്ഞ ലേഖ കൻ, ഇതേ വിശ്വാസത്തോടെ ആ കുട്ടികളുടെ ഭാവിയെന്താവും എന്ന് ആരാഞ്ഞു. ആ 'കൂലി'കൾക്ക് കൃത്യമായ ഉത്തരമുണ്ടായിരുന്നു. സ്കൂളിൽനിന്നു ജയിച്ചുക ഴിഞ്ഞാൽ പിന്നെ ചെറുപ്പക്കാർ നഗരങ്ങളിലേയ്ക്കു ചേക്കേറുക എന്നല്ലാതെ നാട്ടിനുതകി ജീവിക്കയേ ചെയ്യില്ലത്രേ. തന്നെ 'വല്ലാതെ ചിന്തിപ്പിച്ചുകളഞ്ഞ' ഈ ഉത്തരം (പുറം168), ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ മുഖ്യമായ കെടുതിയിലേയ്ക്ക് നമ്മുടെ മിഴി വിടർത്തേണ്ടതാണ്.

"ഉയർന്ന വിദ്യാഭ്യാസം - ഉടുപ്പിൽ തുന്നിച്ചേർക്കു-
മുയർന്ന വിദ്യാഭ്യാസം - എത്ര താഴ്ത്തീലാ നമ്മെ"

എന്ന് വള്ളത്തോൾ വ്യാകുലനായത് പണ്ട് വൈദേശികവാഴ്ചയുടെ സന്ദർഭത്തി ലായിരുന്നു. (ഐക്യമേ സേവ്യാൽ സേവ്യം-1924) ഇന്നോ - സ്വാതന്ത്ര്യത്തിന്റെ ആറോളം ദശകങ്ങൾ ആഘോഷിച്ചിട്ടും വിദ്യാഭ്യാസവ്യവസ്ഥിതിക്ക് ആശാസ്യ മായ വല്ല അന്തരവും വന്നിട്ടുണ്ടോ? കുട്ടികളെ സ്വത്വത്തിൽനിന്നു കടപുഴക്കി വലിച്ചെറിയുക എന്ന ക്രൂരത അതു നിർബാധം തുടർന്നുകൊണ്ടേ ഇരിക്കുന്നു. ഇത്തരം നീറ്റങ്ങളിലേയ്ക്ക് അവിടവിടെ നേർത്ത വിരൽ നീട്ടുക എന്നത് ഈ വിവരണത്തിന്റെ പരോക്ഷമായ നേട്ടമായി വിചാരിക്കാം.

എന്നാലും ഈ പരുക്കൻ നിലത്ത് രാമചന്ദ്രന്റെ പുസ്തകം ചവിട്ടിനില്ക്കു ന്നില്ല. അതു മിക്കപ്പോഴും അദ്ഭുതങ്ങളുടെ അപ്രാപ്യതകളിലേയ്ക്കു പക്ഷം വിടർത്തുന്നു. കേദാർനാഥ് ക്ഷേത്രത്തിന്റെ പിറകുവശത്ത് അകലെ തിങ്കളാഴ്ച തോറും അർധരാത്രി പന്ത്രണ്ടരയ്ക്കു ശിവലിംഗം പ്രത്യക്ഷപ്പെടാറുണ്ട് എന്ന് ഒരു ഗൈഡിൽനിന്നു കേട്ടതോടെ, അതു കാണണമെന്ന ആഗ്രഹം ഗാഢമായി. ഇതി നൊന്നും ഏറെപ്പേർ ഇറങ്ങിത്തിരിക്കാറില്ല എന്നതു വേറെക്കാര്യം. താനടക്കം നാലു തീർഥാടകർക്കേ തോന്നിയുള്ള ഈ താൽപര്യം. ഏതായാലും എല്ലാ ഹിമാ ലയയാത്രയിലും താൻ അദ്ഭുതദൃശ്യങ്ങളുമായി സന്ധിക്കാറുണ്ടല്ലോ എന്നു ലേഖ കൻ ചാരിതാർഥ്യത്തോടെ സ്മരിക്കുന്നു. (പുറം 187)

ഈ അംശത്തിൽ ആവർത്തിച്ച് ഊന്നിക്കൊള്ളട്ടെ : ഭൗതികവിവരങ്ങൾ, വിശ ദാംശങ്ങളോടെത്തന്നെ, അവതരിപ്പിക്കുന്നതിൽ നിഷ്ഠ പുലർത്തുമ്പോഴും രാമ ചന്ദ്രന്റെ പുസ്തകം അനന്വയമാവുന്നത് ആ നിലയ്ക്കല്ല. അവയെ നിഷ്പ്രഭ മാക്കി ഇടയ്ക്കു പാവുന്ന അദ്ഭുതങ്ങളും അധ്യാത്മികതകളുംതന്നെ നിശ്ചയ മായും ഇവിടത്തെ പ്രാണനാഡി. ബദരിയിൽ നിശ്ശബ്ദസാന്നിധ്യമായി വർത്തി

ക്കാറുള്ള ഒരു സംന്യാസി തന്നോട് ഒന്നല്ല രണ്ടുതവണ സംസാരിച്ച അനുഭവം ഇവിടെ ഒരിടത്തു രേഖപ്പെടുത്തുന്നു. (പുറം 213) ആ സംസാരത്തിൽ ഉൾപ്പെട്ട ഒരു താക്കീതു സാർഥകമായി തോന്നുന്നു: 'വിനോദസഞ്ചാരത്തിനുള്ള വേദിയല്ല ഇവിടം". തന്റെ യാത്രയിൽ ഉടനീളം ഈ താക്കീതിന്റെ സംസ്കാരവും സംയമവും രാമചന്ദ്രൻ സംരക്ഷിച്ചിരിക്കുന്നു എന്നതത്രേ സത്യം.

ചൈനയോട് സമ്മതി പോട്ടെ, പേരിനൊരു സമനിലപോലും പുലർത്തുന്നതല്ല രാമചന്ദ്രന്റെ മനസ്സ് എന്ന് മുൻപുസ്തകത്തിലേ, ഒരുപക്ഷേ, സാക്ഷ്യപ്പെട്ടിട്ടുണ്ട്. ഇതിലാവട്ടെ, ബദരീപരിസരങ്ങളുടെ ആർഷശുദ്ധി സ്പർശിക്കുന്ന സന്ദർഭത്തിൽ അദ്ദേഹം, ആനുഷംഗികമായി, എന്തുകൊണ്ട് 1962-ൽ ചൈന അപ്രതീക്ഷിതമായി ഇന്ത്യയെ ആക്രമിച്ചു, എന്തുകൊണ്ട് വഴിയേ പിൻമാറി എന്ന പ്രശ്നത്തിൽ എത്തിമുട്ടുന്നു. പിൻമാറിയത് "ഈ ഭാഗത്തെ മലമടക്കുകളിലെ ദിവ്യസംന്യാസിമാരുടെ ഇടപെടൽ മൂലമായിരുന്നു" എന്നത്രേ അദ്ദേഹത്തിന്റെ നിഗമനം. നമ്മുടെ അതിർത്തിഭടന്മാർക്ക് ആത്മീയശക്തികൾ പിൻബലം നല്കുന്ന സത്യം ആ ഭാഗങ്ങളിൽ നിരന്തരം സഞ്ചരിക്കുന്നവർക്കു ബോധ്യമാകും എന്നു നിരീക്ഷിക്കയും ചെയ്യുന്നു. ഹർബച്ചൻസിങ്ബാബയുടെ ആരാധനാലയം സന്ദർശിച്ചതും ആ സാന്നിധ്യത്തിന്റെ വിസ്മയം നിറഞ്ഞ രക്ഷാവൃത്തിയും വിശ്വാസത്തിന്റേതായ കൃതാർഥതയോടെ താൻ വിവരിക്കുന്നു. (പുറം 224) നാഥുലാചുരത്തിൽ കാവൽ നില്ക്കുന്ന ചൈനീസ് പട്ടാളക്കാരും ബാബാമന്ദിറിനെപ്പറ്റി താൻ പരാമർശിച്ചപ്പോൾ ആദരപൂർവം പ്രണാമം അർപ്പിച്ചുവത്രേ. ആ കാഴ്ച, താനവതരിപ്പിക്കുന്ന അനേകം പ്രകൃതിദൃശ്യങ്ങൾ എന്നപോലെ, 'മറക്കാനാവില്ല' എന്ന ശപഥത്തിന്റെ പിൻബലത്തോടെയാണ് രാമചന്ദ്രൻ രേഖപ്പെടുത്തുന്നത്. വിശ്വാസത്തിന്റേതും വ്യക്തിനിഷ്ഠമായ അനുഭവത്തിന്റേതുമായ ഇത്തരം നിലപാട് നേരേ കേറി നിഷേധിക്കാതിരിക്കയാവില്ലേ വിവേകിത? യുക്തിവാദികൾ എതിർപക്ഷത്തുനിന്നേയ്ക്കാം. എനിക്ക് ഇതു സംബന്ധിച്ച് ഒറ്റസ്സംഗതിയേ ഉപദർശിക്കാനുള്ളു: ഇതരസാഹിത്യരൂപങ്ങളിലെന്നപോലെ, യാത്രികന്റെ ആത്മനിഷ്ഠമായ അനുഭൂതികൾക്കും അവബോധങ്ങൾക്കുമൊക്കെ ഇവിടെയും അനുവദിക്കാമല്ലോ ഇടം.

അഥവാ, കേവലയുക്തിയുടെ അംഗീകാരം കിട്ടാൻ ഞെരുക്കമുള്ള അനുഭവങ്ങൾ ഈ വിവരണത്തിൽ വേറേയും ധാരാളം നിരത്തുന്നുണ്ടല്ലോ. ഉദാഹരണത്തിന്, മനാഗ്രാമത്തിലെ കൂടാരത്തിൽ താൻ ഗാഢനിദ്രയിൽ ആണ്ടുകിടന്ന രാത്രി. 3.50ന് പെട്ടെന്നു ഞെട്ടിയുണർന്നു. കവാടത്തിൽ ഞാത്തിയിരുന്ന തുണിയുടെ കെട്ട് ആരോ അഴിച്ചിരിക്കുന്നു! അകത്തു ചൗക്കാളത്തിലാണെങ്കിലോ, കാല്പാടുകളുടെ നനവ്. ഇതുകേട്ടപ്പോൾ തന്റെ കൂട്ടാളി ഷേർപ്പ മോഷണശ്രമം എന്നു വിലയിരുത്തി. അത് യുക്തിയുടെ അഭ്യൂഹം. തന്റെ അനുമാനമാവട്ടെ, വേറെ വഴിക്കായിരുന്നു : വിസ്മയവും അനുഗ്രഹവും തന്നിൽ ചൊരിഞ്ഞ ആ ദിവ്യസംന്യാസി നിഗൂഢമായി കടന്നുവന്നതാവാം – അദ്ദേഹം നിക്ഷേപിച്ചതല്ലെങ്കിൽ, പിന്നെ തണ്ടോടുകൂടിയ നീലത്താമരമൊട്ടിന്റെ പേലവദൃശ്യം അവിടെ എങ്ങനെ കാണായി? ആ നിക്ഷേപത്തിലൂടെ തന്ന സന്ദേശം താൻ നിർധരിക്കയും ചെയ്യുന്നു..... ഇവിടെയൊക്കെ എതിർനിൽക്കുക, ശരിവെയ്ക്കുക എന്നത് ഓരോ വായനക്കാരന്റെയും സ്വാതന്ത്ര്യമായിരിക്കാം. ഇതേ സ്വാതന്ത്ര്യം, പക്ഷേ, എഴുത്തുകാരനും ഉണ്ട് എന്നു സ്മരിക്കണമല്ലോ. സ്വന്തം അനുഭവത്തിന്റെ സീമിതവലയത്തിൽ കൊള്ളിക്കാവുന്ന സംഗതികളേ എഴുത്തുകാരൻ ആവിഷ്കരിക്കാവൂ

എന്നു വായനക്കാരൻ ശഠിക്കുന്നതിൽ അർത്ഥമില്ല. എങ്കിൽപ്പിന്നെ പുസ്തകപാരായണത്തിന് പുതുതായി ഒന്നും സംഭാവന ചെയ്യാനില്ല എന്നല്ലേ വരിക? തന്റെ യാത്രയെക്കുറിച്ച് ദൃഢബോധ്യത്തോടെ രാമചന്ദ്രൻ സാക്ഷ്യപ്പെടുത്തുന്നു : "ഇതൊരു നിയോഗം തന്നെയാണ്. ഈശ്വരേച്ഛ അനുസരിച്ചു മാത്രമാണ് എല്ലാം നടക്കുന്നത്." (പുറം 251) ലളിതമായ ഈ വിശ്വാസപ്രഖ്യാപനത്തിന്റെ വെളിച്ചത്തിൽ മാത്രം ഈ പുസ്തകം വായിക്കുന്നതാവും വിഹിതം.

അനുബന്ധങ്ങൾ രാമചന്ദ്രന്റെ അന്യഥാതന്നെ സമ്പന്നമായ ഈ യാത്രാവിവരണത്തിന് ആക്കമേറുന്നുണ്ട്. ക്രിയായോഗസിദ്ധാന്തത്തെ പണ്ഡിതോചിതമായി പരിചയപ്പെടുത്താനുള്ള യത്നം ഒന്നാമത്തെ അനുബന്ധമായി ഫലിക്കുന്നു. ഉദ്ധരണികളും ഊഹങ്ങളുംകൊണ്ടു നിബിഡമാണ് ഇത്. നടേ ഓർമിപ്പിച്ച സംഗതി ഇവിടെയും അടിവരയോടെ ആവർത്തിക്കുന്നതാവും നല്ലത്. നിർബാധമായ വിശ്വാസത്തിന്റെ പിൻബലത്തിലേ ഇവിടെ ചില പ്രസ്താവങ്ങൾക്കു നില്ക്കക്കള്ളി കിട്ടൂ എന്നു തോന്നാം. ഭോഗ്നാഥർ എന്ന സിദ്ധന്റെ അപദാനം വിസ്തരിക്കുന്നിടത്തു നിന്ന് ഒറ്റൊന്നു മാത്രം ദൃഷ്ടാന്തമായി എടുക്കാം : നീൽബോർ, ഐൻസ്റ്റൈൻ എന്നിവർക്ക് അന്ത:കരണസന്ദേശം വഴി നിർദേശങ്ങൾ നല്കി പ്രധാനപ്പെട്ട പല കണ്ടുപിടുത്തങ്ങൾക്കും അവരെ സജ്ജരാക്കി സഹായിച്ചത് ഇദ്ദേഹമാണത്രേ. ഐൻസ്റ്റൈൻ സ്വന്തം സിദ്ധാന്തത്തിന്റെ രഹസ്യം കണ്ടുപിടിക്കാനാവാതെ കുഴഞ്ഞിരിക്കുമ്പോൾ പെട്ടെന്ന് ഒരു പ്രചോദനം മനസ്സിൽ ഉദിക്കയാണുപോലും ഉണ്ടായത്. 1968-ലെ ചാന്ദ്രയാത്രയ്ക്കിടെ ബാഹ്യാകാശപേടകത്തിനു പറ്റിയ തകരാറ് അതീന്ദ്രിയജ്ഞാനം വഴി പരിഹരിച്ചുകൊടുത്തതും മറ്റാരുമല്ലത്രേ!

ജഗദ്ഗുരു ശങ്കരാചാര്യരെ യഥാവിധി പരിചയപ്പെടുത്തുന്നതാണ് രണ്ടാമത്തേത്. വിലപ്പെട്ട ഒരു സേവനമത്രേ ഇതുവഴി രാമചന്ദ്രൻ നിറവേറ്റുന്നത്. ആചാര്യരുടെ വാദങ്ങളുടെ സംഗ്രഹം ഈ അനുബന്ധത്തിന്റെ വൈജ്ഞാനികമൂല്യം വർധിപ്പിക്കുന്നു. ഏതു യാത്രാവിവരണത്തിനുമുണ്ട് വൈജ്ഞാനികമായ ഒരു വിതാനം. ഇവിടെ തന്റെ വിവരണങ്ങളിലൂടെ അതിന്റെ വ്യാപ്തി സ്ഥാപിച്ചെടുത്ത രാമചന്ദ്രൻ ഈ പ്രബന്ധം വഴി അതിന് വേറൊരു മാനം നല്കുന്നു.

ഇനിയുള്ള അനുബന്ധങ്ങളും, പുസ്തകത്തിലെ നിശ്ചിതപ്രകരണങ്ങളിൽനിന്നു വിട്ടുനില്ക്കുകയാണ് എന്നു വന്നാൽപ്പോലും, അവഗണിക്കാവുന്നതല്ല എന്ന് ആ വശം സംഗ്രഹിക്കട്ടെ. എല്ലാ വിജ്ഞാനശാഖകളും ഇന്ത്യയിൽ നാമ്പിട്ടു എന്ന ന്യായവാദത്തിൽ ദേശഭക്തിയുടെ ഉപ്പ് അല്പം ചേർക്കേണ്ടിവരുമോ എന്തോ!

ഋഗ്വേദത്തിലെ തുല്യശക്തി-സമാനസങ്കല്പം എന്ന ആഹ്വാനം അയവിറക്കിക്കൊണ്ടത്രേ രാമചന്ദ്രൻ യാത്രാവിവരണം അവസാനിപ്പിക്കുന്നത്. ഈ വിവരണത്തിന്റെ കാര്യത്തിൽ, തുല്യശക്തിയോ സങ്കല്പമോ ഉള്ളിൽ വിടർത്തിക്കൊണ്ടാണ് ഞാൻ വായന നടത്തിയത് എന്നുപറയാൻ വയ്യ. വിശ്വാസത്തിന്റേയായാലും വിജ്ഞാനത്തിന്റെയായാലും, ഈ പുസ്തകം പ്രക്ഷേപിക്കുന്ന തലങ്ങളിൽനിന്നു ദൂരെ, താഴെ ആണ് ഞാൻ അവശേഷിക്കുന്നത് എന്നതത്രേ പരമാർഥം. എങ്കിലും എന്റെ വായന പാഴായി എന്നു തോന്നുന്നില്ല. സമാനഹൃദയത്വം എന്നത് അഭികാമ്യമായ ഒരാദർശമാണ്. സമ്പൂർണമായും അതു സാക്ഷാൽക്കരിച്ചുകൊണ്ടു വായിക്കാൻ സാധിച്ചാൽ വളരെ നന്ന്.

പൂത്തോൾ, തൃശ്ശൂർ - ഒക്ടോബർ 2005

# പ്രവേശകം

## പ്രൊഫ. വിഷ്ണുനാരായണൻ നമ്പൂതിരി

ജീവിക്കുന്ന നിമിഷം ധന്യമാണ്, അർഥവത്താണ്, ആനന്ദപൂർണമാണ് എന്ന് എനിക്ക് അനുഭവപ്പെടുത്തിയ സന്ദർഭങ്ങൾ മിക്കതും എന്റെ ഹിമാലയ ചതുർധാമതീർഥയാത്രകളിൽ ആയിരുന്നു. ചുഴറ്റുന്ന കടക്കൊള്ളിപോലെ ഈ നിലനില്പ് വ്യർഥശൂന്യമാണെന്നും ഇതിന്റെ അടിസ്ഥാനം ദുഃഖമാണെന്നും ഒക്കെ ബുദ്ധിമാന്മാർ അതിസാമർഥ്യത്തോടേ വാദിച്ചാലും, കുറെയൊക്കെ അത് സമ്മതമെന്നുതന്നെ തോന്നിയാലും, ഗംഗയുടെ കളകളം എന്റെ ചെവിയിൽ വന്ന് "മരണമില്ലാത്ത മക്കളേ! (അമൃതസ്യ പുത്രാഃ!)" എന്നു വിളിച്ചിട്ട് പറയും:- "വിശ്വം ഇദം സുന്ദരം; ജീവനം ആനന്ദമയം!". ഹൃദയനിമന്ത്രിതമായ ഈ സത്യം, വൈലോപ്പിള്ളിമാസ്റ്റർ പാടിയപോലെ, ഇവയിലുമേറെ യഥാർഥം എന്നാണ് ഓരോ യാത്രികന്റെയും അഗാധമായ അനുഭവം. ആകയാൽ ശരീരപാതംവരെ എന്റെ മനസ്സിലെ ദിശാസൂചി ഉത്തരഖണ്ഡത്തിലേയ്ക്കും, അവിടെച്ചെന്നാൽപ്പിന്നെ ഈശാന ദിശയിലേയ്ക്കും കുതിയ്ക്കുന്നു.

ഇന്ത്യയുടെ കലണ്ടറിൽ ഇത് അയ്യായിരത്തിഒരുനൂറ്റിഏഴാംവർഷം. ഇത്ര കാലം മനുഷ്യവർഗത്തിന് മുക്തിയും വിവേകവും ഉറപ്പാക്കിക്കൊണ്ട് ഈ മഹാ സംസ്കൃതിയെ നിലനിർത്തിയത് സംസ്കൃതവാണിയും ഹിമാലയമെന്ന അനുഭവവും ആയിരുന്നു. ചുവടുകൾ ഇടറുമ്പോഴെല്ലാം ഇവയായിരുന്നു ഔഷധം. ചരിത്രഗതിയിൽ സ്വത്വനഷ്ടത്തിന്റെ വെല്ലുവിളി നേരിടേണ്ടിവന്നിരിയ്ക്കുന്ന ഭാരതത്തിന് ഇപ്പോൾ ഈ ഔഷധം ആവശ്യമായിരിക്കുന്നു. ശ്രീ. എം.കെ. രാമചന്ദ്രന്റെ "തപോഭൂമി ഉത്തരഖണ്ഡം" എന്ന ഗ്രന്ഥം, ഈ ആവശ്യത്തെ വലിയൊരളവിൽ നിറവേറ്റുന്നു. രാമചന്ദ്രൻ സുകൃതിയാണ്. തന്റെ കർമം പ്രസക്തമാണ്. ഉദ്ദിഷ്ടം യജ്ഞശുദ്ധമാണ്.

വാഗ്ദേവതയെ മൂകയാക്കുന്ന സൗന്ദര്യപ്രകർഷമാണ് ഹിമാലയം. ശാസ്ത്രജ്ഞനെ അമ്പരപ്പിക്കുന്ന ധാതുസമൃദ്ധിയാണ് ഹിമാലയം. ശിലാജാഡ്യത്തെ പിളർക്കുന്ന തപോവീര്യമാണ് ഹിമാലയം. അഞ്ചിന്ദ്രിയങ്ങളെയും ആറാമിന്ദ്രിയമായ മനസ്സിനെയും ഒരേസമയം സന്തർപ്പണം ചെയ്യുന്ന ഉത്തരാഖണ്ഡമെന്ന ഹൃദയഭൂമി, അക്കാരണംകൊണ്ടുതന്നെ, നിഗൂഢവും ദിവ്യവും ഇന്ദ്രിയാതീതവുമായ അനുഭൂതികളുടെയും അന്വേഷണങ്ങളുടെയും സാഹസികവേദിയും ആകുന്നു. ഹഠയോഗികളും, ചിരഞ്ജീവി ബാബമാരും, സൂക്ഷ്മശരീരികളും, വിചിത്രജന്തുസസ്യാദികളും ഇവിടേയ്ക്കുള്ള ആകർഷകവിഭവങ്ങളിൽപ്പെടുന്നു. കവികളും ദാർശനികരും തീർഥാടകരും ശാസ്ത്രജ്ഞരും മാത്രമല്ല, അതീത

മോഹങ്ങളെ തേടിയിറങ്ങുന്നവരും ഉത്തരഖണ്ഡത്തിൽ അലഞ്ഞുനടക്കുന്നു. രാമചന്ദ്രന്റെ പുസ്തകത്തിൽ ഈ ഒടുക്കംപറഞ്ഞ കൂട്ടർക്ക് സവിശേഷമായ പ്രാധാന്യം നൽകിക്കാണുന്നു. ഇദ്ദേഹത്തിന്റെ കൈലാസയാത്രാവിവരണത്തിലും ഇങ്ങനെ ആയിരുന്നുവല്ലോ. ഗ്രന്ഥശരീരത്തിലും അനുബന്ധങ്ങളിലുമായി ഇത്തരം ഒട്ടേറെ അനുഭവവിവരണവും വിവരശേഖരവും, കൗതുകമുള്ളവർക്കു വേണ്ടി ഒരുക്കിവച്ചിട്ടുണ്ട്.

ഇവയെ ശ്രദ്ധാപൂർവമായ പഠനങ്ങൾക്കും വിശകലനങ്ങൾക്കും വിവേചനത്തിന്നും വിധേയമാക്കേണ്ടത് അനുവാചകരാണ്. ഇതിൽ ഒരു മതിപ്പെടുക്കാൻ ഞാൻ അധികാരിയല്ല. നഗ്നനും മൂകനുമായ ഒരവധൂതനെ ഞാൻ കണ്ടിട്ടുണ്ട്. നിർലക്ഷ്യനും അല്പവസ്ത്രനുമായി എന്നും ഹിമാനി താണ്ടുന്ന ഒരു പാദചാരിയോടൊപ്പം തപ്തകുണ്ഡത്തിൽ ഞാൻ കുളിച്ചിട്ടുണ്ട്. ഇതിന്നപ്പുറം ഒരനുഭവം എനിക്കില്ല. ഗോമുഖത്തിന്നടുത്ത് പുഷ്പാവാസത്തിൽ തപസ്സുചെയ്യുമ്പോൾ, വിജനമായൊരു സ്ഥലത്ത് സംഭാഷണശബ്ദങ്ങൾ അടുത്തുകേട്ടതായി ഋഷിവരിഷ്ഠനായ തപോവനസ്വാമികൾ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്; ഒരിക്കൽ-ഒരിക്കൽ മാത്രം. സൂക്ഷ്മശരീരികളും അതീന്ദ്രിയമേഖലകളും ഉണ്ടാവാം. ആ വക അനുസന്ധാനങ്ങൾക്ക് എന്റെ മനസ്സ് ഉത്സാഹിച്ചിട്ടില്ല എന്നു മാത്രം. ജടാശങ്കരിയുടെ തീരത്ത് ആദ്യം കാണുന്ന ദേവദാരുവിന്റെ തണലിൽ, കാളിദാസകവിതയുമായി കൈകോർക്കുന്ന നിമിഷം, ഞാൻ മറ്റെല്ലാം മറക്കുന്നു എന്നതാണ് വാസ്തവം. മറ്റ് അനുരാഗങ്ങളെ വിസ്മരിപ്പിക്കുന്ന അത്തരം ഒരവസ്ഥയെ ("ഇതര രാഗ-വിസ്മാരകം') വ്യാസഭഗവാൻ അനുവദിക്കുന്നുണ്ടല്ലോ. സാഹസബുദ്ധിയായ രാമചന്ദ്രനാകട്ടെ, രഹസ്യങ്ങളുടെ കറുത്ത വെളിയടയ്ക്കപ്പുറത്തേയ്ക്കും തലനീട്ടുന്നു. സ്ഥലകാലങ്ങളെയും പ്രകൃതിനിയമങ്ങളെയും മെരുക്കിയ ഒരു സിദ്ധസംഘത്തോടൊപ്പം മഞ്ഞുഗുഹയിൽ കഴിച്ച ഒരു രാത്രിയുടെ ഭീകരസുന്ദരസ്മരണ അദ്ദേഹം വർണിക്കുന്നു. വിരൽ ചുഴറ്റിക്കറങ്ങിക്കൊണ്ട്, വിദൂരസ്ഥരുമായി ആശയവിനിമയം ചെയ്യുന്നവർ; വരുംകാലത്തെ വൈജ്ഞാനികനിയമങ്ങളെ സൂത്രിച്ചുവയ്ക്കുന്നവർ; നോട്ടംകൊണ്ട് ലോഹത്തെ ഉരുക്കുന്നവർ; സൂക്ഷ്മതരംഗങ്ങളെ പ്രയോഗിച്ച് ചൈനീസ് ആക്രമണത്തെ തടയുന്നവർ ........ ഇങ്ങനെ, മിത്തുകൾക്കുമപ്പുറം, നിഗൂഢതകളുടെ സംഭ്രമജനകമായൊരു ലോകത്തിലാണ് വായനക്കാരൻ ചെന്നെത്തുന്നത്. അവനവന്റെ വാസനയ്ക്കും വിശ്വാസത്തിന്നും ചേർന്നപടി ഇവയെ കൈക്കൊള്ളാം, അഥവാ ഉപേക്ഷിയ്ക്കാം. ഒന്നുമാത്രം പറയാം-ഇവയും ഹിമാലയയാത്രയുടെ ഭാഗമാകുന്നു. ഇത്തരം അപൂർവകഥനങ്ങൾ, മഞ്ഞുമലയിറങ്ങിവരുന്നവരുടെ സ്മൃതിപടത്തിൽ പറ്റിപ്പിടിച്ച് നില്പുണ്ടാവും. ഹൃദയാലുവും വിശ്വസ്തനുമായ ഒരു യാത്രികനെന്നനിലയിൽ രാമചന്ദ്രൻ തന്റെ സഞ്ചാരഭാണ്ഡം മുഴുവൻ അതേപടി സഹൃദയരുടെ മുമ്പിൽ കുടഞ്ഞിട്ട് നിരത്തുകയാണിവിടെ. വരൂ, ഒന്നൊന്നായി നമുക്കിവ എടുത്തുനോക്കാം; കൗതുകം കൊള്ളാം; അദ്ഭുതം കൂറാം; ആനന്ദിയ്ക്കാം; രസിക്കാം! സർവോപരി, സംസ്കൃതിയുടെ സ്വത്വത്തോടും അതിന്റെ സഹസ്രമുഖങ്ങളോടും സല്ലപിയ്ക്കാം.

'ശ്രീവല്ലി'
തിരുവനന്തപുരം
ഒക്ടോബർ 2005



# 1

# ഗഢ്വാൾ ഹിമാലയം

ഓാാം
*അഗ്നിമീളേ പുരോഹിതം യജ്ഞസ്യ
ദേവം ഋത്വിജം ഹോതാരം രത്നധാതമം.

ഫെബ്രുവരി മാസത്തിലെ തണുത്തുവിറയ്ക്കുന്ന ഒരു ബ്രാഹ്മമുഹൂർത്തത്തിൽ ഹൃഷീകേശത്തിലെ ഗംഗാനദിയിൽ മുങ്ങിക്കുളിക്കാൻ നില്ക്കുമ്പോഴാണ് ഈ ആദിമന്ത്രധ്വനി മുഴങ്ങിക്കേട്ടത്. അമൂല്യമായ മോക്ഷപദപ്രാപ്തിയാകുന്ന രത്നം നല്കി എന്നെ നേർവഴിക്ക് നയിച്ച് അനുഗ്രഹിച്ചാലും യജ്ഞദേവാ എന്ന് ആഹ്വാനം ചെയ്യുന്ന ഋഗ്വേദത്തിലെ ആദ്യമന്ത്രം കേട്ടപ്പോൾ പരമപരിശുദ്ധമായ ഗംഗാജലത്തിൽ കൈകൂപ്പി നിന്നുപോയി.

ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ ഗഢ്വാൾഭാഗത്തെ, തപോഭൂമി ഉത്തരഖണ്ഡ് എന്നാണ് പൊതുവെ വിളിക്കുന്നത്. ഹൃഷീകേശ് മുതൽ യമുനോത്രിവരെ വടക്കുപടിഞ്ഞാറുഭാഗവും വടക്കുകിഴക്കായി കൈലാസ്–

* ഋഗ്വേദത്തിലെ ആദ്യത്തെ മന്ത്രം. അഗ്രണി അഥവാ ആദിശക്തിയായ അഗ്നിയെ സ്തുതിക്കുകയും അഗ്നിയുടെ വിവിധഭാവങ്ങളേയും ഗുണഗണങ്ങളേയും വ്യഞ്ജിപ്പിക്കുന്ന വിശേഷണപദങ്ങൾ നല്കുകയും ചെയ്യുന്നതാണ് ഈ മന്ത്രം. ഈ രീതിയിൽ വേണം ജഗത്തിലെ വിവിധശക്തികളെ ഈശ്വരീയമായി ദർശിക്കാനും ഗണിക്കാനും. അഗ്നി എന്ന സംജ്ഞയുടെ വിശേഷണങ്ങളാണ് മറ്റ് അഞ്ചുപദങ്ങൾ. അഗ്നി പുരോഹിതനാണ്, യജ്ഞത്തിന്റെ ദേവനും ഋതുക്കളെ നിയതമാക്കുന്നവനും ഹോതാ (ദാതാ) വും രത്നങ്ങളെ നിർമിക്കുന്നവനും ആകുന്നു. എല്ലാത്തിനും മുൻപേ ഉണ്ടായിരുന്നതിനാൽ പുരോഹിതൻ. സൃഷ്ടിയജ്ഞത്തിന്റെ പ്രകാശകനും സൃഷ്ടിയിലെമ്പാടും നിറഞ്ഞുനില്ക്കുന്നവനും ആകയാൽ യജ്ഞദേവൻ. ഋതുക്കളെ കവിതയിലെ ഛന്ദസ്സുപോലെ നിയതമാക്കി സൃഷ്ടികാവ്യം രചിച്ചിരിക്കയാൽ ഋത്വിക്ക്. തനിക്കുവേണ്ടി ഒന്നും ഉണ്ടാക്കാതെ എല്ലാം സൃഷ്ടിച്ചു സ്വപ്രജകളായ ജീവാത്മാക്കൾക്കു നല്കുന്നതിനാൽ ഹോതാവ്. സമസ്തജഗത്തും രത്നഖനിയാണ്. സൂര്യചന്ദ്രനക്ഷത്രാദികളും ജലഭൂമിവായ്വാദികളും രത്നങ്ങളാണ്. അവയെ നിർമിച്ചു ധാരണം ചെയ്കയാൽ രത്നധാതമം. അവൻ അഗ്+നി = ഗതിയിൽ നയിക്കുന്ന അഗ്നിയാകുന്നു. നേർവഴിക്ക് എന്നെ നയിച്ചാലും അഗ്നേ എന്ന വൈയക്തിക പ്രാർഥനയുമായി വേദം ആരംഭിക്കുന്നു. അനേകാർഥങ്ങാം ഈ മന്ത്രത്തിൽ അന്തർനിഹിതമാണ്.

മാനസസരസ്സ്വരെയും വ്യാപിച്ചുകിടക്കുന്ന ഭൂപ്രദേശമാണ് തപോഭ എന്നുപറയുന്നസ്ഥലം. കൈലാസവും മാനസസരസ്സും അടക്കമുള്ള ഭൂ ദേശങ്ങൾ പുരാതനകാലത്ത് ഭാരതഭൂഖണ്ഡത്തിലെ ഭാഗങ്ങളായിരുന എന്നതിന് സംശയമില്ല. അതുകൊണ്ടാണ് ഗ്രേറ്റർ ഇന്ത്യ എന്ന വാദ തിക്ക് പ്രസക്തിയേറുന്നതും. ഹരിദ്വാറും ഹൃഷീകേശും പിന്നിട്ട് മുന്നേ ട്ടുപോകുമ്പോൾ അത്യുന്നതങ്ങളായ ഹിമഗിരിശൃംഗങ്ങളുടെ താഴെ ക ക്കുന്ന നാലുധാമങ്ങൾ തപോഭൂമിയിലെ അതിവിശിഷ്ടമായ, പരമപുണ പ്രധാനമായ സ്ഥലങ്ങളാണ്. ഇതിൽ പ്രഥമസ്ഥാനത്തുനില്ക്കുന്ന രണ ധാമങ്ങളാണ് ബദരീധാമവും കേദാരധാമവും. ഹിമവാന്ത, സ്വർഗഭൂ ദേവഭൂമി, ബദരീകാശ്രമം എന്നീ ദിവ്യനാമങ്ങളാലും ഈ പ്രദേശങ്ങൾ അ യപ്പെടുന്നു. കേദാരനാഥിലെ ശിവക്ഷേത്രവും ബദരീനാഥിലെ മഹാവ ഷ്ണുക്ഷേത്രവും ഭാരതത്തിന്റെ സനാതനസംസ്കാരത്തിന്റെ ഉദാത്ത പ്രതീകങ്ങളാണ്. ദശലക്ഷങ്ങൾ വരുന്ന ഭാരതജനതയുടെ മുഴുവന രക്ഷയും ആശ്രയും അർപ്പിതമായിട്ടുള്ളത് ഗഢ്വാൾ ജില്ലയുടെ മലപ്ര ദേശങ്ങളിൽ കുടികൊള്ളുന്ന ഈ മഹാക്ഷേത്രങ്ങളിലാണ്. വേദപുര ണഗ്രന്ഥങ്ങളിൽ പരാമർശിച്ചിട്ടുള്ള ഭൂരിഭാഗം നദികളും, പർവതങ്ങളും അരണ്യങ്ങളും, തപോവനങ്ങളും, ആശ്രമങ്ങളും, തീർഥകുണ്ഡങ്ങളും ഹിമസൈകതങ്ങളും ഈ ഭാഗങ്ങളിലാണ് സ്ഥിതിചെയ്യുന്നത് എന്നറ യുമ്പോൾ ഈ മഹത്തായ ഭാരതഭൂമിയുടെ ആധ്യാത്മികപാരമ്പര്യം എത്രയോ ഉന്നതങ്ങളിലാണെന്ന് ആരും സമ്മതിച്ചുപോകും. ആയിരക്ക ണക്കിനുവർഷത്തെ ആധ്യാത്മികസാംസ്കാരികപാരമ്പര്യമുള്ള ഭാരത ഭൂമിയുടെ മുഴുവൻ സത്തയും ഉൾക്കൊള്ളണമെങ്കിൽ ഹിമാലയത്തിലൂ ടേയും വിശിഷ്യ ഉത്തരഖണ്ഡിലൂടേയും സഞ്ചരിച്ച് അവിടത്തെ മഹാ ക്ഷേത്രങ്ങളും പുണ്യനദികളും പുണ്യസ്ഥലങ്ങളും ദർശിക്കണമെന്നത് തർക്കമറ്റ സംഗതിയാണ്.

ഗഢ്വാൾഹിമാലയം "ദൈവങ്ങളുടെ ഇരിപ്പിടം" എന്ന പേരിലും അറി യപ്പെടുന്നു. സ്വന്തം നിലനില്പിനും സ്വാർഥതാൽപര്യങ്ങൾക്കും വേണ്ടി പൊരുതുന്ന മലിനമായ മനസ്സുകളിൽനിന്നും മുക്തമായ ഒരു പ്രദേശ മാണ് ഈ ദേവസ്ഥാനം. നിർമലമായ ചിന്തകളാൽ തിളങ്ങുന്ന തീർഥാട നകേന്ദ്രങ്ങളെക്കൊണ്ടും പുണ്യസങ്കേതങ്ങളെക്കൊണ്ടും സമ്പന്നമാണ് ഈ പ്രദേശം. മനംകവരുന്ന ഈ മലമ്പ്രദേശങ്ങൾ കണ്ടപ്പോൾ മഹാ ത്മജി പറഞ്ഞത് ഇപ്രകാരമാണ്–

"മനുഷ്യസാധ്യമായതിനെയെല്ലാം ഈ കുന്നുകളിൽ പ്രകൃതി നിഷ്പ്ര ഭമാക്കുന്നു. ഹിമാലയത്തിന്റെ വിസ്മയിപ്പിക്കുന്ന സൗന്ദര്യവും ഹൃദ്യമായ കാലാവസ്ഥയും പച്ചവില്ലീസുവിരിച്ചപോലെയുള്ള പ്രതലപ്രദേശങ്ങളും അവിസ്മരണീയമായ ഒരനുഭവമാണ് നമുക്ക് നല്കുന്നത്. ലോകത്തിലെ ഏതു സുന്ദരമായ പ്രദേശത്തിനും ഈ രമണീയഭൂഭാഗത്തെ മറികടക്കു വാൻ സാധിക്കില്ല എന്നാണ് എനിക്ക് തോന്നുന്നത്."

ഭാരതത്തെ ഏറെ സ്നേഹിച്ച, പിന്നീട് ഭാരതത്തിൽ സ്ഥിരതാമസമാ

ഷിയ പ്രസിദ്ധ റഷ്യൻചിത്രകാരനായ സ്വറ്റ്സോലോവ്റോറിച്ച് ഈ ഭൂവിഭാഗത്തെക്കുറിച്ചു പറഞ്ഞതും ശ്രദ്ധേയമാണ്-

"നിരവധി നാശനഷ്ടങ്ങൾക്കും പോരാട്ടങ്ങൾക്കും അതിക്രമങ്ങൾക്കും പാത്രീഭൂതമായി, അവയെയെല്ലാം അതിജീവിച്ച്, അനശ്വരമായ ആത്മാവിന്റെ സങ്കല്പമായി, അംബരചുംബികളായ കോട്ടകളോടുകൂടിയ ഹിമാലയം ഓജസ്സോടെ ശിരസ്സുയർത്തി നിലകൊള്ളുന്നു."

ഭാരതത്തിന്റെ ആത്മാവായ ഗംഗയുടെ ഉദ്ഭവസ്ഥാനത്തു നില്ക്കുമ്പോൾ പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ ആഹ്ലാദം കരകവിഞ്ഞൊഴുകുന്നു-

"നാമെല്ലാം ഏറെ സ്നേഹിക്കുന്ന പുണ്യനദിയായ ഗംഗയുടെ പ്രൗഢിയും ഗാംഭീര്യവും നമുക്ക് സുപരിചിതമാണ്. ഗംഗയുടെ ഉദ്ഭവസ്ഥാനത്തു നില്ക്കുമ്പോഴോ? ശൈശവത്തിന്റെ തിളക്കവും യൗവനത്തിന്റെ കാന്തിയും നിറഞ്ഞ വിസ്മയകരമായ കാഴ്ചയുടെ വിരുന്നും!"

ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ ഗഢ്വാൾ ഭാഗത്ത് സ്ഥിതിചെയ്യുന്ന ഈ മലമ്പ്രദേശത്ത് ആകെ ഏഴു ജില്ലകൾ ഉണ്ട്. ഹരിദ്വാർ, ഡെഹ്റാഡ്യൂൺ, ഉത്തരകാശി, പവ്റി, ടെഹ്രി, രുദ്രപ്രയാഗ്, ചമോളി എന്നിവയാണ് ഈ ജില്ലകൾ. ഉത്തർപ്രദേശിനെ വിഭജിച്ച് ഉത്തരാഞ്ചൽ സംസ്ഥാനം രൂപീകരിച്ചപ്പോൾ ഈ പ്രദേശങ്ങളെയെല്ലാം പുതിയ സംസ്ഥാനത്തിൽപ്പെടുത്തി. ഇന്ത്യയുടെ ഇരുപത്തിയേഴാമത്തെ സംസ്ഥാനമായി 2000 നവമ്പറിൽ ഉത്തരാഞ്ചൽ രൂപംകൊണ്ടു. മനംകവരുന്ന ഈ മലമ്പ്രദേശത്തിന് പ്രധാനമായി രണ്ടു ഭാഗങ്ങളാണ് ഉള്ളത്. കിഴക്ക് കുമയോൺ മലനിരകളും പടിഞ്ഞാറ് ഗഢ്വാൾ പ്രദേശവും. രണ്ടാം സെഞ്ചുറി ബി.സി.യിൽ ഈ പ്രദേശത്തിന്റെ മുഴുവൻ നിയന്ത്രണവും ഭരണവും മദ്ധ്യഹിമാലയൻവർഗമായ കുനിന്ദന്മാരുടെ കൈകളിലായിരുന്നു. ശൈവിസത്തിന്റെ ആരാധകന്മാരായിരുന്ന കുനിന്ദന്മാർ ഭരണരംഗത്ത് പ്രത്യേകം ശ്രദ്ധ കേന്ദ്രീകരിച്ചു. ഗഢ്വാൾ പ്രദേശത്തുള്ള കൽസി എന്ന സ്ഥലത്ത് അശോകമഹാരാജാവിന്റെ ലിഖിതങ്ങൾ കണ്ടെടുത്തതിനാൽ ഈ പ്രദേശത്തിന് അന്ന് ബുദ്ധമതത്തിലും വിശ്വാസമുണ്ടായിരുന്നതായി കരുതണം. ഏഴാം നൂറ്റാണ്ടിനും പതിനാലാം നൂറ്റാണ്ടിനും ഇടയിൽ ശൈവൈറ്റ് കത്യൂരി രാജാക്കന്മാരുടെ ഭരണമാണ് പിന്നീട് വന്നത്. ഇക്കാലത്താണ് ബ്രാഹ്മണസംസ്ക്കാരം ഈ പ്രദേശത്ത് സ്വാധീനത്തിൽ വന്നത്. പതിനാലും പതിനഞ്ചും നൂറ്റാണ്ടുകളിൽ കുമയോൺ ഭാഗത്ത് ചന്ദ്രാസ് രാജാക്കന്മാരുടെ ഭരണമാണ് പിന്നീടുണ്ടായത്. സ്വാതന്ത്ര്യത്തിന് ശേഷം ഒരു പ്രത്യേകസംസ്ഥാനത്തിനു വേണ്ടിയുള്ള മുറവിളി വൈകാതെത്തന്നെ തുടങ്ങി. മലമ്പ്രദേശക്കാരുടെ നിശ്ചയദാർഢ്യത്തോടെയുള്ള പ്രയത്നത്തിന്റെ ഫലമായി അവസാനം 1996 ആഗസ്റ്റ് 15-ന് അന്നത്തെ ഇന്ത്യൻ പ്രധാനമന്ത്രി ശ്രീ. ദേവഗൗഡ ഉത്തരാഞ്ചൽസംസ്ഥാനരൂപീകരണത്തിന് പച്ചക്കൊടി കാട്ടി. 1998 സെപ്തംബർ 23-ന് ഉത്തർപ്ര

ദേശ് നിയമസഭ ഒരു കരടുബിൽ പാസ്സാക്കുകയും അതുപ്രകാരം ഉത്താരാഞ്ചൽസംസ്ഥാന രൂപീകരണത്തിന് അനുമതി നല്കു കയും ചെയ്തു. പക്ഷേ, ഉദ്ധംസിംഗ്നഗർ ഉൾപ്പെടുത്തി ഹരിദ്വാ റിനെ ഉത്തരാഞ്ചലിൽനിന്നും വേർപെടുത്തുന്നതിനായിരുന്നു ആ തീരുമാനം. നീണ്ടുനിന്ന രാഷ്ട്രീയചർച്ചകൾക്കൊടുവിൽ 2000 നവമ്പർ മാസത്തിൽ ഉത്തരാഞ്ചൽസംസ്ഥാനരൂപീകരണം യാഥാർഥ്യമായി. ഉദ്ധംസിംഗ്നഗറും ഹരിദ്വാറും ഉത്തരാഞ്ചൽ സംസ്ഥാനത്തിൽ ഉൾപ്പെടുത്തുകയും ചെയ്തു. പുരാണപ്രധാന മായ കേദാർനാഥ്, ബദരീനാഥ്, ഗംഗോത്രി, ഹരിദ്വാർ, ഹൃഷി കേശ് തുടങ്ങിയ പ്രദേശങ്ങൾ ഗഢ്വാൾ പ്രദേശത്താണെങ്കിലും സുഖവാസകേന്ദ്രങ്ങളായ നൈനിത്താൾ, അൽമോറ, റാണിക്കേത്, കൗസ്വാനി, കോർബറ്റ് നാഷണൽപാർക്ക് തുടങ്ങിയ പ്രദേശങ്ങൾ കുമയോൺപ്രദേശങ്ങളിൽ പെടുന്നു. ഇന്ത്യയിലെ സ്വിറ്റ്സർലാന്റ് എന്നാണ് കൗസ്വാനി എന്ന അതിമനോഹരമായ താഴ്വരയെ വിദേ ശസഞ്ചാരികൾ വിളിച്ചാദരിക്കുന്നത്. ഉത്തരാഞ്ചൽസംസ്ഥാന ത്തിൽ ആകെ 13 ജില്ലകൾ ഉണ്ട്. നേപ്പാൾ, ടിബറ്റ്, ചൈന, ഹിമാ ചൽപ്രദേശ് എന്നിവയാണ് അതിർത്തി പ്രദേശങ്ങൾ. വിസ്തീർണം 53566 ച.കിലോമീറ്ററും ജനസംഖ്യ 85 ലക്ഷത്തോളവുമാണ്. ഡെഹ്റാഡൂൺ ആണ് തലസ്ഥാനം.

കൃഷിയും ആടുവളർത്തലും കമ്പിളിവസ്ത്രങ്ങൾ നെയ്തുണ്ടാ ക്കലുമാണ് ജനങ്ങളുടെ മുഖ്യതൊഴിൽ. വിദേശകമ്പോളങ്ങളിൽ ഏറെ പ്രശസ്തിയാർജിച്ച ഇന്ത്യയുടെ ബസുമതി അരി ഈ പ്രദേ ശങ്ങളിൽ ധാരാളം കൃഷി ചെയ്യപ്പെടുന്നു. മലഞ്ചെരിവുകളിൽ തട്ടു തട്ടായി കൃഷിചെയ്തിരിക്കുന്നതു കാണുമ്പോൾ ഇവരുടെ അധ്വാ നത്തിന്റേയും അർപണബോധത്തിന്റേയും മുന്നിൽ നമ്മൾ ആശ്ച ര്യഭരിതരായി നിന്നുപോകും. കാലാവസ്ഥയെ മാത്രം ആശ്രയിച്ച് നെല്ലും ബജ്റയും ചോളവും ഗോതമ്പും പഴവർഗങ്ങളും പച്ചക്കറി കളും ഇവർ കൃഷിചെയ്തുണ്ടാക്കുന്നു. ചെമ്മരിയാടുകളെ വളർത്തി അവയുടെ രോമം മുറിച്ചെടുത്ത് കമ്പിളിവ്യവസായത്തിന് വിപുല മായ രീതിയിൽ ഉപയോഗപ്പെടുത്തുന്നുണ്ട്. വൈദ്യുതി എത്തിനോ ക്കാത്ത നിരവധി സ്ഥലങ്ങൾ ഈ പ്രദേശങ്ങളിലുണ്ട്. ഗഢ്വാൾ ഹിമാലയത്തിലെ പ്രധാനപ്പെട്ട സ്ഥലങ്ങൾ ബദരീനാഥ്, കേദാർനാഥ്, ഗൗരീകുണ്ഡ്, രുദ്രനാഥ്, തുംഗനാഥ്, അനസൂയദേവി, ഹനുമാൻചാട്ടി, ചന്ദ്രവദിനി, ഹേമകുണ്ഡ്, ഗംഗോത്രി, യമുനോത്രി, ഉത്തരകാശി, നരേന്ദ്രനഗർ, ഗുപ്തകാശി, അഗസ്ത്യമുനി, ദേവപ്രയാഗ്, രുദ്രപ്രയാഗ്, ശ്രീനഗർ, ടിൽവാറ, പിപ്പലികോട്ടി, രാംപൂർ, ചമോ ലി, ഗോവിന്ദഘട്ട് എന്നിവയാണ്. സമുദ്രനിരപ്പിൽ നിന്ന് 5000 മുതൽ 16,000 അടിവരെയാണ് ഉയരം. ഗഢ്വാൾഹിമാലയത്തിലെ 20,000 അടിയ്ക്ക് മുകളിൽ ഉയരമുള്ള കൊടുമുടികളാണ് നന്ദാദേവി.

കാമെറ്റ്, മൃഗഥുനി, ചൗഖംബ, ദേവ്തോലെ, ത്രിശൂൽ, ദുനഗിരി, പഞ്ചചൂലി, നന്ദാകോട്ട്, ഗംഗോത്രി, നീലകണ്ഠ്, ഗാമിൻ, ഭാഗീരഥി, കേദാർനാഥ്, മന, മേരു, ഹർദേവൽ, മുകുറ്റ്, സതോപന്ത് എന്നിവ. സ്വർഗാരോഹിണി, നരനാരായണൻ, ഹനുമാൻശിഖർ, അളകാപുരി, ബന്ദർപൂഞ്ച് തുടങ്ങിയ കൊടുമുടികളുടെ ഉയരം 19,000 അടിയ്ക്കു മേലെയാണ്. ഉത്തരാഞ്ചൽ സംസ്ഥാനത്ത് 15,000 അടി മുതൽ 26,700 അടി വരെ ഉയരമുള്ള 106 കൊടുമുടികൾ ഉണ്ടെന്നാണ് ഔദ്യോഗികമായ കണക്ക്.

ഡെഹ്റാഡൂൺ, നൈനിത്താൾ എന്നീ പ്രദേശങ്ങൾ ഒഴികെ മറ്റെല്ലാ ജില്ലകളും വളരെ ഉയർന്ന മലമ്പ്രദേശങ്ങളിലാണ് സ്ഥിതി ചെയ്യുന്നത്. വിദ്യാഭ്യാസത്തിന്, വിശ്വപ്രസിദ്ധമാണ് ഡെഹ്റാഡൂൺ എങ്കിൽ നേരെ മറിച്ചാണ് മറ്റു സ്ഥലങ്ങളുടെ സ്ഥിതി. കിലോമീറ്ററോളം നടന്നു വേണം സ്കൂളിലെത്തിച്ചേരാൻ. എച്ച്.എൻ. ബഹുഗുണ ഗഢ്വാൾ സർവകലാശാലയും, കുമയോൺ സർവകലാശാലയും ഈ പ്രദേശത്തെ വിദ്യാഭ്യാസത്തിന്റെ ഉന്നമനത്തിനായി പ്രവർത്തിക്കുന്നു. ഡെഹ്റാഡൂൺ കേന്ദ്രമാക്കി ഡൂൺ സർവകലാശാല സ്ഥാപിക്കുന്നതിനുള്ള ശ്രമങ്ങളും നടന്നുവരുന്നു. സമുദ്രനിരപ്പിൽനിന്നും വളരെ ഉയരത്തിൽ കിടക്കുന്ന ഈ പ്രദേശങ്ങളിൽ കനത്ത മഞ്ഞുവീഴ്ചയും മൂടൽമഞ്ഞും പേമാരിയും ഹിമക്കാറ്റും ജീവിതം ദുസ്സഹമാക്കുന്നു. യാത്രാസൗകര്യങ്ങളും ശരാശരിക്കു താഴെയാണ്.

ഉത്തരഖണ്ഡ് മേഖല ഒരു കാലത്ത് സമുദ്രമായിരുന്നുവെന്ന് സൂചന നല്കുന്ന വിവിധയിനം പുരാതനശിലാവസ്തുക്കളും ഫോസിലുകളും ഇവിടെനിന്ന് കണ്ടുകിട്ടിയിട്ടുണ്ട്. ഉയർന്ന പർവതനിരകളും അഗാധമായ മലയിടുക്കുകളും നിറഞ്ഞ ഈ പ്രദേശത്ത് റിഫ്റ്റ് വാലി (Rift Valley) കളും ധാരാളമായിട്ടുണ്ട്. അതിവിസ്തൃതമായ വനമേഖലകളും, പുൽമേടുകളും, കാലിസമ്പത്തും ഉള്ള ഈ മലനിരകളിൽ സാൽ (Shorea robusta), ഖെയ്ർ (Acacia Catechu), റെഡ് സിഡാർ (Toona Ciliata), തേക്ക് (Tectona grandis), ചീർ പൈൻ (Pinus roxburghi), സിൽവർ ഫിർ (Abies Pindrow), ബ്ലൂ പൈൻ (Pinus Wallichiana), ചിനാർ (Platanus orientalis), ഓക്ക് (Quercus leucotricophora), സ്പ്രൂസ് (Picea Smithiana), അക്രൂട്ട് (Walnut-Juglans regia), യൂട്രെൻ ലുപ്റ്റീസ്, ദേവദാരു, സുറായ്, ഭൂർജ് എന്നീ മരങ്ങൾ ധാരാളമായി വളരുന്നു. സമതലപ്രദേശങ്ങളിൽ വേപ്പ്, ആൽ, മാവ്, അമൽതാസ് (കണിക്കൊന്ന), പുളി എന്നീ മരങ്ങളും ധാരാളമായി കാണാം. സിംഹം, കടുവ, പുള്ളിപ്പുലി, കാട്ടുപോത്ത്, ആന, കുറുക്കൻ, കാട്ടുപൂച്ച, മുള്ളൻപന്നി, കാട്ടുപന്നി, കാട്ടുനായ്ക്കൾ, ഹിമാലയൻ കാട്ടാട്, വിവിധയിനം മാൻ-കുരങ്ങുവർഗങ്ങൾ, ഹിമക്കരടി തുടങ്ങിയ വന്യ

ജീവിസമ്പത്ത് ഉത്തരാഞ്ചൽ കാടുകളെ സമ്പന്നമാക്കുന്നു. മൊണാൽ, മയിൽ, ബ്ലൂമാഗ്പി, ലോഫിങ്ത്രഷ്, ഒറിയോൾ, വിവിധയിനം തത്തകൾ, കാട്ടുമൈന, ബുഷ്ചാറ്റ്, പാരഡൈസ് ഫ്ളൈക്യാച്ചർ, ഗ്രേ ടിറ്റ്, വൈറ്റ് ഐ, മാഗ്പി റോബിൻ, ഹിമാലയൻ സ്നോ കോക്ക്, ഹിമാലയൻ മരംകൊത്തി, വാനമ്പാടി, മൂങ്ങ തുടങ്ങിയ പക്ഷിസമ്പത്തും ഈ കാടുകളിൽ സമൃദ്ധിയായി വിഹരിക്കുന്നു. സിൽവർ കാർപ്, സൈപ്രിനസ് കാർപ്, ഗോൾഡൻ മഹാസീർ, ട്രൗട്ട്, ചന്ന ഗച്ചുവാ, ഗഡേര, ടോർ ടോർ, റെയിൻബോ ട്രൗട്ട് തുടങ്ങിയ അതിവിപുലമായ മത്സ്യസമ്പത്ത് ഇവിടത്തെ നദികളിലും ജലാശയങ്ങളിലും വളരുന്നു.

ഉത്തരപ്രദേശ്സംസ്ഥാനത്ത് മൊത്തത്തിൽ 84 ശതമാനമാണ് ഹിന്ദുക്കളെങ്കിൽ ഉത്തരഖണ്ഡിൽ വസിക്കുന്ന അഹിന്ദുക്കൾ കേവലം 2% മാത്രമാണ്. മദ്ധ്യപഹാഡിയാണ് സംസാരഭാഷ. കുമയോണി, ഗഢ്‌വാളി, ജാൻസാരി എന്നീ ഭാഷകളും താരുവർഗക്കാരുടെ താരു ഭാഷയും കൂടിക്കലർന്ന ഒരു ഭാഷയാണ് മദ്ധ്യപഹാഡി. എന്നാലും ഹിന്ദിയും ഉറുദുവും ഇവർ സംസാരിക്കുന്നുണ്ട്. സംസ്ഥാനവിഭജനത്തിനു മുമ്പുള്ള കണക്കുപ്രകാരം 82 ശതമാനം ഹിന്ദിയും, 11 ശതമാനം ഉറുദുവും, 4.5 ശതമാനം ഭോജ്പുരിയും, 2 ശതമാനം ഗഢ്‌വാളി-കുമയോണി തുടങ്ങി മറ്റു ഭാഷകളും ആണ് സംസാരഭാഷ.

വേദ-പുരാണേതിഹാസങ്ങളിൽ പരാമർശവിധേയമായിട്ടുള്ള മിക്ക സ്ഥലങ്ങൾക്കും സംഭവങ്ങൾക്കും ഉത്തരഖണ്ഡ് ഇന്നും സാക്ഷിയാണ്. ഇന്ത്യയ്ക്ക്, ഭാരതമെന്ന പേര് സിദ്ധിച്ചത് ഋഗ്വേദകാലഘട്ടത്തിന്റെ ആരംഭത്തിലാണെന്ന് വിശ്വസിക്കുന്നതിൽ തെറ്റില്ല. പുരാണേതിഹാസങ്ങളുടെ കാലഘട്ടത്തോടെ ഭാരതമെന്ന പേര് പൊതുവെ അംഗീകരിക്കപ്പെട്ടു. ഏറ്റവും പുരാതനമായ ശ്രീവിഷ്ണുപുരാണത്തിൽ ഇങ്ങനെ ഒരു ശ്ലോകമുണ്ട്-

"ഉത്തരം യത് സമുദ്രസ്യ
ഹിമാദ്രേശ്ചൈവ ദക്ഷിണം
വർഷം തത് ഭാരതം നാമ
ഭാരതീ യത്ര സന്തതി ഃ" (2.3.1)

ഋഗ്വേദകാലത്ത് നിരവധി ചെറിയരാജ്യങ്ങൾ നിലവിലുണ്ടായിരുന്നു. അവർ പരസ്പരം യുദ്ധങ്ങളിൽ ഏർപ്പെട്ടിരുന്നതായും കാണുന്നു. ദശരാജയുദ്ധമായിരുന്നു ഇക്കാലത്ത് നടന്ന യുദ്ധങ്ങളിൽ ഏറ്റവും നിർണായകമായത്. ഇതിൽ വിജയം നേടിയത് ഭരതവംശാധിപനായ സുദാസനായിരുന്നു. കുലഗുരുവും ആചാര്യനുമായിരുന്ന *വിശ്വാമിത്രന്റെ നേതൃത്വ

* മഹർഷിയായി മാറിയ രാജാവിനെയാണ് രാജർഷി എന്നുപറയാറ്. രാജർഷി വിശ്വാമിത്രൻ, വസിഷ്ഠ മഹർഷിയുമായി ഏറ്റുമുട്ടുകയും ദയനീയമായി പരാജയപ്പെടുകയും ചെയ്തു. ആയുധാഭ്യാസപാടവത്താലും രാജ്യതന്ത്രജ്ഞതയാലും മറ്റു രാജാക്കന്മാർക്ക്

ത്തിൽ സുദാസൻ അയൽരാജ്യങ്ങളെ ജയിച്ച് പ്രബലനായിത്തീർന്നു. പിന്നീട്, വിദ്യാസമ്പന്നനായ വസിഷ്ഠനെ മന്ത്രിയാക്കിയപ്പോൾ വിശ്വാമിത്രൻ സുദാസനുമായി തെറ്റിപ്പിരിഞ്ഞ് ശത്രുപക്ഷത്തിൽ ചേക്കേറി. പുരു, യദു, തുർവസു, അനു, ദ്രുഹ്യു, അലിന, പക്ത, ലോനസ തുടങ്ങിയ വർഗങ്ങളെ സംഘടിപ്പിച്ച് വിശ്വാമിത്രൻ യുദ്ധത്തിനു സജ്ജമാക്കി. പുരുഷ്ണി

പേടിസ്വപ്നമായിരുന്നു വിശ്വാമിത്രൻ. സംഘബലമോ കായികശേഷിയോ ഇല്ലാത്ത ഒരു സംന്യാസി പരസ്യമായി തന്നെ തോല്പിച്ചത് അദ്ദേഹത്തിന്റെ അഭിമാനത്തിനും അന്തസ്സിനും ഏറ്റ വലിയ ആഘാതമായി. ഈ അപമാനം സായുധശക്തികൊണ്ട് ഒരിക്കലും പരിഹരിക്കാനാകില്ലെന്ന് ബോദ്ധ്യപ്പെട്ട വിശ്വാമിത്രൻ, വസിഷ്ഠമഹർഷിയെ തോല്പിക്കുന്നതിനു സാധനാശക്തി കൈവരിക്കാനുറച്ചു. വനത്തിൽ കഠിനതപസ്സിലാണ് ആത്മീയതലത്തിൽ വളരെ മുന്നേറുകയും തന്റെ ഘോരതപസ്സിന്റെ പരിണതഫലമായി ഗായത്രി എന്ന മഹാമന്ത്രസിദ്ധി നേടുകയും ചെയ്തു. പിന്നീടദ്ദേഹം പരാജയമെന്തെന്ന് അറിഞ്ഞിട്ടില്ല. മഹത്തായ ഒരു ജനതയുടെ മഹത്തായ സംസ്കാരത്തെ ഒട്ടാകെ മാറ്റിമറിച്ച് അത്യുന്നതശ്രേണികളിൽ എത്തിക്കാൻ ഗായത്രി എന്ന അദ്ഭുതമന്ത്രത്തിനു സാധിച്ചു എന്നത് വിശ്വാമിത്രന്റെ ദീർഘദൃഷ്ടിവൈഭവത്തെയാണ് കാണിക്കുന്നത്.

"മോക്ഷായ ച മുമുക്ഷൂണാം
ശ്രീകാമാനാം ശ്രിയേ തഥാ
വിജയായ യുയുത്സൂനാം
രാഗാർതാ നാമരോഗകൃത്"

[അഷ്ടകഷ്ടങ്ങളാൽ ഗതികെട്ടവർക്ക് സങ്കടമോചനത്തിനും, സാമ്പത്തികപരാധീനക്കാർക്ക് ഐശ്വര്യത്തിനും, മത്സരത്തിലേർപ്പെടുന്നവർക്ക് സുനിശ്ചിതവിജയത്തിനും, രോഗപീഡകളാൽ ക്ലേശിക്കുന്നവർക്ക് മതിയായ ആരോഗ്യത്തിനും ഗായന്ത്രി മന്ത്രോപാസന മാത്രം മതി]

"യഥാ മധു ച പുഷ്പേഭ്യോ
ഘൃതം ദുഗ്ധാദ്രസാപ്തയഃ
ഏവം ഹി സർവവേദാനാം
ഗായത്രീ സാരമുച്യതേ"

[പുഷ്പങ്ങളുടെ സത്ത് തേനായും പാലിന്റെ സത്ത് നെയ്യായും എപ്രകാരമാണോ സ്വരൂപിക്കപ്പെടുന്നത്, അപ്രകാരമത്രേ സമസ്ത വേദങ്ങളുടേയും മൂലസത്തെന്നോണം ഗായത്രിയിൽ സ്വരൂപിക്കപ്പെട്ടിരിക്കുന്നത്.]

"നാസ്തി ഗംഗാസമം തീർഥം
ന ദേവഃ കേശവാത്പരം
ഗായത്ര്യാ സ്ത്വ / പരം ജാപ്യം
ന ഭൂതം ച ഭവിഷ്യതി"

[ഗംഗയോട് ഉപമിക്കാവുന്ന മറ്റൊരു തീർഥമില്ലെന്നതുപോലെ, ശ്രീകൃഷ്ണനോടുപമിക്കാവുന്ന മറ്റൊരു ദേവനില്ലെന്നതുപോലെ, ഗായത്രിയോടുപമിക്കാവുന്ന മറ്റൊരു മന്ത്രവും ഇന്നോളമുണ്ടായിട്ടില്ല; മേലിൽ ഉണ്ടാവുകയുമില്ല.]

"ഗായത്രീമാത്രനിഷ്ണാതോ
ദ്വിജോ മോക്ഷം അവാപ്നുയാത്"

[പരമാർഥിക ഭക്തർക്ക് ശാന്തിലബ്ധിക്കും മോക്ഷപ്രാപ്തിക്കും ഗായത്രിമന്ത്രോപാസന മാത്രം മതി. ഇതര ആരാധനകളത്രയും ഗായത്രിയുടെ അനുബന്ധങ്ങളത്രേ!]

നദീതീരത്തുവച്ചുണ്ടായ ഘോരയുദ്ധത്തിൽ സുദാസന്റെ ഭരതന്മാ വിജയം കൈവരിച്ചു. തുടർന്ന്, യമുനാനദീതീരത്തുവച്ചു നടന്ന യുദ്ധ ത്തിലും സുദാസൻ വിജയിച്ചു. സുദാസന്റെ ഈ ഭരതവംശത്തിൽനി ന്നാണ് ഇന്ത്യയ്ക്ക് ഭാരതമെന്ന പേർ സിദ്ധിച്ചത്. ഭരതവംശക്കാരുടെ ആസ്ഥാനം അന്ന് സരസ്വതീ-യമുനാ നദികൾക്കിടയിലായിരുന്നു. ക്രമേണ, പുരുവംശരാജാവായ പുരുകുൽസനുമായി ഒന്നിച്ചുചേർന്ന് സുദാ സൻ കുരുവംശത്തിനു ജന്മം നല്കി.

ബ്രഹ്മാവിന്റെ പുത്രനായ മനുവിന്റെ കുലത്തിൽ ഉദ്ഭവിച്ച ഋഷഭന്റെ നൂറുപുത്രന്മാരിൽ ജ്യേഷ്ഠനായ ഭരതരാജാവിന്റെ പേരിൽനിന്നാണ് ഭാരതം എന്ന പേരുണ്ടായത് എന്നു ഭാഗവതത്തിൽ വിസ്തരിക്കുന്നുണ്ട്. മുൻകാലത്ത് ഈ ഭൂഖണ്ഡത്തിന് അജനാഭവർഷമെന്നായിരുന്നു നാമ ധേയമെന്നും ഭരതരാജാവിന്റെ അതിയോഗ്യതനിമിത്തം അദ്ദേഹത്താൽ പരിഷ്കാരരൂപേണ പരിപാലിക്കപ്പെട്ടത് എന്നർഥം വരുന്ന ഭാരതം എന്ന പേര് ലഭിച്ചുവെന്നും ഭാഗവതത്തിൽ പറയുന്നു.

“തേഷാം തു ഭരതോ ജ്യേഷ്ഠോ നാരായണപരായണഃ
വിഖ്യാതം വർഷമേതദ് യന്നാമ്നാ ഭാരതമദ്ഭുതം”

[അവരിൽവച്ച് ഭരതൻ ജ്യേഷ്ഠനും നാരായണഭഗവാനെ ആശ്രയിച്ച വനും ആകുന്നു. ഈ അദ്ഭുതമായ വർഷം, അജനാഭമെന്നു പേരായ ഈ ഭൂഖണ്ഡം, ഭരതന്റെ പേരുകൊണ്ട് പ്രസിദ്ധപ്പെട്ടു ഭാരതം എന്നു പേരുള്ളതായി ഭവിച്ചു. ഭാഗവതം-ഏകാദശ സ്കന്ധം]

ചന്ദ്രവംശത്തിലെ സുപ്രസിദ്ധനായ ദുഷ്യന്തമഹാരാജാവിന് കണ്വപു ത്രിയായ ശകുന്തളയിൽ ജനിച്ച മകനാണ് ഭരതൻ. ഭരതമഹാരാജാവ് അനേക സംവത്സരം ഭരണം നടത്തിയതിനാൽ ഈ രാജ്യത്തിന് ഭാരതം എന്ന പേരു ലഭിച്ചതായും ഒരു വാദഗതിയുണ്ട്. കോട്വാർ-ഗഢ്വാൾ പ്രദേ ശത്തിനു സമീപമുള്ള മാലിനീനദിയും ഭരതമഹാരാജാവിന്റെ ജനനസ്ഥ ലവും ഈ ദിവ്യമായ പ്രദേശത്തായിരുന്നു. ഭരതരാജാവ് ഗംഗാനദീതീ രത്ത് 55ഉം, യമുനാനദീതീരത്ത് 78ഉം അശ്വമേധയാഗങ്ങൾ നടത്തിയതായി ചരിത്രം പറയുന്നു.

ആർഷസംസ്കാരവുമായി ബന്ധപ്പെട്ട നിരവധി സംഭവങ്ങൾക്ക് ഉത്ത രഖണ്ഡ് സാക്ഷ്യംവഹിച്ചു. പുരൂരവസ്സിന്റെ പുത്രനായ നഹുഷൻ തപ സ്സനുഷ്ഠിച്ചത് ഈ പുണ്യഭൂമിയിലായിരുന്നു. നഹുഷന്റെ മകനായ യയാ തിക്കും പൗത്രനായ അനുവിനും ഈ പ്രദേശത്ത് വളരെ ശക്തമായ സ്വാധീ നമുണ്ടായിരുന്നു. ഹരിദ്വാറിനു സമീപമുള്ള കനഖലം എന്ന സ്ഥലത്താണ് സതീദേവിയുടെ ആത്മാഹുതിക്കിടയാക്കിയ ദക്ഷയാഗം നടന്നത്. ഈ സ്ഥല ത്തെക്കുറിച്ച് കാളിദാസന്റെ മേഘസന്ദേശത്തിൽ പരാമർശമുണ്ട്.

“തസ്മാദ് ഗച്ഛേരനുകനഖലം ശൈലരാജാവതീർണാം
ജഹ്നോഃ കന്യാം സഗരതനയസ്വർഗസോപാനപംക്തിം”

(മേ-47)

[അവിടെനിന്ന് അങ്ങ് കനഖലപ്രദേശത്തിനടുക്കൽ ഹിമവാനിൽനിന്ന് ഇറങ്ങിവന്ന് സഗരപുത്രന്മാർക്ക് സ്വർഗത്തിലേക്കുള്ള ചവിട്ടുപടിയായി ത്തീർന്നവളും ജഹ്നുമഹർഷിയുടെ മകളുമായ ഗംഗയെ പ്രാപിക്കുക.]

വേദഗ്രന്ഥങ്ങളിൽ പരാമർശിക്കപ്പെടുന്ന സ്ഥലങ്ങൾ ഇന്ന് മിക്കവാറും നിർണയിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. കൈലാസവും അതിന്റെ പരിസര പ്രദേശങ്ങളും തൈത്തരീയആരണ്യകത്തിൽ വരുന്നുണ്ട്. അന്നത്തെ പുണ്യസ്ഥലമായിരുന്ന നൈമിശവനം ഇന്ന് നിംസാർ എന്നറിയപ്പെടുന്നു. കൗശാംബി ആയിരിക്കണം ഇന്നത്തെ കോസാം. ഹസ്തിനപുരം, ഗംഗാ നദിയിലെ വെള്ളപ്പൊക്കംമൂലം നശിച്ചപ്പോൾ കുരുരാജാവായ നിചക്ഷു തന്റെ തലസ്ഥാനം കൗശാംബിയിലേക്ക് മാറ്റി. ജനമേജയരാജാവിന്റെ തല സ്ഥാനനഗരമായിരുന്ന ആസന്ദിവത് കുരുക്ഷേത്രത്തിലായിരുന്നു. ഇന്നത്തെ താനേശ്വരം, ദൽഹി, ഉത്തരഗംഗാസമതലപ്രദേശങ്ങൾ തുട ങ്ങിയ സ്ഥലങ്ങൾ അന്ന് കുരുക്ഷേത്രത്തിന്റെ ഭാഗങ്ങളായിരുന്നു. ക്രൈവ്യൻ എന്നു പേരായ പാഞ്ചാലരാജാവ് തന്റെ അശ്വമേധയാഗം നട ത്തുവാൻ കാംപീലത്തിനടുത്തുള്ള പരിചക്രം എന്ന സ്ഥലം തിരഞ്ഞെ ടുത്തു. വിശ്വസാഹിത്യത്തിലെ ഉത്തമക്ലാസിക് ഗ്രന്ഥമായ മഹാഭാരത ത്തിലെ ഒട്ടനവധി സംഭവങ്ങൾ നടന്നതും ഉത്തരഖണ്ഡ് പ്രദേശ ത്തുതന്നെ. പാണ്ഡുമഹാരാജാവ് പത്നിമാരായ കുന്തിയേയും മാദ്രി യേയും കൂട്ടി തപസ്സനുഷ്ഠിക്കാൻ എത്തിച്ചേർന്ന സപ്തശൃംഗ് എന്ന സ്ഥലം കേദാർ പ്രദേശത്തുള്ള ഗന്ധമാദനപർവതപ്രദേശത്തായിരുന്നു. പൂക്കളുടെ താഴ്വര (VALLEY OF FLOWERS) എന്നറിയപ്പെടുന്ന നയനാഭി രാമമായ ഭൂപ്രദേശവും ഹേമകുണ്ഡവും എല്ലാം സപ്തശൃംഗ് പ്രദേശ ത്തിൽ ഉൾപ്പെടുന്നതാണ്. ദ്രൗപദിക്ക് കാഴ്ചവയ്ക്കാനായി ഭീമസേനൻ കല്ല്യാണസൗഗന്ധികപുഷ്പം തേടി എത്തിച്ചേർന്ന കദളീവനവും ഇതി നടുത്താണ്. ബ്രഹ്മ-വിഷ്ണു-മഹേശ്വരന്മാർ, ഒരേ സമയത്ത്, തപസ്സനു ഷ്ഠിച്ച പരമപുണ്യസ്ഥലമാണ് ബദരീനാഥിൽനിന്നും 32 കി.മീറ്റർ അകലെ കിടക്കുന്ന സതോപന്ത്തടാകം. ത്രികോണാകൃതിയിലുള്ള ഈ തടാക ത്തിന്റെ ഓരോ മൂലയിലായി ഇവർ ദീർഘകാലം തപസ്സനുഷ്ഠിച്ചു. മഹാ ഭാരതയുദ്ധത്തിനുശേഷം പാപം കഴുകിക്കളയാനായി അർജുനൻ ഇവിടെ സ്നാനം ചെയ്തു. ശിവപാർവതീവിവാഹം നടന്ന പുണ്യസ്ഥലമാണ് കേദാരഖണ്ഡത്തിലെ ഗുപ്തകാശിക്കടുത്ത ത്രിയുഗിനാരായൺ ക്ഷേത്രം. ഭഗീരഥൻ തപസ്സുചെയ്ത് ഗംഗയെ ഭൂമിയിലെത്തിച്ച പവിത്രസ്ഥലമാണ് ഗംഗോത്രി. പാണ്ഡവന്മാരുടെ സ്വർഗാരോഹണയാത്ര ബദരീനാഥിലെ മനാ ഗ്രാമത്തിൽക്കൂടിയായിരുന്നു. ച്യവനമഹർഷി അദ്ഭുതഫലസിദ്ധിയുള്ള പല ആയുർവേദമരുന്നുകളും പരീക്ഷിച്ചുനോക്കിയത് ഡൂടാതോലി എന്ന സ്ഥലത്തുവച്ചാണ്. 1829-ൽ മഹാപാന്തിൽവച്ച് 15,000 തീർഥാടകർ നിത്യ തയിൽ വിലയം പ്രാപിച്ചതും ഇവിടെത്തന്നെയായിരുന്നു.

ആധുനികയുഗത്തിലെ അതിപ്രശസ്തരായ പല ഭാരതീയർക്കും പ്രശ സ്തിയിലേക്കുള്ള ആദ്യത്തെ ചുവട് ലഭിച്ചത് ഉത്തരഖണ്ഡിൽ നിന്നായി

രുന്നു. സ്വാമി ശിവാനന്ദയ്ക്ക് ബോധോദയം ലഭിച്ചത് ഹൃഷീകേശത്തിൽ വച്ചായിരുന്നെങ്കിൽ സ്വാമി വിവേകാനന്ദന് അത് ലഭിച്ചത് അൽമോറയ്ക്കടുത്തുള്ള കാസർദേവി എന്ന സ്ഥലത്തുവച്ചായിരുന്നു. മഹാകവി രവീന്ദ്രനാഥടാഗോറിന് തന്റെ നോബൽ സമ്മാനാർഹമായ 'ഗീതാഞ്ജലി' എന്ന കവിതാസമാഹാരം രചിക്കാൻ പ്രചോദനം ലഭിച്ചത് ഇന്ത്യയിലെ സ്വിറ്റ്സർലാന്റ് എന്നറിയപ്പെടുന്ന കൗസ്വാനിയിലെ അനശക്തി ആശ്രമത്തിൽ വച്ചായിരുന്നു. രാഷ്ട്രപിതാവായ മഹാത്മാഗാന്ധിജി കൗസ്വാനിയും കുമയൂൺ ഹിമാലയവും കണ്ടപ്പോൾ എല്ലാം മതിമറന്ന് നിന്നുപോയി.

## ഹൃഷീകേശം

സംന്യാസിമാരുടേയും യോഗികളുടേയും ആവാസകേന്ദ്രമെന്നാണ് ഹൃഷീകേശം എന്ന പുരാതനനഗരത്തെ വിശേഷിപ്പിക്കാറ്. ഇന്ദ്രിയങ്ങളെ, ഹൃഷീകങ്ങളെ, അടക്കി രൈഭ്യൻ എന്ന മഹർഷി ഇവിടെ ദീർഘകാലം തപസ്സുചെയ്തിരുന്നതുകൊണ്ട് ഈ പുണ്യസ്ഥലത്തെ ഹൃഷീകേശം എന്നു വിളിക്കുന്നു. സപ്തർഷികളും, ശ്രീരാമ-ഭരത-ലക്ഷ്മണ-ശത്രുഘ്നന്മാരും തപസ്സനുഷ്ഠിച്ചിരുന്ന സ്ഥലങ്ങൾ ഇപ്പോഴും ഇവിടെ കാണാം.

ഡെഹ്റാഡൂൺ, ടെഹ്രിഗഢ്വാൾ, പൗരിഗഢ്വാൾ എന്നീ മൂന്നു ജില്ലകളിലായി വ്യാപിച്ചുകിടക്കുന്ന ഹൃഷീകേശിന് സമുദ്രനിരപ്പിൽനിന്ന് 1165 അടി മാത്രമേ ഉയരമുള്ളൂ. ഗഢ്വാൾഹിമാലയത്തിലേയ്ക്കുള്ള പ്രധാന പ്രവേശനകവാടമെന്ന് ഹൃഷീകേശിനെ വിശേഷിപ്പിക്കാം. കുമയൂൺ ഭാഗത്തുകൂടിയും ഗഢ്വാൾ ഹിമാലയത്തിലേയ്ക്ക് പ്രവേശിക്കാം.

ഹൃഷീകേശം എന്ന പുണ്യനഗരത്തിന്റെ ഇന്നത്തെ മുഖം തികച്ചും വിഭിന്നമാണ്. വളരെയധികം പരിഷ്ക്കരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്ന ഈ നഗരത്തിനു പുരോഗതിയുടെ ചരിത്രം മാത്രമേ പറയുവാനുള്ളൂ. ലക്ഷക്കണക്കിനു തീർഥാടകരും സഞ്ചാരപ്രേമികളും ഇവിടെ വന്നുപൊയ്ക്കൊണ്ടിരിക്കുന്നതിനാൽ അതിനോടനുബന്ധിച്ച സകല മേഖലകളിലും ഈ പട്ടണം വളർന്നു വികസിച്ചിരിക്കുന്നു. പക്ഷേ, ഇത്രയ്ക്കധികം വൃത്തിഹീനമായ മറ്റൊരു സ്ഥലവും ഉത്തരഖണ്ഡിൽ ഇല്ലെന്നുപറയാം. ഹിമാലയത്തിന്റെ താഴ്വരപ്രദേശമായ ഈ സ്ഥലത്തിന്റെ പവിത്രതയും നൈർമല്യവും തിരിച്ചുവരാത്തവിധം നമുക്ക് നഷ്ടപ്പെട്ടുകഴിഞ്ഞിരിക്കുന്നു. പരമപവിത്രമായ ത്രിവേണിഘട്ടും പരിസരവും മനുഷ്യമലംകൊണ്ടും മൃഗങ്ങളുടെ വിസർജ്യങ്ങൾകൊണ്ടും കുന്നുകൂടികിടക്കുന്നതു കണ്ടാൽ ഏതൊരു സഞ്ചാരിയുടേയും മനസ്സു മടുത്തുപോകും. ഉപയോഗിച്ച പ്ലാസ്റ്റിക് സഞ്ചികളും ചായക്കപ്പുകളും മിനറൽവാട്ടർകുപ്പികളും ആ പ്രദേശമാകെ ചിന്നിച്ചിതറിക്കിടക്കുന്നു. ഇതിന്റെയൊക്കെ ഇടയിലായി നിരവധി തട്ടുകടകളും ഈച്ചകൾ പൊറ്റിപ്പിടിച്ചിരിക്കുന്ന പലഹാരക്കൂമ്പാരങ്ങളും! യാചകരുടെ ശല്യമാണെങ്കിൽ അസഹനീയം. എല്ലാ മാലിന്യങ്ങളും തുടച്ചു

നീക്കി ഗംഗാനദി കരകവിഞ്ഞൊഴുകുമ്പോൾ മാത്രം ഈ പ്രദേശങ്ങൾ തത്ക്കാലം ശുദ്ധീകരിക്കപ്പെടുന്നു. നദിയുടെ ഒഴുക്ക് കുറയുമ്പോൾ മാലിന്യങ്ങൾ വീണ്ടും കുന്നുകൂടുന്നു.

തീർഥാടകർക്കും സഞ്ചാരികൾക്കും മനസ്സിന് ഭക്തിയും ഉന്മേഷവും, ഉണർവും പകർന്നുതരുന്ന നിരവധി ദൃശ്യങ്ങൾ ഹൃഷീകേശിൽ ഉണ്ട്. ശ്രീരാമ-ഭരത-ലക്ഷ്മണന്മാരുടെ പ്രതിഷ്ഠയുള്ള ക്ഷേത്രങ്ങൾ, ലക്ഷ്മൺ ജൂല എന്ന തൂക്കുപാലം, ത്രിവേണിഘട്ട്, ഗീതാഭവൻ, കണ്വമുനിയുടെ ആശ്രമം, നീലകണ്ഠ് ക്ഷേത്രം, മുനി-കി-രേതി തുടങ്ങിയവ വളരെ പ്രാധാന്യമർഹിക്കുന്നവയാണ്. ആശ്രമങ്ങളും, ധർമശാലകളും സംന്യാസിമഠങ്ങളും, സുഖവാസകേന്ദ്രങ്ങളും നിരവധിയുണ്ട്. വനാന്തർഭാഗത്ത്, ഗംഗാനദിയുടെ തീരത്തായി, ആധുനികസൗകര്യങ്ങളോടെ പണിതീർത്ത കുടിലുകളിൽ താമസിച്ച്, ഗംഗയിൽ രണ്ടുനേരവും മുങ്ങിക്കുളിച്ച്, കാട്ടിലെ ഔഷധഗുണമുള്ള മരങ്ങളുടെ ഗന്ധം ശ്വസിച്ച്, നീരുറവകളിലെ ഔഷധവീര്യമുള്ള വെള്ളം കുടിച്ച്, സസ്യാഹാരം കഴിച്ച് യോഗ പരിശീലിച്ച് ആരോഗ്യം വീണ്ടെടുക്കുന്ന പ്രക്രിയകളിൽ ഏർപ്പെട്ടിരിക്കുന്ന സ്വദേശികളും വിദേശികളും ഇവിടെ ധാരാളമുണ്ട്. കുഞ്ചാപുരി, നീലകണ്ഠപർവതനിരകളിൽനിന്ന് ഉദ്ഭവിയ്ക്കുന്ന ചന്ദ്രഭാഗാനദിയും ഇവിടെ ഗംഗാനദിയിൽ ചേരുന്നുണ്ട്. ഹൃഷീകേശിന്റെ വിസ്താരം 11.20 ചതുരശ്ര കിലോമീറ്ററും ജനസംഖ്യ അരലക്ഷത്തോളവുമാണ്.

ഗഢ്വാൾഹിമാലയത്തിലേയ്ക്കുള്ള യാത്രക്കിടയിൽ നിരവധി തവണ ഞാൻ ഹൃഷീകേശിൽക്കൂടി കടന്നുപോയിട്ടുണ്ടെങ്കിലും അപൂർവമായി മാത്രമേ ഇവിടെ തങ്ങിയിട്ടുള്ളൂ. കപടസംന്യാസികളും മറ്റു തട്ടിപ്പുകാരും വേണ്ടത്രയുള്ളതുകൊണ്ടാണെന്നു തോന്നുന്നു, ഹൃഷീകേശത്തിനോട് എനിക്ക് യാതൊരു താൽപര്യവും തോന്നാത്തത്. ദേവതാത്മാവിന്റെ നാട്ടിലേയ്ക്കുള്ള ഒരു പ്രവേശനമാർഗം എന്ന പരിഗണന മാത്രമേ ഈ പുണ്യനഗരിയോട് തോന്നിയിട്ടുള്ളൂ.

## വസിഷ്ഠഗുഹ

ഹൃഷീകേശിൽനിന്ന് ബദരീ-കേദാർ റൂട്ടിലൂടെ 22 കി.മീറ്റർ സഞ്ചരിച്ചാൽ ഗൂലർ എന്ന ഒരു കൊച്ചുഗ്രാമത്തിൽ എത്താം. കുഞ്ചാപുരി, നീലകണ്ഠപർവതനിരകളുടെ ഓരത്തു സ്ഥിതിചെയ്യുന്ന ഈ ഗ്രാമത്തിന്റെ മുകൾഭാഗം മുഴുവനും വനമാണ്. താഴെ, അഗാധമായ താഴ്വരയിൽക്കൂടി കിഴക്കുനിന്ന് പടിഞ്ഞാറോട്ട് ഗംഗാനദി കുതിച്ചൊഴുകുന്നു. നദിയുടെ മുകൾഭാഗത്തുള്ള തടത്തിലാണ് വസിഷ്ഠഗുഹ സ്ഥിതിചെയ്യുന്ന ആശ്രമം. കാടിന്റേയും ആശ്രമത്തിന്റേയും ഇടയിൽക്കിടക്കുന്ന മലഞ്ചെരുവിൽക്കൂടി ടാർ റോഡ് വളഞ്ഞുപുളഞ്ഞു കിടക്കുന്നു.

ശ്രീരാമകൃഷ്ണാശ്രമത്തിലെ സ്വാമി ബ്രഹ്മാനന്ദജി മഹാരാജിന്റെ ശിഷ്യനായ പുരുഷോത്തമാനന്ദജി മഹാരാജ് 1879-ൽ തിരുവല്ലയിൽ

ജനിച്ചു. നീലകണ്ഠൻ എന്നായിരുന്നു നാമധേയം. ശ്രീരാമകൃഷ്ണാശ്രമത്തിന്റെ പ്രവർത്തനങ്ങളിൽ ആദ്യം മുതല്ക്കേ ആകൃഷ്ടനായിരുന്ന ഇദ്ദേഹം ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനുശേഷം, ആശ്രമത്തിന്റെ അന്നത്തെ പ്രസിഡണ്ടായ സ്വാമി ശിവാനന്ദജിയിൽനിന്ന് 1923-ൽ സംന്യാസം സ്വീകരിച്ചു. അതിനുമുമ്പുതന്നെ നീലകണ്ഠൻ ഭാരതത്തിലേയും നേപ്പാളിലേയും തിബത്തിലേയും പരമപ്രധാനമായ പുണ്യസ്ഥലങ്ങൾ മിക്കതും സന്ദർശിച്ചുകഴിഞ്ഞിരുന്നു. ഒരു പരിവ്രാജകൻ എന്ന നിലയിൽ തുടർന്നും നിരവധി യാത്രകൾ, കാൽനടയായി, നടത്തി. സ്വാമിജി വളരെ യാദൃച്ഛികമായിട്ടാണ് 1928-ൽ ഗൂലർ ഗ്രാമത്തിൽ എത്തിച്ചേർന്നതും വസിഷ്ഠഗുഹ കണ്ടുപിടിച്ച് അവിടെ ആശ്രമം സ്ഥാപിച്ച് താമസമുറപ്പിച്ചതും. സ്വാമി പുരുഷോത്തമാനന്ദ്ജിയുടെ പ്രവർത്തനഫലമായി ഗൂലർ ഗ്രാമത്തിന്റെ ശോചനീയമായ പിന്നോക്കാവസ്ഥയ്ക്ക് വളരെ മാറ്റങ്ങൾ ഉണ്ടായി. ആശ്രമം വകയായി ഹൈസ്ക്കൂളും ആശുപത്രിയും സ്ഥാപിക്കപ്പെട്ടു. അസാമാന്യസിദ്ധികളുണ്ടായിരുന്ന സ്വാമിജി വടക്കെ ഇന്ത്യ മുഴുവനും അറിയപ്പെടുന്ന ആത്മീയാചാര്യനായി തിളങ്ങിനിന്നു. അതിപ്രശസ്തരായ പല വ്യക്തികളും സ്വാമിജിയെത്തേടി വസിഷ്ഠഗുഹയിൽ എത്തിക്കൊണ്ടിരുന്നു. പുട്ടപർത്തിയിലെ ശ്രീ സത്യസായിബാബ, 1957-ൽ, സ്വാമി കാളികാനന്ദജിയുമൊത്ത് വസിഷ്ഠഗുഹയിൽ വരുകയും സ്വാമി പുരുഷോത്തമാനന്ദ്ജിയുടെ ആതിഥ്യം സ്വീകരിച്ച് കുറച്ചുദിവസം ഗുഹയിൽ ധ്യാനത്തിൽ ഇരിക്കുകയും ചെയ്തു. ശൂന്യതയിൽനിന്നു വിഭൂതി ആവാഹിച്ചെടുത്ത് സായിബാബ, സ്വാമിജിക്കും ആശ്രമവാസികൾക്കും തിലകം ചാർത്തി. സത്യസായിബാബ പോയ ശേഷം ഗുഹയിൽ പ്രവേശിച്ച പുരുഷോത്തമാനന്ദ്ജി പീഠത്തിന്റെ താഴെയായി നൂറിന്റെ പത്തുനോട്ടുകൾ കണ്ടപ്പോൾ ഒന്നമ്പരന്നുപോയി. ഒരു ചില്ലിക്കാശുപോലും കൈവശമില്ലാതെ കാൽനടയായി ഹിമാലയം മുഴുവനും സഞ്ചരിച്ച സത്യസായിബാബ ആശ്രമവാസികൾക്കുവേണ്ടി ശൂന്യതയിൽനിന്നു സൃഷ്ടിച്ചതാകണം ആ ആയിരം രൂപ. 1961 ഫെബ്രു



ശ്രീ സത്യസായിബാബയും
ശ്രീ പുരുഷോത്തമാനന്ദ്ജിയും
വസിഷ്ഠഗുഹയിൽ-1957 ലെ ചിത്രം

വരി 13-ൽ മഹാശിവരാത്രി ദിവസം സ്വാമി പുരുഷോത്തമാനന്ദ്ജി മഹാരാജ് മഹാസമാധിയിൽ പ്രവേശിച്ചു. 'പുരുഷോത്തമാനന്ദ്ജി ട്രസ്റ്റ്' എന്ന പേരിലുള്ള സ്ഥാപനത്തിന്റെയാണ് ഇപ്പോൾ ആശ്രമവും സ്വത്തുക്കളും. മലയാളിയായ സ്വാമി ചൈതന്യാനന്ദയാണ് ഇപ്പോഴത്തെ ട്രസ്റ്റിയും ഭരണാധികാരിയും. ഹിമാലയത്തിലെ മിക്ക പുണ്യസ്ഥലങ്ങളും കാൽനടയായി സഞ്ചരിച്ച ഈ യോഗിവര്യൻ വസിഷ്ഠഗുഹയിൽ വരുന്ന തീർഥാടകരെ എളിമയോടെ സ്വീകരിക്കുന്നു.*

സ്വാമി ചൈതന്യാനന്ദയുടെ കൂടെ വസിഷ്ഠഗുഹയിലേക്ക് പ്രവേശിച്ചപ്പോൾ വല്ലാത്തൊരു അനുഭൂതിയാണ് ഉണർന്നത്. ഏഴടിയോളം ഉയരമുള്ളതിനാൽ തലമുട്ടാതെ സ്വതന്ത്രമായി നടക്കാം. ഇരുപതടിയിലധികം നീളമുണ്ട് ഗുഹയ്ക്ക്. പത്തു മുതൽ പതിനഞ്ചടി വരെ വീതിയുമുണ്ട്. ഗുഹയുടെ അറ്റത്തുള്ള ശിവലിംഗപ്രതിഷ്ഠയ്ക്കു മുമ്പിൽ കത്തിച്ചുവച്ചിരിക്കുന്ന നേരിയ ദീപനാളത്തിൽ ഗുഹാന്തർഭാഗം ഒരുവിധം വ്യക്തമായി കാണാം. ഗുഹയ്ക്കകത്ത് പ്രത്യേകതരത്തിലുള്ള പല ആക്ടിവേഷനും അനുഭവപ്പെടുന്നുണ്ടെന്ന് ശാസ്ത്രീയമായ പഠനങ്ങളിലൂടെ തെളിയിക്കപ്പെട്ടിട്ടുണ്ട്. ആധുനികമായ സാങ്കേതികവിദ്യകളുപയോഗിച്ച്, പ്രത്യേകതരം ക്യാമറകൊണ്ട്, ഗുഹാന്തർഭാഗത്തെ ദീപനാളത്തിന്റെ ഫോട്ടോ എടുത്തപ്പോൾ ചതുരാകൃതിയിൽ രൂപപ്പെട്ടുകിടക്കുന്ന ഒരു ദീപ്തമായ പ്രകാശരേഖയാണ് ഫോട്ടോയിൽ പതിഞ്ഞുകിട്ടിയത്. ആർഷസംസ്കാരത്തിന്റെ തിളങ്ങിവിളങ്ങി നില്ക്കുന്ന കണ്ണികളിൽ വസിഷ്ഠമുനിയുടെ സ്ഥാനം ഒന്നാംനിരയിൽത്തന്നെയാണ്. സപ്തർഷികളിൽപ്പെടുന്ന മഹാമുനിയും, പത്നി അരുന്ധതീദേവിയും വസിച്ചിരുന്ന ഈ ഗുഹയ്ക്കകത്ത് അവരുടെ ഉച്ഛ്വാസനിശ്വാസങ്ങൾ തളംകെട്ടി നില്ക്കുന്നതായി എനിക്കുതോന്നി. അവരുടെ പരമപുണ്യപാദങ്ങൾ പതിഞ്ഞ ആ പവിത്രമായ സ്ഥലത്ത് സാഷ്ടാഗം നമസ്ക്കരിച്ചുകൊണ്ട് കുറച്ചുനേരം കിടന്നു. പിന്നെ, ഒരു മണിക്കൂറോളം ധ്യാനത്തിൽ ഇരുന്നു. ഇന്ദ്രിയങ്ങൾ പലപ്പോഴും സ്വതന്ത്രമായതുപോലെ അനുഭവപ്പെട്ടു. സ്വബോധത്തിലേക്ക് വീണ്ടും തിരിച്ചുവരുന്നതിനു മുമ്പുള്ള ശ്യൂന്യത അവാച്യമായ ഒരു നിർവൃതിലയമായിരുന്നു. ഗുഹയിൽ ധ്യാനത്തിൽ ഇരുന്നശേഷം പലർക്കും പലവിധത്തിലുള്ള അഭീഷ്ടസിദ്ധിയും അനുഗ്രഹങ്ങളും ലഭിച്ചതായി സ്വാമി ചൈതന്യാനന്ദ പറയുകയുണ്ടായി. ഗംഗോത്രിധാമത്തിൽ, ഖാറ്റ്ലിങ്ങ് ഗ്ലേഷിയറിനപ്പുറത്ത്, ഒരു ഗുഹയിൽ അഞ്ചുസംന്യാസിമാരുടെ കൂടെ ഒരു രാത്രി ചെലവഴിച്ച ധന്യമായ മുഹൂർത്തങ്ങൾ ഞാൻ വീണ്ടും ഓർത്തുപോയി. അവിടെ മരവിച്ചുപോകുന്ന തണുപ്പായിരുന്നെങ്കിൽ, ഇവിടെ എയർകണ്ടീഷണർ

*പുരുഷോത്തമാനന്ദജിയുടെ തിരുവല്ലയിലുള്ള ജന്മഗൃഹം 5-10-2005ൽ ഞാൻ സന്ദർശിച്ചു. സ്വാമിജിയുടെ കൊച്ചുജന്മഗൃഹം (130 വർഷം പഴക്കമുള്ളത്) അതേപോലെ സംരക്ഷിച്ചുനിർത്തിയിട്ടുണ്ട്. ആധുനിക രൂപകല്പനയോടെ പണിതീർത്ത മനോഹരമായ സ്മാരകമന്ദിരത്തിൽ സ്വാമിജിയുടെ പ്രതിമയുണ്ട്. തൊട്ടടുത്തുതന്നെ ആശ്രമവും സ്ഥിതിചെയ്യുന്നു. ശ്രീ. പ്രകാശാനന്ദസ്വാമികളാണ് ഇപ്പോൾ ആശ്രമകാര്യങ്ങൾ നടത്തിക്കൊണ്ടുപോകുന്നത്.

പ്രവർത്തിക്കുന്നതുപോലെയുള്ള സുഖകരമായ അന്തരീക്ഷമായിരുന്നു.

വസിഷ്ഠഗുഹയുടെ മറുഭാഗത്ത് അരുന്ധതീദേവി തപസ്സുചെയ്തിരുന്ന ചെറിയൊരു ഗുഹയുണ്ട്. ഗംഗാനദീതടത്തിലൂടെ ഇറങ്ങി നടന്നുവേണം ഗുഹയിലെത്തിച്ചേരാൻ. ഗുഹയിൽ ചമ്രംപടിഞ്ഞിരുന്ന്, ഉദ്ദേശം അര ഫർലോങ്ങ് ദൂരത്തായി ഒഴുകുന്ന ഗംഗാനദിയെ നോക്കിയിരിക്കുമ്പോൾ നമ്മൾ എല്ലാം മറന്ന് ഒരു പ്രത്യേക ആത്മനിർവൃതിയിൽ എത്തിച്ചേരുന്നു. ഈ ഗുഹയിൽ പല ദിവ്യാദ്ഭുതങ്ങളും സംഭവിച്ചിട്ടുള്ളതായി സ്വാമി ചൈതന്യാനന്ദ സാക്ഷ്യപ്പെടുത്തുകയുണ്ടായി. വളരെ വർഷങ്ങൾക്കുമുമ്പ് കാഞ്ഞങ്ങാട് രാമദാസ് സ്വാമിജി എന്ന മഹായോഗീശ്വരൻ അരുന്ധതി ഗുഹയിൽ ഏതാനും ദിവസം ധ്യാനത്തിൽ ഇരിയ്ക്കുകയുണ്ടായി. ഗംഗാജലം മാത്രമായിരുന്നു സ്വാമിജിയുടെ ഭക്ഷണം. ധ്യാനത്തിന്റെ അവസാനദിവസം ഒരു ദിവ്യപ്രകാശം രാമദാസ് സ്വാമിജ്ജിയുടെ മുന്നിൽ തെളിഞ്ഞു. ക്രമേണ അതൊരു രൂപമായി മാറി. യേശുക്രിസ്തുവിന്റേതുപോലെ തലമുടിയും താടിയും നീട്ടിവളർത്തിയ, അതേപോലെ നീണ്ട വസ്ത്രങ്ങൾ ധരിച്ച, കുരിശുമാലയണിഞ്ഞ ആ ദിവ്യരൂപം സ്വാമിജിക്കു ദർശനം നല്കിയശേഷം മറഞ്ഞുപോയി! കറുത്തവാവുദിവസം ഗംഗാനദിയിൽനിന്ന് ദീപ്തമായ പ്രകാശഗോളങ്ങൾ ഗുഹയ്ക്കകത്തേക്ക് ഒഴുകിപ്പോകുന്നതുപോലെ സഞ്ചരിക്കുന്നത് ഗ്രാമീണരടക്കം പലരും, പലപ്പോഴും, കണ്ടിട്ടുണ്ട്.

വസിഷ്ഠഗുഹയും, അരുന്ധതീഗുഹയും, തൊട്ടുമുന്നിലായി കുതിച്ചൊഴുകുന്ന ഗംഗാനദിയും, ഇതിന്റെയൊക്കെ മുകൾഭാഗത്തായി നീണ്ടുപരന്നുകിടക്കുന്ന വനപ്രദേശവും കണ്ടുമടങ്ങുമ്പോൾ മനസ്സ് മൂകമായിരുന്നു. ആശ്രമകവാടത്തിലേക്ക്, കുത്തനെയുള്ള കയറ്റം കയറുമ്പോൾ സ്വാമിജി ഏതാനും സെക്കന്റുനേരം നിന്നു; പിന്നെ പതിഞ്ഞ സ്വരത്തിൽ, താഴേക്ക് കൈചൂണ്ടി, വിഷാദത്തോടെ പറഞ്ഞു–

"രണ്ടുദിവസം മുമ്പ് ഇവിടെ വച്ചാണ് ആശ്രമത്തിലെ ഒരു പശുവിനെ പുലി പിടിച്ചുകൊണ്ടുപോയത്. കാട്ടുമൃഗങ്ങളുടെ ശല്യം അടുത്ത കാലത്തായി വല്ലാതെ വർധിച്ചിരിക്കുന്നു......"




# ഉത്തരകാശി-ഡോഡി തടാകം

ഹൃഷീകേശിൽനിന്ന് 148 കി.മീറ്റർ ദൂരമുണ്ട് ഉത്തരകാശി എന്ന പുണ്യസ്ഥലത്തേക്ക്. ഗംഗോത്രിയിലേയ്ക്കുള്ള യാത്രയിൽ ഉത്തരകാശി ഒരു പ്രധാനപ്പെട്ട ജങ്ഷനാണ്. ഉത്തരകാശി എത്തുന്നതിനു 28 കി.മീറ്റർ മുമ്പ് ധരാസു എന്ന സ്ഥലത്തുനിന്ന് തിരിഞ്ഞുവേണം യമുനോത്രിയിലേക്കു പോകാൻ. 4000 ത്തോളം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ കൊച്ചു പട്ടണം ഭാഗീരഥിയിൽ വന്നുചേരുന്ന വരുണ, അസി എന്നീ പുണ്യനദികളുടെ മധ്യത്തിലായി, വാരണാവതപർവതത്തിന്റെ ഒരു ഭാഗത്തായി, ആലസ്യംപൂണ്ടുകിടക്കുന്നു. ദേവദാരുവൃക്ഷങ്ങൾ ഇടതൂർന്നുനില്ക്കുന്ന വാരണാവതത്തിന്റെ കിഴക്കും തെക്കും താഴ്വരകളിൽക്കൂടി ഭാഗീരഥി അനർഗളമായി ഒഴുകിക്കൊണ്ടിരിക്കുന്നു.

വാരണാസി എന്നറിയപ്പെടുന്ന പൂർവകാശിയിൽ (ബനാറിസ്) ഹനുമാൻഘട്ടിന്റെ മേൽഭാഗത്തായി വരുണ, അസി എന്നീ നദികൾ ഗംഗാനദിയിൽ ലയിക്കുന്നതിനാലാണ്, കാശിക്ക് വാരണാസി എന്നു പേരുലഭിച്ചത്. പൂർവകാശി (വാരണാസി) രാജകീയമായ പ്രൗഢിയിലും നാഗരികത്വത്തിന്റെ ആഡംബരത്തിലും മുങ്ങിക്കുളിച്ചുനില്ക്കുമ്പോൾ, ഉത്തരകാശി പൗരാണിക പാരമ്പര്യത്തിൽ ഒതുങ്ങി ഒരു ചെറിയ ഹിമാലയപട്ടണമായി നിലകൊള്ളുന്നു. പൂർവകാശിയിലെ വിശ്വനാഥക്ഷേത്രം ജനലക്ഷങ്ങളുടെ തള്ളിക്കയറ്റംമൂലം സദാസമയവും കോലാഹലമയമാണെങ്കിൽ, ഉത്തരകാശിയിലെ വിശ്വനാഥക്ഷേത്രം ആത്മീയമായ ശാന്തത കളിയാടുന്ന ഒരു പുണ്യഭൂമിയാണ് ഇന്നും. 'സൗമ്യകാശി' എന്ന് ഉത്തരകാശിയെ വിളിക്കുന്നതും ഇതുകൊണ്ടാണ്.

ഉത്തരകാശി സംന്യാസിമാരുടെ വിഹാരഭൂമിയാണ്. ആശ്രമങ്ങളും, മഠങ്ങളും, തപോവനങ്ങളും ഇവിടെ ധാരാളമുണ്ട്. ഹൃഷികേശിലുള്ളതുപോലുള്ള തട്ടിപ്പുകളും ജാടകളും ഇവിടെ അപൂർവമാണ്. ഭാഗീരഥീനദീതീരവും, വിശ്വനാഥക്ഷേത്രവും, പ്രശാന്തസുന്ദരമായ വനപ്രദേശവും, പച്ചപ്പിൽപ്പുതഞ്ഞുകിടക്കുന്ന പർവതങ്ങളും, കുളിരാർന്ന അന്തരീക്ഷവും ഒരു തപോഭൂമിയുടെ പ്രതീതിയാണുണ്ടാക്കുന്നത്. വിശ്വനാഥ

ക്ഷേത്രം വളരെ വലുതൊന്നുമല്ല. പക്ഷേ, കനത്ത മതിൽക്കെട്ടുകടന്ന് ഉള്ളിലോട്ടുപ്രവേശിച്ചാൽ ഒരു പ്രത്യേകതരത്തിലുള്ള ആത്മീയാനുഭൂതി നമ്മളിൽ ഉളവാകുന്നു. വിശ്വനാഥന്റെ തൊട്ടടുത്തായി സ്ഥിതിചെയ്യുന്ന ദുർഗാക്ഷേത്രത്തിൽ ഇരുപതടിയിലധികം ഉയരത്തിൽ സ്ഥിതിചെയ്യുന്ന ത്രിശൂലം ഭയഭക്തിബഹുമാനത്തോടുകൂടി മാത്രമേ കാണാൻ കഴിയൂ. ഈ വേലിന് അപാരമായ നിഗ്രഹശക്തിയുണ്ടെന്നാണ് കാശി നിവാസികളുടെ വിശ്വാസം. ക്ഷേത്രത്തിന്റെ പുനരുദ്ധാരണപ്രവർത്തനങ്ങളുടെ ഭാഗമായി, ത്രിശൂലം ഊരിയെടുക്കുവാൻ ശ്രമിച്ചെങ്കിലും അതിന്റെ ആഴം കണ്ടെത്താൻ സാധിയ്ക്കാതെ വന്നതിനാൽ ആ ശ്രമം ഉപേക്ഷിയ്ക്കുകയാണുണ്ടായത്. ക്ഷേത്രമതിൽക്കെട്ടിനുപുറത്ത്, റോഡിന്റെ എതിർവശത്തായി, ഭീമാകാരമായ വാരണാവതപർവതം കാണാം. തുടർച്ചയായുള്ള ഭൂകമ്പങ്ങൾ ഉത്തരകാശിയെ ഒരു ശാപംപോലെ പിൻതുടരുന്നു. കഴിഞ്ഞവർഷത്തെ മലയിടിച്ചിലിൽ (LANDSLIDE) ക്ഷേത്രത്തിന്റെ തൊട്ടടുത്തായി സ്ഥിതിചെയ്യുന്ന ബസ്സ്സ്റ്റാൻഡും പരിസരവും തിരക്കേറിയ വ്യാപാരകേന്ദ്രങ്ങളും തകർന്നുതരിപ്പണമായി. എത്രയെത്ര ജീവൻ പൊലിഞ്ഞുപോയി! പക്ഷേ, വിശ്വനാഥക്ഷേത്രത്തിന്റെ മതിൽക്കെട്ടിനോ മറ്റുഭാഗങ്ങൾക്കോ യാതൊരു ഹാനിയും സംഭവിച്ചില്ല. ബ്രേയ്ക്കിട്ടുനിർത്തിയ പോലെ ക്ഷേത്രസമുച്ചയത്തിനു തൊട്ടുമുമ്പിലായി മലയിടിച്ചിൽ നിന്നുപോയതായി കാണാം. 1991-ലെ അതിഭീകരമായ ഭൂകമ്പത്തിനുശേഷം ഉത്തരകാശി ഒന്നുയർന്നെഴുന്നേറ്റുവരുന്നതേ ഉണ്ടായിരുന്നുള്ളൂ. അപ്പോഴാണ് വീണ്ടും കനത്ത മറ്റൊരാഘാതം.

ഈ തകർച്ച അനിവാര്യമായിരുന്നു എന്ന അഭിപ്രായക്കാരനാണ് പാൽക്കച്ചവടക്കാരനായ ഗംഗാറാം എന്ന ബ്രാഹ്മണൻ. അശുദ്ധികളും അസൻമാർഗികജീവിതരീതികളും ക്ഷേത്രത്തിനുചുറ്റുമുള്ള നഗരപ്രാന്തങ്ങളിൽ വർധിച്ചുതുടങ്ങിയിട്ട് കുറച്ചുനാളുകളായി. 1991-ലെ ഭൂമികുലുക്കം മിക്കവരും മറന്നുതുടങ്ങിയിരുന്നു. ഇപ്പോൾനടന്ന ദുരന്തത്തിന് ഒരാഴ്ചമുമ്പ് കനത്ത ജലവൃഷ്ടി തുടങ്ങി. ഭാഗീരഥിയിൽ വെള്ളം കുതിച്ചുയർന്നു. അന്ന് ത്രിസന്ധ്യാനേരത്ത് വടക്കുള്ള അന്തരീക്ഷത്തിൽ അഗ്നിഗോളങ്ങൾ പടർന്നുകയറി; തുടർന്ന് അതിഘോരമായ ഇടിവെട്ടും. പെട്ടെന്നാണ്, ത്രിശൂലാകൃതിയിൽ ഒരു അഗ്നിവേൽ ആകാശത്ത് പ്രത്യക്ഷപ്പെട്ടത്. അതിൽക്കൂടി തീ പടർന്നുകയറി. വിശ്വനാഥക്ഷേത്രത്തിലെ ഉയർന്നുനില്ക്കുന്ന ത്രിശൂലത്തിൽനിന്ന് അഗ്നിസ്ഫുരണങ്ങൾ ആകാശത്തേക്കുയർന്നു! അടുത്ത സെക്കന്റിൽത്തന്നെ പർവതഭാഗം ഒന്നാകെ ഇടിഞ്ഞ് ആ പരിസരം മുഴുവനും ഛിന്നഭിന്നമാക്കി.

ഗഢ്വാൾഹിമാലയത്തിലേയ്ക്കുള്ള യാത്രാമധ്യേ ഞാൻ പലപ്പോഴും ഉത്തരകാശിയിൽ താമസിച്ചിട്ടുണ്ട്. ഉത്തരകാശിയുടെ ചുറ്റുവട്ടത്തായിക്കിടക്കുന്ന നിരവധി പ്രദേശങ്ങൾ ആർഷസംസ്കാരവുമായി ബന്ധപ്പെട്ട പരമപുണ്യഭൂപ്രദേശങ്ങളാണ്. ഉത്തരകാശിനിവാസിയായ എന്റെ സുഹൃത്ത് മി.ഭണ്ഡാരിയുടെ കൂടെ ഈ പ്രദേശങ്ങളിലൂടെ കാൽനടയായി സഞ്ച

രിക്കുമ്പോൾ അപാരമായ ആത്മനിർവൃതിയാണ് അനുഭവപ്പെട്ടത്. ഉത്തരകാശിയുടെ തെക്കുഭാഗത്തുള്ള വാലഖില്യവനാന്തരമാണ് നചികേതസ്സിന്റെ ആശ്രമസ്ഥാനം. മൃത്യുലോകത്തിൽച്ചെന്ന് ബ്രഹ്മവിദ്യയെ പഠിച്ച നചികേതസ്സിന്റെ അദ്ഭുതചരിത്രം പ്രസിദ്ധമാണ്. *വാജശ്രവസ്സ് മഹർഷിയുടെ പുത്രൻ 'വിശ്വജിത്' എന്ന യാഗം നടത്തിയപ്പോൾ പൗത്രനായ നചികേതസ്സ് യാഗകർമങ്ങൾ നോക്കിക്കണ്ട്, നിഷ്കളങ്കമായ മനസ്സോടെ, അവിടെയൊക്കെ ചുറ്റിനടന്നു. വിശ്വജിത്യജ്ഞത്തിൽ സർവവും ദാനം ചെയ്യണമെന്നാണ് നിയമം. തന്നേയും ദാനം ചെയ്യുമോയെന്ന് നചികേതസ്സിന് സംശയമുണ്ടായി. കുട്ടി പിതാവിനോട് അത് ചോദിക്കുകയും ചെയ്തു- "കസ്മൈ മാം ദാസ്യസി?" (എന്നെ ആർക്കു കൊടുക്കും?) "ഞാൻ നിന്നെ കാലന് കൊടുക്കും"- അച്ഛൻ മറുപടി പറഞ്ഞു. മൃത്യുലോകത്തിൽ എത്തിച്ചേർന്ന നചികേതസ്സിന്റെ അസാധാരണമായ സംഭാഷണാദികളാൽ പ്രസന്നനായ കാലൻ ഇഷ്ടമുള്ള വരം ചോദിച്ചുകൊള്ളുവാൻ കുട്ടിയെ അനുവദിച്ചു. തന്നെ ജീവനോടുകൂടി അച്ഛന്റെ അടുത്തേയ്ക്കയയ്ക്കുക, തന്നിലൂടെ ശ്രൗതസ്മാർത്തകർമം നിലനിർത്തുക, മരണത്തെ ജയിക്കുവാൻ കഴിയുക എന്നീ വരങ്ങൾ നേടി നചികേതസ്സ് ഭൂമിയിൽ തിരിച്ചെത്തി. ബ്രഹ്മവിദ്യയും യോഗവിധിയും കരസ്ഥമാക്കിയ ഈ മുനികുമാരൻ വാലഖില്യവനാന്തരത്തിൽ തന്റെ ആശ്രമം സ്ഥാപിച്ച് ആവാസമുറപ്പിച്ചു. 'നചികേതാതാൽ' എന്നൊരു തടാകവും ഇവിടെയുണ്ട്. ഈ വനാന്തരത്തിൽത്തന്നെയാണ് ഉദ്ദാലകമഹർഷിയുടെ ആശ്രമസ്ഥാനവും. ഉദ്ദാലകമഹർഷിക്ക് ശ്വേതകേതു എന്നുപേരായ ഒരു പുത്രനുണ്ടെന്നാണ് ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നത്. ഒമ്പതുപ്രാവശ്യം 'തത്ത്വമസി ശ്വേതകേതോ' എന്ന ആത്മതത്ത്വം പല ദൃഷ്ടാന്തങ്ങളോടും ഉപമകളോടുംകൂടി ഉദ്ദാലകമഹർഷി മകനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുകയാണ് ഇതിൽ.

ഉത്തരകാശിയുടെ ചുറ്റുവട്ടത്തായിക്കിടക്കുന്ന കൊച്ചുപട്ടണങ്ങളാണ് ടെഹരിയും ധരാസുഖും നരേന്ദ്രനഗരവും. ടെഹ്‌രിയിൽ ആദിബദരീനാഥന്റെ മനോഹരമായൊരു ക്ഷേത്രമുണ്ട്. ടെഹരി രാജാക്കന്മാരുടെയും രാജവംശത്തിന്റെയും കുലദൈവവും ഉപാസനാമൂർത്തിയുമാണ് ബദരീനാഥൻ. നരേന്ദ്രനഗറിൽനിന്ന് 6 കി.മീറ്റർ ദൂരത്തായി കുഞ്ചാപുരി ദേവീ. ക്ഷേത്രം സ്ഥിതിചെയ്യുന്നു. ദക്ഷയാഗത്തിൽ, അഗ്നികുണ്ഡത്തിൽച്ചാടി ആത്മാഹൂതി ചെയ്ത സതീദേവിയുടെ കത്തിക്കരിഞ്ഞ മൃതദേഹം കൈയിലെടുത്ത് പരമശിവൻ കലിതുള്ളിയപ്പോൾ ഉടലിന്റെ ഒരുഭാഗം കുഞ്ചാപുരിയിൽ വീണു. അവിടെയാണ് ഇപ്പോൾ ക്ഷേത്രം സ്ഥിതിചെ

*ഉശൻ ഹ വൈ വാജശ്രവസഃ സർവവേദസം ദദൗ.
തസ്യ ഹ നചികേതാ നാമ പുത്ര ആസ. (കഠോപനിഷത്ത്1-1-1)

വാജശ്രവസ്സിന്റെ പുത്രൻ ഉത്കൃഷ്ടഫലങ്ങളുണ്ടാകണമെന്നാഗ്രഹിച്ച് വിശ്വജിത്ത് എന്ന യാഗം ചെയ്തു. അതിൽ അദ്ദേഹം തന്റെ സർവസമ്പത്തുകളും ദാനം ചെയ്യാനൊരുങ്ങി. അദ്ദേഹത്തിന് നചികേതസ്സ് എന്ന പുത്രൻ ഉണ്ടായിരുന്നു.

യ്യുന്നത്. ധരാസുവിന്റെ മുകൾഭാഗത്ത് സ്ഥിതിചെയ്യുന്ന വനപ്രദേശങ്ങ ഉത്തരകാശിയിലെ വാരണാവത-വാലഖില്യ പർവതങ്ങളുടെ തുടർച്ച യാണ്. വാരണാവതപർവതത്തിന്റെ അടിഭാഗത്താണ് കൗരവന്മാർ അര ക്കില്ലം പണിതീർത്തത്. ഈ പർവതത്തിന്റെ മറുഭാഗത്ത്, പാണ്ഡവ ന്മാർ രക്ഷപ്പെട്ട ലക്ഷേശ്വരം എന്ന ഗുഹാമുഖം സ്ഥിതിചെയ്യുന്നു. ഇവി ടെയുള്ള ഭാഗീരഥീനദീതീരത്താണ് ദത്താത്രേയമഹർഷിയുടെ ആശ്രമ സ്ഥാനം. ജമദഗ്നിമഹർഷിയും പത്നി രേണുകാദേവിയും, സാംഖ്യശാ സ്ത്രകർത്താവായ കപിലമഹർഷിയും നിവസിച്ചിരുന്ന ആശ്രമസ്ഥാന ങ്ങൾ വരുണാനദീതീരത്താണ്. പാശുപതാസ്ത്രലബ്ധിയ്ക്കായി അർജു നൻ തപസ്സനുഷ്ഠിച്ചതും ഇവിടെയാണ്. ജമദഗ്നിമഹർഷിയുടെ പുത്രനായ സാക്ഷാൽ പരശുരാമന്റെ ക്ഷേത്രം ഉത്തരകാശിയിലെ വിശ്വനാഥക്ഷേ ത്രത്തിന്റെ അടുത്തായി സ്ഥിതിചെയ്യുന്നുണ്ട്. ആധുനികയുഗത്തിലെ നിര വധി സംന്യാസിവര്യന്മാരുടെ ആശ്രമസങ്കേതങ്ങളും ഉത്തരകാശിയുടെ പ്രാന്തപ്രദേശങ്ങളിൽ ധാരാളമുണ്ട്. തപോവനസ്വാമികളുടേയും, സ്വാമി ചിന്മയാനന്ദന്റേയും ആശ്രമങ്ങൾ ഇതിൽപ്പെടുന്നു. ഭാഗീരഥി, വരുണ, അസി എന്നീ നദികളുടെ ഇടയിലുള്ള നിബിഡമായ വനപ്രദേശങ്ങളിൽ സ്ഥിതിചെയ്യുന്ന നിഗൂഢമായ ചില ആശ്രമസങ്കേതങ്ങൾവരെ ഉത്തരകാ ശിയിൽ ഇപ്പോഴുമുണ്ട്. ഉത്തരകാശിയുടെ വടക്കുകിഴക്കുഭാഗത്തായി, ഭാഗീരഥീനദീതടത്തിനു സമാന്തരമായി, ഉജാലി എന്നൊരു കോളനിയുണ്ട്. ടൗണിൽനിന്ന് 2കി.മീറ്ററോളം ദൂരമുണ്ട് ഇവിടേക്ക്. സംന്യാസിമാരുടേയും യോഗികളുടേയും കേന്ദ്രമായ ഈ കോളനിയിൽവച്ച് അഗാധപാണ്ഡി ത്യമുള്ള നിരവധി സംന്യാസിമാരെ ഞാൻ പരിചയപ്പെട്ടു. ജനുവരിമാസ ത്തിൽ 7ദിവസം നീണ്ടുനില്ക്കുന്ന മകരസംക്രാന്തി മഹോത്സവത്തിന് പതിനായിരക്കണക്കിന് സംന്യാസിമാർ ഉത്തരകാശിയിൽ വന്നെത്തുന്നു. ഉത്തരകാശിയുടെ ആത്മീയതേജസ്സ് ഗഢ്വാൾ ഹിമാലയത്തിലെ മറ്റൊരു പട്ടണത്തിനും ഇല്ലെന്ന് നിസ്സംശയം പറയാം.

ടെഹ്രി, ധരാസു, ഉത്തരകാശി എന്നിവിടങ്ങളിലെ ഭാഗീരഥീനദീതീര ങ്ങളിൽക്കൂടിയും വനാന്തരങ്ങളിൽക്കൂടിയും ഞാൻ പലപ്രാവശ്യം യാത്ര നടത്തിയിട്ടുണ്ടെങ്കിലും ഡോഡിതടാകത്തിലേയ്ക്കുള്ള യാത്ര അന്നൊക്കെ നീട്ടിവയ്ക്കുകയാണുണ്ടായത്. ഹിമാലയത്തിലെ അതിദു ഷ്കരമായ പല സ്ഥലങ്ങളിലേക്കും കടുത്ത കാലാവസ്ഥയിൽ യാത്ര നടത്തുവാനാണ് എനിക്കേറെ താൽപര്യം. കാലാവസ്ഥയുടെ വ്യതിയാ നങ്ങളും തദ്വാരാ ഈ പ്രദേശങ്ങൾക്ക് കൈവരുന്ന അതിന്റെ സ്വാഭാവി കപശ്ചാത്തലങ്ങളും സീസൺസമയത്ത് ഒട്ടും ദൃശ്യമാകാറില്ല എന്നതാണ് അനുഭവം. 2004-ൽ ഞാൻ നടത്തിയ 4 ഹിമാലയയാത്രകളിൽ ആദ്യ ത്തേത് ഫെബ്രുവരി ആദ്യവാരത്തിൽ ഡോഡിതടാകത്തിലേയ്ക്കായി രുന്നു. സുഹൃത്തായ ഭണ്ഡാരിയുടെകൂടെ ഏതാനുംദിവസങ്ങൾ ചെല വഴിച്ചശേഷം ഞങ്ങൾ യാത്രാദിവസം നിശ്ചയിച്ചു. മാൻസിങ്ങ് റാവത്ത്, ഹുക്കുംസിങ്ങ് പർസ്വാൻ എന്നുപേരുള്ള ഭണ്ഡാരിയുടെ രണ്ടുസുഹൃ

ത്തുക്കളും ഉത്തരകാശിനിവാസിയായ ഗോപാൽദത്ത് സെംവാൾ എന്ന ഗഢ്വാളിയും ഈ സംഘത്തിൽ ഉണ്ടായിരുന്നു.

കാലത്ത് അഞ്ചരമണിക്ക് എഴുന്നേറ്റ്, ഭാഗീരഥിയിൽ മുങ്ങിക്കുളിച്ച്, കാശിവിശ്വനാഥനെ തൊഴുതുവണങ്ങി ഞങ്ങൾ യാത്രതിരിച്ചു. ഉത്തരകാശിയിൽനിന്ന് 4കി.മീറ്റർ ദൂരെക്കിടക്കുന്ന ഗംഗോറി വരെ സാധാരണ ടാർറോഡാണ്. തുടർന്നുള്ള 7കി.മീറ്റർ ദൂരം ദുർഘടമായ പരുക്കൻറോഡിൽക്കൂടിയാണ് യാത്ര. വളരെ വീതികുറഞ്ഞ, ചെങ്കുത്തായ ഈ വഴി പടുകൂറ്റൻ കരിങ്കൽ മലകളെ ചുറ്റിയാണ് കയറിപ്പോകുന്നത്. അടുത്തടുത്ത് പ്രത്യക്ഷപ്പെടുന്ന ഹെയർപിൻ തിരിവുകൾക്കു താഴെ അഗാധമായ താഴ്വരകളാണ്. തിങ്ങിവളർന്നുനില്ക്കുന്ന ദേവദാരു, ചീർ മരങ്ങളുടെ ഇടയിൽക്കൂടിയുള്ള ഈ റോഡിനു താഴെക്കൂടി അസിഗംഗ അലറിക്കുതിച്ചൊഴുകുന്നു. പച്ചപ്പിൽ പൂണ്ടുകിടക്കുന്ന കനത്ത കാടും, ചക്രവാളത്തിൽ തൊട്ടുരുമ്മിയപോലെ നിലകൊള്ളുന്ന ഹിമശൃംഗങ്ങളും, മലകൾക്ക് അരഞ്ഞാണം കെട്ടിയപോലെ താഴ്വരയിൽക്കൂടി ഒഴുകുന്ന നദിയും, അനന്തമായി കിടക്കുന്ന കൃഷിഭൂമികളും, തണുപ്പാർന്ന അന്തരീക്ഷവും ഒക്കെക്കൂടിച്ചേരുമ്പോൾ ഹിമാലയൻ സൗന്ദര്യം അതിന്റെ മൂർധന്യത്തിൽ എത്തിച്ചേരുന്നു.

എട്ടര കഴിഞ്ഞപ്പോൾ ഞങ്ങൾ സംഗംചാട്ടിയിൽ എത്തിച്ചേർന്നു. ഡോഡിതടാകത്തിലേയ്ക്കുള്ള വാഹനഗതാഗതം ഇവിടെ അവസാനിക്കുന്നു. സംഗംചാട്ടി ഒരു ചെറിയ അങ്ങാടിയാണ്. എസ്.റ്റി.ഡി.ബൂത്ത്, ഹോട്ടൽ, പഴം-പച്ചക്കറികൾ, ഗ്രോസറി തുടങ്ങി അത്യാവശ്യസാധനങ്ങൾ ലഭിക്കുന്ന കൊച്ചുകടകൾ ഈ മലമുകളിൽ ഉണ്ട്. ജനവാസം കുറവായതിനാലാകാം ഈ ചെറിയ സ്ഥലത്തിന് നല്ല വൃത്തിയുള്ളതായിത്തോന്നി. ആവിപറക്കുന്ന പൂരിയും സബ്ജിയും ചായയും പ്രാതലായിക്കഴിച്ചു. ഒട്ടും സമയംകളയാതെ ഞങ്ങൾ ഡോഡിതടാകത്തിലേയ്ക്കുള്ള 23 കി.മീറ്റർ പദയാത്ര ആരംഭിച്ചു.

കാടിന്റെ ഉള്ളിൽക്കൂടി കുത്തനെ വലത്തോട്ട് കിടക്കുന്ന വഴി, മഴയും മഞ്ഞുവീഴ്ചയുംമൂലം നനഞ്ഞുകുഴഞ്ഞിരുന്നു. വല്ലാത്ത വഴുക്കലും അനുഭവപ്പെട്ടു. ലഗ്ഗേജ് പുറത്ത്കെട്ടി ഉറപ്പിച്ചശേഷം ഊന്നുവടിയിൽ ബലം കൊടുത്ത് മുന്നോട്ടാഞ്ഞ് സാവകാശത്തിൽ കയറ്റംകയറി. മുകളിലോട്ട് കയറുംതോറും വഴി കൂടുതൽ ദുർഘടമുള്ളതായി മാറി. കാടിന്റെ ഒരുഭാഗത്ത് കൃഷിഭൂമികൾ ഉണ്ട്. മഞ്ഞുകാലമായതിനാൽ എല്ലാം നിശ്ചലമായി കിടക്കുകയാണ്. രണ്ടുമണിക്കൂറോളം നീണ്ടുനിന്ന ആദ്യഘട്ടം കയറിക്കഴിഞ്ഞപ്പോൾ ഒരു നിരപ്പിൽ എത്തിച്ചേർന്നു. സംഗംചാട്ടിയിൽനിന്നു വാങ്ങി ഫ്ളാസ്കിൽ സൂക്ഷിച്ചിരുന്ന ചൂടുള്ള ചായയും ബിസ്കറ്റും ഞങ്ങൾ ഒരു പാറപ്പുറത്ത് വട്ടംകൂടിയിരുന്ന് കഴിച്ചു. തണുപ്പ് വല്ലാതെ വർധിച്ചതിനാൽ എല്ലാവരും ഓരോ ജോടി കമ്പിളിവസ്ത്രങ്ങൾകൂടി ധരിച്ചു.

മഞ്ഞുകാലത്ത് ഒറ്റയടിക്ക് 23 കി.മീറ്റർ ദൂരം യാത്രചെയ്ത് ഡോഡിതാലി

തടാകത്തിൽ എത്തിച്ചേരാൻ ബുദ്ധിമുട്ടാണ്. ഉച്ചതിരിഞ്ഞ് 3 മണിയ്ക്കു ശേഷം ദുഷ്കരമായ മലമടക്കുകളിൽക്കൂടി യാത്രചെയ്യുന്നത്, ഇക്കാലത്ത് തികച്ചും അപകടകരമാണ്. അഗോഡയിൽ ഒരുരാത്രി തങ്ങിയശേഷം പിറ്റേന്ന് അതിരാവിലെ യാത്ര തുടരാനാണ് ഞങ്ങൾ തീരുമാനിച്ചിരുന്നത്. സംഗംചാട്ടിയിൽനിന്ന് അഗോഡയിലേക്ക് 7കി.മീറ്റർ ദൂരമേയുള്ളുവെങ്കിലും കുത്തനെക്കിടക്കുന്ന വഴിയായതിനാൽ വളരെ സൂക്ഷിച്ചുവേണം യാത്രചെയ്യാൻ. നിരപ്പിൽ അരമണിക്കൂറോളം വിശ്രമിച്ചശേഷം ഞങ്ങൾ യാത്ര തുടർന്നു. തട്ടുതട്ടായി തിരിച്ച കൃഷിഭൂമികൾക്കിടയിൽക്കൂടിയായിരുന്നു തുടർന്നുള്ള യാത്ര. ചെറിയതോതിൽ പച്ചിലക്കൃഷികൾ ചില സ്ഥലത്തൊക്കെ കണ്ടു. സൂര്യപ്രകാശം വളരെ കമ്മിയായതിനാൽ മഞ്ഞുകാലത്ത് കൃഷിയിടങ്ങൾ നിർജീവങ്ങളാണ്.

ഒന്നരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ അഗോഡയിൽ എത്തി. അതിമനോഹരമായ ഒരു ഭൂപ്രദേശമാണ് അഗോഡ. സമുദ്രനിരപ്പിൽനിന്ന് 7700 അടി ഉയരത്തിലാണ് ഈ പ്രദേശം. മലമുകളിൽ സ്ഥിതിചെയ്യുന്ന ഈ കുഗ്രാമത്തിൽ ഏകദേശം 100 വീടുകളുണ്ട്. സീസൺസമയത്ത്, ഡോഡി തടാകത്തിലേക്കുള്ള യാത്രാമധ്യേയുള്ള ഒരു വിശ്രമസങ്കേതമായതിനാൽ അഗോഡയിൽ മൂന്നുഹോട്ടലും ഒരു ഫോറസ്റ്റ് റെസ്റ്റ്ഹൗസും ഉണ്ട്. കടകമ്പോളങ്ങളൊന്നും കണ്ടില്ല. സീസൺ വരുമ്പോൾ ചിലപ്പോൾ ചെറിയ താൽക്കാലിക കടകൾ കാണാറുണ്ടെന്ന് ഗോപാൽദത്ത് പറഞ്ഞു. സ്വന്തമായി കൃഷിഭൂമികളുള്ള ഗഢ്വാളികളാണ് ഇവിടത്തെ സ്ഥിരം താമസക്കാർ. കൃഷിയും ആടുമാടുകളെ വളർത്തലുമാണ് പ്രധാന ഉപജീവനമാർഗം. വിദ്യാഭ്യാസത്തിനു സൗകര്യമൊന്നുമില്ലാത്തതിനാൽ മിക്കവരും അതേക്കുറിച്ച് ചിന്തിക്കാറില്ല. ഉത്തരകാശിയിലും അതിനോടടുത്ത പ്രദേശങ്ങളിലും ബന്ധുക്കൾ ഉള്ളവർ, തങ്ങളുടെ സന്താനങ്ങളെ വിദ്യാഭ്യാസം ചെയ്യിക്കുവാൻ താൽപര്യം പ്രകടിപ്പിക്കുന്നുണ്ട്. പക്ഷേ, തടാകങ്ങളിലേയും നദികളിലേയും മത്സ്യസമ്പത്ത് പിടിച്ചെടുത്ത് വില്പന നടത്താനും, ആടുമാടുകളെ മേച്ചുനടക്കാനും, കൃഷിപ്പണികളിൽ ഏർപ്പെടാനുമാണ് വളർന്നുവരുന്ന തലമുറയ്ക്ക് ഏറെ താൽപര്യം. പത്തുവയസ്സിനു താഴെയുള്ള ഒരുസംഘം ഇടയന്മാരോട് സംസാരിക്കാൻ ശ്രമിച്ചെങ്കിലും സാധിച്ചില്ല. ഗാട്ടിച്ചുവയുള്ള പഹാഡിഭാഷമാത്രമേ അവർക്ക് അറിയുകയുള്ളൂ. അടിസ്ഥാനവിദ്യാഭ്യാസംപോലും ലഭിക്കാതെ വളർന്നുവരുന്ന യുവതലമുറയെക്കുറിച്ചോർത്ത് അതീവദു:ഖം തോന്നി.

മഞ്ഞുകാലമായതിനാൽ ഫോറസ്റ്റ് റസ്റ്റ്ഹൗസ് അടച്ചിട്ടിരിക്കയാണ്. ഒരു കാവൽക്കാരൻ മാത്രമേ അവിടെയുള്ളൂ. പരിമിതമായ സൗകര്യങ്ങൾ മാത്രമുള്ള ഒരു ലോഡ്ജിൽ ഞങ്ങൾ കയറിക്കൂടി. റോട്ടിയും പച്ചക്കറികൾ ധാരാളം കൂട്ടിക്കലർത്തിയ സബ്ജിയും ഉച്ചഭക്ഷണമായി കഴിച്ചശേഷം എല്ലാവരും മുറിയിൽ കുറച്ചുനേരം വിശ്രമിച്ചു. സൂര്യപ്രകാശത്തിന്റെ ഒരുതരിപോലും ഇത്രയും സമയത്തിനുള്ളിൽ പുറത്തുകണ്ടില്ല. തണുപ്പ് കൂടിക്കൂടിവന്നു. കൂട്ടുകാരെല്ലാം വിശ്രമത്തെ ഉറക്കമാക്കിമാറ്റി

യപ്പോൾ ഞാൻ പുറത്തേക്കിറങ്ങി. അഗോഡയിലെ കൊച്ചുതെരുവുകൾ പിന്നിട്ട് അഗാധമായ താഴ്‌വരയുടെ ഓരത്തുകൂടി മുന്നോട്ടുനടന്നു. ഒരു ഭാഗം മുഴുവനും കനത്ത കാടാണ്. ദേവദാരു, പൈൻ എന്നീ വൃക്ഷങ്ങൾ ഇവിടെ ധാരാളമുണ്ട്. ഉയർന്നുനില്ക്കുന്ന പാറക്കൂട്ടങ്ങളും, അവയുടെ ഇടയിലായി വളർന്നുനില്ക്കുന്ന കുറ്റിച്ചെടികളും, പുൽമേടുകളും മലഞ്ചെരുവുകളിലെ കൃഷിയിടങ്ങളും, പശ്ചാത്തലത്തിലായി മഞ്ഞുമൂടിക്കിടക്കുന്ന പർവതനിരകളും കണ്ട്, ആസ്വദിച്ചുനടന്നപ്പോൾ സമയം പോയത് ഒട്ടും അറിഞ്ഞില്ല. 5 മണി ആകുന്നതിനുമുമ്പുതന്നെ ഹിമശൃംഗങ്ങൾക്കു താഴെക്കിടക്കുന്ന കാടിന്റെ പച്ചപ്പിനു മുകളിൽ ശക്തമായ മഞ്ഞുവീഴ്ച ആരംഭിച്ചു.

മടക്കത്തിൽ, മലഞ്ചെരുവിലെ എട്ടു കൊച്ചുവീടുകൾ മാത്രമുള്ള കോളനിയിൽവച്ച് ഞാൻ ഒരു വൃദ്ധനെ പരിചയപ്പെട്ടു. ഭാരതത്തിന്റെ ഏറ്റവും തെക്കേ അറ്റത്തുനിന്നുള്ള സഞ്ചാരിയാണെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിന് വലിയ അദ്ഭുതമായി. തികഞ്ഞ മര്യാദയോടെ തന്റെ കൊച്ചുവീട്ടിലേക്ക് എന്നെ ക്ഷണിക്കുകയും ചെയ്തു. വീടിന്റെ മേല്ക്കൂരനിർമാണത്തിനും തൂണുകൾക്കും മുള ഉപയോഗിച്ചിരിക്കുന്നതു കണ്ടപ്പോൾ എനിക്കു കൗതുകം തോന്നി. അഗോഡയിലും പരിസരത്തും അതിനപ്പുറം ഡോഡി തടാകംവരേയും കനത്ത മുളങ്കാടുകളുണ്ടെന്ന് വൃദ്ധൻ പറഞ്ഞു. മുളച്ചീളുകൾകൊണ്ട് നെയ്തുണ്ടാക്കിയ കുട്ടകളും കൃഷിപ്പണിക്കുപയോഗിക്കുന്ന വിവിധ സാമഗ്രികളും അദ്ദേഹം എനിയ്ക്കു കാണിച്ചുതന്നു. ധാന്യങ്ങൾ സൂക്ഷിച്ചുവയ്ക്കുന്നതും മൂടിയുള്ള വലിയ കുട്ടകളിലാണ്. കന്നുകാലികൾക്കുള്ള പുല്ലും, കൃഷിചെയ്തുണ്ടാക്കുന്ന ഉൽപ്പന്നങ്ങളും പുറത്ത് തൂക്കിയിടാവുന്ന കുട്ടകളിലാണ് കൊണ്ടുവരുന്നത്. നമ്മുടെ നാട്ടിലെ മുളകൾക്കുള്ള ഉറപ്പ് ഇവിടത്തെ മുളകൾക്കില്ല. വണ്ണവും ഉൾവ്യാസവും വളരെ കൂടുതലുള്ള ഇവയ്ക്ക് മുള്ള് കുറവും മിനുസവും ഭംഗിയും കൂടുതലുമാണ്. നെല്ല്, ചോളം, പച്ചക്കറികൾ, പച്ചിലക്കറികൾ എന്നിവയാണ് പ്രധാനകൃഷികൾ. ആട്, പശു എന്നീ മൃഗങ്ങളെ എല്ലാവരും വളർത്തുന്നുണ്ട്. മഞ്ഞുകാലത്ത് കൃഷിയിറക്കുവാൻ സാദ്ധ്യമല്ലാത്തതിനാൽ ആടുമാടുക്കളെ പരിപാലിച്ച് ജീവിതം തള്ളിനീക്കുന്നു. മൃഗങ്ങളെ ആവശ്യത്തിനനുസരിച്ച് വിറ്റഴിച്ചാണ് ഇക്കാലത്ത് ജീവിക്കുവാനുള്ള പണം സ്വരൂപിക്കുന്നത്. മത്സ്യം വിറ്റും ചെറിയതോതിൽ വരുമാനമുണ്ടാക്കുന്നു. ഉപ്പിട്ട് വേവിച്ച്, സബോളയും പച്ചമുളകും നനുക്കനെ അരിഞ്ഞുകൂട്ടിക്കലർത്തിയ ചോളമണികൾ വൃദ്ധന്റെ മകൾ എന്റെ മുന്നിൽവച്ചു. ഒരു സ്റ്റീൽഗ്ലാസിൽ ആവിപറക്കുന്ന ചായയുമായി അദ്ദേഹത്തിന്റെ ഭാര്യ തൊട്ടുപിന്നാലെ വന്നു. കാതിലും മൂക്കിലും വെള്ളിആഭരണങ്ങൾ തൂക്കിയിട്ട അവർ പർദ്ദകൊണ്ട് മുഖം പകുതി മറച്ചിരുന്നു. വൃദ്ധൻ എന്നെ പരിചയപ്പെടുത്തിയപ്പോൾ അവർ മുഖം കുനിച്ച് ചുമരുംചാരിനിന്നു. ഭാരതീയവനിതകളുടെ ആചാരമര്യാദകൾ കാണണമെങ്കിൽ വടക്കെ ഇന്ത്യയിൽ സഞ്ചരിക്കണം. സാധുക്കളാണെങ്കിലും എത്രയോ ശ്രേഷ്ഠമാണ് അവ

രുടെ പെരുമാറ്റരീതികൾ. രുചിയുള്ള ഭക്ഷണം കഴിച്ച് എല്ലാവരോടും നന്ദി പറഞ്ഞ്, *'അന്നദാതാ സുഖീഭവഃ' എന്ന് ആശംസിച്ച് എഴുന്നേറ്റപ്പോൾ വൃദ്ധൻ കുറച്ചുദൂരം എന്നെ അനുഗമിച്ചു. അദ്ദേഹത്തിന് എന്തെങ്കിലും ഒരു സംഖ്യ ഉപഹാരമായി കൊടുക്കണമെന്നു കരുതി ഞാൻ പോക്കറ്റിൽ കൈയിട്ടപ്പോൾ, സ്നേഹപൂർവം വിലക്കുകയാണുണ്ടായത്.

കഠിനമായ മഞ്ഞുവീഴ്ചയുണ്ടായിരുന്നതിനാൽ, ഹോട്ടൽമുറിയിൽ എത്തിയപ്പോൾ ആകെ നനഞ്ഞുകുളിച്ചിരുന്നു. വസ്ത്രങ്ങൾ മാറ്റിയശേഷം സുഹൃത്തുക്കളുടെ കൂടെ തീക്കുണ്ഡത്തിന്നരികിൽ ഇരുന്നു. ഹിന്ദുസ്ഥാനിസംഗീതത്തിലെ ഗസൽശീലുകൾ ഓരോരുത്തരായി ആലപിച്ചത് ഹൃദ്യമായ അനുഭവമായിരുന്നു. കനലിൽ ചുട്ട രോട്ടിയും, കിഴങ്ങും വെള്ളക്കടലയും കൂട്ടിച്ചേർത്തുണ്ടാക്കിയ കറിയുമായിരുന്നു അത്താഴം. അസഹ്യമായ തണുപ്പായതിനാൽ രണ്ടടുക്ക് കമ്പിളിപ്പുതപ്പുകൊണ്ട് ആസകലം മൂടിപ്പുതച്ച് കട്ടിലിൽ കിടന്നു.

## II

സുഖകരമായ നിദ്രയ്ക്കുശേഷം 6 മണിക്ക് ഉണർന്നുനോക്കിയപ്പോൾ ജനൽപ്പാളികളിൽ മുഴുവൻ മഞ്ഞ് കട്ടപിടിച്ച് മൂടിയിരിക്കുന്നു. ഒരു മണിക്കൂർകൂടി വെറുതെ കിടന്നശേഷം ഓരോരുത്തരായി എഴുന്നേറ്റു. ചൂടുള്ള ചായ സാവകാശത്തോടെ കുടിച്ച് ഞാൻ പുറത്തേക്ക് നോക്കി വെറുതെ നിന്നു. ഹിമപാതത്തിന്റെ ശക്തിമൂലം ചുറ്റുപാടുകൾ യാതൊന്നും കാണാൻ വയ്യ. ഹോട്ടലിന്റെ മുറ്റത്തും, ചെടികളിന്മേലും, മരച്ചില്ലകളിന്മേലും പഞ്ഞിക്കൂട്ടങ്ങൾപോലെ മഞ്ഞ് പറ്റിപ്പിടിച്ചിരിക്കുന്നത് കൗതുകമുളവാക്കുന്ന കാഴ്ചയാണ്. പ്രഭാതകൃത്യങ്ങൾ വളരെ സാവകാശത്തോടെ നിർവഹിച്ചശേഷം എട്ടര കഴിഞ്ഞപ്പോൾ ഞങ്ങൾ പ്രാതൽ കഴിച്ചു. ദിശ കാണത്തക്കവിധം മഞ്ഞ് മാറിക്കിട്ടിയപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി.

അഗോഡയിൽനിന്ന് 16കി.മീറ്റർ ദൂരമുണ്ട് ഡോഡിതടാകത്തിലേയ്ക്ക്. കനത്ത കാടുകൾക്കിടയിൽക്കൂടിയുള്ള പരുക്കൻവഴി കുത്തനെ ഉയർന്നുനില്ക്കുന്നു. ചീഞ്ഞളിഞ്ഞ ഇലകളും, കുതിർന്ന മണ്ണും, രാത്രിയിൽവീണ മഞ്ഞും എല്ലാം കൂടിച്ചേർന്നപ്പോൾ യാത്ര ദുരിതപൂർണമായിത്തീർന്നു. ഞങ്ങളുടെ അടുത്തലക്ഷ്യം 10കി.മീറ്റർ ദൂരെയുള്ള മൻജി എന്ന ഗ്രാമമാണ്. ഇത്രയും ദൂരത്തിനുള്ളിൽ 3050 അടിയോളം ഉയരത്തിലേക്ക് കയറിച്ചെല്ലണം. 10 മണി കഴിഞ്ഞപ്പോൾ സൂര്യകിരണങ്ങൾ പുറത്തുവന്നുതുടങ്ങി. വെളിച്ചം പരന്നപ്പോൾ നയനാഭിരാമമായ ചുറ്റുപാടുകളാണ് കൺമുമ്പിൽ തെളിഞ്ഞുവന്നത്. ഒരുരാത്രിമുഴുവൻ മഞ്ഞിൽ മൂടപ്പെട്ടുകിടന്ന വൃക്ഷത്തലപ്പുകളിൽനിന്ന്, പ്രകാശം പരന്നപ്പോൾ, മഞ്ഞ് ഒലിച്ചിറങ്ങി വെള്ളം ഇറ്റിറ്റുവീഴുന്ന കാഴ്ച എത്രകണ്ടാലും മതിവരില്ല. വെള്ളത്തുള്ളികളിൽ സൂര്യകിരണങ്ങൾ പതിക്കുമ്പോൾ അവ മഴവില്ലു

* ഭക്ഷണം നൽകുന്ന വ്യക്തി സുഖിയായി ഭവിക്കട്ടെ.

പോലെ സപ്തവർണങ്ങളിൽ വെട്ടിത്തിളങ്ങുന്നു. എത്ര ഹൃദ്യമായ കാഴ്ച!

ദീർഘമേറിയ ഓരോ സ്റ്റെപ്പ് കയറിക്കഴിയുമ്പോഴും ഭീതിപ്പെടുത്തുന്ന ഹെയർപിൻ വളവുകളാണ് തുടർന്നുവരുന്നത്. പക്ഷേ, കാടിന്റെ മനംമയക്കുന്ന മനോഹാരിത കാണുമ്പോൾ വൈഷമ്യങ്ങൾ മറന്നുപോകുന്നു. പൈൻ, ദേവദാരു, ഓക്ക് എന്നീ മരങ്ങൾ ഈ മേഖലയിൽ ധാരാളമുണ്ട്. വനഭൂമിക്ക് കരവച്ചതുപോലെ കനത്ത മുളങ്കൂട്ടങ്ങൾ താഴ്വരഭാഗങ്ങളിൽ ഇടതിങ്ങിനില്ക്കുന്നു; വഴിയുടെ മുകൾഭാഗത്ത് മുഴുവനും വൻവൃക്ഷക്കൂട്ടങ്ങളും. മുകളിലോട്ട് ചെല്ലുംതോറും പുഷ്പങ്ങളുടെ സാമ്രാജ്യമാണ്. മഞ്ഞുകാലത്തും പൂക്കൾ വിരിയിച്ചുനില്ക്കുന്ന RHODODENDRONS ചെടിയുടെ പൂക്കൾക്ക് ചുമപ്പും വയലറ്റും നിറങ്ങളാണ്. ഇടത്തരം വൃക്ഷങ്ങൾ മാത്രമുള്ള വെളിമ്പ്രദേശത്ത് ഏക്കർക്കണക്കിനുസ്ഥലത്താണ് പുഷ്പങ്ങൾ വിരിഞ്ഞുനില്ക്കുന്നത്. വസന്തകാലത്ത് ഈ ചെടികളിലെ പുഷ്പങ്ങൾക്ക് എണ്ണവും വലുപ്പവും വല്ലാതെ കൂടുമെന്നാണ് ഗഢ്വാളി പറഞ്ഞത്. ഇടയ്ക്കെല്ലാം വിശ്രമിച്ച് ലഘുപാനീയങ്ങളും ബിസ്കറ്റും കഴിച്ച് ഞങ്ങൾ വളരെ കരുതലോടെ യാത്ര തുടർന്നു. ഉയരക്കൂടുതൽ ഉണ്ടായിട്ടും ശ്വാസോച്ഛ്വാസത്തിന് ഒട്ടും ബുദ്ധിമുട്ട് തോന്നിയില്ല. വനാന്തരങ്ങളിൽനിന്ന് അലയടിച്ചിരുന്ന വിവിധയിനം പക്ഷികളുടെ ആരവം കാതുകൾക്ക് ഹൃദ്യമായ വിരുന്നായിരുന്നു.

12 മണി കഴിഞ്ഞപ്പോൾ, ചെറിയൊരു നിരപ്പിൽ, ഉച്ചഭക്ഷണം കഴിക്കാനായി ഞങ്ങൾ താവളമടിച്ചു. ഗ്ലൂക്കോസ് കലക്കിയവെള്ളം കുടിച്ച്, ക്ഷീണം മാറാനായി ആ നിരപ്പിൽ എല്ലാവരും മലർന്നുകിടന്നു. നീലാകാശം പ്രസന്നമായിരുന്നു. ശക്തമായ തണുപ്പ് അനുഭവപ്പെട്ടെങ്കിലും നേരിയതോതിൽ മാത്രമേ കാറ്റ് വീശിയിരുന്നുള്ളൂ. ഹിമം മൂടിക്കിടക്കുന്ന കൊടുമുടികളാണ് ഒരുഭാഗത്ത്. അതിനുതാഴെ കൊടും കാടും. പൊതിഞ്ഞുകരുതിയിരുന്ന റോട്ടിയും കറിയും കഴിച്ചശേഷം ഞങ്ങൾ യാത്ര തുടർന്നു. വഴി കുത്തനെ മേലോട്ട് കിടക്കുകയാണ്. ഉണ്ടക്കല്ലുകളും, മഴവെള്ളം കുത്തിയൊഴുകിയതുമൂലമുണ്ടായ ചെറിയചാലുകളും, നനഞ്ഞുകുഴഞ്ഞമണ്ണും യാത്ര ദുരിതപൂർണമാക്കി മാറ്റി. 2 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ മൻജി ഗ്രാമത്തിൽ എത്തിച്ചേർന്നു.

മൻജിയിലെ ഉയരം 10,750 അടിയാണ്. ഹിമക്കൊടുമുടികൾക്കു തൊട്ടുതാഴെയെന്നപോലെയാണ് മൻജിഗ്രാമം സ്ഥിതിചെയ്യുന്നത്. ഒരുഭാഗം മുഴുവനും ബന്ദർപഞ്ച് ഹിമക്കൊടുമുടികളാണ്. 21,500 അടിയാണ് ഈ റേഞ്ചിന്റെ ഉയരം. മഞ്ഞുഭൂമികളാൽ ചുറ്റപ്പെട്ടുകിടക്കുന്ന മനോഹരമായ ഈ കൊച്ചുഗ്രാമത്തിൽ ഗുജ്ജാർ വർഗത്തിൽപ്പെട്ട പഹാഡികളാണ് താമസിക്കുന്നത്. പുല്ലുകൊണ്ട് മേച്ചിൽ നടത്തിയ കൊച്ചുകുടിലുകൾ മലഞ്ചെരുവിൽ ധാരാളം കണ്ടു. തുച്ഛമായ ഭൂമി മാത്രമേ ഇവർക്ക് സ്വന്തമായിട്ടുള്ളൂ. അഗോഡഗ്രാമത്തിലെ ഗഢ്വാളികളുടെ കൃഷിഭൂമികൾ ഈ പ്രദേശത്ത് ധാരാളമുണ്ട്. ഈ കൃഷിഭൂമികളിൽ ജീവിതം ഹോമിച്ചുകള

യാനാണ് ഗുജ്ജാർ വർഗക്കാരുടെ വിധി. ദുഷ്കരമായ ഈ മലമടക്കുക ളിൽ താമസിച്ച് വല്ലപ്പോഴുമൊരിക്കൽമാത്രം പുറംലോകം കണ്ട് ഈ സാധുക്കൾ കഴിഞ്ഞുകൂടുന്നു. മഞ്ഞുകാലത്ത് ആടുമാടുക്കളെ വളർത്തിയും ഡോഡിതടാകത്തിലെ മത്സ്യസമ്പത്ത് പിടിച്ചെടുത്തും ഇവർ ജീവിച്ചുപോരുന്നു. കടുത്ത മഞ്ഞുകാലത്ത് മൻജിഗ്രാമവും ചുറ്റുപാടു കളും മൂന്നടിയോളം കനത്തിൽ മഞ്ഞുമൂടി മരവിച്ചുകിടക്കുമ്പോഴും ഇവർ ഇവിടെ കഴിഞ്ഞുകൂടുന്നു. മാർച്ചുമാസത്തിന്റെ ആരംഭത്തോടെ കൃഷിപ്പ ണികൾക്ക് തുടക്കം കുറിക്കുന്നു. പിന്നെ, ദീപാവലി കഴിയുന്നതുവരെ തിരക്കേറിയ പണിക്കാലമാണ്. മുളകൾ നെയ്തുണ്ടാക്കാൻപാകത്തിൽ, മൂപ്പെത്തിക്കിട്ടുന്നതും ഇക്കാലത്താണ്. പകൽസമയത്ത് കൃഷിപ്പണികളും രാത്രിയിൽ കുട്ടനെയ്ത്തും ചെയ്യുന്ന ഇവർ അധ്വാനശീലരാണ്. നെയ്തു ണ്ടാക്കുന്ന ഉൽപന്നങ്ങൾ, ദൂരെ, സംഗംചാട്ടിയിൽ എത്തിച്ച് വില്പന നട ത്തുന്നു. വളർന്നുവരുന്ന തലമുറയുടെ കാര്യം കഷ്ടമാണ്. അവർക്ക് ജീവിതത്തിൽ ഒരു പ്രതീക്ഷയും ഇല്ല. ബാല്യത്തിൽ വനാന്തരങ്ങളിൽ അലഞ്ഞുനടന്ന് വിറകും വനവിഭവങ്ങളും ശേഖരിക്കുക, പിന്നീട് ആടു മാടുകളെ മേച്ചുനടക്കുക, ആ പ്രായം വിട്ടാൽ കൃഷിപ്പണികളിൽ മുഴു കുക, ഇളംപ്രായത്തിൽ വിവാഹിതരായി ജീവിതപ്രാരബ്ധങ്ങളുടെ നടു വിലേക്ക് ചെന്നുകയറുക-ഗുജ്ജാർ വർഗത്തിന്റെ ജീവിതക്രമം ഇതുമാ ത്രമാണ്. ഗഢ്വാൾഹിമാലയത്തിലെ ഇടയന്മാർ ഭൂരിഭാഗവും ഗുജ്ജാർ വർഗക്കാരാണ്. ആടുമാടുകളെ മേച്ചുകൊണ്ട് ഇവർ 6 മാസത്തോളം വീട്ടിൽനിന്ന് വിട്ടുനില്ക്കുന്നു. പാറയിടുക്കുകളിലും ഗുഹകളിലും അന്തി യുറങ്ങി, ഇവർ നൂറുകണക്കിനു കിലോമീറ്റർ സഞ്ചരിക്കുന്നു. മൃഗങ്ങ ളുടെ കാവൽദൈവം ഇടയൻമാരാണെങ്കിൽ ഇടയന്മാരുടെ കാവൽദൈവം മൃഗങ്ങളായ ശ്വാനവർഗമാണ്. യജമാനസ്നേഹം ഇത്രയ്ക്കധികം വികാ രവായ്പോടെ പ്രകടിപ്പിക്കുന്ന ഈ പ്രദേശത്തെ നായ്ക്കൾ വിശ്വസ്തത യുടെ മൂർത്തിമദ്ഭാവങ്ങളാണ്. ഇടയന്മാരുടെ വീട്ടുചെലവുകൾ മൃഗങ്ങ ളുടെ ഉടമസ്ഥന്മാർ വഹിക്കും. ആട് ചത്താലും ജനിച്ചാലും ഉടമസ്ഥനെ അറിയിക്കാൻ ഇടയന്മാർ ബാധ്യസ്ഥരാണ്. ചത്ത ആടിന്റെ മാംസവും തൊലിയും ഇടയന്റെ അവകാശമാണ്.

കടുത്ത ശിവ-പാർവതീഭക്തരാണ് ഇവർ. പാർവതികൾ എന്നൊരു വർഗം ജനങ്ങൾ ഉത്തരഖണ്ഡിൽ ഉണ്ട്. നേപ്പാളിലും ഈ വർഗക്കാർ ധാരാളമുണ്ട്. ബ്രാഹ്മണ, ക്ഷത്രിയ, ഠാക്കൂർ വിഭാഗങ്ങളിൽ ഭൂരിഭാഗവും പാർവതികളാണ്. ഡോഡിതടാകവുമായി ബന്ധപ്പെട്ട പുരാണചരിത്രമാണ് പാർവതികളുടെ ഉൽപത്തിയ്ക്കു കാരണമെന്ന് വിശ്വസിക്കുന്നു. ഇവരിൽ നല്ലൊരുവിഭാഗം സംസാരിക്കുന്നത് വർബേഷ (മൂലം സംസ്കൃതം) ഭാഷ യാണ്. ഗുജ്ജാർ പഹാഡികളും, തങ്ങൾ പാർവതിവർഗക്കാരാണെന്നതിൽ അഭിമാനംകൊള്ളുന്നു. ഡോഡിതടാകത്തിലേക്ക് അശുദ്ധിയുമായി വരുന്ന സന്ദർശകരോട് ഇവർക്ക് വെറുപ്പാണ്. തടാകത്തിലെ ശിവ-പാർവതീചൈതന്യത്തെ ഇവർ അത്രയ്ക്കധികം വിശ്വസിക്കുന്നു. മാസ

മുറയുള്ള സ്ത്രീകൾ തടാകത്തിൽ തൊട്ടാൽ അക്കൊല്ലം മലയിടിച്ചിലും കൊടുങ്കാറ്റും ഉറപ്പാണെന്നാണ് ഗുജ്ജാറികളുടെ വിശ്വാസം. സന്ദർശകരുടെ നേരെ, പലപ്പോഴും ഒളിച്ചിരുന്നുള്ള ആക്രമണങ്ങൾ ഉണ്ടായിട്ടുണ്ടെന്നാണ് ഞങ്ങളുടെ സഹായിയായ ഗഢ്വാളി പറഞ്ഞത്. മൻജിഗ്രാമത്തിൽ അധികനേരം തങ്ങാതെ ഞങ്ങൾ യാത്ര തുടർന്നു.

മൻജിയിൽനിന്ന് 6 കി.മീറ്റർ ദൂരമേയുള്ളൂ ഡോഡിതടാകത്തിലേക്ക്. കുത്തനെയുള്ള കയറ്റങ്ങൾ കുറവാണ്. തുടർന്നുള്ള യാത്രയിൽ, അതിമനോഹരമായ ഭൂപ്രദേശങ്ങളാണ് ഞങ്ങളെ എതിരേറ്റത്. നീലാകാശത്തിനു തൊട്ടുതാഴെയെന്നോണം, അർധവൃത്താകൃതിയിൽ, ഹിമക്കൊടുമുടികൾ ഉയർന്നുനില്ക്കുന്നു. ഹിമക്കൊടുമുടികൾക്ക് പച്ചക്കരവച്ചതുപോലെ നീണ്ടുപരന്നുകിടക്കുന്ന കാടും അതിന് അതിർത്തിയിട്ടതുപോലെ മുളങ്കൂട്ടങ്ങളും ഇടതൂർന്ന് നില്ക്കുന്നു. താഴ്വരപ്രദേശത്ത് തട്ടുതട്ടായി തിരിച്ച കൃഷിഭൂമികളാണ്. ഇതിന്റെയൊക്കെ ഇടയിലായി ഉയർന്നുനില്ക്കുന്ന പാറക്കൂട്ടങ്ങളും കനത്ത കുറ്റിക്കാടുകളും കാണാം. കുരങ്ങന്മാരുടേയും മൊണാൽപക്ഷികളുടേയും സങ്കേതമാണ് ഈ പ്രദേശം. ശാന്തരായി, ഇരതേടിനടക്കുന്ന മൊണാൽപക്ഷികൾക്ക് മനുഷ്യരെ കാണുമ്പോൾ ഒട്ടും ഭയമില്ല. ഹിമാലയത്തിന്റെ അഭിമാനമാണ് മൊണാൽപക്ഷികൾ. ചുവന്ന പൂവ്വൻകോഴികളെപ്പോലെ തോന്നിക്കുന്ന ഈ പക്ഷികളുടെ ശരീരം മുഴുവനും അത്യന്തം വർണകാന്തിയോടുകൂടിയ തിങ്ങിനിറഞ്ഞ തൂവലുകളാണ്. മയിലിനേക്കാൾ സൗന്ദര്യം മൊണാലിനുണ്ടെന്ന് എനിയ്ക്കുതോന്നി. ഹിമാലയത്തിൽ 7000 അടിക്ക് മുകളിൽ മാത്രമേ മൊണാൽപക്ഷികളെ കാണാൻ കഴിയുകയുള്ളൂ. പാറക്കൂട്ടങ്ങളുടെ ഇടയിൽ കാണുന്ന വലിയ വിള്ളലുകളിലാണ് ഇവയുടെ താമസം.

പ്രകൃതിഭംഗി ആസ്വദിച്ച് നിരപ്പിലൂടെ ഞങ്ങൾ ബഹുദൂരം മുന്നോട്ടുപോയി. നിരപ്പിന്റെ അവസാനഭാഗത്ത് കുറച്ചുസമയം വിശ്രമിച്ചു. അത്യഗാധമായ ഒരു താഴ്വരയിലേയ്ക്കാണ് തുടർന്ന് ഞങ്ങൾ ഇറങ്ങിച്ചെന്നത്. ഒന്നര കിലോമീറ്ററിലധികം ദൂരമുണ്ട് കുത്തനെക്കിടക്കുന്ന ഈ ഇറക്കത്തിന്. മിക്കസ്ഥലത്തും കനത്തതോതിൽ മഞ്ഞ് വീണുകിടക്കുന്നതിനാൽ ഓരോ സ്റ്റെപ്പും സൂക്ഷിച്ചുവേണം താഴോട്ട്വയ്ക്കാൻ. അത്യന്തം ദുഷ്കരമായ ഈ ഇറക്കം ഇറങ്ങി താഴെയ്ക്കെത്തിയപ്പോൾ സമയം 5 മണി കഴിഞ്ഞിരുന്നു. ഡോഡിതടാകം ശാന്തമായി തൊട്ടുമുമ്പിൽ കിടക്കുന്നതുകണ്ടപ്പോൾ അവാച്യമായ ഒരാനന്ദമാണ് മനസ്സിൽ ഉടലെടുത്തത്. ചുറ്റും മഞ്ഞുമൂടിക്കിടക്കുന്ന തടാകത്തിന് ഒരുകിലോമീറ്ററോളം ചുറ്റളവുണ്ട്. നിബിഡമായ വനത്തിന്റെ നടുവിൽ ഒരു വെള്ളിത്തളികപോലെ നിശ്ചലമായ സരസ്സ്. വനത്തിന്റെ പശ്ചാത്തലത്തിൽ, ചുറ്റും, ഹിമക്കൊടുമുടികളാണ്. അന്നുരാത്രി കഴിച്ചുകൂട്ടാനായി ഞങ്ങൾ, തടാകക്കരയിലുള്ള ഫോറസ്റ്റ് റെസ്റ്റ്ഹൗസിലേയ്ക്കു പോയി.

ഓഫ്സീസൺ ആയതിനാൽ റെസ്റ്റ്ഹൗസിൽ മുറികിട്ടാൻ വിഷമമൊന്നും ഉണ്ടായില്ല. റെസ്റ്റ്ഹൗസിന്റെ നിർമാണവും അതിലേർപ്പെടുത്തി

യിരിക്കുന്ന സൗകര്യവും വളരെ പരിമിതമാണ്. നാലുജോലിക്കാരെ മാത്രമേ അവിടെ കണ്ടുള്ളൂ. ഞങ്ങൾക്കായി തുറന്നുതന്ന മുറിക്ക് 600രൂപയാണ് വാടക എന്നു ജോലിക്കാരൻ പറഞ്ഞപ്പോൾ അതുവളരെ ഉയർന്ന നിരക്കാണ് എന്നെനിക്കുതോന്നി. രാത്രിഭക്ഷണത്തിന് രോട്ടിയും പരിപ്പു കറിയും മാത്രമേയുള്ളൂവെന്ന് മറ്റൊരു പരിചാരകൻ അറിയിച്ചപ്പോൾ അതു ധാരാളമാണെന്ന് ഭണ്ഡാരി മറുപടി പറയുന്നതുകേട്ടു. ആവിപറക്കുന്ന ചായ മൊത്തിക്കുടിച്ചുകൊണ്ട്, കനത്ത കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ച് കട്ടിലിൽ വിശ്രമിക്കുമ്പോൾ ഡോഡിതടാകത്തിന്റെ പുരാണപശ്ചാത്തലം ഞാൻ ഓർത്തുപോയി.

ഗണപതിഭഗവാന്റെ ജനനവുമായി ബന്ധപ്പെട്ട ഈ പുരാണകഥയിൽ ഡോഡിതടാകത്തിന് വലിയ സ്ഥാനമാണുള്ളത്. കാനനച്ഛായയിൽ ഒളിഞ്ഞുകിടക്കുന്ന ഈ തടാകത്തിന്റെ മാസ്മരസൗന്ദര്യത്തിൽ മനംമയങ്ങിപ്പോയ പാർവതീദേവി ഇവിടെ നീരാടാൻ, തീരുമാനിച്ചു. ഒറ്റയ്ക്കു നീരാടുമ്പോൾ ആരെങ്കിലും വന്ന് ഒളിഞ്ഞുനോക്കിയാലോ? ദേവി അതിനു പരിഹാരം കണ്ടെത്തി. സ്വന്തം ശക്തികൊണ്ട് അതിശക്തിമാനായ, അതിസുന്ദരനായ ഒരു കുമാരനെ ദേവി സൃഷ്ടിച്ചു. തന്റെ നീരാട്ടുകഴിയുന്നതുവരെ ആരേയും തടാകഭാഗത്തേക്ക് കടത്തിവിടരുതെന്ന് നിർദ്ദേശം നല്കി ദേവി നീരാട്ട് ആരംഭിച്ചു. വള്ളത്തോൾ നാരായണമേനോൻ തന്റെ 'ഗണപതി' (ശ്ലോകം 9, 10) എന്ന ലഘുകാവ്യത്തിൽ ഈ രംഗം ചേതോഹരമായി വർണിക്കുന്നുണ്ട്.

"അന്തകാരിയുടെ ഭൃത്യരൊക്കെയും
ഹന്ത നമ്മളുടെതന്നെയെങ്കിലും
സ്വന്തമായൊരുവനിങ്ങു വേണ, മ-
ത്യന്തനിഷ്ഠയൊടു വാതിൽ കാക്കുവാൻ.
പേർത്തിതാളികളുരയ്ക്കയാൽ, പ്രഭാ-
പൂർത്തി പൂണ്ടൊരു പുമാനെയക്ഷണം
തീർത്തിതങ്ങു തിരുമെയ്യഴുക്കിനാ-
ലാർത്തിനാശിനി ജഗൽസവിത്രിയാൾ."

പാർവതിയെ തിരക്കിയെത്തിയ പരമശിവനെ ബാലൻ തടഞ്ഞു. വാക്തർക്കം സംഘട്ടനത്തിലെത്തി. ക്രുദ്ധനായ ശിവഭഗവാൻ കുട്ടിയുടെ തലയറുത്തുകളഞ്ഞു. രംഗത്തെത്തിയ പാർവതീദേവി ഹൃദയംപൊട്ടുമാറ് വിലപിച്ചു. സത്യാവസ്ഥ മനസ്സിലായപ്പോൾ പരമേശ്വരന് ഖേദം തോന്നി. ഭാര്യയുടെ ദുഃഖം ശമിപ്പിക്കാനായി, വനത്തിനുള്ളിൽക്കടന്ന് ഒരാനക്കുട്ടിയുടെ അറുത്തെടുത്ത തല ശിവൻ, ബാലന്റെ കഴുത്തിൽവച്ച് ജീവൻ നല്കി. തലയും തുമ്പിക്കൈയും ആട്ടിക്കൊണ്ട് കുണുങ്ങിക്കുണുങ്ങിനടന്ന മകന്റെ രൂപംകണ്ടപ്പോൾ പാർവതീദേവി ആഹ്ളാദഭരിതയായി ഭർത്താവിനെ കെട്ടിപ്പിടിച്ചു. സ്വന്തം മകനായി ഗണപതിയെ ഇരുവരും അംഗീകരിക്കുകയും ചെയ്തു.

ശിവന്റെ ഗണത്തിലെ പ്രധാനിയായി ഗണപതിയെ നിശ്ചയിച്ചു. ഭൂമി

യിലെ ജനങ്ങൾക്ക് സമാധാനവും ഐശ്വര്യവും നല്കുന്നതിനായി ദുഷ്ട ഭൂതങ്ങളേയും പിശാചുക്കളേയും കൊന്നൊടുക്കിയത് ഗണപതിഭഗവാനാണ്. ഭാരതീയസംസ്ക്കാരത്തിന്റെ ഒരവിഭാജ്യഘടകമായി മാറി വിഘ്നേശ്വരൻ. ബുദ്ധിശക്തിയുടേയും ജ്ഞാനത്തിന്റേയും ഈശ്വരനായിട്ടാണ് ഗണപതിയെ ഭാരതീയർ ആരാധിക്കുന്നത്. ഒരുലക്ഷത്തിൽപ്പരം ശ്ലോകങ്ങളുള്ള മഹാഭാരതം വ്യാസമുനി ചൊല്ലിക്കൊടുത്തപ്പോൾ അത് നിഷ്പ്രയാസം എഴുതിയെടുത്തത് ഗണപതിയാണെന്ന ചരിത്രം പ്രസിദ്ധമാണല്ലോ. ഡോഡിതടാകത്തിൽ പാർവതീദേവിയ്ക്കും ഗണപതിയ്ക്കും പൂജകൾചെയ്ത് മുങ്ങിക്കുളിയ്ക്കുന്നത് വളരെ പരിപാവനമായ ഒരു ചടങ്ങായി ഗഢ്വാളികളും പഹാഡികളും ആഘോഷിക്കുന്നു.

8 മണി കഴിഞ്ഞപ്പോൾ മഞ്ഞുവീഴ്ച ശക്തമായി. തണുപ്പ് അതികഠിനമായപ്പോൾ ദേഹം വിറയ്ക്കാൻ തുടങ്ങി. ഹോട്ടൽ ജോലിക്കാർ തീക്കുണ്ഡമൊരുക്കിയപ്പോൾ എല്ലാവരും അതിനുചുറ്റുംകൂടി. കത്തിയമരുന്ന ദേവദാരുവിന്റെ ഗന്ധം നുകർന്നുകൊണ്ട്, കൈപ്പത്തികൾക്കും മുഖത്തിനും ചൂടുപിടിപ്പിച്ചപ്പോൾ ആശ്വാസം തോന്നി. തീക്കുണ്ഡത്തിനു ചുറ്റും വട്ടമിട്ടിരുന്ന് പഴയ ഹിന്ദിസിനിമാഗാനങ്ങൾ പാടിയപ്പോൾ, വിജനമായ വനാന്തരത്തിന്റെ നടുവിലാണെന്ന കാര്യം എല്ലാവരും മറന്നുപോയി. റോട്ടിയും പരിപ്പുകറിയും അത്താഴമായി കഴിച്ച്, ഞങ്ങൾ നിദ്രയ്ക്ക് തയ്യാറായി.

## III

രാവിലെ 7 മണിക്ക് എഴുന്നേറ്റു. അടച്ചിട്ട ജനൽപ്പാളികൾ മുഴുവനും മഞ്ഞുകൊണ്ട് പൊതിഞ്ഞിരിക്കുന്നു. മുറ്റത്തും വൃക്ഷത്തലപ്പുകളിലും മുഴുവനും മഞ്ഞുതന്നെ. മഞ്ഞ് ഒഴിയാതെ യാതൊന്നും ചെയ്യാൻ സാധ്യമല്ലാത്തതിനാൽ വീണ്ടും കിടയ്ക്കയെ അഭയംപ്രാപിച്ചു.

9 മണി കഴിഞ്ഞപ്പോൾ പരിചാരകൻ ചൂടുള്ള ചായ തന്നു. അന്തരീക്ഷം തെളിഞ്ഞുതുടങ്ങി. പ്രഭാതപരിപാടികളും പ്രാതലും കഴിഞ്ഞപ്പോൾ 11 മണിയായി. ഞങ്ങൾ തടാകക്കരയിലേക്ക് ചെന്നു. ഭണ്ഡാരിയും സുഹൃത്തുക്കളും തടാകത്തിൽ മീൻപിടിത്തം നടത്താനായി റെസ്റ്റ്ഹൗസിൽനിന്നു ഫിഷിങ്ങ്റാഡ് വാടകയ്ക്കെടുത്തിരുന്നു. കൊളുത്തോടുകൂടിയ ഒരു റാഡിന് ദിവസമൊന്നുക്ക് 150രൂപയാണ് വാടക. മീൻപിടിത്തത്തിനുള്ള ലൈസൻസ് ഫീസും ഇതിൽപ്പെടും. തടാകക്കരയിലെ മഞ്ഞുമൂടിയ മൈതാനഭാഗത്ത് ഇരിക്കുന്നതിനായി പ്ലാസ്റ്റിക് കസേരകൾ റസ്റ്റ്ഹൗസ് ജീവനക്കാർ എത്തിച്ചുതന്നു.

ഭണ്ഡാരിയും കൂട്ടുകാരും മത്സ്യബന്ധനത്തിനുള്ള ഏർപാടുകൾ ചെയ്തുകൊണ്ടിരുന്നപ്പോൾ ഞാൻ തടാകത്തിനുചുറ്റും പ്രദക്ഷിണം ആരംഭിച്ചു. മൂന്നുപ്രദക്ഷിണം നടത്താനായിരുന്നു തീരുമാനം. ഭാഗീരഥിയുടെ ഒരു പ്രധാനപോഷകനദിയായ 'അസി'യുടെ ഉദ്ഭവം ഈ തടാകത്തിന്റെ തുരങ്കങ്ങളിൽനിന്നാണ്. അടിയൊഴുക്കുവഴി ഉത്തരകാശിയിൽ എത്തുമ്പോഴാണ് അസി നദി ഭാഗീരഥിയിൽ ചേരുന്നത്. വാരണാവത

പർവതത്തിൽനിന്നൊഴുകിവരുന്ന 'വരുണ' നദിയും ഇവിടെവെച്ച് ഭാഗീരഥിയിൽച്ചേരുന്നു. ഡോഡിതടാകത്തിന്റെ പവിത്രതയ്ക്കുള്ള ഒരു കാരണം അത് അസീനദിയുടെ ഉദ്ഭവസ്ഥാനം എന്നതുകൂടിയാണ്. കനത്തമഞ്ഞിൽക്കൂടി നടന്ന്, തടാകത്തിന്റെ ഓരോ ഭാഗവും സൂക്ഷ്മമായി നിരീക്ഷിച്ച് മുന്നോട്ട് പോയി. തടാകത്തിന്റെ തെക്കുഭാഗത്തുള്ള ഗണപതിയുടെ അമ്പലം വളരെ ചെറുതാണ്. കഴിഞ്ഞുപോയ ഏതോ ഒരു യുഗത്തിൽ നിർമിച്ചതാകണം ഈ ക്ഷേത്രം. നിത്യപ്പൂജ നടത്താനൊന്നും ഇവിടെ സാധ്യമല്ല. സീസൺസമയത്ത് അഗോഡയിൽനിന്ന് ആരെങ്കിലും പൂജാരിമാരായിവരും. സന്ദർശകർ കൊണ്ടുവരുന്ന പൂജാദ്രവ്യങ്ങളും പുഷ്പഹാരങ്ങളും അവർതന്നെ വിഗ്രഹത്തിൽ ചാർത്തി പൂജകളും മറ്റും ചെയ്യുന്ന പതിവുമുണ്ട്. ഗണപതിഭഗവാന്റെ ഉദ്ഭവത്തെക്കുറിച്ചുള്ള പുരാണകഥ, നടത്തത്തിന്നിടയിൽ, ഞാൻ വിശകലനം ചെയ്തുനോക്കി. ഡോഡിതടാകത്തിൽനിന്ന് ദൂരെയായി, അർധവൃത്താകൃതിയിലാണ്, ശിവ–പാർവതീപ്രാധാന്യമുള്ള കേദാരഖണ്ഡം, ഗൗരീകുണ്ഡ്, ത്രിയുഗിനാരായണൻ, ഗംഗോത്രി, കൈലാസം, മാനസസരസ്സ് തുടങ്ങിയ സ്ഥലങ്ങൾ സ്ഥിതിചെയ്യുന്നത്. ആ നിലയ്ക്ക്, പാർവതീദേവി മനോഹരമായ ഈ തടാകത്തിൽ നീരാടാൻ എത്തിയതിൽ അദ്ഭുതമില്ല. കാനനഭംഗി ആസ്വദിച്ചുനടന്ന ദേവിക്ക്, വിദൂരമായ തടാകത്തിൽ എത്തിയപ്പോൾ കടുത്ത ഏകാന്തത അനുഭവപ്പെട്ടിരിക്കാം. ശക്തിയുടെ അധിപയായ പാർവതി, ശക്തിമാനായൊരു അംഗരക്ഷകനെ സൃഷ്ടിച്ചെടുത്തതിന് ന്യായീകരണമുണ്ട്.

പ്രദക്ഷിണം പൂർത്തിയാക്കിയശേഷം കൂട്ടുകാരുടെ മത്സ്യബന്ധനം വീക്ഷിച്ചുകൊണ്ട് കുറച്ചുനേരം വെറുതെ ഇരുന്നു. ട്രൗട്ട് (TROUT), നയ്വെ (NAIVE) ഇനത്തിൽപ്പെട്ട മത്സ്യങ്ങളാണ് തടാകത്തിൽ ഉള്ളതെന്ന് ഒരു പരിചാരകൻ പറഞ്ഞു. തടാകത്തിന്റെ വശങ്ങളിൽ തുരങ്കങ്ങൾപോലെയുള്ള അഗാധമായ മാളങ്ങൾ ധാരാളമുണ്ടെന്നും, മഞ്ഞുകാലത്ത് മത്സ്യ



ഡോഡി തടാകം

ങ്ങൾ ഇതിൽപ്പോയി താവളമടിയ്ക്കുകയാണ് പതിവെന്നും അദ്ദേഹം വിസ്തരിച്ചു. സീസൺ ആകുമ്പോഴേക്കും പ്രജനനം കഴിഞ്ഞ് ആയിരക്കണക്കിന് മത്സ്യങ്ങൾ പുറത്തുവരുന്നു. ഇക്കാലത്ത് സന്ദർശകരുടെ പ്രധാനഹോബി മീൻപിടിത്തമാണ്. വലിയ സന്നാഹങ്ങളുമായി വരുന്ന ചില സംഘങ്ങൾ തടാകക്കരയിൽ കൂടാരംവച്ച് ദിവസങ്ങളോളം താമസിക്കുന്നു. പിടിച്ചെടുക്കുന്ന മത്സ്യമാണ് ഇവരുടെ പ്രധാന ഭക്ഷണം. സന്ദർശകരുടെ തിരക്ക് കൂടുമ്പോൾ അവർക്കു താമസിക്കാനായി വനംവകുപ്പുകാർ മുളകൊണ്ടുനിർമിച്ച കുടിലുകൾ, തടാകക്കരയിൽ, കെട്ടിക്കൊടുക്കുന്നു. ഇവിടെ താമസിക്കുന്നതിന് കൂടിയ നിരക്കാണ് ഈടാക്കുന്നത്. മഴക്കാലത്ത് തടാകം നിറഞ്ഞുകവിഞ്ഞൊഴുകുമ്പോൾ നീർച്ചാലുകളിൽക്കൂടി മത്സ്യങ്ങൾ പുറത്തേക്ക് വരുന്നു. അന്നേരം അവയെ പിടിക്കാൻ എളുപ്പമാണ്. മത്സ്യബന്ധനത്തിനായി മാത്രം ഇവിടെ വരുന്നവരിൽ ഭൂരിഭാഗവും വിദേശികളാണെന്നാണ് വനംവകുപ്പിലെ ഒരു ജീവനക്കാരൻ പറഞ്ഞത്.

ഏറേനേരം ശ്രമിച്ചിട്ടും ഒരു മത്സ്യംപോലും ചൂണ്ടയിൽ കുടുങ്ങാതിരുന്നപ്പോൾ, ഭാഗ്യപരീക്ഷണത്തിനായി ഭണ്ഡാരി എന്നെ ക്ഷണിച്ചു. ഞാൻ വിസമ്മതിച്ചു. പരിപാവനമായ തടാകത്തിലെ മത്സ്യസമ്പത്ത് പിടിച്ചെടുക്കാൻ അനുവാദം നല്കുന്ന അധികാരികളുടെ നിലപാടിനോട് എനിയ്ക്കു യോജിക്കാൻ കഴിഞ്ഞില്ല.

*"നഹി പശ്യാമി ജീവന്തം ലോകേ കശ്ചിദഹിംസയാ
സത്ത്വൈഃ സത്ത്വാനി ജീവന്തി ദുർബലൈർബ്ബലവത്തരാഃ"

(മഹാഭാരതം-ശാന്തിപർവം)

ബലഹീനർ ബലവാന്മാരുടെ ഇരയാകുന്നുവെന്നത് ഒരു സത്യമാണെങ്കിലും ജീവനുള്ള ഒരു ജീവിയെ അതിന്റെ വഴിയ്ക്കു വിടുന്നതല്ലേ ഉചിതം? ഇത്രയും പവിത്രമായൊരു സരസ്സിൽ വന്ന് പ്രാണിഹിംസ ചെയ്യാൻ മുതിരുന്നത് ഉത്തമമായ കർമമല്ലെന്ന് ഞാൻ ഭണ്ഡാരിയോട് തുറന്നു പറഞ്ഞു. എന്റെ അഭിപ്രായം ഉൾക്കൊണ്ടിട്ടാണോ എന്നറിയില്ല, സുഹൃത്തുക്കൾ ആ പരിപാടി ഉപേക്ഷിച്ചു. ഉച്ചഭക്ഷണം തിടുക്കത്തിൽ കഴിച്ച ശേഷം തടാകത്തിന്റെ വടക്കുഭാഗത്തുള്ള ദർവാടോപ് ഭാഗത്തേയ്ക്ക് ഞങ്ങൾ നടന്നു. പക്ഷേ, 14,500 ൽപ്പരം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ ഹിമശൃംഗം കനത്ത മഞ്ഞുവീഴ്ചമൂലം അപ്രാപ്യമായതിനാൽ തിരിച്ചുപോരുകയേ നിർവാഹകമായിരുന്നുള്ളു.

ഒരു രാത്രികൂടി ഇവിടെ തങ്ങിയശേഷം പിറ്റേന്ന് രാവിലെ ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. ഡോഡീതടാകത്തിനോട് വിടപറയുമ്പോൾ, ഹിമാലയയാത്രയിലെ മറ്റൊരു ധന്യമായ ഓർമയുടെ നിറവിലായിരുന്നു എന്റെ മനസ്സ്.

* ലോകത്തിൽ ഹിംസ കൂടാതെ ഒരു പ്രാണിയും പ്രാണസന്ധാരണം ചെയ്യുന്നില്ല. പ്രാണികളെ ഹിംസിച്ചുകൊണ്ടുതന്നെ പ്രാണികൾ ജീവിക്കുന്നു. ബലഹീനർ ബലവാന്മാരുടെ ഇരയാണ്.



# യമുനോത്രി

ഉത്തരകാശിയിലെ അന്നത്തെ സൂര്യോദയം 5 മണിയ്ക്കായിരുന്നു. കുളി കഴിഞ്ഞ് വിശ്വനാഥക്ഷേത്രത്തിൽപ്പോയി ദർശനംനടത്തി പുറത്തുവന്നപ്പോൾ ജോത്സിങ്ങ് ഭണ്ഡാരി എന്ന സുഹൃത്ത് എന്നെ തിരക്കി വരുന്നുണ്ടായിരുന്നു. ഞങ്ങൾ ഒന്നിച്ച് പ്രാതൽ കഴിച്ചു; പൂരിയും സബ്ജിയും. കഴിഞ്ഞ രണ്ടുദിവസമായി ഭണ്ഡാരി ഉത്തരകാശിയിലെ പ്രധാനപ്പെട്ട സ്ഥലങ്ങളൊക്കെ എന്നെ കാണിയ്ക്കുവാൻ വലിയ ഉത്സാഹം പ്രകടിപ്പിച്ചിരുന്നു. നരേന്ദ്രനഗറിൽനിന്നു കാൽനടയായി ഭാഗീരഥീനദീതടത്തിലൂടെയും മലമടക്കുകളിലെ വനത്തിൽക്കൂടിയും യാത്ര നടത്തിയതിന്റെ ക്ഷീണമൊന്നും ഞങ്ങൾക്ക് ഒട്ടും അനുഭവപ്പെട്ടില്ല. ഉത്തരകാശിയിൽ പലചരക്കുകട നടത്തുന്ന ഭണ്ഡാരി, അച്ഛൻ ഹൃഷീകേശിൽ നടത്തുന്ന ഹോട്ടൽ ബിസിനസ്സിലും സഹകരിക്കും.

ബസ്സ്സ്റ്റാൻഡിൽ എത്തിയപ്പോൾ യമുനോത്രിയിലേയ്ക്കുള്ള ബസ്സ് തയ്യാറായി നില്ക്കുകയായിരുന്നു. നല്ല തണുപ്പുണ്ടായിരുന്നതുകൊണ്ടാകാം യാത്രക്കാർ കുറവായിരുന്നു. മുൻഭാഗത്ത് സൈഡ്സീറ്റ്തന്നെ കിട്ടി. തൊട്ടടുത്തുള്ള പെട്ടിക്കടയിൽനിന്ന് ഒരു ചൂടുള്ള ചായ വാങ്ങിക്കൊണ്ടുവന്ന് ഭണ്ഡാരി വീണ്ടും എന്നെ സല്ക്കരിച്ചു. സ്നേഹിച്ചാൽ അതുപോലെ സ്നേഹം തിരിച്ചുതരുന്നവരാണ് നിഷ്ക്കളങ്കരായ ഗഢ്വാളികൾ. ബസ്സ് പുറപ്പെട്ടപ്പോൾ മടക്കത്തിൽ കാണാം എന്നു പറഞ്ഞ് ഭണ്ഡാരി യാത്രാമംഗളം നേർന്നു.

ഉത്തരകാശിയിൽനിന്നു ധരാസു, ബാർക്കോട്ട്, വഴി ശ്യാനാചാട്ടിയിലേക്ക് 120 കി.മീ. ദൂരമുണ്ട്. ശ്യാനാചാട്ടിയിൽനിന്നു 5 കി.മീ. ദൂരം യാത്ര ചെയ്താൽ ഹനുമാൻചാട്ടിയിൽ എത്താം. അവിടെനിന്നു 8 കി.മീ. ദൂരം പിന്നിട്ടാൽ ജാനകിചാട്ടിയിലും, ജാനകിചാട്ടിയിൽനിന്നു 5 കി.മീ. നടന്നാൽ യമുനോത്രിയിലും എത്താം. ഹൃഷികേശിൽ നിന്നാണെങ്കിൽ നരേന്ദ്രനഗർ-ആഗ്രാഖാൽ-ചമ്പാ-ടെഹ്രി-ധരാസു-ബ്രഹ്മകാൽ-ബാർക്കോട്ട്-

ശ്യാനാചാട്ടി–ഹനുമൻചാട്ടി–ജാനകിചാട്ടി വഴി യമുനോത്രിയിലേയ്ക്ക് 228 കി.മീ. ദൂരമുണ്ട്.

ഉത്തരകാശി ടൗൺഷിപ്പ് വിട്ടതോടെ വാഹനം മലമടക്കുകളിൽക്കൂടി സാവധാനത്തിൽ നീങ്ങി. നേരിയ മൂടൽമഞ്ഞുണ്ടായിരുന്നതിനാൽ തണുത്ത കാറ്റ് ബസ്സിനുള്ളിലേക്ക് ആഞ്ഞുവീശുന്നുണ്ടായിരുന്നു. മല ഞ്ചെരുവുകളിലൂടെ വളഞ്ഞുപുളഞ്ഞുകിടക്കുന്ന ടാർറോഡ് മുകളിലേക്ക് അനന്തമായി നീണ്ടുപോകുന്നു. വൃക്ഷങ്ങൾ ധാരാളമുള്ള പ്രദേശമായ തിനാൽ ആസ്വാദ്യമായ ഹരിതഭംഗിയുണ്ട്. റോഡിനുതാഴെക്കൂടി ഭാഗീ രഥീനദി സാമാന്യം ശക്തിയോടെ ഒഴുകുന്നു. നദീതടങ്ങളിൽ വ്യാപക മായ രീതിയിൽ കൃഷിയിറക്കിയിട്ടുണ്ട്. മുകളിൽനിന്നുള്ള മലയിടിച്ചിൽ (LANDSLIDE) മൂലം പല സ്ഥലത്തും വൻതോതിൽ കൃഷിനാശം സംഭ വിച്ചതായി കണ്ടു.

ആൾത്താമസമുള്ള പ്രദേശങ്ങളും വിജനമായ ഭാഗങ്ങളും മാറിമാറി വന്നുകൊണ്ടിരുന്നു. ഒരു മണിക്കൂറിലധികം യാത്രചെയ്തുകഴിഞ്ഞപ്പോൾ ധരാസുവിലെത്തി. നാലായിരത്തോളം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ധരാസു ഒരു ചെറിയ അങ്ങാടിപോലെ തോന്നിയ്ക്കും. കടകളും, ടെലി ഫോൺബൂത്തുകളും, ചെറുകിടബാങ്കുകളും ഇവിടെയുണ്ട്. ഹോട്ടലുകൾ ആവശ്യത്തിലധികമുണ്ട്. യമുനോത്രി യാത്രയ്ക്കിടയിലെ ഒരു പ്ര ധാനപോയിന്റാണ് ധരാസു. പഴം, പച്ചക്കറികൾ റോഡുവക്കിൽവരെ വില്പനയ്ക്കായി വച്ചിട്ടുണ്ട്. ഒരു ബ്രാഹ്മണന്റെ തട്ടുകടയിൽനിന്നു നല്ല കൊഴുത്ത ചായ കിട്ടി. ഈ ഭാഗങ്ങളിൽ പശുക്കളെ ധാരാളം വളർത്തു ന്നതിനാൽ പാലിനും പാലുൽപന്നങ്ങൾക്കും യാതൊരു ക്ഷാമവുമില്ല. റോബസ്റ്റാപഴം ഒരു ഡസൻ വാങ്ങി കൈവശം വച്ചു.

വൻകയറ്റങ്ങൾ കയറി വാഹനം മുന്നോട്ടു അരിച്ചരിച്ചുനീങ്ങി. ബ്രഹ്മ കാൽ എന്ന ചെറിയൊരു കവല പിന്നിട്ട് പത്തുമണി കഴിഞ്ഞപ്പോൾ വാഹനം ബാർക്കോട്ട് എന്ന സ്ഥലത്ത് എത്തി. യമുനോത്രി യാത്രയിലെ മറ്റൊരു പ്രധാന സ്ഥലമാണ് ബാർക്കോട്ട്. ആറായിരത്തോളം അടി ഉയര ത്തിൽ സ്ഥിതിചെയ്യുന്ന ഈ സ്ഥലം തിരക്കുള്ള ഒരു അങ്ങാടിയാണ്. മുസ്സോറിയിൽനിന്നുള്ള ഒരു പ്രധാന റോഡും ഇവിടെ സന്ധിക്കുന്നു; ഖൽസിയിൽനിന്ന് മറ്റൊന്നും. യമുനോത്രി യാത്രയ്ക്കിടയിലെ അവസാ നത്തെ അങ്ങാടിയാണ് ബാർക്കോട്ട്. പഴങ്ങളും പച്ചക്കറികളും സുലഭ മാണ്. പിഞ്ചുവെള്ളരിയ്ക്കയുടെ ഇനത്തിൽപ്പെട്ട ഒരിനം വളരെ സ്വാദു ള്ളതായിത്തോന്നി.

ബാർക്കോട്ടിൽനിന്ന് ശ്യാനാചാട്ടിയിലേക്ക് 30 കി.മീറ്ററോളം ദൂരമുണ്ട്. ഇവിടെനിന്നുള്ള ഭീതിജനകമായ യാത്ര യമുനാനദിയുടെ ഓരത്തുകൂടി യാണ് നീങ്ങുന്നത്. ഹെയർപിൻ തിരിവുകളും താഴെ അഗാധമായ നദീ തീരവും ആർക്കും ആസ്വാദ്യമാവില്ല. പക്ഷേ, പച്ചപ്പിൽ കുളിച്ചുകിടക്കുന്ന കൃഷിയിടങ്ങളും, അധ്വാനശീലരായ ഗ്രാമീണരും അവരുടെ വസതികളും,

മേഞ്ഞുനടക്കുന്ന ആടുമാടുകളും തീർച്ചയായും കണ്ണിനു കുളിർമ നല്കുന്ന കാഴ്ചകൾതന്നെയാണ്.

ഉച്ചകഴിഞ്ഞപ്പോൾ വാഹനം ശ്യാനാചാട്ടിയിൽ എത്തി. യമുനോത്രിയിലേയ്ക്കുള്ള യാത്രയിലെ വൻവാഹനങ്ങളുടെ ഓട്ടം ഇവിടെ അവസാനിക്കുന്നു. ഇവിടെനിന്നു ഹനുമാൻചാട്ടിവരെ ചെറുവാഹനങ്ങൾക്കു മാത്രമേ പോകാനൊക്കൂ. കാറ്, ജീപ്പ് മുതലായ വാഹനങ്ങൾ ഇവിടെ വാടകയ്ക്ക് ലഭിയ്ക്കും. ശ്യാനാചാട്ടി സാമാന്യം തിരക്കുള്ള സ്ഥലമാണ്. ലോഡ്ജുകളും ഹോട്ടലുകളും കടകമ്പോളങ്ങളും ഈ ചെറിയ സ്ഥലത്തുണ്ട്. അങ്ങാടിയുടെ ഒരു ഭാഗത്തുകൂടി യമുനാനദി കുതിച്ചൊഴുകുന്നു. പാറക്കെട്ടുകൾക്കിടയിൽക്കൂടി നദി താഴോട്ടൊഴുകുന്നത് വളരെ അടുത്തുനിന്നു വീക്ഷിക്കാൻ ഇവിടെ സൗകര്യമുണ്ട്. വെള്ളം കുറവാണെങ്കിൽ നദിയിലേക്കിറങ്ങിച്ചെന്ന് നദീമധ്യത്തിലും മറ്റും കിടക്കുന്ന വലിയ പാറകളുടെ മുകളിൽ ഇരുന്ന് നദിയുടെ ഒഴുക്കു വീക്ഷിക്കുന്നതിനും സാധിക്കും.

പാൽക്കടയിൽനിന്നു ചൂടുള്ള ഒരു ഗ്ലാസ് പാൽ വാങ്ങിക്കുടിച്ച് ഉച്ചഭക്ഷണം അതുമാത്രമാക്കി ചുരുക്കി. ഹിമാലയത്തിലെ ഉയർന്ന മലമടക്കുകളിൽ യാത്രചെയ്യുമ്പോൾ ഭക്ഷണത്തിന്റെ കാര്യത്തിൽ ചില ചിട്ടകളൊക്കെ അനുവർത്തിക്കുന്നത് ആരോഗ്യത്തിനു ഗുണകരമാകുമെന്നു ഞാൻ അനുഭവിച്ചറിഞ്ഞതാണ്. ഭക്ഷണം വയറുനിറയെ കഴിക്കുന്നത് ഇത്തരം യാത്രകളിൽ ഒട്ടും അഭികാമ്യമല്ല. ഭക്ഷണം ദഹിപ്പിക്കാൻ ധാരാളം ഊർജം ചെലവഴിയ്ക്കേണ്ടിവരുമ്പോൾ അധികം ഊർജനഷ്ടം ശരീരത്തിനു ക്ഷീണം വരുത്തുന്നു. കൂടുതൽ മുകളിലോട്ടു പോകുന്തോറും പ്രാണവായുവിന്റെ ലഭ്യത കുറയുന്നു. മുക്കാൽഭാഗം ഒഴിഞ്ഞ ആമാശയവും നിയന്ത്രിച്ച ശ്വാസോച്ഛ്വാസവും മൗനവും ഇത്തരം സന്ദർഭങ്ങളിൽ ഏറെ ഗുണം ചെയ്യുന്നു. സംസാരം എത്രയും ചുരുക്കുന്നുവോ അത്രയും നല്ലതാണ്. ഹിമാലയത്തിലെ ഋഷികളും സംന്യാസിമാരും മറ്റും പൊതുവെ മൗനം ആചരിക്കുന്നതിന്റെ കാരണവും ഇതാണ്.

ഭണ്ഡാരി തന്നിരുന്ന അഡ്രസ് ഒരു ചെറിയ കാസറ്റ് കടയുടേതാണ്. പക്ഷേ, ഉടമസ്ഥൻ സ്ഥലത്തില്ലായിരുന്നു. അദ്ദേഹം തലേദിവസം ആരുടേയോകൂടെ യമുനോത്രിയിലേക്ക് പോയിരുന്നു. കടയിലെ ജോലിക്കാരൻ ആവശ്യമായ വിവരങ്ങളൊക്കെ പറഞ്ഞുതന്നു. ശ്യാനാചാട്ടിയിൽനിന്നു നടന്നുകൊണ്ട് യമുനോത്രിവരെ പോകാനാണ് എന്റെ ഉദ്ദേശ്യമെന്നു പറഞ്ഞപ്പോൾ അദ്ദേഹം തെല്ലൊരു അദ്ഭുതത്തോടെ എന്നെ നോക്കി. കാലാവസ്ഥ മോശമാണെന്നും ഇടയ്ക്കെല്ലാം മഴ പെയ്യുന്നുണ്ടെന്നും ഒറ്റയ്ക്കു പോകാനാണ് ഉദ്ദേശ്യമെങ്കിൽ അന്നവിടെ താമസിച്ച് പിറ്റേന്നു അതിരാവിലെ പോകുന്നതാണ് നല്ലതെന്നും അവിടെനിന്നിരുന്ന ഒരു നേപ്പാളിവയസ്സൻ പറഞ്ഞുതന്നു.

ടൂറിസം വകുപ്പിന്റെ ലോഡ്ജിൽ താമസസൗകര്യം ലഭിച്ചു. വൃത്തിയും വെടിപ്പുമുള്ള മുറിയാണ്. യമുനാനദിയുടെ തീരത്താണ് ഈ ലോഡ്ജ്.

ബാൽക്കണിയിൽ നിന്നാൽ നദിയുടെ പൂർണ്ണരൂപം കാണാം. മലമുകളിൽ ഒരു രാത്രിയിലെ താമസത്തിനു 350 രൂപ അധികമാണെന്നു തോന്നിയില്ല.

മൂന്നുമണി കഴിഞ്ഞപ്പോൾ മഴ തുടങ്ങി. ചാറിച്ചാറി തുടങ്ങിയ മഴ പിന്നീട് ശക്തമായി. ചുറ്റുമുള്ള മലമടക്കുകളിലെ കനത്ത കാടുകളിൽനിന്ന് ജലപ്രവാഹങ്ങൾ യമുനാനദിയിലേക്ക് ഒഴുകിയെത്തിയതിനാൽ നദിയുടെ ഒഴുക്കിനു ശക്തികൂടി. ബാൽക്കണിയിൽ നിന്ന് മഴയും കാറ്റും നീരൊഴുക്കും ശ്രദ്ധിക്കുമ്പോൾ ആ താളത്തിനൊത്ത ഏതോ ഒരു ഗാനത്തിന്റെ അവ്യക്തമായ ശീല് മനസ്സിൽ മൂളിനോക്കി.

സന്ധ്യ മയങ്ങിയപ്പോൾ മഴ നിലച്ചു. എന്തെങ്കിലും വാങ്ങിക്കഴിയ്ക്കാം എന്നു കരുതി തെരുവിലേക്കിറങ്ങി. മഴ മൂലം നനഞ്ഞുകുഴഞ്ഞ് ചെളി കെട്ടിക്കിടക്കുന്ന, അങ്ങാടിയുടെ ഓരത്തുള്ള, ചെറിയ മൈതാനത്ത് തീർഥാടകരെ കൊണ്ടുവന്ന വാഹനങ്ങൾ കുറേയുണ്ട്. കഴുതക്കൂട്ടങ്ങളും തെരുവുനായ്ക്കളും വേണ്ടതിലധികമുണ്ട്. ഇതിന്റെയൊക്കെ ഇടയിൽക്കൂടി മനുഷ്യരും നടന്നുനീങ്ങുന്നു. യമുനോത്രിയാത്രക്കാരെ തിരക്കി നടക്കുന്ന പോർട്ടർമാരും ഗൈഡുകളും ആരെക്കണ്ടാലും പിന്നാലെ കൂടും.

ഒരു ബ്രാഹ്മണന്റെ കടയിൽനിന്നു രണ്ടു പൂരിയും കിഴങ്ങുകറിയും കഴിച്ചു. നല്ല രുചിയുള്ള ഭക്ഷണമായിരുന്നു. ഗഢ്വാൾ ഭാഗത്തുള്ള തീർഥാടനകേന്ദ്രങ്ങളിലൂടെ സഞ്ചരിക്കുമ്പോൾ, കഴിയുന്നതും, ബ്രാഹ്മണരുടെ ഭോജനശാലകളിൽനിന്നു ഭക്ഷണം കഴിക്കുന്നതാണ് അഭികാമ്യം. യു.പി. ബ്രാഹ്മണർ ഒരിക്കലും ഭക്ഷണപദാർഥങ്ങളിൽ മായം ചേർക്കില്ല. ആട്ടമാവും, നെയ്യും, അരിയും, പാലും, പച്ചക്കറികളും എല്ലാം ഒന്നാംതരം മാത്രമേ ഇവർ ഉപയോഗിക്കൂ. പൂണൂൽ പുറത്തു കാണത്തക്കവിധം ധരിച്ച്, നെറ്റിയിൽ നിറയെ കുറികളുമായി ഇടയ്ക്കിടെ ശിവ-വിഷ്ണുസ്തുതികൾ ഉരുവിട്ട് കടയുടെ മുൻഭാഗത്തുതന്നെ ഇരിപ്പുറപ്പിച്ചിരിക്കുന്ന ഇവരെ ഒറ്റനോട്ടത്തിൽത്തന്നെ തിരിച്ചറിയാം. നേരം ഇരുട്ടിയപ്പോൾ മഴ വീണ്ടും തുടങ്ങി. മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ സുഖമായൊരു നിദ്ര കാംക്ഷിച്ച് കിടക്കയെ അഭയംപ്രാപിച്ചു.

## II

കാലത്ത് നേരത്തെ എഴുന്നേറ്റ് അഞ്ചരമണിയായപ്പോഴേയ്ക്കും യാത്ര തുടങ്ങി. രണ്ടു ഈന്തപ്പഴം, നാലോ അഞ്ചോ അണ്ടിപ്പരിപ്പ്, ഒരു ഗ്ലാസ് ശുദ്ധജലം; ഇതുമാത്രമായിരുന്നു യാത്ര തുടങ്ങുന്നതിനു മുമ്പുള്ള ഭക്ഷണം. നടക്കുമ്പോൾ ഊന്നാനായി ബലമുള്ള ഒരു വടി ബസാറിൽനിന്നു വാങ്ങി കൈവശംവച്ചു.

അങ്ങാടി വിട്ടതോടെ കയറ്റം ആരംഭിച്ചു. മൈതാനത്തു കിടന്നിരുന്ന വാഹനങ്ങളൊക്കെ സ്ഥലം വിട്ടിരുന്നു. കഴിഞ്ഞ ദിവസത്തെ മഴ കാരണം വഴിയാകെ നനഞ്ഞുകുഴഞ്ഞു കിടക്കുകയാണ്. റോഡുമുഴുവൻ കുണ്ടും കുഴിയുമാണ്. മലകളെ ചുറ്റിക്കയറി അപാരമായ ഉയരത്തിലേയ്ക്കാണ്

വഴി പോകുന്നത്. റോഡിനുതാഴെ അഗാധമായ ഗർത്തങ്ങളാണ്. അതിന്റെ ഓരത്തുകൂടിയുള്ള യമുനാനദിയുടെ ഒഴുക്ക് ഒരുവിധം ശക്തമാണ്.

റോഡിന്റെ ഓരം ചേർന്നു സാവകാശത്തിൽ നടന്നു. ഹെയർപിൻ വളവുകളും കുത്തനെയുള്ള കയറ്റങ്ങളും മാറിമാറി വന്നുകൊണ്ടിരുന്നു. റോഡിന്റെ ഒരുവശം മുഴുവനും ഇടത്തരം കാടാണ്; മറുഭാഗം അഗാധമായ താഴ്‌വരയും. ഇടയ്ക്കെല്ലാം വാഹനങ്ങൾ കയറിവരുന്നുണ്ടായിരുന്നു. കുത്തനെയുള്ള ഒരു കയറ്റം കയറി നിരപ്പിൽ എത്തിയപ്പോൾ കുറച്ചു സമയം വിശ്രമിക്കാനായി അവിടെ കണ്ട ഒരു ചെറിയ ചായക്കടയിൽ കയറി. യമുനോത്രിയിലേക്കുള്ള ഏതാനും തീർഥാടകരും രണ്ടു സംന്യാസിമാരും അവിടെ കൂടിയിട്ടുണ്ട്. ഒരു ചായ വാങ്ങിക്കുടിച്ച് കുറച്ചുസമയം അവിടെ വിശ്രമിച്ചു.

ചായക്കട റോഡിന്റെ മുനമ്പിലായതിനാൽ താഴെയുള്ള ദൃശ്യങ്ങൾ വ്യക്തമായിക്കാണാം. ഭാരം കയറ്റിയ കഴുതക്കൂട്ടങ്ങൾ ക്ലേശിച്ചുകയറി വരുന്നതും അതിനുതാഴെയുള്ള അഗാധമായ താഴ്‌വരയിൽക്കൂടി യമുനാനദി കുതിച്ചൊഴുകുന്നതും കുറച്ചുനേരം നോക്കിയിരുന്നു. നല്ല തണുപ്പുള്ള അന്തരീക്ഷം. സൂര്യൻ കിഴക്കേ മലമുകളിൽ ഉയർന്നുകഴിഞ്ഞിരുന്നു. നേരിയ മൂടൽമഞ്ഞുണ്ടായിരുന്നതിനാൽ പർവതനിരകളുടെ പശ്ചാത്തലം വ്യക്തമല്ല. മലമുകളിൽ ധാരാളം കൃഷിയിടങ്ങൾ ഉണ്ട്. ഗഢ്‌വാളി സ്ത്രീ-പുരുഷന്മാർ കൂട്ടത്തോടെ നടന്നുനീങ്ങുന്നതു കണ്ടു.ഗഢ്‌വാളി ഭാഷയിൽ എന്തൊക്കെയോ പറഞ്ഞ് പൊട്ടിച്ചിരിച്ചുകൊണ്ടാണ് അവരുടെ നടപ്പ്. നിരപ്പായ റോഡ് കഴിഞ്ഞപ്പോൾ വീണ്ടും കയറ്റങ്ങളായി. മൂടൽമഞ്ഞിനും കാറ്റിനും ശക്തികൂടിക്കൊണ്ടിരുന്നു. മഴ വരുന്നതിനുമുമ്പായി ഹനുമാൻചാട്ടിയിൽ എത്തണമെന്ന ഉദ്ദേശ്യത്തോടെ ഞാൻ വേഗത്തിൽ നടന്നു.

ദുഷ്ക്കരമായ ഒരു ഹെയർപിൻവളവ് കയറി മുകളിലെത്തിയപ്പോൾ താഴെ ഹനുമാൻചാട്ടി കവല കണ്ടു. താഴെയ്ക്കിറങ്ങുംതോറും ആൾത്താമസമുള്ള കൊച്ചുവീടുകൾ ഇടയ്ക്കെല്ലാം കാണാം. 9 മണി കഴിഞ്ഞപ്പോൾ ഹനുമാൻചാട്ടി എന്ന സ്ഥലത്ത് എത്തിച്ചേർന്നു. വലിയൊരു മലയുടെ അടിവാരമാണ് ഈ ചെറിയ പ്രദേശം. ഇവിടെ മുഴുവനും നിരപ്പായ പ്രദേശമാണ്. ശ്യാനാചാട്ടിയിൽനിന്നുള്ള കാറുകളുടെ ഓട്ടം ഇവിടെ അവസാനിക്കുന്നു. ഇവിടന്നങ്ങോട്ട് ജാനകിചാട്ടിവരെ ജീപ്പുകൾ മാത്രമേ പോകൂ. മൂന്നോ നാലോ ചെറുകിട ഹോട്ടലുകളും ഏതാനും പലചരക്കുകടകളും മാത്രമേ ഇവിടെയുള്ളൂ. യമുനാനദിക്ക് ഇവിടെ വീതി കുറവാണ്. ഇവിടെനിന്നു 8 കി.മീറ്റർ ദൂരമുണ്ട് ജാനകിചാട്ടിയിലേക്ക്. ഒരു ജീപ്പിൽ പതിനഞ്ചും ഇരുപതും യാത്രക്കാരെ കുത്തിനിറച്ചാണ് കൊണ്ടുപോകുന്നത്.

കുറച്ചുനേരം ഇതൊക്കെ നിരീക്ഷിച്ചുകൊണ്ടുനിന്നശേഷം ജാനകിചാട്ടിയിലേക്കുള്ള എന്റെ കാൽനടയാത്ര തുടർന്നു. സമയം 10 മണി കഴിഞ്ഞിരുന്നു. 7 കി.മീറ്റർ കൂടി നടന്നാലേ ജാനകിചാട്ടിയിൽ എത്തുകയു

ള്ളൂ. കാലാവസ്ഥ മോശമാകുന്ന ലക്ഷണമാണ്. ഹിമശൃംഗങ്ങൾ തെളിഞ്ഞുകാണാനില്ല. ആകെ കറുത്തിരുണ്ട് മൂടിക്കെട്ടിയ അന്തരീക്ഷമാണ്. മൂടൽമഞ്ഞ് അരിച്ചരിച്ച് താഴേക്കിറങ്ങിവരുന്നു.

ജാനകിചാട്ടിയെത്തുന്നതിനുമുമ്പ് ഫൂലാൻചാട്ടിയിൽ ഒരു ഇടത്താവളമുണ്ട്. ഉച്ചയ്ക്ക്മുമ്പ് അവിടെ ചെന്നുപറ്റിയാൽ ഉച്ചഭക്ഷണം കഴിച്ച്, ഒന്നു വിശ്രമിച്ച്, പിന്നെ വലിഞ്ഞൊരു നടത്തം നടന്നാൽ മൂന്നുമണിയാകുമ്പോഴേക്കും ജാനകിചാട്ടിയിൽ എത്താം. അവിടെനിന്നു 6 കി.മീറ്റർ ദൂരം നടന്നാൽ സന്ധ്യയ്ക്കുമുമ്പായി യമുനോത്രിയിലും എത്തിച്ചേരാം. ഇത്തരത്തിലുള്ള കണക്കുകൂട്ടലുകൾ മനസ്സിൽ നടത്തിക്കൊണ്ടിരിക്കുമ്പോൾ യാതൊരു മുന്നറിയിപ്പും ഇല്ലാതെ കനത്തമഴ പെയ്തുതുടങ്ങി. ഞാൻ ഉടനെ മഴക്കോട്ടെടുത്തു ധരിച്ചു. ചെളിയിൽപ്പുതഞ്ഞ മൺറോഡായതിനാൽ നടത്തം ക്ലേശകരമായി. മഴയോടൊപ്പം കാറ്റും വീശിത്തുടങ്ങി. മലമുകളിലെ വൃക്ഷക്കൂട്ടങ്ങൾ കാറ്റിൽ ആടിയുലഞ്ഞുതുടങ്ങി. മലയിടിച്ചിൽ സംഭവിയ്ക്കാനുള്ള സാധ്യത ഇത്തരം സാഹചര്യങ്ങളിൽ കൂടുതലാണ്. മുകളിൽനിന്നു പാറക്കല്ലുകൾ ഉരുണ്ടുവരുന്നുണ്ടോ എന്നു ശ്രദ്ധിച്ച് കഴിയാവുന്നത്ര വേഗത്തിൽ നടന്നുനീങ്ങി.

നീണ്ടുകിടക്കുന്ന വലിയൊരു കയറ്റം കയറി മുകളിലെത്തിയപ്പോൾ താഴേയ്ക്കൊന്നു നോക്കി. അഗാധമായ താഴ്‌വരയിൽക്കൂടി യമുനാനദി കുതിച്ചൊഴുകുന്നത് വല്ലാത്ത ആരവത്തോടെയാണ്. കാലൊന്നു വഴുക്കി വീണുപോയാൽ ചെന്നെത്തുന്നത് എത്രയോ ആയിരം അടി താഴെയായിരിക്കും! ഹിമാലയയാത്രയിൽ ഇതൊക്കെ നിത്യസംഭവങ്ങളാണ്.

വഴി വീണ്ടും ഒരു മലയെചുറ്റി മുകളിലോട്ടുകയറുന്ന ഒരു തിരിവിൽവച്ച് നാലുസംന്യാസിമാർ നടന്നുനീങ്ങുന്നതു കണ്ടു. ഞാൻ അവരുടെ ഒപ്പമെത്തി. അവർ ഒന്നിച്ച് "ജയ് യമുനാമായി" പറഞ്ഞപ്പോൾ ഞാനും അതു തിരിച്ചുപറഞ്ഞു. സംന്യാസിമാർ നനഞ്ഞുകുതിർന്ന് മഴയത്തു നടക്കുകയാണ്. കാവിമുണ്ടുകൊണ്ട് തലയിൽ കെട്ടിയിട്ടുണ്ട്. പ്ലാസ്റ്റിക് ഷീറ്റുകൊണ്ടുമൂടിയ അവരുടെ ഭാണ്ഡത്തിനു, പക്ഷേ, നനവുതട്ടിയതായി തോന്നിയില്ല.

പന്ത്രണ്ടരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഫൂലാൻചാട്ടിയിൽ എത്തി. ഒരു കൊച്ചുകവലയാണ് ഈ സ്ഥലം. കുറച്ചുകടകൾ ഉണ്ട്. ഗ്രാമീണരുടെ ചെറിയ വീടുകൾ മലഞ്ചെരുവിൽ അങ്ങിങ്ങായി കാണാം. റോഡിൽ ബാരിയ്ക്കേയ്ഡുകൾ വച്ചുകെട്ടുകയാണ് ഏതാനും ചെറുപ്പക്കാർ. മലയിടിച്ചിൽ മൂലം റോഡ് ഒന്നാകെ ഇടിഞ്ഞു താഴെപോയെന്നും തുടർന്നുള്ള യാത്ര ഇന്നേക്ക് സാധ്യമല്ലെന്നും അവർ പറഞ്ഞു. ഫൂലാൻചാട്ടിയിൽനിന്ന് ഒന്നര കി.മീറ്റർ കൂടി മുമ്പോട്ടുപോയാലുള്ള ഒരു വളവിലാണ് മലയിടിച്ചിൽ സംഭവിച്ചിട്ടുള്ളത്. ജാനകിചാട്ടിയിൽനിന്ന് റോഡുപണിക്കാർ വന്ന്, യന്ത്രസഹായത്താൽ, റോഡുപണി തുടങ്ങുമ്പോഴേക്കും സന്ധ്യയാകും. തോരാത്ത മഴ ഒന്നു തോർന്നാലേ അതും സാധ്യമാകൂ–ചെറുപ്പക്കാർ വിശദീകരിച്ചു.

ഞങ്ങൾ തൊട്ടടുത്തുകണ്ട ഒരു ഡാബയിലേക്ക് കയറി. അതിന്റെ മസ്ഥനായ ഗഢ്വാളി ഞങ്ങളെ സ്വാഗതം ചെയ്തു. ഹിമാലയയാത്രയി കാൽനടക്കാർക്ക്, യമുനോത്രി-ഗംഗോത്രി-ഗോമുഖ്-കേദാർനാഥ് യാ യിൽ ഇത്തരം ഡാബകൾ വലിയൊരനുഗ്രഹമാണ്. ഭക്ഷണവും കിടപ്പ ഡാബയിൽ തരപ്പെടും. കനത്ത കമ്പിളിയും മരക്കട്ടിലും തീക്കുണ്ഡറ ഉടമസ്ഥൻ ഒരുക്കിത്തരും. ഭക്ഷണത്തിന്റെ വിലയ്ക്കുപുറമേ എന്തെങ്കില ഒരു തുക കൊടുത്താൽ, അതെത്രയായാലും, ഉടമസ്ഥൻ തലകുനി ആദരവോടെ വാങ്ങിക്കും. മിക്ക ഡാബകളിലും പിൻഭാഗത്ത് അവരു കുടുംബാംഗങ്ങളും താമസിക്കുന്നുണ്ടാകും.

ഞാൻ മഴക്കോട്ടും ഷൂസും ഊരി ഒരുഭാഗത്ത് ഒതുക്കിവച്ചു. സംന സിമാർ കൗപീനധാരികളായി നിന്നുകൊണ്ട് അവരുടെ വസ്ത്രങ്ങൾ ഊ പ്പിഴിഞ്ഞ്, വരാന്തയിലെ കമ്പിഅയയിൽ നിവർത്തിയിട്ടു. തറയിൽനിന ഒന്നര അടിമാത്രം ഉയരമുള്ള കട്ടിലുകൾ ഒരുമിച്ചുനിരത്തിയിട്ടിരിക്കു തിനാൽ ഓരോരുത്തർക്കും സൗകര്യംപോലെ കിടക്കാനുള്ള സ്ഥലസ കര്യം ആ കൊച്ചുഡാബയിൽ ഉണ്ടായിരുന്നു.

ഉച്ചഭക്ഷണത്തിനായി രോട്ടി (ചപ്പാത്തി) തയ്യാറാക്കട്ടേയെന്ന് കടക്ക രൻ ചോദിച്ചപ്പോൾ ഞങ്ങൾ സമ്മതംമൂളി. അയാളും കൗമാരപ്രായത്ത ലുള്ള മകനും കൂടി ആട്ട കുഴയ്ക്കുന്നത് ഞാൻ കുറച്ചുനേരം നോക്കിറ രുന്നു. ഗഢ്വാളികളുടെ കൈപ്പത്തിയ്ക്കും കൈത്തണ്ടയ്ക്കും അസാ ന്യമായ പുഷ്ടികാണാം. നന്നേ ചെറുപ്പം മുതൽക്കേ, സ്ത്രീപുരുഷഭേ മെന്യേ, ഇവരുടെ സ്ഥിരം തൊഴിലാണ് ആട്ടമാവ് കുഴയ്ക്കുക എന്നത മാവ് കൈകൊണ്ട് ചുരുട്ടിത്തിരുമ്പി മൃദുലമായ പരുവത്തിലാക്കി, മുഷ് ചുരുട്ടി ഇടിച്ചിടിച്ച്, വലിച്ചുനീട്ടി വീണ്ടും തിരുമ്മിക്കൂട്ടി ഇവർ ചെയ്യുറ ഈ അധ്വാനം കൈകൾക്കും പേശികൾക്കും ഉത്തമമായ ഒരു വ്യായാമ തന്നെയാണ്. ഇതുകൊണ്ടാണ് ഇവരുടെ രോട്ടിക്ക് സ്വാദേറുന്നതും.

ഇതിനിടെ കാലത്തുകണ്ട രണ്ടു സംന്യാസിമാരും ഡാബയിൽ വന കയറി. എല്ലാവരും സഹകരിച്ച് അവർക്ക് ഇടം നല്കിയെങ്കിലും അ ഞങ്ങൾക്ക് കുറച്ചു അസൗകര്യം ഉണ്ടാക്കി എന്നു പറയാതെ വയ്യ. ഇ സമയമത്രയും സംന്യാസിമാർ സംസാരിച്ചുകൊണ്ടിരുന്നു. ഹിമാല ത്തിലെ പ്രവചനാതീതമായ കാലാവസ്ഥയെക്കുറിച്ചായിരുന്നു അവരു സംഭാഷണം.

കനലിൽ ചുട്ട രോട്ടിയും, പരിപ്പും കിഴങ്ങും പച്ചക്കറികളും ചേർത്ത വേവിച്ച സബ്ജിയും കടക്കാരൻ കട്ടിലിന്റെ ഒരുഭാഗത്ത് ഒന്നിച്ചുവച്ചുതന്ന രണ്ടുറോട്ടിയും കുറച്ചുകറിയും മാത്രം കഴിച്ച് ഞാൻ വിശപ്പടക്കി. സംന്യ സിമാർ ആറും എട്ടുംവരെ രോട്ടി രുചിയോടെ ഭക്ഷിക്കുന്നതായി കണ്ട ഭക്ഷണം കഴിക്കുമ്പോഴും അവർ സംസാരിച്ചുകൊണ്ടിരുന്നു. ഭക്ഷണ ത്തിനുശേഷം ഞാൻ വിശ്രമത്തിനായി ഒന്നുകിടന്നു. സംന്യാസിമാർ വട്ട കൂടിയിരുന്ന് എന്തിനോ ഉള്ള ശ്രമം നടത്തുന്നതുകണ്ടപ്പോൾ ഞാ വെറുതെ അത് ശ്രദ്ധിച്ചുകൊണ്ടുകിടന്നു. ഭാണ്ഡത്തിൽനിന്നു ഹുക്ക

ലിക്കുന്നതുപോലെയുള്ള ചില ഉപകരണങ്ങൾ പുറത്തെടുത്ത് അതിൽ എന്തൊക്കെയോ പണികൾ ചെയ്തു. വിവിധ പൊതികളിൽനിന്ന് ഓരോ തരം പൊടി എടുത്ത് അതൊക്കെ കൂട്ടിക്കലർത്തി ഹുക്കയിൽ നിറച്ചു. പിന്നെ നനഞ്ഞതുണി ചുറ്റുന്നതുകണ്ടു. അവസാനം മുകളിൽ കനൽക്കട്ടയും ഇട്ടു. ഊഴമനുസരിച്ച് ഓരോരുത്തരും ഒന്നും രണ്ടും പുക വായിൽക്കൂടി നീട്ടി വലിച്ചെടുത്തു.

ഈ വിദ്യയൊന്നു കാണുന്നതിനുവേണ്ടി ഇതിനിടെ ഞാൻ എഴുന്നേറ്റിരുന്നു. എന്റെ അടുത്തെത്തിയപ്പോൾ ഒരു സംന്യാസി അതെനിക്കു നീട്ടിത്തന്നു. ഞാനത് ഭവ്യതയോടെ നിരസിച്ചു. അപ്പോൾ മറ്റുള്ളവരെല്ലാം കൂടി എന്നെ നിർബന്ധിച്ചു. ഹിമാലയത്തിലെ കടുത്ത തണുപ്പിനെ നേരിടാൻ ഇതാണ് ഏക പോംവഴിയെന്നും ഇതു വലിയ്ക്കാതെ ഹിമാലയത്തിൽ യാത്ര അസാധ്യമാണെന്നും ഒരു സംന്യാസി വിശദീകരിച്ചു. പിന്നെ അദ്ദേഹം എന്നോടു ചോദിച്ചു -

"ആദ്യമായിട്ടാണല്ലേ ഹിമാലയയാത്ര? ശ്യാനാചാട്ടി മുതൽ യമുനോത്രിവരെയുള്ള 20 കി.മീറ്റർ നടത്തം ആർക്കും ചെയ്യാവുന്നതേയുള്ളൂ. ബദരീധാമത്തിനു മുകളിലേയ്ക്കും, ഗോമുഖ് കഴിഞ്ഞ് മുകളിലോട്ടും കനത്ത മഞ്ഞുഭൂമിയിൽക്കൂടി 14000–15000 അടിവരെ നടന്നു യാത്രചെയ്യുമ്പോൾ ആരും 'ഈ സാധനം' തനിയെ വലിക്കും. നിങ്ങൾ ഹിമാലയയാത്രയിൽ ശിശു ആയതുകാരണം പറയുന്നതാണ്."

പരുപരുത്ത സ്വരമുള്ള മറ്റൊരു സംന്യാസി ആ സംസാരം ഏറ്റെടുത്തു– "അതൊക്കെ പോട്ടെ. അൽമോറ വഴി 19000 അടി ഉയരമുള്ള ലിപ്പുചുരം കടന്ന് കൈലാസമെന്ന കൊടുംമഞ്ഞിൽ മരവിച്ചുകിടക്കുന്ന സ്ഥലത്തെപ്പറ്റി കേട്ടിട്ടുണ്ടോ.... അവിടെ ചില ചുരങ്ങൾ 22000–24000 അടി വരെയാണെന്നാ പറയുന്നത്. ഈ പുക ദിവസത്തിൽ നാലുതവണയെങ്കിലും എടുക്കാതെ ആരെക്കൊണ്ട് അവിടമൊക്കെ എത്താൻ പറ്റും."

മദ്യം, കഞ്ചാവ്, ചരസ്സ്, ഭാംഗ്, ഹഷീഷ് തുടങ്ങിയ യാതൊരു ലഹരി സാധനങ്ങളും ഉപയോഗിക്കില്ല എന്ന ഒരു ഉറച്ച തീരുമാനക്കാരനാണ് ഞാനെന്നും അതുപയോഗിക്കുന്നവരെ നിരുത്സാഹപ്പെടുത്താനാണ് ശ്രമിക്കാറെന്നും ഞാൻ ആ സംന്യാസിയോട് വിശദീകരിച്ചു. എന്നിട്ട് ചോദിച്ചു–

"സ്വാമിജി കൈലാസയാത്രയ്ക്ക് ശ്രമിക്കുന്നില്ലേ."

കൈലാസത്തെക്കുറിച്ചുള്ള പരാമർശങ്ങൾ കേട്ടതുകൊണ്ടാകാം കടക്കാരൻ ഗഢ്‌വാളി ഉച്ചത്തിൽ പറഞ്ഞു–'–ഓം ജയ്ശങ്കർജി, ഓം കൈലാസ്പതി– – –'നിന്റെ' ദയകൊണ്ടല്ലേ ഞങ്ങൾ ഇവിടെ കഴിഞ്ഞുകൂടുന്നത്."

സംന്യാസി എന്റെ ചോദ്യത്തിനെന്നോണം അലസമായി മറുപടി പറഞ്ഞു -

"കൈലാസയാത്രയൊക്കെ ഇപ്പോൾ സർക്കാരിന്റെ കൈയിലല്ലേ. ധാരാളം പണച്ചെലവുള്ള ഒരു യാത്രയല്ലേ അത്. ഉത്തരകാശിമഠ

ത്തിൽനിന്നു ഒരു കൊല്ലം രണ്ടുപേർക്കുമാത്രമാണ് ധനസഹായം. എത്ര വർഷമായി ഈയുള്ളവനൊക്കെ പേരുംകൊടുത്തു കാത്തിരിക്കാൻ തുട ങ്ങിയിട്ട്. തപോവനസ്വാമികളൊക്കെ എത്രവട്ടം അവിടെ പോയിവന്നു. അന്നൊന്നും നിയന്ത്രണങ്ങൾ ഇല്ലായിരുന്നല്ലോ. അതിനൊക്കെ ഒരു പൂർവജന്മയോഗം വേണം- - - "

മഴ നിലച്ചിരുന്നു. ഞാൻ ഡാബയിൽനിന്നു മെല്ലെ റോഡിലേക്കിറങ്ങി. പിന്നെ കുറച്ചുദൂരം റോഡിലൂടെ തനിയെ നടന്നു. സംന്യാസിമാരോട് എന്റെ കൈലാസയാത്രയെക്കുറിച്ച് പറയാതെ ഒഴിഞ്ഞുമാറിയത് ശരി യായില്ല എന്നൊരു കുറ്റബോധം മനസ്സിൽ തോന്നി. പക്ഷേ, അതിനു സ്വയം ന്യായീകരണവും കണ്ടെത്തി. അവരാരും ഉത്തമസംന്യാസികുല ത്തിൽപ്പെട്ടവരല്ല. തടിച്ച ശരീരവും, കുടവയറും, ഹാഫ്ഷൂസും, റിസ്റ്റ്വാച്ചും ഒരിയ്ക്കലും നല്ല ലക്ഷണങ്ങളല്ല. അമിതമായ ഭക്ഷണവും, സംസാര ത്തിലെ പുച്ഛഭാവവും അഹങ്കാരധ്വനിയും ഒരുനിലയ്ക്കും ഇവർക്കു യോജി ച്ചതല്ല. നല്ല സംന്യാസിമാർക്ക് കഞ്ചാവിന്റേയും ചരസ്സിന്റേയും മറ്റു ലഹ രിവസ്തുക്കളുടേയും ആവശ്യമില്ല. ഞാൻ കൈലാസയാത്ര നടത്തിയവ നാണെന്നു പറഞ്ഞാൽ അവർ ഒരുപക്ഷേ അത് വിശ്വസിക്കില്ല. കഞ്ചാ വിന്റെ ലഹരി കൂടിയുള്ളതിനാൽ അതൊരു തർക്കത്തിലേയ്ക്കും എത്തി ച്ചേർന്നേയ്ക്കാം. ഒഴിഞ്ഞുമാറിയത് നന്നായി എന്നെനിയ്ക്കു തോന്നുകയും ചെയ്തു.

സന്ധ്യ കഴിഞ്ഞപ്പോൾ മഴയും മൂടൽമഞ്ഞും ഒന്നിച്ചുവന്നു. അത്താ ഴമായി ഒരു ചെറിയ മൺകോപ്പ കട്ടത്തൈരും നാലുചുള ഈത്തപ്പഴവും കുറച്ചു അണ്ടിപ്പരിപ്പും മാത്രം കഴിച്ച് ഞാൻ ഉറങ്ങാൻ കിടന്നു. നല്ല തണു പ്പുണ്ടായിരുന്നതിനാൽ കമ്പിളികൊണ്ടു ആസകലം മൂടിപ്പുതച്ചു.

## III

ആ രാത്രിയിലെ ഉറക്കം സുഖമായിരുന്നു. അഞ്ചുമണി കഴിഞ്ഞപ്പോൾ എഴുന്നേറ്റു. ഡാബയിൽനിന്നു കുറച്ചകലെയായി, ഒരു പാലത്തിന്റെ അടി യിൽക്കൂടി, മലമുകളിൽനിന്നു ശക്തിയായ ഒരു നീർച്ചാലൊഴുകി താഴോട്ട് പതിക്കുന്നുണ്ട്. അവിടെപ്പോയി പല്ലുതേപ്പും മറ്റും കഴിച്ചു തിരിച്ചുവന്ന പ്പോഴും സംന്യാസിമാർ മൂടിപ്പുതച്ചു കിടന്നുറങ്ങുകയാണ്. പ്രകാശത്തിന്റെ നാമ്പുകൾ പുറത്തുകണ്ടപ്പോൾ കിഴക്കോട്ടുതിരിഞ്ഞുനിന്ന് കുറച്ചുസമയം ഗായത്രീമന്ത്രം ജപിച്ചു.

പശുക്കളെ കറക്കാൻ ശ്രമമാരംഭിച്ച ഗഢ്വാളിയോടു താമസത്തി ന്റേയും ഭക്ഷണത്തിന്റേയും വക എത്രയായി എന്നുചോദിച്ചപ്പോൾ ഇഷ്ട മുള്ളത് തന്നാൽ മതി എന്നയാൾ വിനയത്തോടെ പറഞ്ഞു. ഞാൻ ഒരു നൂറുരൂപാനോട്ട് അദ്ദേഹത്തിന്റെ കൈയിൽ പിടിപ്പിച്ചശേഷം വളരെ താഴ്ന്ന സ്വരത്തിൽ പറഞ്ഞു -

"മംഗ്തിയിൽനിന്നു നടന്നു ലിപ്പുചുരം വഴി കൈലാസത്തിൽ എത്തി

പരിക്രമണം പൂർത്തിയാക്കിയ ഒരു കേരളീയനാണ് ഞാൻ. ഭാരതസർക്കാർ സംഘടിപ്പിച്ച ആ യാത്രയുടെ രേഖ എന്റെ കൈവശമുണ്ട്-"

അവസാനത്തെ വാചകം പൂർത്തിയാക്കുന്നതിനുമുമ്പ് വെട്ടിയിട്ട തടി പോലെ ആ മനുഷ്യൻ എന്റെ കാല്ക്കൽ വീണു! സാഷ്ടാംഗനമസ്കാരംപോലെ കിടന്ന് എന്റെ പാദങ്ങൾ രണ്ടും കൂട്ടിപ്പിടിച്ച് അതിൽ മുഖം അമർത്തി ഒരു ഭ്രാന്തനെപ്പോലെ അയാൾ ശിവനാമങ്ങൾ ഉരുവിട്ടു. ഞാൻ അയാളെ പിടിച്ചെഴുന്നേൽപ്പിക്കാൻ പാടുപെടുന്നതിന്റെയിടക്ക് തൊഴുത്തിന്റെ അടുത്തിരുന്ന് പാത്രങ്ങൾ കഴുകിക്കൊണ്ടിരുന്ന ഭാര്യയും രണ്ടു മക്കളും അവിടേക്കോടിയെത്തി. കൈകൂപ്പി എഴുന്നേറ്റുനിന്ന ഗഢ്വാളി ഉറഞ്ഞുതുള്ളുന്നവനെപ്പോലെ ചാടിക്കൊണ്ട് ഭാര്യയോടും മക്കളോടും എന്നെ നമസ്കരിക്കാൻ നിർദേശിച്ചു. കൈലാസപരിക്രമണം ചെയ്ത കാലുകൾ തൊട്ടുവന്ദിക്കാൻ ലഭിച്ച അവസരം കൈലാസനാഥൻ ഒരുക്കിത്തന്നതാണെന്നും ജന്മം സഫലമായെന്നും അദ്ദേഹം കരഞ്ഞുകൊണ്ടു പറഞ്ഞു. ആ ഗഢ്വാളി കുടുംബത്തിന്റെ മുഖങ്ങൾ മൊത്തം കണ്ണീരിൽ കുതിർന്നു....

ആ നൂറുരൂപ എന്നെ തിരിച്ചേൽപ്പിക്കാൻ ശ്രമിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞത് ഭക്ഷണവും താമസവും തന്റെ ഒരു അർച്ചനയായി കണക്കാക്കണമെന്നാണ്. ആ ദയനീയഭാവം കണ്ടപ്പോൾ അദ്ദേഹത്തിന്റെ വിശ്വാസത്തിനു ഭംഗം വരുത്തുന്ന ഒരു പ്രവൃത്തിയും ചെയ്യുന്നതുചിതമല്ലെന്നു കരുതി ഞാൻ പണം തിരികെ വാങ്ങിച്ചു.

മടക്കയാത്രയിൽ വീണ്ടും കാണാമെന്നു പറഞ്ഞ്, യാത്രപറഞ്ഞ്, താഴോട്ടിറങ്ങി. എന്റെ കൂടെ റോഡിലേക്കിറങ്ങിയ ആ മനുഷ്യൻ തൊഴുകൈയോടെ വിനീതഭാവത്തിൽ ചോദിച്ചു –

"ബാബുജി, അങ്ങ് നാളെ മടങ്ങില്ലേ? അതോ ഇന്നു മടങ്ങുമോ? ഇവിടെ ഞങ്ങൾ അറുപതോളം കുടുംബങ്ങൾ താമസമുണ്ട്. ഞാൻ ഗ്രാമത്തലവനോടുപറഞ്ഞ് അങ്ങ് മടങ്ങിവരുമ്പോൾ ഞങ്ങൾ ഇവിടെ ഒത്തുചേരാം. ഞങ്ങൾക്ക് ആ ദിവ്യമായ അനുഭവം നേരിട്ടൊന്നു കേൾക്കണം. ആ 'ശക്തി'യുടെ അനുഗ്രഹം കൊണ്ടാണ് ഞങ്ങൾ, ഈ സാധുക്കൾ, ദുർഗ്രഹമായ മലമടക്കുകളിൽ ജീവിച്ചുപോരുന്നത്."

അന്നുരാത്രി യമുനോത്രിയിൽ താമസിച്ച് പിറ്റേന്ന് സന്ധ്യയോടെ മടങ്ങിയെത്താമെന്നും ആ രാത്രി ഡാബയിൽ തങ്ങി എന്റെ അനുഭവങ്ങൾ പങ്കുവയ്ക്കാമെന്നും ഞാൻ അദ്ദേഹത്തിനു വാക്കുകൊടുത്തു.

അദ്ദേഹം തുടർന്നു പറഞ്ഞു – "ബാബുജി, അങ്ങയുടെ സഹായത്തിനു ഞാൻ എന്റെ മകനെ യമുനോത്രിവരെ കൂടെ അയയ്ക്കാം. അവൻ അങ്ങയെ ഭദ്രമായി അവിടെ എത്തിച്ച് തിരികെ ഇവിടെ കൊണ്ടുവരും. ചെറുപ്പമാണെങ്കിലും അവൻ സഹായത്തിനു പറ്റിയവനാണ്."

ഒറ്റയ്ക്കു യാത്രചെയ്യാനാണ് എനിക്കേറേ താൽപര്യമെന്നുപറഞ്ഞ് ആ സഹായം നന്ദിപൂർവം നിരസിച്ചപ്പോൾ അദ്ദേഹം വീണ്ടും പറഞ്ഞു –

"എങ്കിൽ, ബാബുജി അങ്ങ് യമുനോത്രി ക്ഷേത്രത്തിന്റെ ഇടുങ്ങിയ വഴിയിൽ ഹോട്ടൽകച്ചവടം നടത്തുന്ന രാധെശ്യാം ചൗഹാനെ കാണണം ആരോടു ചോദിച്ചാലും പറഞ്ഞുതരും. അദ്ദേഹം എന്റെ ഉത്തമസുഹൃത്താണ്. താമസവും ക്ഷേത്രദർശനവും ഭക്ഷണവും എല്ലാം അദ്ദേഹം ഏർപ്പാടാക്കിത്തരും."

അദ്ദേഹത്തോടു നന്ദിപറഞ്ഞ് ഞാൻ നടന്നുനീങ്ങി. ഇത്രയും ബഹളവും വർത്തമാനവും ഒക്കെ നടന്നിട്ടും സംന്യാസിമാർ ഉണർന്നില്ല. കഴിഞ്ഞദിവസം അവരാരും സന്ധ്യാവന്ദനം നടത്തിയതായി കണ്ടില്ല. കൈലാസയാത്രയെക്കുറിച്ചു ഗഢ്വാളിയോട് പറഞ്ഞത് നന്നായിയെന്നെനിക്കു തോന്നി. ആ സാധുമനുഷ്യൻ കാല്ക്കൽ വീണതും കണ്ണീരൊഴുക്കിയതും എനിക്കൊട്ടും അദ്ഭുതമായി തോന്നിയില്ല. കാരണം, കൈലാസയാത്ര നടത്തി തിരിച്ചെത്തിയശേഷം എന്റെ ഗുരുനാഥനായ പണ്ഡിതരത്നം നാരായണപ്പിഷാരോടിമാസ്റ്ററെ കണ്ടുവണങ്ങാൻ പോയപ്പോൾ ആ മഹാമനുഷ്യൻ ആദ്യം ചെയ്തത് എന്റെ കാലിൽതൊട്ടു വന്ദിക്കുകയായിരുന്നു! അന്തംവിട്ട് ഏതാനും നിമിഷം പ്രജ്ഞ നഷ്ടപ്പെട്ട എന്നെ അദ്ദേഹം ആശ്വസിപ്പിച്ചു - "തനിക്കു സാധിച്ചത് അതിമഹത്തായ ഒരു കാര്യമാണ്. എത്ര ജന്മം കഴിയുമ്പോഴാണ് ഇത്തരത്തിലൊരു അതിവിശിഷ്ടമായ അവസരം ലഭിക്കുക? ശിവപുരാണം മൂലത്തിൽ പറയുന്നുണ്ട്, കൈലാസപരിക്രമണം നടന്നുകൊണ്ടു നിർവഹിച്ചവരെ ആ കാലിൽതൊട്ടു വന്ദിക്കണമെന്ന്. എങ്കിൽ, ആ സുകൃതം അതുചെയ്യുന്നവർക്കും അവരുടെ തലമുറകൾക്കും ലഭിക്കും. കാലിൽതൊട്ടു വന്ദിക്കുന്നവരെ താൻ അതിൽനിന്നു വിലക്കരുത്."

വിജനമായ മലഞ്ചെരുവുകളിൽക്കൂടി നടന്നുനീങ്ങുമ്പോൾ പലതും ഓർത്തുപോയി.....

കൈലാസയാത്രയ്ക്കുശേഷം കേരളത്തിന്റെ വിവിധഭാഗങ്ങളിലായി ഞാൻ നൂറ്റമ്പതോളം യോഗങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. നിരവധി സ്ഥലങ്ങളിൽ പുരുഷന്മാരും കുട്ടികളും സ്ത്രീകളും എന്റെ കാലിൽതൊട്ടു വണങ്ങിയിട്ടുണ്ട്. കൈലാസയാത്രയെക്കുറിച്ചെഴുതിയ 'ഉത്തർഖണ്ഡിലൂടെ' എന്ന എന്റെ പുസ്തകം പ്രകാശനകർമത്തിനുമുമ്പ് അതുവായിച്ച പണ്ഡിതശ്രേഷ്ഠനായ ശ്രീ.വിഷ്ണുനാരായണൻ നമ്പൂതിരി കേരളസാഹിത്യ അക്കാദമിയുടെ ഗസ്റ്റ്ഹൗസിൽവച്ച് എന്നെ കണ്ടപ്പോൾ ആദ്യംചെയ്തത് എന്നെ സാഷ്ടാംഗം നമസ്കരിക്കുകയായിരുന്നു! കേരളത്തിനകത്തും പുറത്തുമുള്ള എണ്ണമറ്റ സഹൃദയരായ വായനക്കാർ എന്റെ കൃതിക്കു കോരിച്ചൊരിഞ്ഞുതന്നത് ഹൃദയംനിറഞ്ഞ പ്രശംസകളായിരുന്നു എന്നവസ്തുത എന്നെ വികാരാധീനനാക്കുന്നു. ആദ്യരചനകൊണ്ടുതന്നെ ഇത്രയ്ക്കധികം പ്രശംസനേടാൻ എന്നെ സഹായിച്ചത് ബദരീനാഥ് സംന്യാസിമാരുടേയും ഗുരുകാരണവന്മാരുടേയും അനുഗ്രഹമാണെന്ന് നന്ദിപൂർവം ഓർത്തുപോകുന്നു. പ്രകൃതിയുടെ ചേതനാചേതനകളെ ഇത്രയ്ക്കധികം സൗന്ദര്യത്തിലും ഭാവത്തിലും വിസ്തരിച്ച ഒരു ഗ്രന്ഥം നാളി

തുവരെ തങ്ങൾ വായിച്ചതായോർക്കുന്നില്ലെന്നാണ് യുക്തിവാദിവിഭാഗത്തിൽപ്പെട്ട ചില വായനക്കാർ അറിയിച്ചത്. ഒരാൾക്ക് വിശ്വാസിയാകാനും ആവാതിരിക്കാനും സർവസ്വാതന്ത്ര്യമുണ്ട്. സ്വന്തം കണ്ണുകൾകൊണ്ട് കാണുമ്പോഴേ ചിലർ എന്തും വിശ്വസിക്കുകയുള്ളൂ. അത് വളരെ എളുപ്പവും ഭദ്രവുമായ ഒരു മാർഗമാണ്; കാരണം, അപ്പോൾ അവിടെ നിരാകരിക്കാൻ ഒന്നുമുണ്ടാവില്ലല്ലോ. വിശ്വാസവും അവിശ്വാസവും ജന്മാന്തരങ്ങളിലൂടെ ആർജിക്കുന്ന ഒരു പൈതൃകമാണ്. പുനർജന്മസിദ്ധാന്തവുമായി ഇതിനു ബന്ധമുണ്ടെന്നു കരുതേണ്ടിയിരിക്കുന്നു. മനുഷ്യരുടെ ബുദ്ധിപരമായ സ്വഭാവവിശേഷങ്ങളും, വികാരങ്ങളും, ഭാവങ്ങളും, ശീലങ്ങളും ഏതെങ്കിലും ഒരു പൂർവജന്മത്തിൽ സംഭരിച്ച കാര്യങ്ങളുടെ തുടർച്ചയാണ് എന്ന സിദ്ധാന്തത്തിന് ഇന്നു വിശ്വാസ്യത കൂടിക്കൂടിവരികയാണ്.

ഏഴുമണി കഴിഞ്ഞപ്പോൾ മലയിടിച്ചിൽ നടന്ന സ്ഥലത്തെത്തി. റോഡുപണിക്കാർ അവിടെ വട്ടംകൂടിനിന്നു സംസാരിക്കുന്നുണ്ട്. ഏകദേശം നൂറു മീറ്റർ റോഡ് ഒന്നാകെ ഇടിഞ്ഞു താഴെ അഗാധമായ ഗർത്തത്തിലേക്ക് പതിച്ചിരിക്കുന്നു. ഉണ്ടക്കല്ലുകൾ ഇട്ടുനിറച്ച് താഴെനിന്നും കെട്ടിപ്പൊക്കി കൊണ്ടുവരുവാൻ രണ്ടുദിവസമെങ്കിലും വേണ്ടിവരുമെന്നാണ് ഒരു പണിക്കാരൻ പറഞ്ഞത്. മണ്ണിടിഞ്ഞുവീണുണ്ടായ കുഴികളിൽക്കൂടി കയറിയിറങ്ങി നടന്ന് അക്കരെയെത്താൻ കുറച്ചേറെ ബുദ്ധിമുട്ടേണ്ടിവന്നു.

കാലാവസ്ഥ പ്രസന്നമായിരുന്നു. നല്ല തണുപ്പുണ്ടെങ്കിലും അത് ആസ്വാദ്യമായിരുന്നു. നീണ്ടുകിടക്കുന്ന കയറ്റങ്ങൾ കയറി മുന്നോട്ടു പോകുംതോറും മലമടക്കുകളിൽ കൃഷിഭൂമികൾ ധാരാളം കണ്ടു. പൈൻമരങ്ങൾ അതിർവരയിട്ട കൃഷിയിടങ്ങൾ മനോഹരമായ ചെരിഞ്ഞ പ്രതലത്തിൽക്കിടക്കുന്നത് തീർച്ചയായും ഹൃദ്യമായ കാഴ്ചതന്നെയാണ്. ഉരുളക്കിഴങ്ങും, ഗോതമ്പും, ചോളവുമാണ് പ്രധാന കൃഷികൾ. പച്ചക്കറികളും ഇടയ്ക്ക് കാണാം. കമ്പിളികൊണ്ടു മൂടിപ്പുതച്ച ഉത്സാഹശീലരായ ഗഢ്വാളികൾ കൃഷിയിടങ്ങളിൽ പലവിധത്തിലുള്ള പണികൾ ചെയ്യുന്ന കാഴ്ച മനസ്സിനു കുളിർമ നല്കും.

ജാനകിചാട്ടി എത്തുന്നതിനുമുമ്പായി യമുനാനദി സമതലപ്രദേശങ്ങളിലൂടെ കുതിച്ചൊഴുകിവരുന്ന ഗംഭീരദൃശ്യം കാണാം. ചെറുതും വലുതുമായ പല പോഷകപ്രവാഹങ്ങളും യമുനയിൽ വന്നു പതിക്കുന്നുണ്ട്. ജാനകിചാട്ടി എത്തുന്നതിനുമുമ്പായിത്തന്നെ ആ പ്രദേശമാകെ പരന്നു കിടക്കുന്ന ചെറിയ കെട്ടിടസമുച്ചയങ്ങളും അതിന്റെയൊക്കെയിടയിൽ കൂണു പോലെ തോന്നിക്കുന്ന കുടിലുകളും വ്യാപിച്ചുകിടക്കുന്നതു കാണാം.

10 മണിയാകുന്നതിനു മുമ്പ് ജാനകിചാട്ടിയിൽ എത്തി. ഇവിടത്തെ ഉയരം 8500 അടിയ്ക്കുമേലെയാണ്. യമുനോത്രിയിലേയ്ക്കുള്ള ചെറിയ വാഹനങ്ങളുടെ-ജീപ്പുകളുടെ-ഓട്ടം ഇവിടെ അവസാനിക്കുന്നു. ഇവിടെ നിന്നു യമുനോത്രിയിലേയ്ക്ക് 6 കി. മീറ്റർ ദൂരമുണ്ട്. കുത്തനെയുള്ള കയറ്റങ്ങളാണ് മുഴുവൻ. യമുനോത്രിയിൽ എത്തുമ്പോൾ ഉയരം 11000 അടിക്കുമുകളിൽ വരും. നടന്നു കയറാൻ ബുദ്ധിമുട്ടുള്ളവർക്ക്

കോവർക്കഴുതകളുടെ (MULE) സേവനം ഉപയോഗപ്പെടുത്താം. 'പൽക്കിസ്' എന്ന നാലുപേർചേർന്നു ചുമക്കുന്ന ചൂരൽക്കസേരയും (ഡോളി), ഒരാൾ പുറത്ത് ഏറ്റിനടക്കുന്ന 'പിത്തു' എന്ന ചൂരൽക്കൊട്ടയും വയസ്സായവരേയും രോഗികളേയും മുകളിൽ എത്തിക്കുന്നു. പോണിക്കു തിരകളും ധാരാളമുണ്ട്. നിരക്കുകൾ തോന്നിയപോലെയാണ്. സീസൺ സമയത്താണെങ്കിൽ കനത്ത ചാർജ് വാങ്ങിക്കും.

കുതിരപ്പേട്ടയിൽ കുതിരക്കാരും പോർട്ടർമാരും ഗൈഡുകളും തീർഥാടകരുമായി വിലപേശൽ നടത്തുന്നു. ഒരാൾക്കുപോലും അവരുടെ കണ്ണു വെട്ടിച്ച് കടന്നുപോകാൻ എളുപ്പമല്ല. പക്ഷേ, അവരൊക്കെ ഹൃദ്യമായ രീതിയിൽ പെരുമാറാൻ പഠിച്ചവരാണെന്ന കാര്യം തീർച്ചയായും അഭിനന്ദനമർഹിക്കുന്നു.

കുതിരപ്പേട്ടയിൽനിന്നുതന്നെ കയറ്റം ആരംഭിക്കുന്നു. വളരെ വീതി കുറഞ്ഞ ഈ കോൺക്രീറ്റ് റോഡിൽ കയറ്റത്തിന്റെ ആയാസം കുറയ്ക്കാനായി പടികൾ കെട്ടിയിട്ടുണ്ട്. ഇടുങ്ങിയ ഈ വഴിയുടെ ഇരുവശത്തും കച്ചവടസ്ഥാപനങ്ങളാണ്. ഹോട്ടൽ, പലചരക്ക്, സ്റ്റേഷനറി, സ്റ്റുഡിയോ, പലഹാരക്കട തുടങ്ങി ഏതാണ്ടെല്ലാവിധത്തിലുമുള്ള കടകളും ഉണ്ട്. മുകളിലോട്ടു പോകുംതോറും പൈൻ, ദേവദാരു വൃക്ഷങ്ങൾ ധാരാളം കാണാം. ജംഗൽചാട്ടി എത്തുന്നതോടെ കച്ചവടസ്ഥാപനങ്ങളും തിരക്കും അവസാനിക്കുന്നു. പിന്നെ മുഴുവനും കുത്തനെയുള്ള വൻകയറ്റങ്ങൾ മാത്രമാണ്.

ഗൈഡുകളെ ഒഴിവാക്കിയശേഷം ഒരു ബ്രാഹ്മണന്റെ ഹോട്ടലിൽ കയറി ലഘുഭക്ഷണം കഴിച്ചു; ഒരു ഗ്ലാസ് ലെസ്സിയും ഒരു ചെറിയ പ്ലെയ്റ്റ് ഉരുളക്കിഴങ്ങ് കറിയും. ശുദ്ധജലം ഒരു കുപ്പി വാങ്ങി കൈവശം വച്ചു. പണം കൊടുക്കുന്നതിനിടയ്ക്ക് കടക്കാരനോട് മലയിടിച്ചിൽ നടന്നതായ വല്ല വാർത്തയും കേട്ടുവോ എന്നന്വേഷിച്ചു. അതൊരു നിത്യസംഭവമാണെന്നു അലസമായിപ്പറഞ്ഞ ആ ബ്രാഹ്മണൻ എന്റെ ലഗ്ഗേജിലേക്ക് കൈചൂണ്ടിക്കൊണ്ട് അത് മുകളിലേക്കു ചുമക്കുന്നത് ക്ലേശകരമാകുമെന്നും രാത്രി മുകളിൽ തങ്ങാനാണുദ്ദേശ്യമെങ്കിൽ ഒരു ചെറിയ ബാഗിൽ അത്യാവശ്യസാധനങ്ങൾ മാത്രം നിറച്ചുകൊണ്ടുപോകാനും പ്രധാന ലഗ്ഗേജ് തന്റെ കടയിൽ, ചെറിയൊരു വാടക തന്നാൽ, സൂക്ഷിക്കാമെന്നും പറഞ്ഞു. ആ നിർദേശം എനിക്കു സ്വീകാര്യമായിത്തോന്നി. പോർട്ടറുടെ സേവനം ഉപയോഗപ്പെടുത്താത്തതിനാൽ അത്തരത്തിലൊരു പ്രതിസന്ധിയെക്കുറിച്ച് ഓർത്തിരുന്നില്ല; അല്ലെങ്കിൽ മറന്നു പോയിരുന്നു. ഒരു ചെറിയ തോൾബാഗിൽ അത്യാവശ്യസാധനങ്ങളും കമ്പിളിവസ്ത്രങ്ങളും തിരുകിക്കയറ്റി ഞാൻ മുകളിലേയ്ക്കുള്ള നടത്തം തുടങ്ങി.

11 മണിക്കു മുമ്പായി 1 ½ കി.മീറ്റർ നടന്നു കയറി ജംഗൽചാട്ടിയിലെത്തി. അവിടന്നങ്ങോട്ട് കുത്തനെയുള്ള ഹെയർപിൻകയറ്റങ്ങളാണ് മുഴുവൻ. ജാനകിചാട്ടി കഴിഞ്ഞാൽ പിന്നെ ആൾത്താമസമുള്ള പ്രദേശങ്ങൾ ഒട്ടും ഇല്ല. വലതുഭാഗത്തുള്ള അഗാധമായ താഴ്വരയുടെ അടിയിൽക്കൂടി യമുനാനദി സ്വച്ഛന്ദം ഒഴുകുന്നു. നദിയുടെ മറുഭാഗത്ത് കനത്ത കാടാണ്.

അതു കഴിഞ്ഞാൽ വെട്ടിത്തിളങ്ങുന്ന ഹിമഗിരിശൃംഗങ്ങളും. നടവഴിയുടെ വലതുഭാഗത്ത് മിക്ക സ്ഥലങ്ങളിലും കല്ലുകൊണ്ടുകെട്ടിപ്പടുത്ത് സിമന്റ് തേച്ചു ബലവത്താക്കിയിട്ടുണ്ട്. അഗാധമായ താഴ്‌വരയുടെ ഓരങ്ങളിൽ കമ്പിയഴി ഇട്ടു ഭദ്രമാക്കിയിട്ടുമുണ്ട്.

ഓരോ കയറ്റവും ആയാസകരമായിരുന്നു. മേയ്മാസമായിരുന്നതിനാൽ തീർഥാടകർ കുറവായിരുന്നു. സ്വതവേ ഭദ്രമായ കാലാവസ്ഥയാണ് മേയ് മാസത്തിലെങ്കിലും, ഇക്കൊല്ലം എല്ലാ കണക്കുകൂട്ടലുകളും തെറ്റിച്ചു കൊണ്ട് ഉത്തരഖണ്ഡ് മുഴുവനും മോശമായ കാലാവസ്ഥയായിരുന്നു. പൈൻമരങ്ങളുടേയും ദേവദാരുമരങ്ങളുടേയും തണലിൽ വിശ്രമിച്ച്, താഴെ അഗാധമായ ഗർത്തങ്ങളിലൂടെ നുരഞ്ഞുപതഞ്ഞൊഴുകുന്ന യമുനാനദി യുടെ ആലസ്യം ആസ്വദിച്ച്, സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങി നില്ക്കുന്ന ഹിമശൃംഗങ്ങളെ കൺകുളിർക്കെ കണ്ട്, വനാന്തർഭാഗത്തു നിന്നു വീശിയിരുന്ന കുളിർകാറ്റിന്റെ സുഗന്ധം മുഴുവനും നുകർന്ന് ഓരോ കൊടുംവളവും നടന്നു കയറി. വൃക്ഷക്കൂട്ടങ്ങളുടെ തണലിലും പാറക്കൂട്ടങ്ങൾക്കിടയിലും ഇടയ്ക്കെല്ലാം ചെറിയ തട്ടുകടകൾ ഉണ്ട്. അത്തരത്തിലുള്ള ഒരു കടയിൽ കുറച്ചുനേരം വിശ്രമിച്ച് ഒരു 'ആലുരോട്ടി' കഴിച്ചു. മസാലദോശ ഉണ്ടാക്കുന്നതുപോലെ, രോട്ടിയിൽ ഉരുളക്കിഴങ്ങ് വേവിച്ചതു ചേർത്തുണ്ടാക്കുന്ന ഒരു വിഭവമാണ് ആലുരോട്ടി. ആട്ടയ്ക്ക് ഗുണമേന്മ ഇല്ലാത്തതുകൊണ്ടാണെന്നു തോന്നുന്നു അതൊട്ടും സ്വാദുള്ളതായി തോന്നിയില്ല. പക്ഷെ, ചായ ഒന്നാംതരമായിരുന്നു.

ഒരാഴ്ച മുമ്പുണ്ടായ കനത്ത മലയിടിച്ചിലിൽ ഒരു ഹെയർപിൻ വളവ് ഒന്നാകെ ഇടിഞ്ഞു താഴെ പതിച്ച സ്ഥലത്ത് റോഡുപണിക്കാർ ദ്രുതഗതയിൽ പണിയെടുക്കുന്നതു കണ്ടു. പണികൾക്ക് മേൽനോട്ടം വഹിക്കുന്ന ഉത്തരാഞ്ചൽ സർക്കാരിന്റെ PWD സുപ്പർവൈസറുമായി ഞാൻ കുറച്ചു നേരം സംസാരിച്ചു. ജാനകിചാട്ടിയിൽനിന്നു യമുനോത്രിവരെയുള്ള 6 കി. മീറ്റർ നടത്തത്തിന്നിടയിൽ 48 ഹെയർപിൻ വളവുകൾ ഉണ്ടെന്നദ്ദേഹം പറഞ്ഞു. ഒന്നു കഴിഞ്ഞാൽ മറ്റൊന്ന് എന്ന ക്രമത്തിൽ യാതൊരു ഇട വേളയും ഇല്ലാതെ ഇത്രയും കുത്തനെയുള്ള കയറ്റങ്ങൾ യമുനോത്രിയിലും കേദാരത്തിലും മാത്രമേയുള്ളുവെന്ന് അദ്ദേഹം വിസ്തരിച്ചു. ഗോമുഖ് യാത്ര അതീവ ദുഷ്കരമാകുന്നത് കനത്ത മലയിടിച്ചിലും പാഷാണവൃഷ്ടിയും മഞ്ഞുമൂടിയ വഴിയും കാരണമാണെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. സീസൺ സമയത്താണ് യമുനോത്രിയാത്രയിൽ ദേഹാസ്വാസ്ഥ്യം മൂലം അനേകം തീർഥാടകർ മരിക്കുന്നത്. ഹൃദയസ്തംഭനമാണ് മരണത്തിന്റെ മുഖ്യഹേതു.

ബഹ്രോചാട്ടിയെത്തുന്നതിനു മുമ്പുള്ള അതിദുഷ്ക്കരമായ കയറ്റം കയറിക്കഴിഞ്ഞപ്പോൾ അവിടെ ഒരു ദേവദാരു വൃക്ഷത്തണലിൽ കുറച്ചധികം നേരം വിശ്രമിച്ചു. വൃക്ഷത്തണലിലെ പച്ചക്കാർപ്പറ്റ് പോലെയുള്ള പുൽത്തകിടിയിൽ നീണ്ടുനിവർന്ന് ആകാശം നോക്കി അങ്ങനെ കിടന്നു. ഹിമശൃംഗങ്ങളും മേഘക്കൂട്ടങ്ങളും മുട്ടിയുരുമ്മിയപോലെ നില്ക്കുന്ന കാഴ്ച

എത്ര കണ്ടാലും മതിവരില്ല. മേഘക്കൂട്ടങ്ങൾ സൂര്യകിരണങ്ങളെ മറയ്ക്കു മ്പോൾ ഹിമശൃംഗങ്ങൾ പിണക്കം ഭാവിച്ചപോലെ മുഖം കറുപ്പിക്കുന്നു. ആ ഭാവവ്യത്യാസം ശ്രദ്ധേയമാണെന്നെനിക്കു തോന്നി. ദേവതാത്മാക്ക ളല്ലേ..... പെട്ടെന്ന് പ്രതികരിക്കുന്നതാകാം.

ബഫ്രോചാട്ടി കഴിഞ്ഞപ്പോൾ യാത്ര യമുനാനദിയുടെ തൊട്ടടുത്ത തീര ത്തുകൂടിയായി. അത്യഗാധമായ താഴ്ച്ചയുള്ളതിനാൽ നടക്കുമ്പോൾ വളരെ സൂക്ഷ്മത വേണം. ഇരുമ്പുപൈപ്പുകൾ നാട്ടി താഴ്‌വരയുടെ ഓരങ്ങൾ സുര ക്ഷിതമാക്കിയിട്ടുണ്ടെങ്കിലും പല സ്ഥലത്തും അതൊന്നാകെ ഇടിഞ്ഞു നദിയിൽ പതിച്ചിരിക്കുന്നതിനാൽ അപകടസാദ്ധ്യത കൂടുതലാണ്. വളരെ ഇടുങ്ങിയ ഈ വഴിയിൽക്കൂടി വേണം ദർശനം കഴിഞ്ഞവർക്ക് ഇറങ്ങി വരാനും ദർശനത്തിനു പോകുന്നവർക്ക് കയറിപ്പോകാനും. കോവർക്കഴു തകളും പോണിക്കുതിരകളും ഡോളിക്കാരും ബഫ്രോചാട്ടി കഴിഞ്ഞയു ടനെ യാത്ര അവസാനിപ്പിക്കണം. പിന്നീട് ആർക്കും സുഖമായി നടന്നു കയറാവുന്നതേയുള്ളു. പക്ഷേ വീതി വളരെ കുറഞ്ഞതിനാൽ വളരെ സൂക്ഷിക്കണമെന്നു മാത്രം.

3 മണി കഴിഞ്ഞപ്പോൾ യമുനോത്രിയിൽ എത്തി. യമുനോത്രിയുടെ ആദ്യദൃശ്യം തന്നെ ആരുടേയും മനംകവരുമെന്നു തീർച്ചയാണ്. ബന്തർപഞ്ച് ഹിമക്കൊടുമുടികളുടെ താഴെയെന്നോണം, ചെരിഞ്ഞുകിട ക്കുന്ന പ്രതലത്തിലാണ് യമുനാനദി ഉദ്ഭവിക്കുന്ന ഹിമശൃംഗങ്ങൾ നില കൊള്ളുന്നത്. എങ്ങോട്ടുനോക്കിയാലും ആകാശം മുട്ടിനില്ക്കുന്ന ഹിമ ക്കൊടുമുടികൾ മാത്രം. ഹിമക്കൊടുമുടികൾക്ക് അരഞ്ഞാണം കെട്ടിയ പോലെ യമുനാവാലി വളഞ്ഞുപുളഞ്ഞു കിടക്കുന്നു. പലഭാഗത്തുനിന്നും ഹിമം ഉരുകി പ്രവാഹങ്ങൾ താഴ്‌വരയിലേക്ക് ഒഴുകിയെത്തുന്നുണ്ട്. വൻപാറക്കല്ലുകളിൽ തട്ടി, ചിന്നിച്ചിതറി, പലപ്പോഴും ആർത്തലച്ച്, അതി ശക്തമായി ആ പ്രവാഹം അഗാധമായൊരു ഗർത്തത്തിലേക്ക് ചെന്നുവീ ഴുന്നു. അവിടന്നങ്ങോട്ട് അപാരമായ വീതിയിൽ നദി രൂപപ്പെട്ടൊഴുകുന്നു. പാറക്കല്ലുകളുടെ വലതുഭാഗത്തായി കാണുന്ന ഉയർന്ന പ്രതലത്തിലാണ് യമുനാദേവിയുടെ ക്ഷേത്രസമുച്ചയം. ഒരു ചെറിയ പാലം കടന്നാൽ, പട വുകൾ കെട്ടി ഉയർത്തിയിട്ടുള്ള ക്ഷേത്രത്തിലേക്ക് കയറിപ്പോകാം.

ഈ ചെറിയ പാലത്തിലേയ്ക്കുള്ള ഇടുങ്ങിയ വഴിയിൽ ഇരുഭാഗത്തും നിറയെ കടകളാണ്. ഹോട്ടലുകൾ, സ്റ്റേഷനറിക്കടകൾ, ധാന്യക്കടകൾ എന്നിവയാണ് അധികവും. കാസറ്റുകടയും സ്റ്റുഡിയോയും കൂട്ട ത്തിൽക്കണ്ടു. രാധെശ്യാം ചൗഹാന്റെ ചെറിയ ഹോട്ടൽ കണ്ടുപിടിക്കാൻ ഒട്ടും ബുദ്ധിമുട്ടുണ്ടായില്ല. ആ പേരു പറഞ്ഞപ്പോൾത്തന്നെ ഒരു പോർട്ടർ കട ചൂണ്ടിക്കാട്ടിത്തന്നു. ഫുലാൻചാട്ടിയിലെ ഡാബക്കാരൻ പറഞ്ഞതാ ണെന്നു പറഞ്ഞയുടനെത്തന്നെ രാധെശ്യാം എന്നെ ഹാർദ്ദമായി സ്വീക രിച്ചു.

രാത്രി അവിടെ താമസിക്കാനുദ്ദേശ്യമുണ്ടെന്നു ഞാൻ പറഞ്ഞപ്പോൾ രാധെശ്യാം പാലം കടന്ന് ധൃതിയിൽ ക്ഷേത്രത്തിലേക്ക് കയറിപ്പോയി.

എനിക്കൊരു ചായ ഉടനെ എത്തിക്കണമെന്ന് ഒരു പണിക്കാരനെ വിളിച്ചു പറഞ്ഞശേഷമാണ് അദ്ദേഹം പോയത്. നല്ല തണുപ്പുണ്ടായിരുന്നതിനാൽ ചൂടുചായ മൊത്തിക്കുടിച്ച് ഞാൻ കടയിൽ ഇരുന്നു.

രാധെശ്യാം ഒരു പയ്യനേയും കൂട്ടിക്കൊണ്ടാണ് തിരികെ വന്നത്. പൂണൂലിട്ട, പാളത്താറുടുത്ത ആ ബ്രാഹ്മണബാലന് ഏകദേശം പതിനഞ്ചു വയസ്സു പ്രായം വരും. താമസവും ക്ഷേത്രദർശനസൗകര്യവും ആ കുട്ടി ഏർപാടാക്കിത്തരുമെന്നും രാത്രിഭക്ഷണത്തിനായി തന്റെ കടയിൽ വരണമെന്നും രാധെശ്യാം പറഞ്ഞു. ക്ഷേത്രത്തിലെ പൂജാരിമാരുടെ സഹായികളിലൊരുവനായിരുന്നു ആ ബാലൻ.

എന്റെ ലഗ്ഗേജ് ഏറ്റാൻ ആ പയ്യൻ തയ്യാറായെങ്കിലും ഞാൻ അത് സമ്മതിച്ചില്ല. ഒരു ബ്രാഹ്മണബാലനെക്കൊണ്ട്, പോർട്ടർമാരെപ്പോലെ, ലഗ്ഗേജ് ഏറ്റിക്കുന്നതിൽ എനിക്കൊട്ടും താൽപര്യമില്ലായിരുന്നു. കുലമാഹാത്മ്യത്തെ ഞാൻ ഏറെ ആദരിക്കുന്നതിനാൽ അത്തരം പ്രവൃത്തികളിൽനിന്ന് ബോധപൂർവം വിട്ടുനിന്നിരുന്നു.

യമുനോത്രി എത്തുന്നതിനുതൊട്ടുമുമ്പ് ഒരു പാലം കടന്നാൽ വലത്തോട്ടൊരു വഴി മുകളിലേക്ക് കയറിപ്പോകുന്നുണ്ട്. വഴിയുടെ അവസാനം ഒരു ചെറിയ കുന്നിൻചെരുവിലേയ്ക്കാണ്. അവിടെ ഷീറ്റുകൾ മേഞ്ഞ ചെറിയ വീടുകൾ കുറച്ചുണ്ട്. ക്ഷേത്ര ജീവനക്കാരുടെ താമസസ്ഥലമാണ് ഇതൊക്കെ. അതിന്നടുത്തായിത്തന്നെ 'ഗഢ്വാൾ മണ്ഡൽ വികാസ് നിഗം' വക ഗസ്റ്റ്ഹൗസും ഉണ്ട്.

ഇതിനിടെ ഞാൻ പയ്യനുമായി പരിചയപ്പെട്ടു. ഉത്തരകാശിയ്ക്കടുത്ത ബർക്കോട്ട് എന്ന സ്ഥലത്താണ് പ്രദീപ്ഭട്ട് ജനിച്ചത്. പാരമ്പര്യമായി പൂജാരി കുടുംബത്തിൽപ്പെട്ടതാണ്. മെട്രിക് പരീക്ഷ കഴിഞ്ഞ സമയമായതിനാൽ യമുനോത്രിക്ഷേത്രത്തിലെ പൂജാസഹായിയായി കൂടിയിരിക്കയാണ്. താമസവും ഭക്ഷണവും ക്ഷേത്രം വകയാണ്; 500 രൂപ ശമ്പളവും ലഭിക്കും. ദക്ഷിണയായും കൈമടക്കായും ചെറിയൊരു സംഖ്യ ദിവസവും ലഭിക്കും. പണം സ്വരൂപിച്ചുവച്ച് പ്ലസ് വൺ കോഴ്സിനു ചേരണമെന്നാണ് ആഗ്രഹം. വീട്ടിൽനിന്ന് തുടർന്നുള്ള വിദ്യാഭ്യാസത്തിനു പണം ലഭിക്കാൻ മാർഗമൊന്നുമില്ല. എനിക്കു ആ കുട്ടിയോട് അതിയായ സഹതാപം തോന്നി. കൂട്ടുകാരുമൊത്ത് കളിച്ചുനടന്നുല്ലസിക്കേണ്ട ഈ ചെറുപ്രായത്തിൽ വിദ്യാഭ്യാസത്തിനുള്ള പണം കണ്ടെത്താൻ, ദുർഘടമായ മലമുകളിൽ കൊടുംതണുപ്പും മറ്റും സഹിച്ച്, മാസങ്ങളോളം വീട്ടിൽനിന്നു മാറിനിന്ന്, 16 മണിക്കൂറോളം ക്ഷേത്രത്തിലെ കഴകപ്പണികൾ ചെയ്ത് ഇവർ കഴിച്ചുകൂട്ടുന്ന ത്യാഗങ്ങൾ, നഗരങ്ങളിലെ പരിഷ്കൃതസമൂഹത്തിലെ കുട്ടികൾക്ക് ഒരു മാതൃകയായിത്തീരട്ടെ എന്നു ഞാൻ ആശിച്ചുപോയി.

പൂജാരികളുടെ ചെറിയ വീട്ടിൽ ഒതുങ്ങിക്കൂടാൻ പ്രദീപ് എന്നെ ക്ഷണിച്ചെങ്കിലും അതു സ്നേഹപൂർവം നിരസിച്ച് ഗസ്റ്റ്ഹൗസ് ലക്ഷ്യമാക്കി

മുന്നോട്ടു കയറി. പൂജാരിപയ്യന്റെ കൂടെ വന്ന എന്നെ ഗസ്റ്റ്ഹൗസ് മാനേജർ ഗൗനിച്ചുവെങ്കിലും ക്ഷമാപണത്തോടെ മുറികൾ മുഴുവനും ബുക്ക്ചെയ്തു കഴിഞ്ഞതാണെന്നു പറഞ്ഞു. വൈകുന്നേരം വരെ കാത്തു നില്ക്കാമെങ്കിൽ, ആരെങ്കിലും തീർഥാടകർ എത്താതിരുന്നാൽ, ഒരു ഡോർമെറ്ററി അക്കോമഡേഷൻ തരപ്പെടുത്താൻ ശ്രമിക്കാമെന്നും അദ്ദേഹം തുടർന്നു പറഞ്ഞു. ഇത്തരം സന്ദർഭങ്ങളിൽ അവസാനത്തെ ആയുധമെന്ന നിലയ്ക്ക് ഭാരതസർക്കാരിന്റെ കൈലാസ്-മാനസസരസ്സ് യാത്ര നടത്തിയതിന്റെ ഐഡന്റിറ്റി കാർഡ് മാനേജരെ കാണിച്ചു. അതു കണ്ട ഉടനെ ത്തന്നെ അദ്ദേഹം എന്നെ തൊട്ടുവന്ദിച്ച് തിടുക്കത്തിൽ റൂംബോയിയെ വിളിച്ച് എനിക്കൊരു ഡബിൾറൂം തുറന്നുകൊടുക്കുവാൻ നിർദേശം നല്കി. പിന്നീടദ്ദേഹം ഭവ്യതയോടെ എന്നെ അറിയിച്ചു-

"സർ, ഇത്തരം മഹത്തായ യാത്ര നടത്തിയവരെ മുറിയും ഭക്ഷണവും കൊടുത്താദരിക്കാൻ ഞങ്ങൾക്ക് നിർദേശമുണ്ട്. ഞാൻ ഇവിടെ വന്നിട്ട് മൂന്നു കൊല്ലം കഴിഞ്ഞു. എന്റെ അനുഭവത്തിൽ താങ്കളാണ് ഈ വിഭാഗത്തിൽപ്പെട്ട ആദ്യത്തെ യാത്രക്കാരൻ. രാത്രിഭക്ഷണം എന്താണെന്നുവച്ചാൽ സന്ധ്യയോടെ പറഞ്ഞാൽ മതി. പിന്നെ, സൗകര്യപ്പെടുമെങ്കിൽ ആ അനുഭവം ഞങ്ങൾക്കായി ഒന്നു വിസ്തരിക്കണം."

അങ്ങനെയാകാമെന്നു സമ്മതിച്ച് ഞാൻ മുറിയിലേക്ക് കയറി. പ്രദീപും എന്റെ കുടെ വന്നു. മുറിയിൽ കയറാതെ വാതിൽക്കൽ ഭവ്യതയോടെ നിന്ന ആ പയ്യന്റെ ഔചിത്യബോധത്തിൽ എനിക്കേറെ സന്തോഷം തോന്നി. മുറിയിൽക്കടന്ന് കസേരയിലിരിക്കുവാൻ പ്രദീപിനെ ക്ഷണിച്ചെങ്കിലും വളരെ നിർബന്ധിച്ചശേഷം മാത്രമേ ആ കുട്ടി അതനുസരിച്ചുള്ളൂ. എന്റെ മകന്റെ മാത്രം പ്രായമുള്ള ആ കുട്ടിയോട് ഇതിനകം എനിക്കു പിതൃസഹജമായ ഒരു വാത്സല്യം ഉടലെടുത്തുകഴിഞ്ഞിരുന്നു. റൂംബോയ് വലിയൊരു കപ്പുനിറയെ ആവി പറക്കുന്ന ചായ കൊണ്ടുവന്നപ്പോൾ പകുതി ആ കുട്ടിക്കു കൊടുത്തു. എന്നോടെന്തോ ചോദിക്കുവാനുള്ള ആകാംക്ഷ ആ മുഖത്തു പ്രകടമായിക്കണ്ടപ്പോൾ അതു തുറന്നുപറയാൻ പ്രദീപിനോട് ആവശ്യപ്പെട്ടു. എന്റെ കൈലാസയാത്രയെക്കുറിച്ചറിയാനാണ് ആ ആകാംക്ഷ എന്ന് ആ കുട്ടി പറഞ്ഞപ്പോൾ, മാനേജർക്കും മറ്റും വേണ്ടി അതു വിസ്തരിക്കുമ്പോൾ അവിടെ വരുവാൻ ഞാൻ പ്രദീപിനെ ക്ഷണിച്ചു.

പ്രദീപ് യാത്രപറഞ്ഞ് പോയപ്പോൾ ക്ഷീണം തീർക്കാനായി കുറച്ചു നേരം കിടന്നു. നാലര കഴിഞ്ഞപ്പോൾ പ്രദീപ് വാതിലിൽ മുട്ടി. കൂടെ പൂജാരി വേഷത്തിൽ ഒരു മധ്യവയസ്കനും ഉണ്ടായിരുന്നു. രാത്രിഭക്ഷണം അവരോടൊപ്പം കഴിക്കണമെന്നു പറയാനാണ് അവർ വന്നത്. ഏഴുമണിയോടെ ഗസ്റ്റ്ഹൗസിന്റെ പുൽത്തകിടിയിൽ ഒത്തുചേരാമെന്നും കൈലാസ് യാത്രാനുഭവം കേട്ടുകഴിഞ്ഞ് ഭക്ഷണം കഴിക്കാമെന്നും പൂജാരി അഭിപ്രായപ്പെട്ടു.

ഞങ്ങൾ ഒന്നിച്ചു പുറത്തേക്കിറങ്ങി. യമുനാനദിയുടെ ഉദ്ഭവസ്ഥാന

ത്തേക്ക് പോകാൻ താൽപര്യമുണ്ടെന്നു ഞാൻ പറഞ്ഞപ്പോൾ പൂജാരി അതിന്റെ ഭവിഷ്യത്തുകളെക്കുറിച്ച് ഓർമിപ്പിച്ചു. സാധാരണയായി കണ ങ്കാൽ വരെ മാത്രമേ വെള്ളം ഉണ്ടാകാറുള്ളുവെങ്കിലും ജലനിരപ്പ് വൻതോ തിൽ ഉയരുന്നത് പ്രവചിക്കാനാകില്ലെന്നാണ് അദ്ദേഹം പറഞ്ഞത്. അങ്ങനെ സംഭവിച്ചാൽ പിന്നീടെന്തു സംഭവിക്കുമെന്ന് ഊഹിക്കാവുന്ന തേയുള്ളൂ.

ഞങ്ങൾ ക്ഷേത്രത്തിനു മുൻവശത്തെത്തി. ഒരു ഗഢ്വാളി ചെറുപ്പ ക്കാരനെ എന്റെ സഹായിയായി ഏർപ്പെടുത്തിയശേഷം, കഴിയാവുന്നതും വേഗത്തിൽ തിരിച്ചുപോരണമെന്നുപദേശിച്ച്, പൂജാരി പ്രദീപിനോടൊപ്പം ക്ഷേത്രത്തിലേയ്ക്ക് കയറിപ്പോയി.

വെളുത്ത പാറക്കൂട്ടങ്ങൾക്കു മുകളിൽക്കൂടി കയറി ഇറങ്ങി ഞങ്ങൾ കുറച്ചുദൂരം മുന്നോട്ടുപോയി. ഇവിടെയൊക്കെ ഒരടിയോളം ഉയരമേ ജല വിതാനത്തിനുള്ളൂ. കഷ്ടി രണ്ടടി വലുപ്പമുള്ള വെളുത്ത ഉരുളൻപാറ കൾ നിറഞ്ഞുകിടക്കുന്ന നദീഭാഗത്തെത്തിയപ്പോൾ വെള്ളം മുട്ടോളം ഉയ രത്തിലായി. ഒഴുക്കിനും ശക്തി കൂടി. നഗ്നപാദനായി നടന്നതുകൊണ്ട് വെള്ളത്തിന്റെ തണുപ്പ് അസഹ്യമായിത്തോന്നി. നദിയിൽ ചിതറിക്കിട ക്കുന്ന വെളുത്ത കല്ലുകൾക്ക് വെണ്ണപോലെ മിനുസമുണ്ട്. പ്രകൃതിദ ത്തമായ വരകളും നിറങ്ങളും അവയെ അതിമനോഹരമാക്കുന്നു. ഈ നദിയുടെ ഒഴുക്കു തുടങ്ങിയിട്ട് യുഗങ്ങൾ ഏറെ കടന്നുപോയിരിക്കുന്നു. ഇന്നും അവിഘ്നം ഒഴുക്കു തുടരുന്നു.

നേരെ മുന്നിൽ ബന്തർപഞ്ച് ഹിമക്കൊടുമുടിനിരകളാണ്. കൊടുമുടി യുടെ ഒരു ഭാഗം ഉയരം കുറഞ്ഞുകുറഞ്ഞ് താഴോട്ട് ചാഞ്ഞുകിടക്കുന്നു. ബാക്കിഭാഗങ്ങൾ ആകാശം മുട്ടുന്ന ഉയരത്തിൽ സ്ഥിതിചെയ്യുന്നു. ചാഞ്ഞു കിടക്കുന്ന ഈ ഭാഗത്തിനു കഷ്ടി ഒരു കി. മീറ്റർ നീളം വരും. ഇതിന്റെ രണ്ടു വശത്തും കനത്ത വള്ളിപ്പടർപ്പുകളും വൃക്ഷങ്ങളും ഇടതിങ്ങി വളർന്നു നില്ക്കുന്നു; നടുവിൽക്കൂടി നദി ഒഴുകി വരുന്നു. ഒരു വലിയ ഗുഹയിലേക്ക് കടന്നുപോകുന്ന പ്രതീതിയാണ് അനുഭവപ്പെടുക.

തണുപ്പിനും ഒഴുക്കിനും ശക്തി കൂടിക്കൊണ്ടിരുന്നു. കാട്ടുവള്ളികളിൽ ബലത്തിൽപിടിച്ച്, കഴിയാവുന്നത്രയും ഓരം ചേർന്നു നടന്നുകൊണ്ട് ഞങ്ങൾ കുറേദൂരം മുന്നോട്ടുപോയി. ഭീതിപ്പെടുത്തുന്ന അന്തരീക്ഷമാ യിരുന്നു തുടർന്നു വന്നുചേർന്നത്. പ്രകാശം കുറഞ്ഞു തുടങ്ങി. നേരെ മുമ്പിലാണെങ്കിൽ ഉയരം കാണാനാകാത്ത വിധത്തിൽ നില്ക്കുന്ന ഹിമ പർവതവും അതിനുതാഴെ ഭീമാകാരം പൂണ്ടുനില്ക്കുന്ന കരി ങ്കൽമലനിരയും. ജലപ്രവാഹങ്ങൾ ശക്തിയോടെ താഴേയ്ക്ക് പതിക്കുന്നു.

ആകെ ഇരുണ്ടുകിടക്കുന്ന ഒരു വലിയ പാറയിടുക്കിലേക്ക് ഗഢ്വാളി കൈചൂണ്ടിക്കാട്ടി. ഒരു പ്രത്യേകതരം മുഴങ്ങുന്ന ശബ്ദത്തിൽ, നുരഞ്ഞു പൊന്തി ചീറ്റിത്തെറിക്കുന്നതുപോലെ, അഗാധമായ ഒരു ഗർത്തത്തിൽനിന്ന് ജലപ്രവാഹം മുകളിലേക്ക് തള്ളുകയാണ്. പതിനായിരക്കണക്കിനു കുതിര

ശ്ശക്തിയുള്ള (Horse Power) ഒരു മോട്ടോർ പുറത്തേക്ക് വെള്ളം ചീറ്റിത്തള്ളുന്നപോലെയാണ് അതു തോന്നിച്ചത്. ഏതാനും സെക്കന്റുനേരം ആ പ്രക്രിയ നിലയ്ക്കുമ്പോൾ വെള്ളം അഗാധമായ ഗർത്തത്തിലേക്ക് വലിയുമ്പോഴാണ്, വായുവിന്റെ ഗതി വ്യത്യാസം മൂലം, വിവിധശബ്ദങ്ങൾ കേൾക്കുന്നത്. ഗംഗാനദിയെപ്പോലെ പാതാളത്തിൽപ്പോയി തിരികെ ഭൂമിയിലേക്ക് വരുകയാണോ യമുനയും? അങ്ങനെയൊരു ചരിത്രമുള്ളതായി അറിവില്ല.

അധികനേരം നിന്നാൽ തണുപ്പുകൊണ്ടു മരവിച്ചുപോകാൻ സാധ്യതയുള്ളതിനാൽ ഞങ്ങൾ മടങ്ങി. ഈ പാതാളപ്രവാഹം എല്ലായ്പ്പോഴും ഇല്ലെന്നാണ് ഗഢ്വാളി പറഞ്ഞത്. ചിലപ്പോൾ, പക്ഷേ, അതിരൂക്ഷമാകുന്നു. ആ സമയം നദിയിലെ ജലനിരപ്പ് 15–20 അടിയോളം ഉയരുകയും ചെയ്യുന്നു. ആ സമയത്തു ക്ഷേത്രസമുച്ചയത്തിന്റെ തൊട്ടുതാഴെക്കൂടി വെള്ളം കുതിച്ചൊഴുകും. ക്ഷേത്രത്തിലെ പൂജാരിയോട് ഏതാണ് യമുനയുടെ യഥാർഥ ഉദ്ഭവസ്ഥാനമെന്നു ചോദിച്ചപ്പോൾ ഈ ഭാഗത്തുകാണുന്ന എല്ലാ പ്രവാഹങ്ങളും 'യമുനാമായി' യുടേതാണ് എന്നാണ് മറുപടി പറഞ്ഞത്. ഒന്നര മണിക്കൂറിലധികം നീണ്ടുപോയ എന്റെ യാത്രയെക്കുറിച്ച് പൂജാരി വലിയ മതിപ്പാണ് പ്രകടിപ്പിച്ചത്.

ഏഴുമണിക്കു മുമ്പായി ഞങ്ങൾ ഗസ്റ്റ്ഹൗസിന്റെ പുൽത്തകിടിയിൽ ഒത്തുകൂടി. രാധെശ്യാം ചൗഹാനടക്കമുള്ള, പതിനഞ്ചുപേരോളം വരുന്ന ആ സംഘത്തോട്, ചൂടുള്ള പച്ചക്കറി സൂപ്പ് കുറേശ്ശെ നുകർന്നുകൊണ്ട്, കൈലാസ് യാത്രയെക്കുറിച്ചുള്ള ഒരു സംക്ഷിപ്തവിവരണം ഞാൻ പറഞ്ഞുകൊടുത്തു. കൈലാസപർവതത്തിന്റെ നിറം മാറ്റം തൊട്ടടുത്തുനിന്നുകൊണ്ട് വീക്ഷിച്ച അനുഭവം പറഞ്ഞപ്പോൾ അവർ ഒന്നടക്കം എഴുന്നേറ്റുനിന്ന് 'ജയ് ശങ്കർ ഭഗവാൻ' വിളികൾകൊണ്ട് അന്തരീക്ഷം ശബ്ദമുഖരിതമാക്കി.

പൂജാരിമാരുടെ ഔട്ട്ഹൗസിൽ ഒരുക്കിയ ഭക്ഷണം ഹൃദ്യമായിരുന്നു. നെയ്യിൽ ചുട്ടെടുത്ത രോട്ടിയുടെ രുചി പ്രത്യേകം എടുത്തുപറയേണ്ടതാണ്. പച്ചക്കറികൾ കൂട്ടിക്കലർത്തിയുണ്ടാക്കിയ വിവിധതരം കറികൾക്കൊക്കെയും മുന്തിയ രുചി അനുഭവപ്പെട്ടു. ക്ഷേത്രത്തിൽ നിവേദിച്ച പായസവും കഴിച്ചുകഴിഞ്ഞപ്പോൾ സന്ധ്യനേരത്തു നടത്തിയ കഠിനയാത്രയുടെ ക്ഷീണമൊക്കെ മാറിക്കിട്ടി.

ഗസ്റ്റ്ഹൗസിന്റെ മുറ്റത്ത് ഞങ്ങൾ വീണ്ടും ഒത്തുകൂടി. പ്രദീപ് സദാസമയവും എന്നെ ചുറ്റിപ്പറ്റി നിന്നു. അവന്റെ സുന്ദരമായ മുഖത്ത് എന്നോടുള്ള ആരാധനയും അതിലേറെ അദ്ഭുതവും പ്രകടമായി കാണുന്നുണ്ടായിരുന്നു. രാധെശ്യാം ഒരു തീക്കുണ്ഡം ഒരുക്കി തണുപ്പിനെ അകറ്റാനുള്ള ശ്രമത്തിലായിരുന്നു. പലതും ചോദിച്ചറിഞ്ഞ് കുറച്ചധികം നേരം അവരോടൊത്ത് കഴിച്ചുകൂട്ടി.

ഉത്തരാഞ്ചൽസംസ്ഥാനത്തിന്റെ ഉത്തരകാശി ജില്ലയിലാണ് യമു

നോത്രി ഉൾപ്പെടുന്നത്. 11,000 അടിയോളം ഉയരത്തിൽ സ്ഥിതിചെയ്യുന്ന യമുനോത്രി, ഹിമാലയത്തിലെ ചതുർധാമങ്ങളിൽ ആദ്യത്തേതാണ്. കൃഷിയും ആടുമാടുകളെ വളർത്തലുമാണ് ജനങ്ങളുടെ മുഖ്യ ഉപജീവനമാർഗം. ക്ഷത്രിയ-ബ്രാഹ്മണവർഗങ്ങൾ ആണ് ജനസംഖ്യയിൽ ഭൂരിഭാഗവും. വർഷം മുഴുവനും തണുപ്പാർന്ന കാലാവസ്ഥയാണ്. ജൂൺ-ജൂലായ്-ആഗസ്റ്റ് മാസങ്ങളിൽ കനത്ത മഴ പെയ്യുന്നു. ദീപാവലി കഴിയുന്നതോടെ യമുനോത്രിയിൽനിന്ന് എല്ലാവരും താഴേയ്ക്ക് ഇറങ്ങുന്നു. മഞ്ഞുകാലത്ത് ഒരു മനുഷ്യജീവിപോലും യമുനോത്രിയിൽ ഉണ്ടാകില്ല. കനത്ത മഞ്ഞും, ഹിമക്കാറ്റും, കൊടുംതണുപ്പും ഏപ്രിൽ അവസാനംവരെ ഉണ്ടാകും. ഈ ഭാഗത്തെ വനങ്ങളിൽ പൈൻ, ദേവദാരു, ഖർസു, ബോജ്പത്ര തുടങ്ങിയ മരങ്ങൾ ധാരാളമായി വളരുന്നു. ഓക്ക് മരങ്ങളും ചെറിയതോതിൽ ഉണ്ട്.

മാൻ, കസ്തൂരിമാൻ, വെള്ളക്കരടി തുടങ്ങിയ മൃഗങ്ങൾ ഇവിടെ സുലഭമാണ്. അപൂർവമായി സിംഹങ്ങളെ കാണാറുണ്ടെന്നും പറയുന്നു. വലിയ വൃക്ഷങ്ങൾക്കിടയിൽ കുറ്റിക്കാടുകളും പച്ചിലക്കാടുകളും ധാരാളം വളരുന്നതിനാൽ പുഷ്പങ്ങളുടെ ഒരു കലവറയാണ് ഈ പ്രദേശം. ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ ഔദ്യോഗികപുഷ്പമായ ബ്രഹ്മകമൽ ഈ ഭാഗത്ത് ധാരാളം കണ്ടുവരുന്നു. ചണവർഗത്തിൽപ്പെട്ട വിവിധയിനം പുഷ്പങ്ങളും ധാരാളമുണ്ട്. മയിലിനെപ്പോലെ ഭംഗിയുള്ള മൊണാൽ പക്ഷികൾ യമുനോത്രിക്കാടുകളുടെ മനോഹാരിത വർധിപ്പിക്കുന്നു. മഞ്ഞുകാലത്ത് വൃക്ഷങ്ങൾ ഇലകൊഴിച്ചുകളഞ്ഞ് ശൂന്യമായി നില്ക്കുമ്പോൾ പക്ഷിമൃഗാദികൾ താഴോട്ടിറങ്ങുന്നു.

ശ്യാനാചാട്ടി – റാണാചാട്ടി പ്രദേശത്തുമാത്രമേ 12-ാം തരം വരെ വിദ്യാഭ്യാസസൗകര്യമുള്ളൂ. പ്ലസ്ടു നല്ല രീതിയിൽ പഠിയ്ക്കണമെങ്കിലും അതു കഴിഞ്ഞുള്ള ഡിഗ്രികോഴ്സുകൾക്കു ചേർന്നു പഠിയ്ക്കണമെങ്കിലും 30 മൈൽ അകലെയുള്ള ബാർക്കോട്ടിൽ പോകണം. ഗതാഗതസൗകര്യം വളരെ പരിതാപകരമായതിനാൽ 10-ാം തരം കഴിയുന്നതോടെ പഠനം ഉപേക്ഷിക്കുന്നു. സിലബസ്സിനെസ്സംബന്ധിച്ചു പറയുകയാണെങ്കിൽ സംസ്കൃതം ഇവിടെ ഒരു അംഗീകൃതവിഷയമാണെന്നത് സന്തോഷത്തിനു വക നല്കുന്ന വസ്തുതയാണ്. സംസ്കൃതം പഠിക്കുന്നവർക്ക് ചിത്രരചന തുടങ്ങിയ കലാപരമായ വിഷയങ്ങൾ അഭ്യസിക്കേണ്ടതില്ല എന്നൊരു സൗകര്യം കൂടിയുണ്ട്.

120 കി. മീറ്ററിലധികം ദൂരമുള്ള ഉത്തരകാശിയിലാണ് ജില്ലാ ആശുപത്രി സ്ഥിതിചെയ്യുന്നത്. അസുഖങ്ങൾ പിടിപെട്ടാൽ വാഹനസൗകര്യത്തിനുപോലും ബുദ്ധിമുട്ടാണ്. പക്ഷേ, ഹിമാലയത്തിലെ ഒറ്റമൂലി – പച്ചിലമരുന്നുകൾ ഇവരുടെ രക്ഷയ്ക്കെത്തുന്നു എന്ന കാര്യം ഏറെ ആശ്വാസകരമാണ്.

വിസ്തൃതമായ നദീതടങ്ങളിലും നോക്കെത്താത്ത ദൂരത്തോളം കിടക്കുന്ന മലമടക്കുകളിലും പതിനായിരക്കണക്കിന് ഏക്കർ കൃഷിഭൂമി

കളുണ്ട്. നെല്ല്, ഗോതമ്പ്, ചോളം, ഉരുളക്കിഴങ്ങ്, തക്കാളി, പച്ചക്കറികൾ, പച്ചിലക്കൃഷികൾ തുടങ്ങി ഏതാണ്ടെല്ലാവിധ കൃഷികളും ഇവിടെ സമൃദ്ധമായ തോതിൽ വളരുന്നു. ചെമ്മരിയാടുകളേയും പശുക്കളേയും വ്യാപകമായ രീതിയിൽ വളർത്തുന്നു. സ്ത്രീപുരുഷതൊഴിലാളികൾക്കു ഒരേ കൂലിനിരക്കാണ്. 75 രൂപയും ചെലവുമാണ് പൊതുവായ കൂലി. സീസൺ കഴിഞ്ഞാൽ നിരക്ക് 60 രൂപ വരെ താഴുന്നു. കാലത്ത് 7 മണി മുതൽ ഉച്ച കഴിഞ്ഞ് 5 മണി വരെയാണ് ജോലി സമയം. ഭാരം ഏറ്റുന്ന ജോലികൾ അധികവും ചെയ്യുന്നത് കോവർക്കഴുതകളാണ്. അതുകൊണ്ടുതന്നെ അവയെ വളർത്തി വിൽക്കുന്നതും നല്ലൊരു തൊഴിൽ മേഖലയിൽപ്പെടുന്നു.

ഉത്തരകാശിയെ നടുക്കിക്കളഞ്ഞ 1991 ലെ ഭൂകമ്പം യമുനോത്രിഭാഗത്ത് വലിയ തോതിലുള്ള നാശനഷ്ടങ്ങൾ ഉണ്ടാക്കിയില്ല. പക്ഷേ അതിനുശേഷം വർഷംതോറും ഉണ്ടാകുന്ന കനത്ത മലയിടിച്ചിൽ ഈ ഗ്രാമീണരുടെ ഉറക്കം കെടുത്തുന്നു. വ്യാപകമായി കൃഷിനാശം സംഭവിക്കുമ്പോൾ ദേവതാത്മാക്കളായ ഹിമശൃംഗങ്ങളെനോക്കി, കൈകൂപ്പി, കണ്ണീർ പൊഴിക്കാനേ ഇവർക്കറിയൂ.

10 മണിവരെ ഞങ്ങൾ സംസാരിച്ചിരുന്നു. കനത്ത മൂടൽമഞ്ഞ് പ്രദേശമാകെ വന്നു മൂടിയപ്പോൾ തണുപ്പും ക്രമാതീതമായി വർധിച്ചു. ക്ഷേത്രദർശനത്തിനായി കാലത്തു നേരത്തെ വരാമെന്നു പറഞ്ഞ് പ്രദീപും കൂട്ടരും പോയപ്പോൾ ഞാൻ ഗാഢനിദ്ര ലക്ഷ്യമാക്കി മുറിയിലേയ്ക്കു കയറി.

## IV

6 മണിക്കു മുമ്പായി പ്രദീപ് വന്നപ്പോൾ ഞാൻ തയ്യാറായിക്കഴിഞ്ഞിരുന്നു. കനത്ത മഞ്ഞുവീഴ്ച കാരണം ആ പ്രഭാതം മരവിച്ചപോലെ തോന്നി. ധാന്യക്കടയിൽനിന്ന് 10 രൂപയ്ക്ക് അരിയും ഗോതമ്പും പരിപ്പും വാങ്ങി ഒരു ചെറിയ തോർത്തുമുണ്ടിൽ ഒന്നിച്ചുകെട്ടി പ്രദീപ് എനിക്കു തന്നു. ക്ഷേത്രത്തിന്റെ തൊട്ടുമുകൾഭാഗത്തായി കാണുന്ന പടുകൂറ്റൻ ശിലാപർവതത്തിന്റെ പള്ളയിൽക്കൂടി ഒലിച്ചിറങ്ങുന്ന ചൂടുവെള്ളപ്രവാഹം സൂര്യകുണ്ഡ് എന്ന ഒരു കൊച്ചു കുളത്തിൽ വന്നു ചേരുന്നു. ഇതിന്റെ മുകൾഭാഗത്ത് ഇരുമ്പുകമ്പികെട്ടി ഒരു മറയുണ്ടാക്കിയിട്ടുണ്ട്. കമ്പികളുടെ ഇടയിൽക്കൂടി ധാന്യങ്ങൾ നിറച്ച തോർത്തുമുണ്ട് കെട്ടിത്തൂക്കിയിടുന്നു. തിളച്ചുമറിയുന്ന ചൂടുവെള്ളത്തിൽക്കിടന്ന് 10–15 മിനിറ്റുകൊണ്ട് ധാന്യങ്ങൾ വെന്തുപാകമാകുന്നു. ഈ പ്രസാദം തൊട്ടടുത്തുള്ള ക്ഷേത്രത്തിലെ യമുനാദേവിക്ക് സമർപിച്ചശേഷം അവരവർക്ക് ഉപയോഗിക്കാം.

സൂര്യകുണ്ഡിനു താഴെയുള്ള തപ്തകുണ്ഡ് 20 അടിയോളം സമചതുരത്തിലുള്ള ഒരു കുളമാണ്. കുളത്തിലിറങ്ങുവാൻ പടവുകൾ ഉണ്ട്. സൂര്യകുണ്ഡിൽനിന്ന് നിറഞ്ഞുകവിഞ്ഞൊഴുകിവരുന്ന ചൂടുള്ള വെള്ളം തപ്തകുണ്ഡിൽ വന്നു ചേരുന്നു. തണുത്ത ജലപ്രവാഹങ്ങളും ഇതിലേക്ക് ഒഴു

കിയെത്തുന്നതിനാൽ സഹിക്കാൻ കഴിയുന്ന ചൂടുമാത്രമേയുള്ളൂ. കുളത്തിലിറങ്ങി മുങ്ങിക്കുളിച്ചശേഷം ഈറനുടുത്ത് ഞാൻ സൂര്യകുണ്ഡിൽ ധാന്യക്കിഴി കെട്ടിത്താഴ്ത്തി വേവിച്ചെടുത്തു. തീരെ തിരക്കില്ലാത്തതിനാൽ ചിട്ടയോടെ അതൊക്കെ ചെയ്യാൻ കഴിഞ്ഞു. പൂജാരിമാർ സ്തോത്രങ്ങൾ ചൊല്ലി അർച്ചന തുടങ്ങിയ പൂജാദികൾ വിധിപോലെത്തന്നെ ചെയ്തു. ദക്ഷിണകൊടുത്തു വണങ്ങിയശേഷം പ്രസാദം കുറേശ്ശേയായി ഭക്ഷിച്ചുകൊണ്ട് കുറച്ചധികം നേരം ഞാൻ ക്ഷേത്രമണ്ഡപത്തിൽ സ്വസ്ഥമായി ഇരുന്നു.

യമുനോത്രിക്ഷേത്രത്തിലെ പൂജാരികൾ (പണ്ഡകൾ) ജാനകിചാട്ടിക്കടുത്തുള്ള ഖർസാലി ഗ്രാമക്കാരാണ്. യമുനാനദിയുടെ തീരത്തായി കിടക്കുന്ന ഈ ചെറിയ ഗ്രാമത്തിലെ സമ്പന്നവർഗത്തിൽപ്പെട്ടവരാണ് ഈ ബ്രാഹ്മണർ. യമുനോത്രിക്ഷേത്രത്തിന്റെ മുഴുവൻ ഭരണച്ചുമതലയും പാരമ്പര്യമായി ഇവർക്കുമാത്രം അവകാശപ്പെട്ടതാണ്. തീർഥാടകരിൽനിന്നു അമിതമായ ദക്ഷിണ വാങ്ങിയ്ക്കുവാൻ ഇവർ ചില സമ്മർദ്ദതന്ത്രങ്ങൾ പ്രയോഗിക്കുന്നതു കണ്ടപ്പോൾ എനിക്കതൊട്ടും തൃപ്തകരമായി തോന്നിയില്ല. പക്ഷേ, ഒരു മനുഷ്യായുസ്സിൽ വളരെ ദുർലഭമായി മാത്രമേ ഇവിടേക്കുള്ള യാത്ര തരപ്പെടൂ എന്നതുകൊണ്ട് അതൊന്നും സാരമാക്കേണ്ടതില്ല എന്ന മനോഭാവമാണ് മിക്ക തീർഥാടകർക്കും. നവതീർഥങ്ങളിൽപ്പെട്ട ഒന്നാണ് യമുനാനദി.

ചെറിയതാണെങ്കിലും വെള്ളരാശികലർന്ന കരിങ്കല്ലുകൊണ്ടു നിർമിച്ച ക്ഷേത്രത്തിന്റെ രൂപകൽപന മനോഹരമാണ്. യമുനാദേവിയുടെ ശ്യാമളവർണത്തിലുള്ള വിഗ്രഹത്തിന്റെ ആകർഷകത അമ്പരപ്പിക്കുന്നതാണ്. ശ്രീകൃഷ്ണന്റെ എട്ടു ഭാര്യമാരിൽ ഒരാളാണെന്ന സങ്കൽപ്പത്തിലൂടെ നോക്കുമ്പോൾ പാതി കൂമ്പിയ ആ മിഴികളിൽ സ്ഫുരിക്കുന്ന സ്നിഗ്ധത അവർണനീയമാണ്. അരക്കെട്ടിൽ ചുറ്റിപ്പിടിച്ച് ഭഗവാൻ യമുനാദേവിയെ കോരിയെടുക്കുവാൻ ശ്രമിക്കുമ്പോൾ ആ കൈകളിലേക്ക് മലർന്നു കുഴഞ്ഞു വീണുകിടക്കുന്ന ഒരു ഭാവമാണ് ആ മുഖത്ത്. ഏകാഗ്രതയോടെ വിഗ്രഹത്തിലേക്കു നോക്കി നില്ക്കുമ്പോൾ ആ ഭാവത്തിനു ജീവൻ വയ്ക്കുന്ന ഒരു പ്രതീതിയാണനുഭവപ്പെടുക.

വിശ്വകർമാവിന്റെ പുത്രിയായ സംജ്ഞയാണ് സൂര്യഭഗവാന്റെ ഒരു ഭാര്യ. സംജ്ഞയിൽ സൂര്യനു മൂന്നു സന്താനങ്ങൾ ഉണ്ടായി. മനു, യമൻ, യമി. മനുസ്മൃതിയുടെ കർത്താവായ മനുവും മരണത്തിന്റെ അധിപനായ യമനും നമുക്ക് സുപരിചിതരാണല്ലോ. യമി ശ്രീകൃഷ്ണന്റെ ഭാര്യയാവുന്ന ചരിത്രം ഭാഗവതത്തിൽ പറയുന്നുണ്ട്. ഖാണ്ഡവവനം ദഹിച്ചുകഴിഞ്ഞ് കുറച്ചു കാലത്തിനുശേഷം ശ്രീകൃഷ്ണനും അർജുനനും കൂടി ഒരിക്കൽ ഘോരവനാന്തരത്തിലൂടെ നായാട്ടിനായി ഉല്ലസിച്ചു നടന്നു. നായാട്ടു നടത്തി ക്ഷീണിച്ചുപോയ കൃഷ്ണാർജുനന്മാർ ജലം അന്വേഷിച്ചു കറേ ദൂരം കാട്ടിലൂടെ നടന്നു. കാളിന്ദീ നദിയിലെത്തി കൈകാൽ കഴുകി ജലം കുടിച്ചു വിശ്രമിക്കുമ്പോൾ അവിടെ അതിസുന്ദരിയായ ഒരു

സ്ത്രീയെ കണ്ടു. ശ്രീകൃഷ്ണന്റെ പ്രേരണപ്രകാരം അർജുനൻ സർവ്വാ വയസുന്ദരിയായ ആ മനോഹരിയോട് അവരുടെ കുലത്തെപ്പറ്റിയും മാനു ഷിയോ, ദേവതയോ എന്ന സംശയത്തെപ്പറ്റിയും ഒക്കെ ചോദിച്ചു. അർജു നനോട് അവർ മൊഴിഞ്ഞു –

"യമി എന്ന ഞാൻ കാളിന്ദി എന്ന പേരിലും, എന്റെ പിതാവായ സൂര്യ ദേവൻ യമുനാജലത്തിൽ നിർമിച്ചുതന്ന ഭവനത്തിൽ വസിക്കുന്നതിനാൽ യമുന എന്ന പേരിലും അറിയപ്പെടുന്നു. ഭഗവാൻ കൃഷ്ണന്റെ ദർശനം സിദ്ധിയ്ക്കുന്നതുവരെ ഇവിടെ വസിക്കും."

തുടർന്ന് അവർ അർജുനനെ അറിയിച്ചു-

"അഹം ദേവസ്യ സവിതുർദുഹിതാ പതിമിച്ഛതീ
വിഷ്ണും വരേണ്യം വരദം തപഃ പരമമാസ്ഥിതാ"

(സൂര്യന്റെ പുത്രിയായ ഞാൻ പുരുഷോത്തമനും ഭക്താഭീഷ്ടവരപ്ര ദനുമായ മഹാവിഷ്ണുവിനെ ഭർത്താവായി ലഭിയ്ക്കാനാഗ്രഹിച്ചുകൊണ്ടു ഉത്കൃഷ്ടമായ തപസ്സിൽ ഇരിയ്ക്കുന്നു. ഞാൻ മനുഷ്യസ്ത്രീയല്ല, ദേവി യാകുന്നു.)

ശ്രീകൃഷ്ണനും യമുനയും അങ്ങനെ ഒന്നിയ്ക്കുന്നു. ഇവർക്കു 10 പുത്രന്മാരും ഉണ്ടായി.

യമുനയുടെ പുരാണപ്രധാനമായ നിരവധി മാഹാത്മ്യങ്ങൾക്ക് ഭാര തീയർ അമൂല്യപ്രാധാന്യം കല്പിക്കുന്നുണ്ട്. ശ്രീകൃഷ്ണന്റെ ജന്മസ്ഥ ലമായ മഥുര യമുനാതീരപ്രദേശത്താണ്. യമുനാനദീതീരത്തു സ്ഥിതി ചെയ്യുന്ന വൃന്ദാവൻ ശ്രീകൃഷ്ണന്റേയും ഗോപസ്ത്രീകളുടേയും കേളീ രംഗമായിരുന്നു. അഷ്ടമീരോഹിണീദിവസം ശ്രീകൃഷ്ണൻ ജനിച്ചയുടനെ വസുദേവൻ കുഞ്ഞിനെയുമെടുത്തുകൊണ്ടു അമ്പാടിയിലേയ്ക്കു പോകു മ്പോൾ യമുന സംഹാരരുദ്രയായി ഒഴുകുകയായിരുന്നു. വസുദേവൻ വഴി ചോദിച്ചപ്പോൾ യമുന ഭാഗികമായി വെള്ളം വറ്റിച്ച് വഴി നല്കുന്നു. ശ്രീകൃ ഷ്ണൻ കൗമാരപ്രായത്തിൽ കാളിയമർദനം നടത്തിയത് യമുനാനദിയി ലായിരുന്നു. ഗംഗാ–യമുനാ–സരസ്വതീസംഗമസ്ഥാനമായ പ്രയാഗ് ഹിന്ദു ക്കളുടെ പരമപ്രധാനമായ പുണ്യസ്ഥലമാണ്. ഗംഗ–യമുനാസംഗമത്തിന്റെ മധ്യഭാഗം ലോകത്തിന്റെ ജഘനമാണെന്ന് ഭാരതീയർ വിശ്വസിക്കുന്നു.

യമുനാനദിയുടെ ഇന്നത്തെ ഭൗതികരൂപത്തെക്കുറിച്ചും ഞാൻ ചിന്തി ച്ചുനോക്കി. ബന്തർപഞ്ച് ഹിമഗിരിശൃംഗങ്ങളുടെ നടുവിൽ 23,000 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഹിമാനിയിൽ നിന്നൊലിച്ചിറങ്ങി വന്ന് യമു നോത്രി ക്ഷേത്രത്തിനു മുൻവശത്തുകൂടി കുതിച്ചൊഴുകി ടെഹരിഗഢ്വാൾ–നരേന്ദ്രനഗർ വഴി, പല ഘട്ടങ്ങളിലും ഭാഗീരഥി–ഗംഗ നദികൾക്കു സമാന്തരമായി ഒഴുകി, ഡൽഹി, മഥുര, ആഗ്ര എന്നീ നഗര ങ്ങളിലൂടെ പ്രയാഗിൽ (അലഹബാദ്) എത്തുന്നു. പ്രയാഗിൽ ഗംഗാനദി യുടെ വലതുതീരത്തെത്തുമ്പോഴേയ്ക്കും യമുനാനദി 1376 കി.മീറ്റർ ദൂരം പിന്നിടുന്നു. ഉയർന്ന മലമടക്കുകളിൽ ഋഷിഗംഗ, ഉമ, ഹനുമാൻഗംഗ തുട

ങ്ങിയ നദികളും യമുനയിൽച്ചേരുന്നുണ്ട്. യമുനാസമതലപ്രദേശത്തുള്ള ചൗതങ്ക്, സാഹിബ്വീ, ദോഹൻ, കാന്ത്ലി, ബപ്പാ, ബൻഗംഗ തുടങ്ങിയ ചെറുനദികൾ കുറേദൂരം യമുനയിൽ ചേർന്നൊഴുകി പിന്നീട് മണ്ണിനടിയിൽ അപ്രത്യക്ഷമാകുന്നു. യമുനാനദി ഡൽഹിപ്രദേശത്ത് ഓഖ്ല എന്ന സ്ഥലത്തെത്തുമ്പോൾ ആഗ്ര കനാൽ തുടങ്ങുന്നു. യമുനയുടെ നീർവാർചപ്രദേശത്ത് ശരാശരി 100-200 സെ.മീ. മഴ ലഭിക്കുന്നു. ഈ പ്രദേശത്തിന് 366,223 ച.കി. വിസ്തൃതിയുണ്ട്. ഇതിൽ യമുനയുടെ പ്രധാന പോഷകനദിയായ ചംബലിന്റെ ഭാഗത്തുൾപ്പെടുന്ന 139,468 ച.കി.മീറ്റർ പ്രദേശവും പെടുന്നു.

ക്ഷേത്രദർശനം വിധിയാംവണ്ണം നിർവഹിച്ചശേഷം, ക്ഷണത്തിൽ പ്രാതൽ കഴിച്ച്, ഗസ്റ്റ് ഹൗസിലെ ജീവനക്കാരുടെ കൂടെ ബന്ദർപഞ്ച് ഹിമക്കൊടുമുടിയുടെ എതിർവശത്തുള്ള കാട്ടിലേക്ക് ഹ്രസ്വമായ ഒരു യാത്ര നടത്തി. വെള്ളവും, നിവേദ്യങ്ങളടങ്ങിയ ആഹാരപദാർഥങ്ങളുമായി പ്രദീപും കൂടെവന്നു. ഗസ്റ്റ് ഹൗസിന്റെ പിൻഭാഗത്തുകൂടി ഞങ്ങൾ കുത്തനെ മുകളിലേക്ക് കയറി. ചെറുവൃക്ഷങ്ങളും വള്ളിപ്പടർപ്പുകളും ഇടകലർന്നുകിടക്കുന്ന വനത്തിന്റെ മുകൾഭാഗത്ത് എത്തി വിശ്രമിച്ച ശേഷം, വിശാലമായൊരു കുന്നിൻചെരിവിലേയ്ക്ക് ഇറങ്ങി. നയനാഭിരാമമായ ഭൂപ്രകൃതിയാണ് ഇവിടെ ഞങ്ങളെ എതിരേറ്റത്. ഇടതുഭാഗം മുഴുവനും ഹിമക്കൊടുമുടികളാണ്. നേരെ എതിർവശത്ത് പ്രശാന്തസുന്ദരമായ വനപ്രദേശവും. പൊയ്കകളും, നീർചോലകളും, പച്ചക്കാർപ്പറ്റ് വിരിച്ചതുപോലെയുള്ള പുൽമേടുകളും, കാനനച്ഛായകളും ഈ പ്രദേശത്തെ അവിസ്മരണീയമായ ഒരു ഭൂവിഭാഗമാക്കി മാറ്റുന്നു. ചോലത്തടങ്ങളിൽ വിരിഞ്ഞുനില്ക്കുന്ന ബ്രഹ്മകമൽ (Saussurea Obvallata) പുഷ്പങ്ങളും, കുലകുലകളായി വിരിഞ്ഞുനില്ക്കുന്ന നിർവിഷപുഷ്പങ്ങളും എത്ര കണ്ടാലാണ് മതിവരുക? ഉത്തരാഞ്ചൽസംസ്ഥാനത്തിന്റെ ഔദ്യോഗിക പുഷ്പമാണ് ബ്രഹ്മകമൽ. കഞ്ചാവുവർഗത്തിൽപ്പെട്ട (Meconopsis-Himalayan Blue Poppy) ചെടികൾ ഈ ഭാഗങ്ങളിൽ ധാരാളമുണ്ട്. ഒട്ടും ഭംഗിയില്ലാത്ത, ഭയം ജനിപ്പിക്കുന്ന വിധത്തിൽ വികൃതമായ രാക്ഷസ്കമൽ എന്നൊരു പുഷ്പവും ഇവിടെ കാണുകയുണ്ടായി. വന്യമൃഗങ്ങൾ ധാരാളമുള്ള പ്രദേശമായതിനാൽ ഞങ്ങൾ ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ തിരികെ പോന്നു.

11 മണി കഴിഞ്ഞപ്പോൾ ഞാൻ പ്രദീപിന്റെ വീട്ടിലേയ്ക്കു ചെന്നു. പ്രദീപ് തയ്യാറാക്കിയ സ്വാദേറിയ പൂരിയും സബ്ജിയും ഒരെണ്ണം മാത്രം കഴിച്ച് തൃപ്തിപ്പെട്ടു. പ്രദീപിന്റെ നിർബന്ധത്തിനു വഴങ്ങി അരഗ്ലാസ് കാച്ചിയപാലും കഴിച്ചു. പതിനൊന്നരമണി കഴിഞ്ഞപ്പോൾ ഞാൻ യമുനോത്രിയോട് വിടപറഞ്ഞു. പൂജാരിമാരുടെ അനുഗ്രഹം വാങ്ങി, രാധെശ്യാംചൗഹാനോടു നന്ദിപറഞ്ഞ് നടന്നുനീങ്ങി. എത്ര നിർബന്ധിച്ചിട്ടും പിൻതിരിയാതെ ബഹ്രോചാട്ടിവരെ പ്രദീപ് എന്നെ അനുഗമിച്ചു. പഠനാവശ്യത്തിനുവേണ്ടി ഒരു തുക ഞാൻ കൊടുത്തപ്പോൾ ആ കുട്ടി അതു

സ്വീകരിക്കാൻ വിസമ്മതിച്ചു. ഞാനത് പോക്കറ്റിൽ തിരുകിവച്ചുകൊടുത്തപ്പോൾ ആ ബ്രാഹ്മണബാലൻ മുഖം കുനിച്ചുനിന്നു കണ്ണീരൊഴുക്കി.... പിന്നെ കുനിഞ്ഞ് എന്റെ പാദങ്ങൾതൊട്ടു നമസ്ക്കരിച്ചു....

യമുനോത്രിധാമത്തേയും പ്രദീപ്ഭട്ടിനേയും ഇടയ്ക്കിടയ്ക്ക് നിന്ന് പിൻതിരിഞ്ഞുനോക്കി ഞാൻ ബഹുദൂരം മുന്നോട്ടുപോയി. വലിയൊരു ദേവദാരുവൃക്ഷത്തിന്റെ ഓരം ചേർന്നുനിന്നിരുന്ന ആ കൊച്ചുബാലന്റെ രൂപം ക്രമേണ അദൃശ്യമായി.... പൂർവജന്മബന്ധങ്ങളാണോ മനുഷ്യരെ ഇങ്ങനെ അടുപ്പിക്കുന്നത്...... ഞാൻ ചിന്തിച്ചുനോക്കി.




# ഗംഗോത്രി-ഗോമുഖ്-തപോവൻ

ഹൃഷീകേശിൽനിന്നാണ് എന്റെ മൂന്നാമത്തെ ഗംഗോത്രിയാത്ര ആരംഭിച്ചത്. ഗോമുഖ് യാത്രാപഥത്തിൽ വൻതോതിൽ മലകൾ ഇടിഞ്ഞുവീണ് നാശനഷ്ടങ്ങൾ ഉണ്ടായപ്പോൾ വനംവകുപ്പുകാർ ആ യാത്രാമാർഗം മാസങ്ങളോളം അടച്ചിട്ടു. തൻമൂലം മുമ്പ് രണ്ടുതവണ ഗോമുഖിലേയ്ക്കും തപോവനിലേയ്ക്കും പോകാൻ കഴിയാതെ മടങ്ങിപ്പോരേണ്ടിവന്നിട്ടുണ്ട്.

ഹൃഷീകേശിൽനിന്നു ഉത്തരകാശി-ഗംഗോറി-മനേറി-ഭട്ട്വാരി-ഗംഗാനാനി-സുഖി-ജാല-ഹർസിൽ-ലങ്ക-ഭയ്റോൺഗാട്ടി വഴി ഗംഗോത്രിയിലേക്ക് 248 കി.മീറ്റർ ദൂരമുണ്ട്. ഹൃഷീകേശിലെ 1100 അടി ഉയരത്തിൽനിന്ന് ഗംഗോത്രിയിലെത്തുമ്പോൾ 11,000 അടി മുകളിലെത്തുന്നു. ഇവിടം സന്ദർശിക്കാനുള്ള അനുയോജ്യമായ കാലാവസ്ഥ മെയ്, ജൂൺ മാസങ്ങളിലാണ്. ജൂലായ്, ആഗസ്റ്റ്, സെപ്തംബർ പകുതിവരെ മഴക്കാലമാണ്. കനത്തതോതിൽ മലയിടിച്ചിലും നാശനഷ്ടങ്ങളും ഇക്കാലത്തു പതിവാണ്. തീർഥാടകർ പകുതിവഴിയിൽ കുടുങ്ങിപ്പോകുന്നതും ആൾനാശമുണ്ടാകുന്നതും സാധാരണമാണ്. ഒക്ടോബർ അവസാനത്തോടെ സീസൺ അവസാനിക്കുന്നു. നവംബർമാസം മുതൽ ഏപ്രിൽ പകുതിവരെ ഈ പ്രദേശമൊന്നാകെ കനത്ത മഞ്ഞിൽ മൂടപ്പെട്ടുകിടക്കുന്നു.

ഉത്തരകാശിയിൽനിന്നു രണ്ടു സംന്യാസിമാരെ കൂടെകൊണ്ടുപോകേണ്ടിയിരുന്നതിനാൽ അവിടെ കുറച്ചുസമയം തങ്ങേണ്ടിവന്നു. ആശ്രമത്തിൽ നടത്തുന്ന ചില ഹോമകർമങ്ങൾ അവസാനിച്ചശേഷം മാത്രമേ സംന്യാസിമാർക്ക് പുറപ്പെടാൻ സൗകര്യപ്പെടുകയുള്ളൂ. അതുകഴിയുന്നതുവരെ ഞാനും ഭണ്ഡാരിയും അവിടെ വിശ്രമിച്ചു.

11 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഒരു അമ്പാസിഡർ കാറിൽ യാത്ര തുടങ്ങി. ഗംഗോത്രിവരെ എന്റെ കൂടെവന്ന് ഗോമുഖ്-തപോവൻ യാത്രയ്ക്കുള്ള ചില സംവിധാനങ്ങൾ ഒരുക്കിത്തരുവാൻ വേണ്ടി മാത്രമാണ് ഭണ്ഡാരി വരുന്നത്; സംന്യാസിമാർ ഗംഗോത്രി ക്ഷേത്രത്തിൽ ഒരാഴ്ച നീണ്ടുനില്ക്കുന്ന ഹോമകർമങ്ങൾ ചെയ്യുവാനും. ഭണ്ഡാരിയും സംന്യാ

സിമാരും, അവരുടെ ഭാണ്ഡക്കെട്ടുകളുമായി, പിൻസീറ്റിലും ഞാൻ മുൻസീറ്റിലും ഇരുന്നു.

ഗംഗോറി എന്ന മനോഹരമായ ഗ്രാമപ്രദേശം പിന്നിട്ട് അരമണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾ മനേറിയിൽ എത്തി. ഭാഗീരഥീനദിയിലെ വെള്ളം ഒരു ടണലിൽക്കൂടി ഒഴുക്കിക്കൊണ്ടുപോകാൻവേണ്ടി ഇവിടെ 130 അടിയോളം ഉയരമുള്ള ഒരു കോൺക്രീറ്റ് ഡാം ഉണ്ടാക്കിയിട്ടുണ്ട്. മനേറി ഭാലി ഹൈഡ്രോ ഇലട്രിക് പ്രോജക്റ്റ് ഗഢ്വാളിലെ മലമടക്കുകളിൽ വൈദ്യുതി എത്തിക്കുന്നു. ഡാമിലെ നിശ്ചലജലത്തിൽ, ഉയർന്ന മലഞ്ചെരുവുകളുടെ മനംകവരുന്ന ദൃശ്യം പ്രതിഫലിച്ചുകിടക്കുന്ന കാഴ്ച ഹൃദ്യമാണ്.

ഒരു മണിക്കൂർ യാത്രകൊണ്ട് ഞങ്ങൾ ഭട്ട്വാരിയിലെത്തി. മലമടക്കുകളിൽക്കൂടി അപാരമായ ഉയരത്തിലേക്ക് വളഞ്ഞുപുളഞ്ഞുകിടക്കുന്ന ടാർറോഡിന്റെ ഇടത്തുഭാഗത്തുള്ള അഗാധമായ താഴ്വരയിൽക്കൂടി ഭാഗീരഥി മന്ദമന്ദം ഒഴുകുന്ന കാഴ്ച അതിമനോഹരമാണ്. ഭട്ട്വാരിയിൽ ഇറങ്ങി ഞാനും ഭണ്ഡാരിയും ഓരോ ചായ കഴിച്ചു. സംന്യാസിമാർ സീറ്റിൽ കണ്ണടച്ചു ചാരിക്കിടന്ന്, യാതൊന്നും സംസാരിക്കാതെ, വിശ്രമത്തിലാണ്. നിശ്ചിത ഇടവേളകളിൽ അവർ 'ഓം' ഉരുവിട്ടിരുന്നു. ഭട്ട്വാരിയിൽനിന്നാണ് കേദാർനാഥിലേക്കുള്ള വഴി തിരിഞ്ഞുപോകുന്നത്. പ്രശാന്തസുന്ദരമായ ഈ കൊച്ചുസ്ഥലം കടകമ്പോളങ്ങൾകൊണ്ട് തിരക്കുള്ളതായി ത്തോന്നി.

ഭട്ട്വാരിയിൽനിന്നു ഗംഗാനാനിയിലേക്കുള്ള (ഗംഗാമുത്തശ്ശി) ഭീതിജനകമായ കയറ്റങ്ങൾ കിടിലം കൊള്ളിക്കുമെങ്കിലും പച്ചപ്പിൽ മുങ്ങിക്കുളിച്ചുകിടക്കുന്ന മലഞ്ചെരുവുകളും അതിന് അരഞ്ഞാണം കെട്ടിയപോലെ ഒഴുകുന്ന ഭാഗീരഥിയും മനസ്സിനു എന്തെന്നില്ലാത്ത നിർവൃതി നേടിത്തരും. ദേവദാരു, പൈൻ തുടങ്ങിയ വൃക്ഷങ്ങളും അതിന്റെ പശ്ചാത്തലത്തിൽ തിളങ്ങിനില്ക്കുന്ന ഹിമശൃംഗങ്ങളും ചെരുവുകളിലെ വിശാലമായ കൃഷിയിടങ്ങളും എത്രകണ്ടാലാണ് മതിവരുക? നട്ടുച്ച സമയത്തും സൂര്യൻ അറച്ചറച്ചാണ് പുറത്തുവരുന്നത്. മങ്ങിയ ആ നിറത്തിനു സൗന്ദര്യം കൂടുതലുള്ളതുപോലെ തോന്നി; തണുപ്പ് കഠിനവും.

റോഡ്സൈഡിൽ വാഹനം നിർത്തി ഞങ്ങൾ തൊട്ടടുത്ത പലഹാരക്കടയിലേക്ക് ചായ കുടിയ്ക്കാൻ കയറിയപ്പോൾ സംന്യാസിമാർ ഗംഗാനാനിപുണ്യതീർഥക്കുളം ലക്ഷ്യംവച്ച് മുകളിലേക്കു കയറുന്നുണ്ടായിരുന്നു. വളരെ ചെറിയ ഒരു സ്ഥലമാണ് ഗംഗാനാനി. മൂന്നോ നാലോ കടകൾ മാത്രമേ ഇവിടെയുള്ളൂ. വാഹനങ്ങൾ റോഡ്സൈഡിൽ ഒതുക്കിയിടണം. റോഡിനു താഴെ അഗാധമായ താഴ്വരകളാണ്. കുളിരാർന്ന ആ അന്തരീക്ഷത്തിൽ ചൂടുചായ ശരീരത്തിന് ഏറെ ഗുണം ചെയ്തു. റോഡിനോടു ചേർന്നുതന്നെ ഗംഗാനാനിയിലേക്കുള്ള കയറ്റം ആരംഭിക്കുന്നു. മുകളിലേയ്ക്കു കയറിപ്പറ്റാൻ പടവുകൾ കെട്ടിയിട്ടുണ്ട്. കുത്തനെയുള്ള കയറ്റമാണെങ്കിലും പടവുകൾ 'Z' ആകൃതിയിൽ കെട്ടിപ്പട

ത്തിട്ടുള്ളതിനാൽ ആയാസം കുറവാണ്. മുകളിൽ ഒരു ചെറിയ ക്ഷേത്രമുണ്ട്. അതിന്റെ തൊട്ടടുത്തായി കരിങ്കല്ലിൽപ്പടുത്ത കുളവും സ്ഥിതിചെയ്യുന്നു. കുളത്തിലെ വെള്ളത്തിനു സഹിക്കാവുന്ന ചൂടുണ്ട്. ചൂടുവെള്ളം ഒലിച്ചിറങ്ങിവരുന്നത് പിൻഭാഗത്ത് കുത്തനെ ഉയർന്നുനില്ക്കുന്ന ശൃംഗങ്ങളിൽനിന്നാണ്. അന്തർധാരയായിട്ടാണ് ജലം ഒഴുകിയെത്തുന്നത്. ഗംഗാനാനിയെ കണ്ടുവണങ്ങി, പരാശരമുനിയെ ധ്യാനിച്ച് ചൂടുവെള്ളത്തിൽക്കുളിച്ച്, അർച്ചന നടത്തി പ്രസാദം തൊട്ടുവേണം ഗംഗോത്രിയിലേയ്ക്ക് യാത്ര തിരിയ്ക്കാൻ. ഹൃഷീകേശിൽനിന്നു 191 കി.മീറ്റർ യാത്രചെയ്തുവേണം ഗംഗാനാനിയിൽ എത്തിച്ചേരാൻ.

ഗംഗാനാനിയിൽനിന്നു 18 കി.മീറ്റർ യാത്ര ചെയ്തശേഷം ഞങ്ങൾ സുഖിയിലെത്തി. ആപ്രിക്കോട്ട്, ആപ്പിൾ, വാഴപ്പഴം, പച്ചയ്ക്കു തിന്നാവുന്ന വെള്ളരിവർഗത്തിൽപ്പെട്ട പച്ചക്കറികൾ എന്നിവയുടെ ഒരു കലവറയാണ് സുഖി. വളരെ വീതികുറഞ്ഞ ഈ മലഞ്ചെരുവിൽ സീസൺസമയത്ത് ഗതാഗതക്കുരുക്ക് അനുഭവപ്പെടുന്നു. അത്രയ്ക്ക് ചെറിയ സ്ഥലമാണ് സുഖി. ഇവിടെനിന്നുള്ള ഭീതിജനകമായ, കുത്തനെയുള്ള, ഇറക്കം ഭാഗീരഥീനദിയുടെ ഇടതുഭാഗത്തുകൂടിയാണ്. ഈ ഇറക്കം ജാലാ എന്ന ചെറിയ കവലയിൽ 8 കി.മീറ്ററിലധികം പിന്നിട്ട് എത്തുമ്പോഴേയ്ക്കും വാഹനം 1200 അടിയോളം താഴെ നിരപ്പിൽ എത്തുന്നു.

ജാലയിൽനിന്നു അടുത്ത കവലയിലേക്കുള്ള 7 കി.മീറ്റർ ദൂരം മുഴുവനും വളഞ്ഞുപുളഞ്ഞുപോകുന്ന കയറ്റങ്ങളാണ്. അതിമനോഹരമാണ് ഈ മലഞ്ചെരുവ്. ഭാഗീരഥിയെ പ്രദക്ഷിണംവച്ചു കയറിപ്പോകുന്ന ഈ വഴിയുടെ താഴെയുള്ള മലമടക്കുകളിൽ ആൾത്താമസമുണ്ട്. പച്ചക്കറികളും പഴവർഗങ്ങളും ധാരാളം കൃഷി ചെയ്തുണ്ടാക്കുന്നതായി കണ്ടു. ആടുമാടുകളേയും അവയെ മേച്ചുനടക്കുന്ന ഗ്രാമീണരേയും വഴിയോരങ്ങളിൽ സദാ കാണാം. 14 കി.മീറ്ററിലധികം ദൂരം അപാരമായ ഉയരത്തിലേയ്ക്ക് അരിച്ചരിച്ച് യാത്ര ചെയ്ത് 3 മണിക്കു മുമ്പായി ഹർസിൽ എന്ന സ്ഥലത്തെത്തിയപ്പോഴേയ്ക്കും മഴ തുടങ്ങി.

ഹർസിൽ സാമാന്യം തിരക്കുള്ള ഒരു അങ്ങാടിയാണ്. ഗംഗോത്രി എത്തുന്നതിനു മുമ്പുള്ള തിരക്കേറിയ സ്ഥലവും ഇതാണ്. ഹോട്ടൽ, പഴം -പച്ചക്കറി, പലചരക്ക്, ടെലിഫോൺ ബൂത്ത്, കമ്പിളി വസ്ത്രങ്ങൾ, കാസറ്റുകട, വാഹനങ്ങളുടെ സ്പെയർപാർട്ട്സ്, ടയർ പഞ്ചറൊട്ടിക്കൽ തുടങ്ങി നാനാതരം വ്യാപാരസ്ഥാപനങ്ങൾ ഇവിടെയുണ്ട്. വിശാലമായ ഈ മലഞ്ചെരുവിൽ ആൾത്താമസവും കൃഷികളും ധാരാളമുണ്ട്. ഭണ്ഡാരിക്കു പരിചയമുള്ള ഒരു ബ്രാഹ്മണന്റെ കടയിൽക്കയറി ഞങ്ങൾ ചൂടുള്ള പൂരിയും, പച്ചക്കറികൾ ധാരാളം കൂട്ടിക്കലർത്തി വേവിച്ച, കറിയും കഴിച്ചു. ഉയർന്ന മലമടക്കുകളിലൂടെ ഈർപ്പമുള്ള അന്തരീക്ഷത്തിൽ തുടർച്ചയായി യാത്രചെയ്യുമ്പോൾ നല്ല വിശപ്പ് അനുഭവപ്പെടും. പക്ഷേ, യാതൊരു ഭക്ഷ

ണവും കഴിക്കാതെ 'ഓം' മാത്രം ഇടയ്ക്കിടെ ഉരുവിട്ടുകൊണ്ട് രണ്ടു സംന്യാസിമാരും നിശ്ചലരായി പിൻസീറ്റിൽ ചാരിക്കിടന്നത് എന്നെ തെല്ലൊന്നദ്ഭുതപ്പെടുത്തി എന്നു പറയാതെ വയ്യ. മൂത്രവിസർജനത്തിനുപോലും അവർ താഴെയിറങ്ങിയില്ല.

കാൽമുട്ടിലെ കഴപ്പ് ഒന്നകറ്റാൻവേണ്ടി ഞാൻ അങ്ങാടിയിൽക്കൂടി കുറച്ചുനടന്നു. മഴ ചാറുന്നുണ്ടായിരുന്നുവെങ്കിലും ആ നടത്തം പേശികളുടെ വലിവ് കുറയ്ക്കാൻ സഹായകമായി.

ഹെയർപിൻ വളവുകളും ഭീതിപ്പെടുത്തുന്ന, അതിദുർഘടമായ, അഗാധഗർത്തങ്ങളുടെ ഓരത്തുകൂടിയുള്ള 14 കി.മീറ്റർ യാത്രയും കഴിഞ്ഞ് വാഹനം മറ്റൊരഗാധമായ മലയിടുക്കിലേക്ക് പ്രവേശിച്ചപ്പോൾ ഡ്രൈവർ വാഹനം നിർത്തി. ലങ്കാ എന്ന ഈ സ്ഥലത്ത് ഭാഗീരഥീനദിയെ കുറുകെ കടക്കുവാൻ അത്ഭുതകരമായ ഒരു പാലം കെട്ടിയിട്ടുണ്ട്. ഏഷ്യയിലെ രണ്ടാമത്തെ ഉയരംകൂടിയ പാലമാണ് ഇത്. പാലത്തിനു മുകളിൽ നിന്നുനോക്കുമ്പോൾ നദി ഒഴുകുന്നത് അത്യഗാധമായ താഴ്ചയിൽക്കൂടിയാണ്. ലങ്കയിൽനിന്നു 3 കി.മീറ്റർ കൂടി മുന്നോട്ടു പോയപ്പോൾ ബഹ്റോഗാട്ടിയിൽ എത്തി. കുറച്ചു വർഷങ്ങൾക്കു മുമ്പുവരെ ബഹ്റോഗാട്ടിയിൽ എത്തിയാൽ വാഹനഗതാഗതം അവസാനിക്കുമായിരുന്നു. പിന്നെ ഗംഗോത്രിയിലേയ്ക്ക് നടന്നുവേണം പോകാൻ. ബഹ്റോഗാട്ടിയിൽ ജാഡ്ഗംഗാനദിയ്ക്കു കുറുകെ കെട്ടിയ പാലത്തിന്റെ അഗാധമായ താഴ്ചയിൽക്കൂടി കുതിച്ചുപായുന്ന നദി കുറച്ചകലെച്ചെല്ലുമ്പോൾ ഭാഗീരഥിയുമായി യോജിക്കുന്നു. ഈ ദൂരമത്രയും വാഹനം അരിച്ചരിച്ചെന്നപോലെയാണ് നീങ്ങിയത്. ഇവിടെ പട്ടാളത്തിന്റെ വലിയൊരു ആസ്ഥാനമുണ്ട്. ചൈന-ടിബറ്റ് അതിർത്തിയിലേയ്ക്ക് ഇവിടെനിന്നു വളരെക്കുറച്ചു ദൂരം മാത്രമേയുള്ളൂ.

ബഹ്റോഗാട്ടിയിൽനിന്നു ഗംഗോത്രിയിലേയ്ക്ക് 10 കി.മീറ്റർ ദൂരമേയുള്ളൂ. മനോഹരമായ ഈ ഭൂപ്രദേശം ഗംഗോത്രിയാത്രയുടെ എല്ലാ കാഠിന്യങ്ങളേയും അകറ്റുന്നു. ചെങ്കുത്തായ മലമടക്കുകൾക്കു അലങ്കാരം ചാർത്തുന്നതുപോലെ, റോഡിനിരുവശത്തും, പടുകൂറ്റൻ ദേവദാരുവൃക്ഷങ്ങൾ തണൽവിരിച്ചു നില്ക്കുന്ന കാഴ്ച അവിസ്മരണീയമാണ്. മലമടക്കുകൾക്കിടയിലൂടെയുള്ള ഈ വഴിയുടെ ഇരുഭാഗത്തും വെണ്ണക്കൽപോലെയുള്ള ഉരുളൻ പാറക്കൂട്ടങ്ങൾ വേണ്ടത്രയുണ്ട്. പാറക്കൂട്ടങ്ങൾക്കു മുകളിൽ കസ്തൂരിമാൻപറ്റങ്ങൾ ഭീതികലർന്ന മിഴികളോടെ നില്ക്കുന്ന കാഴ്ച രസാവഹമാണ്. മലഞ്ചെരിവുകൾ ഭാഗീരഥീതടത്തിൽ അവസാനിക്കുന്നു. അപാരമായ വീതിയിൽ, ജലത്തിനടിയിലെ വെള്ളാരംകല്ലുകൾ തെളിഞ്ഞു കാണത്തക്ക രീതിയിൽ, അലസയായി മന്ദമന്ദം ഒഴുകുന്ന ഭാഗീരഥിക്ക് അസ്തമയസൂര്യൻ ചാർത്തിക്കൊടുത്തത് പോക്കുവെയിലിന്റെ പൊൻനിറമാണ്. സമയക്കുറവുമൂലം കുറച്ചുസമയം മാത്രമേ റോഡിൽ ഇറങ്ങി നിന്ന് ആ അസുലഭസൗന്ദര്യം വീക്ഷിക്കാനായുള്ളു. പക്ഷേ, അത്രയും നേരംകൊണ്ട്, ഭാഗീരഥിയെ തഴുകിയെത്തിയ കുളിർക്കാറ്റിൽ അടങ്ങിയ ദേവദാരുവിന്റെ മാസ്മരഗന്ധം ശ്വസിച്ചപ്പോൾ ഞാൻ നില്ക്കുന്നത് ഗന്ധർവലോകത്തിലാണെന്നു തോന്നിപ്പോയി.

ചെങ്കുത്തായി നില്ക്കുന്ന ഒരു പർവതത്തെ വട്ടംചുറ്റിക്കയറി ഞങ്ങൾ ഗംഗോത്രിയിൽ എത്തിയപ്പോൾ സമയം 6 കഴിഞ്ഞിരുന്നു.

വളരെ ചെറിയൊരു സ്ഥലമാണ് ഈ ടെർമിനൽ സ്റ്റേഷൻ. പത്തിൽക്കൂടുതൽ വാഹനങ്ങൾ പാർക്കുചെയ്യുവാൻ അവിടെ ഇടമില്ല. സീസൺ സമയത്താണെങ്കിൽ തീർഥാടകരെ ഇറക്കിയശേഷം വാഹനങ്ങൾ താഴേക്കിറങ്ങി ബഹ്റോഗാട്ടിയിൽപോയി പാർക്കുചെയ്യണം. മലഞ്ചെരുവിന്റെ താഴെക്കൂടി ഭാഗീരഥി ഒഴുകുന്നു. സർക്കാർ വക ഗസ്റ്റ്ഹൗസ് നദിയുടെ അക്കരെയാണ്. ചെറിയൊരു കോൺക്രീറ്റ് പാലത്തിൽക്കൂടി അക്കരെ എത്താം. വാഹനഗതാഗതം അവസാനിക്കുന്നിടത്തുനിന്നുതന്നെ നീണ്ട, ഇടുങ്ങിയ, ഒരു വഴി കാണാം. വഴിയുടെ ഇരുവശത്തും നിറയെ കടകളാണ്. ഹോട്ടൽ, പലഹാരങ്ങൾ, സ്റ്റേഷനറി, പ്ലാസ്റ്റിക് പാത്രങ്ങൾ, ഫോട്ടോ, കമ്പിളിവസ്ത്രങ്ങൾ, മരുന്നുകൾ, കാസറ്റ് തുടങ്ങിയ കച്ചവടങ്ങൾ ഈ ഗല്ലിയിൽ ആകെ വ്യാപിച്ചുകിടക്കുന്നു. സാധാരണ ഭിക്ഷാടകരും സംന്യാസി ഭിക്ഷാടകരും വേണ്ടതിലധികമുണ്ട്. ഇടുങ്ങിയ ഈ വഴി ഗംഗോത്രി ക്ഷേത്രത്തിൽ അവസാനിക്കുന്നു. ക്ഷേത്രത്തിന്റെ മുൻഭാഗത്തുകൂടി ഭാഗീരഥി കുതിച്ചൊഴുകുന്നു. ക്ഷേത്രത്തിന്റെ മറുഭാഗത്തുകൂടി ഇറങ്ങി ഭാഗീരഥീനദീതടത്തിൽക്കൂടി കുറച്ചുദൂരം മുന്നോട്ടുപോയാൽ ഇടതുഭാഗത്തായി ചെങ്കുത്തായ മലയോരത്തുകെട്ടിയ പടവുകൾ കാണാം. ഈ പടവുകൾ കയറി മുകളിലെത്തിയാൽ ഗോമുഖിലേക്കുള്ള വഴിയായി.

ഗസ്റ്റ്ഹൗസിൽ എനിയ്ക്കുള്ള താമസം ഹൃഷീകേശിൽ നിന്നുതന്നെ ഉറപ്പാക്കിയിരുന്നതിനാൽ സംന്യാസിമാരോട് യാത്രപറഞ്ഞ് ഞാനും ഭണ്ഡാരിയുംകൂടി അങ്ങോട്ടുപോയി. ദുർഗ്രഹമായ മലമുകളിൽപ്പോലും ഉത്തരാഞ്ചൽ സർക്കാരിന്റെ ടൂറിസം വകുപ്പ് ഒരുക്കുന്ന നിലവാരമുള്ള താമസസ്ഥലവും ഭക്ഷണവും ജോലിക്കാരുടെ വിനയമാർന്ന പെരുമാറ്റവും തീർച്ചയായും കേരളടൂറിസം വകുപ്പ് മാതൃകയാക്കേണ്ടതാണെന്ന് എനിയ്ക്കു തോന്നി. കൈലാസ്-മാനസസരസ്സ് യാത്രയ്ക്കായി ദൽഹിയിൽ തങ്ങിയപ്പോൾ കേരളാഹൗസിൽ എനിക്കുണ്ടായ കയ്പേറിയ അനുഭവം മനസ്സിൽ എന്നും തങ്ങിനില്ക്കുന്ന ഒരു നൊമ്പരമായി മാറിയിരുന്നു.

ഗസ്റ്റ്ഹൗസിൽനിന്നു ഓരോ കപ്പ് ചായ കുടിച്ചശേഷം ഞങ്ങൾ കുറച്ചു സമയം സംസാരിച്ചിരുന്നു. മുമ്പുരണ്ടുതവണയും നടക്കാതെപോയ ഗോമുഖ്-തപോവൻ യാത്ര ഇക്കുറി നടത്താനാവുമോ എന്ന ആകാംക്ഷയിലായിരുന്നു ഞാൻ. അതിനുള്ള സാദ്ധ്യതകൾ ആരാഞ്ഞ് പിറ്റേന്നുകാലത്തു വരാമെന്നു പറഞ്ഞ് ഭണ്ഡാരി പോയപ്പോൾ ഞാൻ മുറിയിലേക്കു പോയി. ഭണ്ഡാരിയുടെ താമസം അദ്ദേഹത്തിന്റെ സുഹൃത്തായ ഒരു പൂജാരിയുടെ കൂടെയാണ്.

എട്ടുമണി കഴിഞ്ഞപ്പോൾ കനത്ത മഞ്ഞുവീഴ്ച തുടങ്ങി. ആകാശം മുട്ടിനില്ക്കുന്ന പർവതനിരകളാണ് ചുറ്റും. മലനിരകളിൽനിന്നുള്ള മഞ്ഞുവീഴ്ച ക്രമാതീതമായി വർധി ച്ചപ്പോൾ തണുത്തകാറ്റ് ചീറിയടിക്കുവാൻ

തുടങ്ങി. തുടർന്നു മഴയും തുടങ്ങി. കാലാവസ്ഥയുടെ ഈ മാറ്റം വളരെപ്പെട്ടെന്നായിരുന്നു. കമ്പിളിവസ്ത്രങ്ങൾ ധരിച്ച് , റസ്റ്റോറന്റിൽപ്പോയി ഒരു ഗ്ലാസ് ഹോർലിക്സും ഒരു ആപ്പിളും അത്താഴമായി കഴിച്ച് വേഗത്തിൽ തിരികെപ്പോന്നു.

വൃത്തിയുള്ള, ശുഭ്രമായ, കിടക്കവിരിയും തലയിണ ഉറകളും കിടക്കസ്സഞ്ചിയും സുഖകരമായൊരു നിദ്ര തരുമെന്നുറപ്പുണ്ടായിരുന്നതിനാൽ, പ്രാർഥിച്ചശേഷം, കിടക്കയിലേക്കു വീണു.

## II

പുലർച്ചെ അഞ്ചുമണിയ്ക്കു മുമ്പ് ഉണർന്നെഴുന്നേറ്റു. ഗസ്റ്റ്ഹൗസിന്റെ വരാന്തയിൽച്ചെന്നു നോക്കിയപ്പോൾ ഗംഗോത്രിപ്രദേശം മുഴുവനും മൂടൽമഞ്ഞിൽ പൊതിഞ്ഞുനില്ക്കുന്നു. മരവിച്ചുപോകുന്ന തണുപ്പാണ് അനുഭവപ്പെട്ടത്. മുകളിൽ, കവലയിൽ, മുനിഞ്ഞുകത്തുന്ന വൈദ്യുതിവിളക്കിനു താഴെ സംന്യാസിമാർ കൂട്ടംകൂടി നില്ക്കുന്നതുകണ്ടപ്പോൾ പാലത്തിന്മേൽക്കൂടി തപ്പിത്തടഞ്ഞു നടന്നു മുകളിലെത്തി. എന്റെ ഊഹം ശരിയായിരുന്നു. അവിടെ ഒരു ചെറിയ പെട്ടിക്കടയ്ക്ക് മുന്നിൽ കൂട്ടംകൂടിനിന്ന് സംന്യാസിമാരും ഒരു സംഘം പോർട്ടർമാരും ചൂടുള്ള ചായ കുടിക്കുകയായിരുന്നു. ഞാനും ഒരു ചായയ്ക്ക് ഓർഡർ കൊടുത്തു. മധ്യവയസ്ക്കനായ ഒരു ഗഢ്വാളിയായിരുന്നു പെട്ടിക്കടയുടെ ഉടമസ്ഥൻ.

റോഡിന്റെ സൈഡിൽ കെട്ടിയ അരഭിത്തിയിൽ ഇരുന്ന് സാവകാശം ചായ കുടിച്ചു. സംന്യാസിമാർ ഗംഗോത്രിക്ഷേത്രഭാഗത്തേക്ക് നീങ്ങി. കടക്കാരനോട് ഗോമുഖ് യാത്രയെപ്പറ്റി ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി എന്നെ തീർത്തും നിരാശപ്പെടുത്തി. ഏപ്രിൽമാസം അവസാന വാരത്തിൽ ഉണ്ടായ അപ്രതീക്ഷിതമായ കാലാവസ്ഥാവ്യതിയാനത്തിൽ ഗംഗോത്രി, കേദാർ, ബദരി ധാമങ്ങളിൽ കനത്ത മഞ്ഞുവീഴ്ചയും പേമാരിയും ഉണ്ടായിയെന്നും ഗോമുഖ് യാത്രാപഥം മുഴുവനും മഞ്ഞുകൊണ്ട് മൂടിയിരിക്കയാണെന്നും അദ്ദേഹം പറഞ്ഞു. ഗോമുഖിലേക്കുള്ള യാത്രാമാർഗം ഇതുവരെ തുറന്നിട്ടില്ലാത്തതിനാൽ ഏതാനും ദിവസംകൂടി കാത്തുനില്ക്കേണ്ടി വരുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. രണ്ടൊത്താൽ മൂന്ന്-അപ്പോൾ ഇത്തവണയും യാത്ര മുടങ്ങുമെന്നാണോ? വെറുതെ ഞാൻ മനസ്സിൽ പറഞ്ഞു- "ശ്രേയാംസി ബഹു വിഘ്നാനി" (ശുഭകാര്യങ്ങൾക്ക് ധാരാളം തടസ്സങ്ങൾ ഉണ്ടാകും).

ഞാൻ ക്ഷേത്രം ലക്ഷ്യമാക്കി മുന്നോട്ടു നടന്നു. ഇടുങ്ങിയ തെരുവ് ശൂന്യമാണ്. തെരുവുനായ്ക്കൾ കടകളുടെ ചെറിയ വരാന്തയിൽക്കിടന്നു സുഖനിദ്രകൊള്ളുന്നു. ഒന്നുരണ്ടു സ്ഥലത്ത് വരാന്തയിൽ ചുരുണ്ടുകിടന്നുറങ്ങുന്ന ഭിക്ഷാടകരായ സംന്യാസിമാരേയും കണ്ടു.

അഖണ്ഡഹോമം നടക്കുന്നതിനാൽ ക്ഷേത്രം പതിവിലും നേരത്തെ തുറന്നിട്ടുണ്ട്. ക്ഷേത്രമുറ്റത്ത് നിരവധി സംന്യാസിമാരുണ്ട്. വിശാലമായ

മുറ്റത്തുകെട്ടിയ പന്തലിലാണ് ഹോമം നടക്കുന്നത്. ക്ഷേത്രമുറ്റത്തിന്റെ നേരെ താഴെയായി, ഭാഗീരഥീനദിയോടു ചേർന്നു കെട്ടിപ്പൊക്കിയിട്ടുള്ള വിശാലമായ കടവിലേയ്ക്ക് ഞാൻ ഇറങ്ങിച്ചെന്നു. പടവിന്റെ മുകളിൽ നിന്ന് പാത്രംകൊണ്ടു നദീജലം കോരിയെടുത്തു തലയിൽക്കൂടി ഒഴിച്ചാണ് സംന്യാസിമാർ കുളിക്കുന്നത്. അങ്ങനെ കുളിച്ചാൽ പോരാ എന്നെനിക്കു തോന്നി.

വസ്ത്രം അഴിച്ചുവച്ച്, ഒരു തോർത്തുമാത്രമുടുത്ത്, പടവിന്റെ താഴേയ്ക്ക് അരിച്ചരിച്ചിറങ്ങി. ശക്തമായ ഒഴുക്കും മരവിപ്പിക്കുന്ന തണുപ്പുമുണ്ടായിരുന്നു ജലത്തിന്. കരിങ്കൽപ്പടവിൽ ബലമായിപ്പിടിച്ചുകൊണ്ട് അരക്കെട്ടുവരെ മാത്രം ജലത്തിൽ നിന്നപ്പോൾ പാദങ്ങളുടെ ചുവട്ടിൽനിന്നും മണ്ണ് അതിവേഗം നിഷ്ക്രമിക്കുന്നതായി അനുഭവപ്പെട്ടു. ഒറ്റ ശ്വാസത്തിൽ അഞ്ചുപ്രാവശ്യം മുങ്ങിനിവർന്ന് ക്ഷണത്തിൽ പടവിലേക്ക് ചാടിക്കയറി. പിന്നെ, തോർത്തി വെള്ളം കളഞ്ഞശേഷം കിഴക്കോട്ടുതിരിഞ്ഞുനിന്ന് കുറച്ചധികംനേരം ഗായത്രിമന്ത്രം ജപിച്ചു.

ദർശനത്തിനായി ക്ഷേത്രത്തിനകത്തേയ്ക്കു കയറുമ്പോൾ അവിടെ വച്ച് ഭണ്ഡാരിയെ കണ്ടു. അദ്ദേഹത്തിന്റെ ശുപാർശപ്രകാരം പൂജാരി എനിക്കു തീർഥവും പ്രസാദവും തന്ന് അനുഗ്രഹിച്ചു. എന്റെ കൈലാസയാത്രയെപ്പറ്റി ഒരു സൂചന ഭണ്ഡാരി പൂജാരിക്കു നല്കി. അതുപക്ഷേ, ഉദ്ദേശിച്ചതിലധികം ഗുണംചെയ്തു. വിഗ്രഹത്തിനുനേരെ മുന്നിൽനിന്നു ഇഷ്ടമുള്ളത്ര സമയം തൊഴുവാനും, അതുകഴിഞ്ഞ് ദേവസ്വം ആപ്പീസിൽ വരാനും പൂജാരി എന്നോടു പറഞ്ഞു. ഹോമകുണ്ഡത്തിന്നരികെ ചെന്നിരിയ്ക്കാനും അദ്ദേഹം എന്നെ അനുവദിച്ചു. പൂജാരിമാരും സംന്യാസിമാരും മാത്രം വട്ടംകൂടിയിരുന്ന് കർമങ്ങൾ ചെയ്യുന്ന ഹോമകുണ്ഡത്തിന്നരികെ ഞാൻ കുറച്ചുനേരം ഇരുന്നു പ്രാർഥിച്ചു. പിന്നെ, ദേവസ്വം ആപ്പീസിലേക്കു പോയി.

ഹോമത്തിന്റെ ഒരു ഘട്ടം ഏഴുമണിയായപ്പോൾ അവസാനിച്ചു. ദേവസ്വം ആപ്പീസിന്റെ വരാന്തയിലും താഴെയും കൂട്ടംകൂടിനിന്ന് സംന്യാസിമാർ എന്നെ ചോദ്യങ്ങൾകൊണ്ട് വീർപ്പുമുട്ടിച്ചു. കൈലാസയാത്ര നടത്തിയവരാരും അക്കൂട്ടത്തിൽ ഇല്ലായിരുന്നു. കൈലാസത്തിന്റെ നിറംമാറ്റം വിസ്തരിക്കുമ്പോൾ അവർ ഒന്നടക്കം 'ഓം കൈലാസ്പതി കി ജയ്' വിളികൾ മുഴക്കി. മംഗ്തിയിൽനിന്നു ലിപുലേഖ് ചുരംവരേയും തുടർന്ന് മാനസസരസ്സിന്റെയും കൈലാസത്തിന്റെയും പരിക്രമവും നടന്നുകൊണ്ടു നിർവഹിച്ച എന്നെ അവർ അത്യദ്ഭുതത്തോടെ നോക്കിക്കാണുകയും എന്റെ കൈപിടിച്ച് അവരുടെ ശിരസ്സിൽ തൊടുവിക്കുകയും ചെയ്തു. സംന്യാസിമാർക്കു കാലിൽ തൊട്ടുവന്ദിക്കാൻ പാടില്ലെന്നും അതുകൊണ്ടാണ് കൈപിടിച്ച് തലയിൽ വയ്ക്കുന്നതെന്നും അവർ പറഞ്ഞു. ഹോമത്തിന്റെ നിവേദ്യങ്ങൾ അവരോടൊപ്പം ഞാനും കഴിച്ചു.

മനസ്സിനു വളരെ സ്വസ്ഥത തോന്നി. ഒരു വലിയ കാര്യം നടത്തി എന്നുള്ള അഹങ്കാരം എന്റെ മനസ്സിൽ ലവലേശം ഇല്ലായിരുന്നു. കൈലാ

സയാത്ര നടന്നുകൊണ്ട് പൂർത്തിയാക്കിയതിനു ശേഷം എവിടെച്ചെന്നാലും ലഭിക്കുന്ന ഊഷ്മളസ്വീകരണം എന്നെ കൂടുതൽ വിനീതനാക്കുന്നു എന്ന താണ് സത്യം. എങ്ങനെയുള്ളവനാകണം ഈശ്വരനെ പ്രാപിക്കേണ്ടത് എന്ന ഭഗവദ്ഗീതയിലെ സന്ദേശം ഞാൻ സദാ ഉരുവിടാറുണ്ട്-

* "അദ്വേഷ്ടാ സർവഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമമോ നിരഹംകാരഃ സമദുഃഖസുഖഃ ക്ഷമീ" (12-13)

** "സമഃ ശത്രൗ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സങ്ഗവിവർജിതഃ" (12-18)

ഉച്ചകഴിഞ്ഞപ്പോൾ ഭണ്ഡാരി മുറിയിൽ വന്നു. ഗോമുഖ് യാത്രാപഥം പിറ്റേന്നു കാലത്തു തുറക്കുമെന്നും യാത്രാസഹായിയായ ഷെർപ്പ പുറത്തു നില്ക്കുന്നുണ്ടെന്നും അദ്ദേഹം അറിയിച്ചു. ഞാൻ ഷേർപ്പയുമായി ഹ്രസ്വമായ കൂടിക്കാഴ്ച നടത്തി. 35 വയസ്സോളം പ്രായ മുള്ള സേർബഹാദൂർ മെലിഞ്ഞ, ഉയരം കുറഞ്ഞ, നല്ല ആരോഗ്യമുള്ള മനുഷ്യനാണ്. നേപ്പാളിലെ ദയ്ലേഖ് നിവാസികളാണ് ഹിമാലയധാമ ങ്ങളിലെ ഭൂരിഭാഗം കൂലിക്കാരും ഗൈഡുകളും. സീസൺസമയത്ത് ഇവർ കൂട്ടത്തോടെവന്ന് ഓരോ ധാമങ്ങളിലും താവളമുറപ്പിക്കുന്നു. ഗഢ്വാളിക ളുടെ കോവർക്കഴുതകളെ വാടകക്കെടുത്ത് തീർഥാടകരുടെ കൂടെ പോകു ന്നതും ഇവരാണ്. സീസൺ കഴിയുന്നതോടെ നല്ലൊരു തുക സമ്പാദ്യ മുണ്ടാക്കി ഇവർ നേപ്പാളിലേയ്ക്ക് മടങ്ങിപ്പോകുന്നു. യജമാനസ്നേഹവും, ആത്മാർഥതയും, സത്യസന്ധതയും ഈ ഷേർപ്പകളുടെ പ്രത്യേകത യാണ്.

ഒരു ദിവസത്തേയ്ക്ക് 120 രൂപയും ഭക്ഷണച്ചെലവും എന്ന തോതിൽ ഭണ്ഡാരി നിരക്ക് ഉറപ്പിച്ചു. രണ്ടുമണി കഴിഞ്ഞാൽ ഭണ്ഡാരി ഉത്തരകാ ശിയിലേയ്ക്ക് മടങ്ങിപ്പോവുകയാണ്. ഞങ്ങൾ ഒന്നിച്ച് ക്ഷേത്രത്തിൽപ്പോയി ദേവസ്വംവക ഭക്ഷണം കഴിച്ചു. ഉത്തരകാശിയിൽവച്ച് മടക്കത്തിൽ വീണ്ടും കാണാമെന്നു പറഞ്ഞ്, പരസ്പരം യാത്രാമംഗളങ്ങൾ നേർന്ന്, ഞങ്ങൾ പിരിഞ്ഞു.

ചെറുതായൊന്നു വിശ്രമിച്ച ശേഷം, നാലുമണിയോടെ, ക്ഷേത്രത്തിനു മുൻവശത്തുള്ള ഭാഗീരഥീനദിയുടെ വിശാലമായ കടവിൽ ഒരൊഴിഞ്ഞ ഭാഗത്ത് ഞാൻ ഇരിപ്പുറപ്പിച്ചു. തീർഥാടകരാരും ഈ ഭാഗത്തേക്ക് വരാ റില്ല. ഒഴുക്ക് അതിശക്തമായ ഈ ഭാഗത്ത് പടവിനു തൊട്ടുതാഴെയെന്നോ ണമാണ് നദിയുടെ ഒഴുക്ക്. അപാരമായ വീതി ഇല്ലാത്തതിനാൽ നദി യുടെ മറുഭാഗം വ്യക്തമായിക്കാണാം. ഇടത്തരം പൈൻ മരങ്ങളും ചെറിയ

---

*സകലജീവജാലങ്ങൾക്കും ദോഷം ചെയ്യാത്തവനായും, മിത്രഭാവത്തോടു കൂടിയവ നായും, കൃപാലുവായും, മമതാബുദ്ധിയില്ലാത്തവനായും, അഹംകാരമില്ലാത്തവനാ യും, സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനായും, ക്ഷമയുള്ളവനായും-

**ശത്രുവിലും സ്നേഹിതനിലും, അപ്രകാരംതന്നെ മാനാപമാനങ്ങളിലും, ശീതോഷ്ണ സുഖദുഃഖങ്ങളിലും സമമായിരിക്കുന്നവനും-

(ഏവനോ അവൻ എനിയ്ക്കു പ്രിയപ്പെട്ടവനാകുന്നു.)

കുറ്റിക്കാടുകളും ഉൾപ്പെടുന്ന ഈ പർവതഭാഗങ്ങളിൽനിന്നു ചെറുതും വലുതുമായ പ്രവാഹങ്ങൾ നദിയിലേയ്ക്കൊഴുകിയെത്തുന്നുണ്ട്. ഈ ഭാഗത്തുള്ള മണ്ണിന് നനഞ്ഞ സിമന്റിന്റെ നിറമാണ്. കനത്ത തോതിൽ മലയിടിച്ചിലും ഈ ഭാഗങ്ങളിൽ നടക്കുന്നുണ്ട്. ഈ പർവതഭാഗങ്ങൾക്കു തൊട്ടുമുകളിൽ മഞ്ഞുമൂടിക്കിടക്കുന്ന പർവതനിരകളാണ്.

ഗോമുഖിൽനിന്നും അതിനുമുകളിൽക്കിടക്കുന്ന ശ്ലേഷിയറുകളിൽനിന്നും ഒഴുകിയെത്തുന്നതാണ് ഭാഗീരഥിയിലെ ഭൂരിഭാഗം ജലവും. തെളിഞ്ഞ, സ്ഫടികതുല്യമായ നദീജലത്തിന്റെ ഒഴുക്ക് എത്ര കണ്ടാലാണ് മതിവരുക? പാറക്കെട്ടുകളിൽ തട്ടി ചിന്നിച്ചിതറി, കളകളാരവം ഉയർത്തി ഭാഗീരഥി ഒഴുക്കു തുടങ്ങിയിട്ട് എത്ര ആയിരം വർഷങ്ങൾ കഴിഞ്ഞിരിക്കും? ശ്രേഷ്ഠമായ ഒരു ഭൂവിഭാഗത്തിലെ കോടിക്കണക്കിനു ജനങ്ങൾക്ക് ഗംഗയും യമുനയും കോരിച്ചൊരിഞ്ഞുതന്നത് എത്രയെത്ര യാഥാർഥ്യങ്ങളും സങ്കല്പങ്ങളുമാണ്! നദികളായി വന്നു ഭവിക്കുന്നതിനുമുമ്പ് ഇവർക്ക് സ്വർഗലോകത്ത് അതിസുന്ദരമായ ഭൗതികരൂപങ്ങളുണ്ടായിരുന്നു. ആ ഓർമകൾ നിലനിർത്താൻ വേണ്ടിയും മനുഷ്യോപകാരത്തിനായും അവർ ഇന്നും നദികളായി ഒഴുകിക്കൊണ്ടിരിക്കുന്നു. ത്രിയുഗിനാരായണക്ഷേത്രത്തിൽവച്ച് ശിവനും പാർവതിയും വിവാഹിതരായപ്പോൾ ത്രിഭുവനങ്ങളിൽനിന്നുള്ള സമസ്ത വിശിഷ്ടവ്യക്തിത്വങ്ങളും അവിടെ സന്നിഹിതരായി. തുടർന്ന്, കൈലാസത്തിൽവച്ച് വിവാഹാഘോഷങ്ങളും നടന്നു. എന്തൊരു ഉത്സവച്ഛായയായിരുന്നു അവിടെ! ഗംഗയും യമുനയും നദീരൂപം മാറ്റി അരയന്നങ്ങൾ തത്തിക്കളിക്കുന്നുണ്ടെന്നു തോന്നുംവണ്ണം വെൺചാമരം വീശിക്കൊണ്ടാണ് ശിവപാർവതിമാരെ സേവിച്ചത് എന്നു കാളിദാസൻ കുമാരസംഭവത്തിൽ വർണിക്കുന്നു-

"മൂർത്തേ ച ഗങ്ഗായമുനേ തദാനീം
സചാമരേ ദേവമസേവിഷാതാം
സമുദ്രഗാരൂപവിപര്യയേ / പി
സഹംസപാതേ ഇവ ലക്ഷ്യമാണേ" (കുമാരസംഭവം-7-42)

ഭാവനകളിൽ മുഴുകി ഏറേനേരം നദീതീരത്തിരുന്ന ഞാൻ ക്ഷേത്രത്തിൽനിന്നു ദീപാരാധനയുടെ കൂട്ടമണി മുഴങ്ങിയപ്പോൾ തിരികെപ്പോന്നു. ആരതി തൊഴുതു പുറത്തുവന്നപ്പോൾ ഭേർബഹാദൂർ ക്ഷേത്രപരിസരത്തു ചുറ്റിപ്പറ്റി നില്ക്കുന്നതുകണ്ടു. എന്റെ പിന്നാലെ ഭവ്യതയോടെ പറ്റിക്കൂടിയ അദ്ദേഹത്തിനു ഞാൻ രാത്രിഭക്ഷണത്തിനായി 25 രൂപ കൊടുത്തു. പുലർച്ചെ നാലുമണിക്ക് എഴുന്നേറ്റാൽ സൂര്യകുണ്ഡിലെ അപൂർവസൂര്യതേജസ്സ് കാണാമെന്നും അതിനായി ആ സമയത്ത് താൻ വന്നു വിളിക്കാമെന്നും ഭേർബഹാദൂർ വിനയത്തോടെ അറിയിച്ചു. ഞാൻ അതേക്കുറിച്ച് വിശദമായ ഒരന്വേഷണം നടത്തി.

ഭഗീരഥന്റെ ഉഗ്രതപസ്സിന്റെ ഫലമായി ഗംഗ ഭൂമിയിലേയ്ക്കൊഴുകാം എന്നു സമ്മതിച്ചു. പക്ഷേ തന്റെ ഭാരം ഭൂമിയ്ക്കു താങ്ങാനാവില്ല. അപ്പോഴെന്തു ചെയ്യും? ഭഗീരഥൻ ശിവനെ തപസ്സുചെയ്ത് പ്രീതിപ്പെടുത്തി.

ഗംഗയെ തന്റെ ശിരസ്സിൽ, ജടയിൽ, വഹിയ്ക്കാമെന്ന് ഭഗവാൻ സമ്മതിച്ചു. പിന്നീട് ശിവൻ തന്റെ ജടയിൽനിന്നു ഗംഗയെ ഭൂമിയിലേയ്ക്കൊഴുക്കി. ആ സ്ഥലമാണ് ഗംഗോത്രിയിലെ സൂര്യകുണ്ഡ്.

ഗസ്റ്റ് ഹൗസിന്റെ തൊട്ടടുത്താണ് സൂര്യകുണ്ഡ്. പുലർച്ചെ 4 മണിയ്ക്കുതന്നെ എഴുന്നേറ്റ് ആ ദർശനം അനുഭവിയ്ക്കണമെന്നു നിശ്ചയിച്ച് ഒരു ബ്രാഹ്മണന്റെ കടയിൽക്കയറി രോട്ടിയും സബ്ജിയും കഴിച്ചു.

നേരിയതോതിൽ മഴയും ഒപ്പംതന്നെ കാറ്റും തുടങ്ങിയപ്പോൾ തണുപ്പ് വല്ലാതെ വർധിച്ചു. അടുത്ത ദിവസം ശുഭമാകണേ എന്നു പ്രാർഥിച്ച് ഉറങ്ങാൻ കിടന്നു.

## III

ബ്രാഹ്മമുഹൂർത്തത്തിനു മുമ്പാണ് (സൂര്യൻ ഉദിയ്ക്കുന്ന സമയത്തിൽനിന്നു 48 മിനിറ്റ് കിഴിച്ചാൽ ബ്രാഹ്മമുഹൂർത്തമായി) സൂര്യകുണ്ഡിലെ അപൂർവരശ്മികൾ കാണാൻ കഴിയുക എന്നു ഗസ്റ്റ്ഹൗസ് ജീവനക്കാരിൽനിന്നു മനസ്സിലാക്കിയിരുന്നു. അതുകൊണ്ടു നാലുമണി കഴിഞ്ഞപ്പോൾ ഞാൻ എഴുന്നേറ്റു തയ്യാറായി. ഗസ്റ്റ്ഹൗസിന്റെ തെക്കുകിഴക്കേ മൂലയിലായി, ഏകദേശം നൂറ്റമ്പത് അടി നടന്നാൽ, കമ്പിയഴിയിട്ടു സജ്ജീകരിച്ച ഒരു പ്രത്യേകസ്ഥലത്തുനിന്നാൽ ഈ അപൂർവദൃശ്യം കാണാം. ഗംഗോത്രി ക്ഷേത്രത്തിനു മുൻവശത്തുകൂടി ഒഴുകുന്ന ഭാഗീരഥി കുറച്ചുദൂരംകൂടി മുമ്പോട്ടൊഴുകിക്കഴിഞ്ഞാൽ വലത്തോട്ടു തിരിയുന്നു. രണ്ടു പർവതങ്ങളെ ഇടമുറിഞ്ഞുകടക്കുന്ന നദി ക്ഷേത്രത്തിലേയ്ക്കുള്ള ഇടുങ്ങിയ വഴിയുടെ അപ്പുറത്തുകൂടി ഒഴുകി ഗസ്റ്റ്ഹൗസ്സമു



ഗംഗോത്രിയിലെ ക്ഷേത്രം



സൂര്യകുണ്ഡ്-ഗംഗോത്രി

ച്ചയത്തിന്റെ മൂലയിൽനിന്നു കുത്തനെ താഴ്വരയിലേയ്ക്ക് പതിയ്ക്കുന്നു. മുകളിൽ ഒഴുകിയെത്തുന്ന നദി അവിടെ രൂപപ്പെട്ടുകിടക്കുന്ന ഗർത്തങ്ങളിലേയ്ക്ക് അപ്രത്യക്ഷയായശേഷം, താഴെയുള്ള അഗാധമായ ഗുഹകളിൽക്കൂടി പുറത്തേയ്ക്ക് അതിശക്തിയോടെ കുതിക്കുന്നു. ഈ ഗുഹാമുഖത്താണ് സൂര്യോദയത്തിനുമുമ്പ് തങ്കവർണത്തിലുള്ള രശ്മികൾ തെളിഞ്ഞുകാണുക.

ഞാൻ എത്തിയപ്പോൾ കനത്ത കമ്പിളികൊണ്ടു ആസകലം മൂടിപ്പുതച്ച കുറച്ചുപേർ അവിടെ നില്പുണ്ടായിരുന്നു; കുറച്ചപ്പുറത്തേയ്ക്കു മാറി ഒരു സംഘം സംന്യാസിമാരും. മൂടൽമഞ്ഞും തണുപ്പും ശക്തമായിരുന്നു. തൊട്ടുപിന്നിലായി കാല്പ്പെരുമാറ്റം കേട്ടപ്പോൾ തിരിഞ്ഞുനോക്കി. കമ്പിളികൊണ്ടു മൂടിപ്പുതച്ച് നില്ക്കുന്ന സേർബഹാദൂറിനെ തിരിച്ചറിയാൻ കുറച്ചുസമയമെടുത്തു. മുറി പൂട്ടിക്കിടക്കുന്നതു കണ്ടപ്പോൾ നേരെ ഇങ്ങോട്ടു പോരുകയാണുണ്ടായതെന്ന് അദ്ദേഹം ഭവ്യതയോടെ പറഞ്ഞു. ആ മനുഷ്യന്റെ ആത്മാർഥതയിൽ എനിക്ക് സന്തോഷം തോന്നി.

നിലാവുണ്ടായിരുന്നതിനാൽ ചുറ്റുപാടുകൾ ദൃശ്യമാണ്. ഞങ്ങൾ നില്ക്കുന്നത് സൂര്യകുണ്ഡിന്റെ ഇങ്ങേകരയിലാണ്. താഴെ അത്യഗാധമായ താഴ്ചയായതിനാൽ കമ്പിയഴികൾ ഇട്ട് ഭദ്രമാക്കിയിട്ടുണ്ട്. മുകൾഭാഗത്തുകൂടി കുതിച്ചൊഴുകിവരുന്ന ഭാഗീരഥി പെട്ടെന്ന് അപ്രത്യക്ഷയാകുന്നതുപോലെ തോന്നും. വീണ്ടും പ്രത്യക്ഷപ്പെടുന്നത് താഴെയുള്ള ഒരു

ഗുഹാമുഖത്തുനിന്നാണ്. ഒഴുക്കിന്റെ ആരവം അതിശക്തമാണ്. എല്ലാവരും ആ ഭാഗത്തേക്ക് നിർന്നിമേഷരായി നോക്കിനിന്നു. വെള്ളച്ചാട്ടത്തിന്റെ അതീവവെൺമ മാത്രമേ എങ്ങും കാണാനുള്ളൂ.

നാലേമുക്കാൽമണി കഴിഞ്ഞപ്പോൾ ഗുഹാമുഖത്തിനു സമാന്തരമായി ഒരു രശ്മി തെളിഞ്ഞുതുടങ്ങി. നോക്കുംതോറും അതു കൂടുതൽ തെളിഞ്ഞുവരുന്നുണ്ടായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ സപ്തവർണങ്ങൾ പൂണ്ട ഒരു ഷെയ്ഡ് (Shade) പോലെ അത് രൂപപ്പെട്ടു! അന്നത്തെ സൂര്യോദയം 6.05-നാണ്. സൂര്യൻ ഉദിച്ചുയരാതെ ഈ കിരണങ്ങൾ എവിടെനിന്നു വന്നു? ഉത്തരം കിട്ടാത്ത ഇത്തരം നിരവധി ചോദ്യങ്ങൾ ഇന്നും ഹിമാലയപ്രപഞ്ചത്തിൽ ഒരു അദ്ഭുതമായി അവശേഷിക്കുന്നു.

15 മിനിറ്റ് കഴിഞ്ഞപ്പോൾ ആ പ്രകാശം അപ്രത്യക്ഷമായി.

6 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഗോമുഖ് യാത്രയ്ക്കു തുടക്കമിട്ടു. ഗംഗോത്രി ക്ഷേത്രത്തിൽ തൊഴുത്, അർച്ചന നടത്തി, കാണിയ്ക്കയിട്ട് ഞാനും സേർബഹാദൂറും ഭാഗീരഥീതടത്തിൽക്കൂടി നടന്ന് ഇടത്തോട്ടുതിരിഞ്ഞു.

കുത്തനെയുള്ള ഒരു വൻകയറ്റം കയറി വേണം മുകളിലെത്താൻ. ഉണ്ടക്കല്ലുകൾകൊണ്ടു പടുത്ത പടവുകളിലേയ്ക്കുള്ള ഈ കയറ്റം തികച്ചും ക്ലേശകരമാണ്. മുകളിൽനിന്നുള്ള പാഷാണവൃഷ്ടിമൂലം പടവുകൾ പലസ്ഥലത്തും തകർന്നുകിടക്കുകയാണ്.

കയറ്റം കയറി എത്തിച്ചേർന്നത് പരുക്കൻ മൺറോഡിലാണ്. ഗോമുഖിലേയ്ക്കുള്ള യാതന നിറഞ്ഞ യാത്രയ്ക്ക് ഇവിടെനിന്നു തുടക്കംകുറിയ്ക്കുന്നു. ആറടിയോളം വീതിയുള്ള ഈ വഴി ഭാഗീരഥിയോടുചേർന്നു കിടക്കുന്നു. ഇടതുവശത്തുള്ള മലഞ്ചെരുവുകളിലും വഴിക്കുതാഴെ ഭാഗീരഥിയോടുചേർന്നുള്ള അഗാധമായതാഴ്വരകളിലും ദേവദാരു, പൈൻ എന്നീ വൃക്ഷങ്ങൾ ധാരാളമുണ്ട്. ഗംഗോത്രിയിൽനിന്നു ഗോമുഖിലേക്ക് 19 കി.മീ. ദൂരമുണ്ട്. യമുനോത്രി യാത്രയിലേതുപോലെ കുത്തനെയുള്ള ഹെയർപിൻ കയറ്റങ്ങൾ ഇല്ലെങ്കിലും ഗോമുഖ് യാത്രാപഥം മറ്റൊരു തരത്തിൽ ദുർഘടങ്ങൾ നിറഞ്ഞതാണ്. കോവർക്കഴുതകളുടെ സേവനം ഇവിടേയും ലഭ്യമാണ്. ഒരു ദിവസംകൊണ്ട് ഗോമുഖിൽപ്പോയി തിരിച്ച് ഗംഗോത്രിയിൽ എത്താൻ വിഷമമാണ്. അതുകൊണ്ട് ഒരു രാത്രി ഏതെങ്കിലും ഇടത്താവളത്തിൽ കഴിച്ചുകൂട്ടണം.

ഗോമുഖ് യാത്രാപഥം തുറന്ന ദിവസമായതിനാൽ തീർഥാടകർ നന്നെ കുറവായിരുന്നു. ഒരു മണിക്കൂർകൊണ്ട് ഞങ്ങൾ 2 കി.മീ. നടന്ന് ഖൻഖൂബ് എന്ന സ്ഥലത്തെത്തി. ഇവിടെ ഒരു ഫോറസ്റ്റ് ചെക്ക് പോസ്റ്റുണ്ട്. വിദേശികൾക്ക് അനുമതിപത്രങ്ങൾ ഹാജരാക്കി വേണം ഇവിടെനിന്നു മുന്നോട്ടു പോകുവാൻ. ഇന്ത്യക്കാർ പേരും മേൽവിലാസവും റജിസ്റ്ററിൽ എഴുതി ഒപ്പിട്ടാൽമതി. ക്യാമറ, പ്ലാസ്റ്റിക് വസ്തുക്കൾ എന്നിവയ്ക്കു നിരോധനമേർപ്പെടുത്തിയിട്ടുണ്ട്. ഞാനൊരു സഞ്ചാരസാഹി

ത്യകാരനാണെന്നതിന്റെ തെളിവുകൾ ഹാജരാക്കിയപ്പോൾ ബൽവീർസിങ്ങ് പായൽ എന്ന ഉദ്യോഗസ്ഥൻ ഓഫീസിൽ ഇരിക്കാൻ എന്നെ സദയം അനുവദിക്കുകയും അന്വേഷണങ്ങൾക്ക് തൃപ്തികരമായ ഉത്തരങ്ങൾ നല്കുകയും ചെയ്തു.

ഗംഗോത്രി നാഷണൽപാർക്ക് ഖൻഖൂബിൽനിന്ന് ആരംഭിക്കുന്നു. ഗോമുഖ്വരെ നീണ്ടുകിടക്കുന്ന ഈ വിശാലമായ വന്യമൃഗസംരക്ഷണ കേന്ദ്രത്തിന് പരിസ്ഥിതിസംരക്ഷണത്തിന്റെ ചുമതലകൂടിയുണ്ട്. ഉത്തര കാശി ഡി.എഫ്.ഒ. യുടെ കീഴിലുള്ള ഈ വനപ്രദേശത്ത് കഴിഞ്ഞ കുറച്ചുവർഷങ്ങളായി നിരവധി പരിസ്ഥിതി പ്രോജക്റ്റുകൾ നടപ്പിലാക്കി വരുന്നുണ്ട്. ഈ പ്രദേശത്തുള്ള അമൂല്യവൃക്ഷങ്ങളുടെ സംരക്ഷണമാണ് അതിലൊന്ന്. സ്പ്രൂസ് (ബോട്ടാണിക്കൽ പേര് - PICEA SMITBIANA), സിൽവർ ഫിർ (ABIES PINDROW), ബ്ളൂ പൈൻ (PINUS WALLICHIANA), ദേവദാരു (CEDRUS DEODARA - HIMALAYAN CEDAR) എന്നീ വൃക്ഷങ്ങൾ സംരക്ഷിക്കുന്നതിനും പുതിയ തൈകൾ ഉണ്ടാക്കി അവയെ വച്ചുപിടിപ്പിയ്ക്കുന്നതിനും ചീഡ്വാസ എന്ന സ്ഥലത്ത് ഒരു നഴ്സറി തുടങ്ങിയിട്ടുണ്ട്. കഴിഞ്ഞ 3 വർഷത്തിനുള്ളിൽ 1200 വൃക്ഷത്തൈകൾ ചീഡ്വാസ നഴ്സറിയുടെ മേൽനോട്ടത്തിൽ ഗോമുഖ് യാത്രാപഥത്തിന്റെ ചുറ്റുപാടുകളിൽ വച്ചുപിടിപ്പിച്ചിട്ടുമുണ്ട്. മഞ്ഞുകാലത്ത് ചെടികൾ നശിച്ചുപോകാതിരിക്കാൻ കമ്പിവലക്കൂടുകൾക്കുള്ളിൽ, ആദ്യത്തെ രണ്ടുവർഷം, ചെടികളെ ഒളിപ്പിച്ചുനിർത്തുന്നു.

ആർഷഭാരതസംസ്കാരത്തിന്റെ വിലമതിയ്ക്കാനാവാത്ത സംഭാവനകളാണല്ലോ വേദങ്ങളും ഉപനിഷത്തുകളും. ലോകത്തിലെ ഏറ്റവും പഴക്കമേറിയ സാഹിത്യസൃഷ്ടികളാണ് ഇവ. തുടർന്ന് 18 പുരാണങ്ങളും രാമായണം, മഹാഭാരതം തുടങ്ങിയ ഇതിഹാസകൃതികളും രൂപംകൊണ്ടു. ഈ സാഹിത്യസൃഷ്ടികളെല്ലാം അക്കാലത്ത് എഴുതപ്പെട്ടത് ഭൂർജ് വൃക്ഷത്തിന്റെ തൊലിയിലാണ്. ബോജ്പത്ര എന്നും വിളിക്കുന്ന ഈ മരത്തിന്റെ തൊലി അടർത്തിയെടുത്ത് ആവശ്യമുള്ളത്ര വലുപ്പത്തിൽ മുറിച്ചു കഷണങ്ങളാക്കിയാണ് അക്കാലത്ത് എഴുതുവാൻ ഉപയോഗിച്ചിരുന്നത്. ഈ വൃക്ഷങ്ങൾ ഗംഗോത്രിധാമത്തിലും ബദരിധാമത്തിലും ഇന്നും ധാരാളമായി കാണാനുണ്ട്. വൃക്ഷത്തിന്റെ വണ്ണം കൂടുന്നതനുസരിച്ച് തൊലിയുടെ വ്യാസവും കൂടുന്നു. എഴുത്താണികൊണ്ടോ കൂർത്തമുനയുള്ള ഒരു ഉപകരണം കൊണ്ടോ ഈ വൃക്ഷത്തിന്റെ തൊലിയിൽ എഴുതിയാൽ അത് കാലാകാലത്തോളം മായാതെ കിടക്കുന്നു. ഇതിന്റെ തൊലി ചതച്ച് തല്ലിപ്പരത്തി വസ്ത്രങ്ങളുണ്ടാക്കിയും, പുരാതനകാലത്ത്, ഉപയോഗിച്ചിരുന്നു. ഈ വൃക്ഷത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് മനസ്സിലാക്കിയ അമേരിക്കൻ സംന്യാസിമാർ, റോട്ടറി ഇന്റർനാഷണൽ യു.എസ്.എ. എന്ന സംഘടനയുടെ ധനസഹായത്തോടെ ഗോമുഖ് പരിസരപ്രദേശത്ത് ബോജ്പത്ര കൺസർവേഷൻ പ്രോഗ്രാം എന്നൊരു പദ്ധതിക്ക് രൂപംകൊടുത്തു. ഗംഗോത്രി നാഷണൽ പാർക്കിനാണ് ഈ പദ്ധതിയുടേയും

മേൽനോട്ടാധികാരം. 2001-2002 വർഷങ്ങളിൽ, രണ്ടു ഘട്ടങ്ങളിലായി, മൊത്തം 1500 ഭൂർജ് വൃക്ഷത്തൈകൾ ഗോമുഖ് പരിസരപ്രദേശങ്ങളിലായി നട്ടുപിടിപ്പിച്ചു കഴിഞ്ഞു. തുടർച്ചയായ മലയിടിച്ചിലും, നദികളുടെ പ്രവചനാതീതമായ കുത്തൊഴുക്കും, ശക്തമായ കാറ്റും മൂലം ഗണ്യമായ വിധത്തിൽ ഭൂർജ് വൃക്ഷങ്ങൾക്ക് നാശം സംഭവിച്ചുകൊണ്ടിരുന്നത് ഭാരതസർക്കാർ നിസ്സംഗതയോടെ വീക്ഷിക്കുകമാത്രമാണ് ചെയ്തത്. ഭാരതത്തിന്റെ മഹത്ത്വം മനസ്സിലാക്കിയ അമേരിക്കക്കാർ വേണ്ടിവന്നു ഭൂർജ് വൃക്ഷത്തെ സംരക്ഷിക്കാൻ. 2005 ആവുമ്പോഴേക്കും മൊത്തം 5000 ഭൂർജ് വൃക്ഷത്തൈകൾ വച്ചുപിടിപ്പിയ്ക്കാനാണ് ഈ സംഘടനയുടെ ഉദ്ദേശ്യം.

ഗംഗോത്രി നാഷണൽ പാർക്കിൽ വന്യമൃഗങ്ങൾ രണ്ടോ മൂന്നോ ഇനങ്ങളേയുള്ളൂ. വെള്ളക്കരടി, വെള്ള-ബ്രൗൺ നിറത്തിലുള്ള കാട്ടാട്, സ്നോ ലെപ്പേഡ് (ചെറിയ പുള്ളിപ്പുലി) തുടങ്ങിയവ ധാരാളമുണ്ട്. പക്ഷിവർഗങ്ങൾ ഈ ഭാഗങ്ങളിൽ സ്വതവേ കുറവാണ്.

ബൽവീർസിങ്ങ്പായലിനോടും അദ്ദേഹത്തിന്റെ സഹായി രജ്‌വീർസിങ്ങ്റാവത്തിനോടും നന്ദി പറഞ്ഞ്, കുറച്ചകലെ മാറിയിരുന്ന് വിശ്രമിക്കുകയായിരുന്ന, സേർബഹാദൂറിന്റെ അടുത്തു ചെന്നു. ഖൻഖൂബ് കഴിഞ്ഞാൽ ദുർഘടം നിറഞ്ഞ വഴികളായിയെന്നും ശ്രദ്ധിച്ചുവേണം നടക്കാനെന്നും അദ്ദേഹം മുന്നറിയിപ്പു തന്നു.

വഴിയുടെ വീതി കുറഞ്ഞുകുറഞ്ഞു വന്നു. നീണ്ടുകിടക്കുന്ന കയറ്റങ്ങളായതിനാൽ വലിയ വിഷമം തോന്നിയില്ല. വഴിയുടെ ഇരുവശത്തും പടുകൂറ്റൻ ദേവദാരുവൃക്ഷങ്ങൾ തണൽ വിരിച്ചു നില്ക്കുന്നതിനാൽ ഇരുളടഞ്ഞ പ്രദേശത്തുകൂടി നടക്കുന്ന പ്രതീതിയാണ് അനുഭവപ്പെട്ടത്. വൃക്ഷത്തഴപ്പുകൾക്കിടയിൽക്കൂടി അരിച്ചിറങ്ങിവരുന്ന ബാലാർക്കരശ്മികൾ ആ ഇരുളിൽ നക്ഷത്രശോഭ വിരിയിക്കുന്ന കാഴ്ച അതീവഹൃദ്യമാണ്. താഴോട്ടു നോക്കിയാലോ? വെൺമേഘക്കൂട്ടങ്ങൾ ചിന്നിച്ചിതറി നീങ്ങുന്നതുപോലെ ഭാഗീരഥി മന്ദമന്ദം നുരഞ്ഞുപതഞ്ഞ് ഒഴുകുന്ന അവിസ്മരണീയമായ ദൃശ്യവും. നദിയുടെ മറുകരയിൽ ഹിമഗിരിശൃംഗങ്ങൾ നോക്കെത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്നു.

നല്ല തണുപ്പുള്ള ആ പ്രഭാതത്തിൽ പ്രകൃതിയുടെ ഓരോരോ അസുലഭദൃശ്യങ്ങളും ഒപ്പിയെടുത്താസ്വദിച്ചു നടന്ന എന്നെക്കാത്ത് സേർബഹാദൂർ പലപ്പോഴും വഴിയിൽ തടസ്സം നിന്നത് എനിയ്ക്കൊട്ടും ഇഷ്ടപ്പെട്ടില്ല. എന്നെ എന്റെ വഴിയ്ക്കു വിടാനും അടുത്ത താവളത്തിലെത്തി കാത്തുനിന്നാൽ മതിയെന്നും അദ്ദേഹത്തിനു നിർദേശം നല്കി. ലഗ്ഗേജുംകൊണ്ട് അദ്ദേഹംനടന്നു നീങ്ങിയപ്പോൾ സാവധാനത്തിലുള്ള എന്റെ യാത്ര തുടർന്നു.

തുടർന്നുള്ള രണ്ടു കിലോമീറ്റർ ദൂരം ദുർഘടങ്ങൾനിറഞ്ഞതായിരുന്നു. വൃക്ഷങ്ങൾ തീരെ ഇല്ലാത്ത ശൂന്യമായ മലഞ്ചെരുവുകളിൽക്കൂടി വളഞ്ഞുപുളഞ്ഞു കിടക്കുന്ന വഴിയുടെ താഴ്ഭാഗം അഗാധമായ ഗർത്തങ്ങളാണ്. വഴിയാണെങ്കിൽ കഷ്ടി രണ്ടടിമാത്രം വീതിയുള്ളതും. ഭാഗീരഥി

യുടെ ഒഴുക്കിന് ഈ ഭാഗങ്ങളിൽ ശക്തി കൂടുതലാണ്. വലിയ പാറക്കെട്ടുകളിൽ ശക്തിയോടെ വന്നലയ്ക്കുന്ന ഒഴുക്കിന്റെ ആരവം മുകളിൽനിന്നു വ്യക്തമായി കേൾക്കാം. ദുരിതം നിറഞ്ഞ രണ്ടു കി.മീറ്റർ ദൂരം കഴിഞ്ഞപ്പോൾ വീണ്ടും വനച്ഛായയിലേക്ക് പ്രവേശിച്ചു. ദേവദാരു, പൈൻ മരങ്ങൾ ഈ ഭാഗങ്ങളിൽ ധാരാളമുണ്ട്. ഇടത്തരം കുറ്റിക്കാടുകളും അതിന്റെയിടയിൽ പൊങ്ങിനില്ക്കുന്ന പാറക്കൂട്ടങ്ങളും പുതുനാമ്പുകൾ നീട്ടിനില്ക്കുന്ന പുൽക്കൂട്ടങ്ങളും മങ്ങിയ അന്തരീക്ഷവും ഈ പ്രദേശത്തെ ആകർഷകമാക്കുന്നു. ഭാഗീരഥിയിൽനിന്നു വീശുന്ന കുളിരാർന്ന ഇളംകാറ്റിൽ വൃക്ഷത്തലപ്പുകൾ നൃത്തംവയ്ക്കുന്ന കാഴ്ച എത്ര കണ്ടാലും മതിവരില്ല.

ഒരു പാറക്കെട്ടിൽ ചാരിയിരുന്ന് ഞാൻ ഭാഗീരഥിയെ കൺകുളിർക്കെ കണ്ടാസ്വദിച്ചു. അണ്ടിപ്പരിപ്പും, ഈത്തപ്പഴവും സാവകാശം ചവച്ചരച്ച് രുചിയോടെ കഴിച്ച്, ശുദ്ധജലം കുടിച്ച്, ആ ചുറ്റുപാടുകളുടെ സൗന്ദര്യം മതിവരുവോളം ആസ്വദിച്ചു. അപാരവീഥിയിൽ നദി ഒഴുകുന്നത് അലസയായിട്ടാണ്. നദിയുടെ മറുകരയിൽ നീണ്ടുകിടക്കുന്ന ഹിമശൃംഗങ്ങളിൽനിന്നുള്ള തണുത്ത കാറ്റ് ഭാഗീരഥിയെ തഴുകി ഇവിടേയ്ക്കെത്തുന്നു. ദേവദാരുവൃക്ഷങ്ങൾ ആ കുളിർകാറ്റേറ്റുവാങ്ങി അവിടമാകെ മാസ്മരഗന്ധം പരത്തുന്നു. തികച്ചും നിർവൃതിദായകമാണ് ഈ അനുഭവം. മഹാകവി കാളിദാസൻ ഈ അനുഭൂതി എത്ര ഹൃദ്യമായിട്ടാണ് മേഘദൂതത്തിൽ ആവിഷ്ക്കരിച്ചത് –

*'ഭിത്വാ സദ്യഃ കിസലയപുടാൻ ദേവദാരുദ്രുമാണാം
യേ തൽക്ഷീരസ്രുതിസുരഭയോ ദക്ഷിണേന പ്രവൃത്താഃ
ആലിംഗ്യന്തേ ഗുണവതി! മയാ തേ തുഷാരാദ്രിവാതാഃ
പൂർവം സ്പൃഷ്ടം യദി കില ഭവേദംഗമേഭിസ്തവേതി"

(മേഘദൂതം – ഉത്തരഭാഗം-57)

കുമാരസംഭവത്തിലും കാളിദാസൻ ഒരു വാങ്മയചിത്രംപോലെ ഈ ദിവ്യാനുഭൂതി വിവരിയ്ക്കുന്നുണ്ട്.

**'ഭാഗീരഥീനിർഝരശീകരാണാം
വോഢാ മുഹുഃ കമ്പിതദേവദാരുഃ"

(കുമാരസംഭവം 1-15)

10 മണിയ്ക്കു മുമ്പായി ചീഡ്വാസ എന്ന താവളത്തിൽ എത്തിച്ചേർന്നു. ഗോമുഖ് യാത്രയ്ക്കിടയിലെ ആദ്യത്തെ വിശ്രമസ്ഥലമാണ് ചീഡ്വാസ. ഗംഗോത്രിയിൽനിന്നു 5 കി.മീറ്റർ ദൂരെയാണ് ചീഡ്വാസ. ഇവിടെ

---

*ദേവദാരുവൃക്ഷങ്ങളുടെ തളിരുകളെ വിടർത്തിക്കൊണ്ടും അതിൽനിന്നൊഴുകുന്ന പാലിന്റെ ഗന്ധം വഹിച്ചുകൊണ്ടും ഹിമാലയത്തിൽനിന്ന് തെക്കോട്ടു വീശിവരുന്ന കാറ്റുകളെ നിന്റെ ഉടലിനെ മുമ്പു സ്പർശിച്ചിട്ടുണ്ടെങ്കിലോ എന്നു കരുതി അല്ലയോ ഗുണവതീ! ഞാൻ പുണരാറുണ്ട്.

**ഭാഗീരഥിയുടെ നീർച്ചാട്ടത്തിലെ വെള്ളത്തുള്ളികളെ വഹിച്ചുവരുന്നതും വീണ്ടും വീണ്ടും ദേവദാരു മരങ്ങളെ ചലിപ്പിക്കുന്നതും (കാറ്റിനെ)-

കടന്നു. ഇടയ്ക്കിടയ്ക്ക് പാറക്കെട്ടുകളിൽ ഇരുന്ന് വിശ്രമിച്ച്, ഹിമപർവ തങ്ങളുടെ ധവളാഭയേയും, ഭാഗീരഥിയെ തഴുകി ഒഴുകിയെത്തുന്ന ഇളം തെന്നലിനെയും മതിവരുവോളം ആസ്വദിച്ച് ഒരുമണിവരെ യാത്ര തുടർന്നു.

ക്യാൻവാസ് കൂടാരംകെട്ടി അതിൽ ഹോട്ടൽക്കച്ചവടം നടത്തുന്ന ഒരു ഗഢ്വാളിയുടെ കടയിൽക്കയറി ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചു. കനലിൽ ചുട്ട റോട്ടിയും കിഴങ്ങുകറിയും ആ ദുസ്സഹമായ വിശപ്പിൽ ഏറെ സ്വാദു ള്ളതായിത്തോന്നി. സന്ധികളിലെ കഴപ്പ് മാറ്റാനും ഒന്നു വിശ്രമിക്കാനു മായി കുറച്ചുനേരം ആ കൂടാരത്തിന്റെ നിലത്തുവിരിച്ച ചൗക്കാളത്തിൽ മലർന്നു കിടന്നു. ഇത്രയും നേരം നടന്നിട്ടും മറ്റു തീർഥാടകരെയൊന്നും കാണുകയുണ്ടായില്ല. ദുർഘടമായ മലഞ്ചെരുവിൽ കച്ചവടം നടത്തുന്ന തിനുള്ള സന്നാഹങ്ങളൊരുക്കി തീർഥാടകരെ കാത്തിരിക്കുന്ന ആ ഗഢ്വാളിയുടെ പ്രതീക്ഷാനിർഭരമായ മിഴികളിലേക്ക് നോക്കിയപ്പോൾ സഹതാപം തോന്നി. ജീവിതം എന്ന യജ്ഞം മുന്നോട്ടു കൊണ്ടുപോ കാൻ എന്തെല്ലാം കഷ്ടപ്പാടുകൾ മനുഷ്യൻ സഹിക്കുന്നു.

കുറച്ചുസമയം വിശ്രമിച്ചശേഷം ഞങ്ങൾ യാത്ര തുടർന്നു. തണുപ്പിനും കാറ്റിനും ശക്തികൂടിക്കൊണ്ടിരുന്നു. നല്ല കനത്തിൽ മഞ്ഞുമൂടിക്കിടന്നി രുന്നതിനാൽ യാത്ര വളരെ മന്ദഗതിയിലായി. മലമുകളിൽനിന്നു വലിയ ഉണ്ടക്കല്ലുകൾ വഴിയിൽ പലസ്ഥലത്തും വീണുകിടന്നിരുന്നതിനാൽ വളരെ ശ്രദ്ധിച്ച്, മുകളിലേയ്ക്കു സസൂക്ഷ്മം നോക്കിയാണ് ഞങ്ങൾ ഓരോ ചുവടും മുന്നോട്ടുവച്ചത്. ആയാസമേറിയ ഒരു കയറ്റം അരിച്ചരി ച്ചെന്നപോലെ കയറി മുകളിലെത്തിയപ്പോൾ അങ്ങു ദൂരെ വഴിത്താരയി ലേക്ക് കല്ലുകൾ ശരവർഷംപോലെ പതിക്കുന്നത് ഉൾക്കിടിലത്തോടുകൂ ടിയാണ് നേരിൽ കണ്ടത്. വലിയ പാറക്കല്ലുകൾ മറ്റു പാറകളിൽത്തട്ടി, ചിന്നിച്ചിതറി, പൊടിപടലങ്ങൾ ഉയർത്തിക്കൊണ്ട് അഗാധമായ നദിയി ലേയ്ക്ക് പതിയ്ക്കുന്ന കാഴ്ച തികച്ചും സംഭീതിജനകംതന്നെ. കരി ങ്കൽക്വാറികളിൽ നടത്തുന്ന സ്ഫോടനംപോലെയാണ് അതു തോന്നി യത്.

ഗംഗോത്രിയിൽനിന്ന് ഗോമുഖിലേയ്ക്കുള്ള 19കി.മീറ്റർ യാത്രയ്ക്കിട യിൽ 2500 അടി ഉയരത്തിലേക്ക് കയറിച്ചെല്ലണം. ഗോമുഖിലെ ഉയരം 12,800 അടിയാണ്. ഇത്രയും നീണ്ടുകിടക്കുന്ന വഴിയായതിനാൽ കയറ്റ ത്തിന്റെ തീക്ഷ്ണത അത്ര അനുഭവപ്പെട്ടില്ലെങ്കിലും കുത്തനെയുള്ള മൂന്നു കയറ്റങ്ങൾ തികച്ചും ദുഷ്ക്കരമാണ്. "മുകളിൽനിന്ന് കല്ലുകൾ വീണുകൊണ്ടിരിക്കുന്ന സ്ഥലം-വളരെ സൂക്ഷിക്കുക" എന്നെഴുതിയ ബോർഡുകൾ വഴിയിൽ പല സ്ഥലത്തും കാണാം. ഈ സ്ഥലങ്ങൾ (Stone shooting prone) തികച്ചും അപകടകാരികളാണ്. ഇത്തരത്തിൽ കല്ലു കൾ വീഴുന്നതിനു നിരവധി കാരണങ്ങളുണ്ട്. മഴ, കനത്ത മഞ്ഞുവീഴ്ച, കാറ്റ്, ഉരുണ്ടുകൂടിനില്ക്കുന്ന കാർമേഘങ്ങൾ, ഇടിവെട്ട് എന്നിങ്ങനെയുള്ള പ്രകൃതിയുടെ വിവിധഭാവഭേദങ്ങളാണ് മുഖ്യഹേതു. ഇതിനുപുറമേ, ചെങ്കു ത്തായ മലമുകളിൽ കൂട്ടത്തോടെ മേഞ്ഞുനടക്കുന്ന കാട്ടാടിൻപറ്റങ്ങളും

കല്ലുവീഴ്ച സൃഷ്ടിക്കുന്നതിന്റെ പ്രധാന കാരണക്കാരാണെന്ന് ഞാൻ സൂക്ഷ്മനിരീക്ഷണത്തിലൂടെ മനസ്സിലാക്കി. തീറ്റതേടി നടക്കുന്നതിനിടയിൽ ഇവ പലപ്പോഴും വെപ്രാളത്തോടെ മുകളിലേയ്ക്ക് ഓടിക്കയറുന്നു. മനുഷ്യരെ കാണുന്നതുകൊണ്ടാകാം ഈ ഓടിമറയൽ. ഇളകിനില്ക്കുന്ന കല്ലുകൾ ഈ ഓട്ടത്തിന്നിടയിൽ താഴേയ്ക്ക് ഉരുണ്ടുവീഴുന്നു. മറ്റുകല്ലുകളിൽ തട്ടി കൂടുതൽ വലിയ കല്ലുകൾ അതോടെ ഉരുണ്ടുപോരുന്നു. ക്രമേണ അതൊരു ചെറിയ മലയിടിച്ചിലായി രൂപാന്തരപ്പെടുന്നു.

ബോജ്വാസ അടുക്കാറായതോടെ ദുർഘടങ്ങൾ അവസാനിച്ചപോലെയായി. അഗാധമായ ഗർത്തങ്ങളുടെ ഓരത്തുകൂടിയുള്ള യാത്രയും കഴിഞ്ഞു. ഭാഗീരഥിയിലെ ജലനിരപ്പ് വഴിക്ക് സമാന്തരമായ ഒരു സ്ഥലത്തുവച്ച് ഞങ്ങൾ നദിയുടെ മറുഭാഗത്തേക്ക് കടന്നു. കുറുകെ ഇട്ടിട്ടുള്ള വലിയ ഉണ്ടക്കല്ലുകളുടെ മുകൾഭാഗത്തുകൂടി ചാടിക്കടന്നുവേണം അക്കരെയെത്താൻ. നദീതടങ്ങളിലും അതിനോടു തൊട്ടുകിടക്കുന്ന ചെരിഞ്ഞ പ്രദേശങ്ങളിലും ഭൂർജവൃക്ഷത്തൈകൾ ധാരാളം വച്ചുപിടിപ്പിച്ചിട്ടുണ്ട്. കമ്പിക്കൂടുകൾ കൊടുത്ത് സുരക്ഷിതമാക്കി നിർത്തിയ തൈകൾക്ക് നല്ല പുഷ്ടിയുണ്ട്. ഇതിന്റെ ഇടയിൽ, അങ്ങിങ്ങായി, വളർന്നു വലുതായിനില്ക്കുന്ന പഴയ മരങ്ങളും കാണാം. ബോജ്പത്ര കൺസർവേഷൻ പ്രോജക്റ്റ്, യു.എസ്.എ. എന്ന ബോർഡുകൾ ഇടയ്ക്കെല്ലാം സ്ഥാപിച്ചിട്ടുണ്ട്. നദിയുടെ അപ്പുറത്തും ഇടതുഭാഗത്തും കോട്ടകെട്ടിയപോലെ ഹിമശൃംഗങ്ങൾ ഉയർന്നുനില്ക്കുന്നു. എങ്ങോട്ടു നോക്കിയാലും അതീവവെൺമയോടെ വെട്ടിത്തിളങ്ങുന്ന ഹിമപർവതങ്ങൾ മാത്രം. ഭാഗീരഥിക്കൊടുമുടികൾ, മൂന്നെണ്ണം, തൊട്ടുതൊട്ടെന്നപോലെ നില്ക്കുന്ന ദൃശ്യം ചാരുതയാർന്നതാണ്. അതിലെ മധ്യക്കൊടുമുടിക്ക് സുവർണരാശി നിറമാണ്. ഭാഗീരഥീനദിയുടെ അക്കരെ, ചക്രവാളത്തിൽ ചുംബിച്ചപോലെ നിലകൊള്ളുന്ന പർവതരാജൻ ഭൃഗുപർവതമാണ്. ഭൃഗുമഹർഷിയുടെ ധന്യനാമധേയത്തിൽ തലയുയർത്തിനില്ക്കുന്ന ആ കൊടുമുടി കാണുമ്പോൾ ആരും കോരിത്തരിച്ചുപോകും. അതിന്നപ്പുറം, കുറച്ചുവടക്കോട്ടുമാറി, ശിവലിംഗ്കൊടുമുടിയുടെ പാർശ്വവീക്ഷണം ലഭിക്കുമ്പോൾ നമ്മൾ വിസ്മയിച്ചും പോകും.

ബോജ്വാസയിൽ എത്തിയപ്പോൾ സമയം 5 മണി കഴിഞ്ഞിരുന്നു. തണുപ്പിനും കാറ്റിനും ശക്തികൂടിക്കൊണ്ടിരുന്നു. ഉയർന്നുകിടക്കുന്ന വഴിയുടെ നേരെ താഴേയ്ക്ക് കുത്തനെ ഇറങ്ങിച്ചെന്നാൽ വലിയൊരു മൈതാനം കാണാം. ഭാഗീരഥീനദിയോടു ചേർന്നാണ്, ഒരേ നിരപ്പിൽ, മൈതാനം കിടക്കുന്നത്. ഇവിടെ ഗഢ്വാൾ മണ്ഡൽവികാസ്നിഗം വക ഗസ്റ്റ്ഹൗസുണ്ട്. ഷീറ്റ് മേഞ്ഞ, ചുമരിൽതീർത്ത ഒറ്റനിലക്കെട്ടിടങ്ങളും വലിയ ക്യാൻവാസ്കൂടാരങ്ങളും അവിടെക്കണ്ടു. പക്ഷേ ഒന്നുപോലും വാസയോഗ്യമല്ലെന്ന് അന്വേഷണത്തിൽനിന്നു മനസ്സിലായി. മേയ്മാസം ആദ്യവാരത്തിൽ ഉണ്ടായ ഹിമവർഷവും അതിശക്തമായ കാറ്റും ഇവിടെ കനത്ത നാശനഷ്ടങ്ങൾ ഉണ്ടാക്കി. വലിയ പാറക്കല്ലുകൾ മുകളിൽനിന്നു

ഊക്കോടെ വന്നലച്ചുവീണ് കെട്ടിടങ്ങൾക്കും കൂടാരങ്ങൾക്കും കനത്ത കേടുപാടുകൾ ഉണ്ടാക്കി. പക്ഷേ, മരണസംഖ്യ അധികാരികൾ ഗോപ്യമാക്കിവച്ചിരിക്കുകയാണ്. ഞങ്ങൾ തിരിച്ചുവന്ന് വഴിയുടെ ഓരത്തുള്ള ഒരു ഡാബയിൽ കയറി. അതിനപ്പുറത്ത്, അതേ നിരയിൽ, മൂന്നുഡാബയുണ്ട്. അവിടെ നിറയെ സംന്യാസിമാരെ കണ്ടതുകൊണ്ടാണ് ഞങ്ങൾ ഒഴിഞ്ഞ ഡാബ നോക്കി കയറിയത്. "ഭംഭം ബോലെ" വിളികൾകൊണ്ട് സംന്യാസിമാർ അവിടെയിരുന്ന് ബഹളം കൂട്ടുന്നുണ്ടായിരുന്നു.

ഡാബക്കാരൻ ഗഢ്‌വാളി നല്കിയ ഒരു പാത്രം ചൂടുവെള്ളംകൊണ്ട് ഞാൻ മുഖവും കൈയും നനച്ചുതുടച്ചു. കനത്ത കമ്പിളിഡ്രസ്സും, മഫ്ളറും മങ്കിക്യാപ്പും ശരിയായ വിധത്തിൽ അണിഞ്ഞ് ഡാബയുടെ മുറ്റത്തുള്ള അരമതിലിൽ ചെന്നിരുന്നു. മൂന്നുഭാഗത്തും കനത്തതോതിൽ മഞ്ഞു മൂടിക്കിടക്കുന്ന പർവതനിരകൾ മാത്രം. സൂര്യൻ പടിഞ്ഞാറെദിശയിൽ ആഴ്ന്നിറങ്ങിക്കൊണ്ടിരിക്കുന്നു. ആകാശം നിറയെ കാർമേഘക്കൂട്ടങ്ങളാണ്. ഹിമശൃംഗങ്ങൾക്കു മുകളിൽ ആകെ മൂടൽമഞ്ഞാണ്. അസ്തമയസൂര്യന്റെ തങ്കരശ്മികൾപോലും ഒളിമങ്ങിയപോലെ കാണപ്പെട്ടു. ഗഢ്‌വാളി തന്ന കട്ടൻചായ രുചിച്ചുകുടിക്കുമ്പോളും അന്തരീക്ഷത്തിന്റെ അഭൗമസൗന്ദര്യത്തിന്റെ തുടിപ്പുകൾതേടി എന്റെ കണ്ണുകൾ വൃഥാ അലയുകയായിരുന്നു.

റോഡിനുതാഴെയുള്ള കരിങ്കൽക്കൂട്ടങ്ങൾക്കിടയിൽക്കൂടി അമ്പലപ്രാവുകൾ, തത്തിത്തത്തി, കുറുങ്ങി നടക്കുന്നത് ഞാൻ അദ്ഭുതത്തോടെ നോക്കിക്കണ്ടു. കേരളത്തിൽ അമ്പലപ്രാവുകളെ ധാരാളം കാണാം. ഇന്ത്യയിലെ പ്രധാന നഗരങ്ങളിലും ക്ഷേത്രസമുച്ചയങ്ങളിലും ഈ പക്ഷികൾ സർവസാധാരണമാണ്. പക്ഷേ, ഹിമാലയത്തിൽ അമ്പലപ്രാവുകളെ കാണുന്നത് ആദ്യമാണ്. നമ്മുടെ നാട്ടിലെ മൈനപ്പക്ഷികളും ഇവിടെ ധാരാളമുണ്ട്. കരിങ്കൽക്കൂട്ടങ്ങൾക്കിടയിലുള്ള പൊത്തുകളിലാണ് അമ്പലപ്രാവും മൈനയും കൂടൊരുക്കുന്നത്.

സന്ധ്യ മങ്ങിയതോടെ മഞ്ഞുവീഴ്ചയ്ക്ക് ശക്തികൂടി. കാറ്റും ശക്തമായി. കനത്തകമ്പിളികൊണ്ടു മൂടിപ്പുതച്ച്, കട്ടിലിൽ ചമ്രം പടിഞ്ഞിരുന്ന്, ഗഢ്‌വാളി രാത്രിഭക്ഷണം തയ്യാറാക്കുന്നത് ഞാൻ വെറുതെ നോക്കിയിരുന്നു. വെള്ളക്കടലയും ചുകന്ന പയറും കിഴങ്ങും പാത്രത്തിൽക്കിടന്നു തിളയ്ക്കുന്നുണ്ട്. ഗഢ്‌വാളി പരത്തിയെടുക്കുന്ന രോട്ടി ചുട്ടെടുക്കുകയാണ് സേർബഹാദൂർ.

എണ്ണവിളക്കിന്റെ അരണ്ട പ്രകാശത്തിൽ ഞങ്ങൾ രാത്രിഭക്ഷണം കഴിച്ചു. കാറ്റും മഞ്ഞുവീഴ്ചയും ക്രമാതീതമായി വർധിച്ചപ്പോൾ ഗഢ്‌വാളി, കൂടാരത്തിന്റെ മുൻഭാഗം തുണികൊണ്ടു മൂടിക്കെട്ടി. പ്രാർഥിച്ച ശേഷം കിടക്കസ്സഞ്ചിയിലേക്ക് നൂഴ്ന്നുകയറുമ്പോൾ ക്ഷീണംകൊണ്ട് കണ്ണുകൾ താനേ അടയുകയായിരുന്നു.

## IV

കഴിഞ്ഞ ദിവസം നിശ്ചയിച്ചുറപ്പിച്ചതനുസരിച്ച് ഞങ്ങൾ 5 മണിയ്ക്കെഴുന്നേറ്റ് ഗോമുഖിലേയ്ക്കുള്ള യാത്ര തുടങ്ങി. ഗഢ്വാളി ഉണ്ടാക്കിത്തന്ന ആവിപറക്കുന്ന ചായ ഞാൻ നന്ദിപൂർവം നിരസിച്ചു. ഗോമുഖിൽ തികച്ചും വ്യക്തിപരമായ സഞ്ചയനകർമവും മറ്റു ശ്രാദ്ധബലികർമങ്ങളും നിർവഹിയ്ക്കേണ്ടതിനാൽ അതു കഴിഞ്ഞശേഷം മാത്രമേ ജലപാനവും അന്നവും ഉള്ളൂഎന്ന് ഞാൻ നിശ്ചയിച്ചിരുന്നു.

അറിവുകൊണ്ടും എളിമകൊണ്ടും ഏറ്റവും ഉന്നതിയിൽ വിരാജിച്ചിരുന്ന രണ്ടു പണ്ഡിതശ്രേഷ്ഠൻമാരുടെ ഭൗതികാവശിഷ്ടങ്ങൾ ഗോമുഖിൽ നിമജ്ജനം ചെയ്യണമെന്ന ഒരു ഉദ്ദേശ്യം കൂടി എന്റെ ഈ യാത്രയിൽ ഉണ്ടായിരുന്നു. പണ്ഡിതരത്നം ഡോ.കെ.പി.നാരായണപ്പിഷാരോടി മാസ്റ്റർ തൃശ്ശൂർ കേരളവർമകോളേജിൽ എന്റെ ഗുരുനാഥനായിരുന്നു. മരിക്കുന്നതിനു നാലുവർഷം മുമ്പ് വീണ്ടും ആ ദിവ്യഗുരുസന്നിധിയിൽ എത്തിച്ചേരാൻ എനിയ്ക്കു ഭാഗ്യമുണ്ടായി. മാസ്റ്ററുടെ സന്തതസഹചാരിയായി നിന്നുകൊണ്ട്, വിജ്ഞാനത്തിന്റെ ആ സുവർണഖനിയിൽനിന്നു ആവോളം അറിവ് കരസ്ഥമാക്കാൻ എനിക്കു സാധിച്ചത് ഈശ്വരാനുഗ്രഹം കൊണ്ടുമാത്രമാണ്. കൈലാസയാത്രയടക്കം പല ഹിമാലയയാത്രകളും മാസ്റ്ററുടെ അനുഗ്രഹത്തോടെ ഈ കാലഘട്ടത്തിൽ ഞാൻ നടത്തുകയുണ്ടായി. "ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര" എന്ന എന്റെ ആദ്യകൃതിയുടെ അവതാരിക മാസ്റ്ററാണ് അനുഗ്രഹിച്ചെഴുതിത്തന്നത്. തന്റെ ഭൗതികാവശിഷ്ടങ്ങൾ ഹിമാലയത്തിലെ ഏതെങ്കിലുമൊരു പുണ്യതീർഥത്തിൽ ഒഴുക്കണമെന്ന അഭിലാഷം സംഭാഷണമദ്ധ്യേ ഒരിക്കൽ അദ്ദേഹം സൂചിപ്പിച്ചിരുന്നു. വേദപണ്ഡിതനായ കെ.എൻ. കൃഷ്ണൻനമ്പൂതിരിപ്പാടിനെ ഞാൻ പരിചയപ്പെട്ടത് പിഷാരോടിമാസ്റ്റർ മുഖേനയായിരുന്നു. ഈ രണ്ടു പണ്ഡിതാചാര്യൻമാർ പരസ്പരം അങ്ങേയറ്റം ബഹുമാനിച്ചിരുന്നു. വേദോപനിഷത്തുകളുടെ അവസാനവാക്കാണ് നമ്പൂതിരിപ്പാട്. ഗോമുഖിൽ ഇവരുടെ ഭൗതികാവശിഷ്ടങ്ങൾ നിമജ്ജനം ചെയ്തുകഴിഞ്ഞാൽ പിന്നെ അവർ എന്നിൽ നിലനില്ക്കുന്നത് ഓർമകളിലൂടെ മാത്രമായിരിക്കും......

6 മണിയായപ്പോൾ പകുതിദൂരം പിന്നിട്ടിരുന്നു. സൂര്യൻ ഉദിച്ചുയർന്നപ്പോൾ ഹിമശൃംഗങ്ങൾ വെട്ടിത്തിളങ്ങി. കൈലാസ് യാത്രയ്ക്കിടയിൽ കുമയൂൺ ഭാഗത്തു വീക്ഷിച്ച അരുണിമയാർന്ന സൂര്യോദയങ്ങൾ ഗഢ്വാൾ ഭാഗത്തു കണ്ടില്ല എന്ന വസ്തുത എന്നെ ഏറെ ചിന്തിപ്പിച്ചു. ഭൂപ്രകൃതിയുടെ വ്യത്യാസങ്ങളാകാം അതിനു ഹേതു.

ഗോമുഖിലേയ്ക്ക് അടുക്കുംതോറും വഴി കൂടുതൽ ദുർഘടമായി. പൊട്ടിത്തകർന്നു കിടക്കുന്ന, വെള്ളരാശി കലർന്ന, കല്ലുകളാണ് വഴിയിൽ മുഴുവനും. അതിന്റെ മുകളിൽക്കൂടി കയറിയിറങ്ങി വേണം മുന്നോട്ടുപോകുവാൻ. ചില സ്ഥലങ്ങളിൽ കുത്തനെയാണ് വഴി കിടക്കുന്നത്. തണുപ്പും കാറ്റും കൂടിക്കൊണ്ടിരുന്നു. ഏതു നിമിഷവും പൊട്ടിത്തകർന്നു താഴെ

വീഴുമെന്നു തോന്നിക്കുന്ന വിധത്തിലാണ് ഇടതുഭാഗത്തുള്ള അംബരചുംബികളായ പർവതങ്ങളുടെ നില. ഭാഗീരഥിയിലെ വെള്ളം കാത്തിയൊലിച്ച് അടിഭാഗം മുഴുവനും കാർന്നുകഴിഞ്ഞിരുന്ന പല പർവതങ്ങളുടേയും നിലനില്പ് അത്യന്തം അപകടാവസ്ഥയിലാണെന്നു തോന്നി.

കല്ലുകൾ നിറഞ്ഞ വഴി ഒരു മൈതാനഭാഗത്തെത്തിയപ്പോൾ അങ്ങകലെ ഗോമുഖ് പ്രത്യക്ഷപ്പെട്ടു. ചുറ്റും വെട്ടിത്തിളങ്ങി നില്ക്കുന്ന ഹിമശൃംഗങ്ങൾ മാത്രം. അതിന്റെ നടുവിലായി താഴോട്ടു ചെരിഞ്ഞുകിടക്കുന്ന ഒരു പ്രതലത്തിൽ വലിയൊരു ഗുഹാമുഖംപോലെ ഗോമുഖ് നിലകൊള്ളുന്നു.

ഒരു കി.മീറ്റർ കൂടി മുന്നോട്ടുപോയാൽ ഗോമുഖിന്റെ അടുത്തെത്താം. മൈതാനത്തിലേയ്ക്കിറങ്ങി ഞങ്ങൾ മുന്നോട്ടു നടന്നു. അങ്ങിങ്ങായി, വലിയ ഒറ്റക്കല്ലുകൾ സ്തൂപംപോലെ, തലയുയർത്തി നില്ക്കുന്നുണ്ട്. 20-25 അടിയോളം ഉയരത്തിൽ വെള്ളം ഉയർന്നു ഒലിച്ചുപോയതിന്റെ പാടുകൾ കല്ലുകളിൽ കാണാം. അത്രയും ഉയരത്തിൽ വെള്ളം പൊങ്ങിയാൽ ഗോമുഖിലേക്കുള്ള യാത്ര തീർത്തും അസാധ്യമാകുമെന്നു മനസ്സിലായി. മൈതാനം അവസാനിച്ചിടത്തുനിന്നു വലിയ കൽക്കൂമ്പാരങ്ങൾ കുത്തനെ ഉയർന്നുകിടക്കുന്നു. അതീവശ്രദ്ധയോടെ ഓരോ ചുവടും വച്ച് ഞങ്ങൾ മുകളിലോട്ടുകയറി. ഏകദേശം ഒരു ഫർലോങ്ങ് അടുത്തുവരെ എത്തിയപ്പോൾ അവിടെ ഒരു വലിയ പാറയിൽ അപകടമുന്നറിയിപ്പ് എഴുതിവച്ചിരിക്കുന്നത് കണ്ടു. ആ അതിർത്തിവിട്ട് മുന്നോട്ടുപോകരുതെന്നും ഗോമുഖ് ഇവിടെനിന്നു ദർശിച്ചശേഷം പിൻതിരിയാനുമാണ് മുന്നറിയിപ്പ്.

ഞാൻ സേർബഹാദൂറുമായി ഇക്കാര്യം സംസാരിച്ചു. ഗോമുഖ് ഗുഹാമുഖത്തുനിന്നു എപ്പോഴാണ് വെള്ളം കുതിച്ചുയരുക എന്നുപറയാൻ കഴിയില്ലെന്നും അങ്ങനെ സംഭവിച്ചാൽ അതോടെ എല്ലാം അവസാനിക്കുമെന്നും അദ്ദേഹം അറിയിച്ചു. കണങ്കാൽവരെ മാത്രമേ അന്നേരം ജലനിരപ്പ് ഉണ്ടായിരുന്നുള്ളു. സാധാരണ അങ്ങനെയാണ് കാണാറ്. പക്ഷേ ഞൊടിയിടകൊണ്ട് ഇതിന് മാറ്റം സംഭവിയ്ക്കാം.

മുന്നോട്ടുപോകാൻതന്നെ ഞാൻ തീരുമാനിച്ചു. ഒരു മനുഷ്യജീവിപോലും ആ പ്രദേശത്തെങ്ങുമില്ല. അതുകൊണ്ടുതന്നെ ആരോടും സമാധാനം പറയേണ്ടതുമില്ലല്ലോ. സേർബഹാദൂറിന്റെ എല്ലാ സഹകരണവും ഉണ്ടെന്നറിഞ്ഞപ്പോൾ പിന്നെ സംശയിക്കാതെ മുന്നോട്ടുനീങ്ങി.

ഗോമുഖിന്റെ തൊട്ടടുത്തെത്തി വിസ്മയത്തോടെ ആ ഹിമാനിയിലേയ്ക്കു നോക്കിനിന്നു!

* "യതോ വാചോ നിവർത്തന്തേ
അപ്രാപ്യ മനസാ സഹ"

-എന്ന ഉപനിഷന്മന്ത്രമാണ് എന്റെ മനസ്സിൽ അന്നേരം തോന്നിയത്.

* ഇതെനിക്കു വാക്കുകൊണ്ടു വിവരിക്കാൻ ആവുന്നില്ല. മനസ്സ് അതിനെ ഗ്രഹിക്കുന്നതിനു മുമ്പുതന്നെ അത് അഗമ്യമായിപ്പോകുന്നു.

26കി.മീറ്റർ നീളവും 10 കി.മീറ്റർ വീതിയുമുള്ള ഗംഗോത്രി ഹിമാനിയുടെ (ഗ്ലേഷിയർ) തുടക്കം ഗോമുഖിൽനിന്നാണ്. ഒരു ബഹുനിലക്കെട്ടിടത്തിന്റെ തൂണുകളില്ലാതെ മുന്നോട്ടു തള്ളിനില്ക്കുന്ന (കാൻഡ്‌ലിവർ) ഭാഗത്തിന്റെ അടിയിൽനിന്നെന്നപോലെയാണ് ഗോമുഖിന്റെ ഉദ്ഭവസ്ഥാനം. മുകളിലോട്ട് ഉയർന്നും ചെരിഞ്ഞും കിടക്കുന്ന ഹിമാനിയുടെ കനത്ത ഭിത്തികൾക്ക്, കാലപ്പഴക്കം മൂലം, ഇളംപച്ചയും ഇളംനീലയും കറുപ്പും എല്ലാം ഇടകലർന്ന നിറങ്ങളാണ്. ഒരു ഗുഹപോലെ ഉള്ളിലോട്ട് തള്ളിക്കിടക്കുന്ന ഭാഗത്തുനിന്നാണ് ജലപ്രവാഹം കുതിച്ചുയരുന്നത്. ഹിമാനിയുടെ ഭിത്തികളിൽനിന്നും ജലകണങ്ങൾ സദാ വീണുകൊണ്ടിരിക്കുന്നു. ഗുഹയിൽനിന്നുള്ള പ്രവാഹത്തിനൊപ്പം ഭൂനിരപ്പിൽനിന്നും പ്രവാഹങ്ങൾ മേലോട്ട് തള്ളിവരുന്നുണ്ട്. എല്ലാ പ്രവാഹങ്ങളുംകൂടി ഒന്നിച്ച് അതൊരു നദീരൂപത്തിൽ പരന്നൊഴുകുന്നു. വെള്ളം രണ്ടടിയോളം മാത്രമേ ഉള്ളൂവെങ്കിലും ഒഴുക്ക് ശക്തമാണ്. മുന്നോട്ടുപോകുന്തോറും നദിക്ക് വീതി വർധിക്കുന്നു.

ജലനിരപ്പ് ഉയരുന്നതിനു മുമ്പായി ഗുഹാമുഖംവരെ പോകാൻ ഞാൻ തീരുമാനിച്ചു. അത് അത്യന്തം അപകടകരമായ ഒരു പ്രവൃത്തിയാണെന്ന് സേർബഹാദൂർ മുന്നറിയിപ്പു നല്കി. അദ്ദേഹത്തിന്റെ വിലക്ക് വകവയ്ക്കാതെ തോൾബാഗിൽനിന്നു ഭൗതികാവശിഷ്ടങ്ങളടങ്ങിയ പൊതികളും മറ്റു ചില അവശ്യവസ്തുക്കളും എടുത്ത് ഞാൻ താഴേയ്ക്ക് ഇറങ്ങി. ഞങ്ങൾ നിന്നിരുന്ന പ്രതലത്തിൽനിന്നു ഏകദേശം 30 അടിയോളം താഴേയ്ക്കിറങ്ങിയാലേ ഗുഹാമുഖത്ത് എത്തുകയുള്ളൂ. ഹിമാനി ഞെരിച്ചുതകർത്തുകളഞ്ഞ കൽക്കൂട്ടങ്ങളുടെ മുകളിൽക്കൂടി സസൂക്ഷ്മം താഴേയ്ക്കിറങ്ങി. താഴേയ്ക്കെത്തുംതോറും മരവിച്ചുപോകുന്ന തണുപ്പാണ് അനുഭവപ്പെട്ടത്.

താഴെ, നിരപ്പിലെത്തി മുകളിലോട്ടു നോക്കിയപ്പോൾ അന്തംവിട്ടുപോയി! ആ ഭീമാകാരമായ ഹിമാനിയുടെ അടിവശത്ത് ഒരു തൃണംപോലെയായിരുന്നു ഞാൻ. പിൻതിരിഞ്ഞുനോക്കിയപ്പോൾ സേർബഹാദൂറിന്റെ രൂപം ചെറിയതായിത്തോന്നി. മുകളിൽനിന്നു കണ്ടതിനേക്കാൾ എത്രയോ കൂടിയ വലുപ്പമാണ് ഗുഹാമുഖത്തിനും പരിസരങ്ങൾക്കും! വടികൊണ്ടു കുത്തിനോക്കി, ഭദ്രത ഉറപ്പുവരുത്തി ഞാൻ ഗുഹാമുഖത്തിന്റെ ഉള്ളിലേക്ക് സസൂക്ഷ്മം കയറിച്ചെന്നു. ഹിമാനികളുടെ ഉദ്ഭവസ്ഥാനത്ത് ഉറപ്പില്ലാത്ത പ്രതലങ്ങളുണ്ടാകുമെന്നും അതിൽ ചവുട്ടിയാൽ ആയിരക്കണക്കിനു അടി താഴേയ്ക്ക് ഞൊടിയിടകൊണ്ട് താഴ്ന്നുപോകുമെന്നും എനിക്കറിയാമായിരുന്നു. ഗായത്രീമന്ത്രം മൂന്നാവൃത്തി ജപിച്ചശേഷം ഗംഗാദേവിയെ ധ്യാനിച്ച്, തൊഴുത്, ഉദ്ഭവസ്ഥാനത്തേയ്ക്ക് ഏതാനും സെക്കന്റുനേരം നോക്കിനിന്നു. അഗാധമായ ഒരു ഗർത്തത്തിൽനിന്നു ജലം നുരഞ്ഞുപൊന്തി മുകളിലോട്ടു തള്ളുന്നു.... പാതാളലോകത്തുനിന്നാണ് ഗംഗാദേവി എഴുന്നെള്ളിവരുന്നതെന്നുള്ള പുരാണപരാമർശം തികച്ചും ശരിയാണെന്നെനിക്കു തോന്നി.

ഒട്ടും സമയം കളയാതെ ഒരു ചെറിയ തിട്ടയിൽ മുട്ടുകുത്തിയിരുന്ന് പിഷാരടിമാസ്റ്ററുടെ ചിതയിൽ നിന്നെടുത്ത മണ്ണും ഉണങ്ങിയ പുഷ്പശകലങ്ങളും അടങ്ങിയ പൊതി ഗംഗാമാതാവിന്റെ തിരുപ്രവാഹത്തിൽ നിമജ്ജനം ചെയ്തു...... മാസ്റ്ററുടെ മൃതദേഹത്തിന്റെ ആഹുതികൾ ഏറ്റുവാങ്ങിയ ആ മണ്ണ് ഗംഗാജലത്തിൽ അലിഞ്ഞുചേർന്നു..... പിന്നെ, കൃഷ്ണൻ നമ്പൂതിരിപ്പാടിന്റേയും ഭൗതികാവശിഷ്ടങ്ങൾ ഗംഗാമാതാവിനു സമർപ്പിച്ചു.....

ഹിമാനിയിൽനിന്നുള്ള ജലകണങ്ങൾ ഇറ്റിറ്റായി മഴക്കോട്ടിന്മേലും തൊപ്പിയിലും വീണുകൊണ്ടിരുന്നു. ഇവിടെ ഓരോ സെക്കന്റും വിലപിടിപ്പുള്ളതാണ്.

പോക്കറ്റിൽനിന്നു മൂന്നുകഷണം ദർഭപ്പുല്ലും പുഷ്പദളങ്ങളും എടുത്ത്, തെക്കോട്ടഭിമുഖമായി ഇരുന്ന്, നിലത്തുവച്ചശേഷം വെണ്ണപോലെ മയമുള്ള വെള്ളരാശി കലർന്ന മണ്ണ്, ഉരുളകളാക്കി രണ്ടു ആചാര്യന്മാർക്കും പിണ്ഡസമർപ്പണം നടത്തി. അച്ഛൻ, അമ്മ, അടുത്ത ബന്ധുക്കൾ എന്നിവർക്കും ഓരോ പിണ്ഡം വച്ചു. എള്ളും നവധാന്യങ്ങളും പുഷ്പദളങ്ങളും ഗംഗാജലവും പിണ്ഡത്തിനു മുകളിൽ ധ്യാനിച്ചു സമർപിച്ചു...

"ദേവതാഭ്യഃ പിതൃഭ്യശ്ച
മഹായോഗിഭ്യ ഏവ ച
നമഃ സ്വധായൈ സ്വാഹായൈ
നിത്യമേവ നമോ നമഃ"

"ശമീപത്രപ്രമാണേന
പിണ്ഡം ദദ്യാത് ഗയാശിരേ
ഉദ്ധരേത് സർവഗോത്രാണി
കുലം ഏകോത്തരം ശതം"

പിന്നെ, ഇരുന്ന ഇരിപ്പിൽ ഒതുങ്ങിക്കൂടി നമസ്കരിച്ചു..... പിണ്ഡാവശിഷ്ടങ്ങൾ ഗംഗാമാതാവിന്റെ ഉദ്ഭവസ്ഥാനത്ത് സമർപിച്ചു....

വലതുകൈപ്പത്തി ഇതിനകം മരവിച്ചുകഴിഞ്ഞിരുന്നു. ഗുഹാമുഖം വിടുന്നതിനുമുമ്പ് ഒന്നുകൂടി തിരിഞ്ഞുനോക്കി. പിണ്ഡാവശിഷ്ടങ്ങൾ ഭാഗീരഥീനദിയിലേക്ക്, വട്ടം കറങ്ങി, ഒലിച്ചുചേരുന്നു. മനസ്സിനു സംതൃപ്തി തോന്നി. പരേതരുടെ ആത്മാക്കൾ സംപ്രീതരായിരിക്കുന്നു....

പിണ്ഡ-ശ്രാദ്ധ-ബലികർമങ്ങളെക്കുറിച്ച് നമ്മുടെ പുരാണങ്ങളിൽ ധാരാളം പരാമർശങ്ങളുണ്ട്. ഭൂമിദേവിയെ സമുദ്രത്തിൽനിന്ന് ഉദ്ധരിച്ച ശേഷം വരാഹമൂർത്തി തന്റെ തേറ്റയിൽ പറ്റിപ്പിടിച്ചിരുന്ന മൂന്നു പിണ്ഡങ്ങൾ തെക്കുഭാഗത്ത് ദർഭയിൽവച്ച് പിതാവിനും, പിതാമഹനും, പ്രപിതാമഹനും എന്നു സങ്കല്പിച്ച് ധ്യാനിച്ചു. പിതൃബലിയുടെ ആരംഭം ഇതാണെന്നു കരുതുന്നു. ബ്രഹ്മാവിന്റെ ഒരു തല അറുത്തുകളഞ്ഞതിന്റെ പ്രായശ്ചിത്തം ചെയ്യാനായി ശ്രീപരമേശ്വരൻ ബദരീനാഥിലെ ബ്രഹ്മകപാൽ എന്ന സ്ഥലത്ത് തപസ്സിരുന്നശേഷം അളകനന്ദാനദീതീരത്ത് ശ്രാദ്ധ

കർമങ്ങൾ നടത്തി. ദശരഥമഹാരാജാവിന്റെ നിര്യാണം വനവാസത്തി ടയ്ക്ക് അറിയാനിടയായ ശ്രീരാമചന്ദ്രൻ സരയൂനദീതീരത്ത് പിതാവി ശേഷക്രിയകൾ നടത്തി. ദത്താത്രേയ മഹർഷിയുടെ മകനായ ന സ്വന്തം പുത്രന്റെ ശ്രാദ്ധകർമം നടത്തിയതാണ് മറ്റൊരു ചരിത്രം. ന യുടെ മകൻ അകാലനിര്യാണം പ്രാപിച്ചപ്പോൾ പുത്രവിരഹത്തിൽ ആ തകർന്നുപോയ ആ പിതാവ് കറുത്തവാവുദിവസം തെക്കോട്ട് ദർഭ വിരി പുത്രന് ഇഷ്ടമുള്ള എല്ലാവിഭവങ്ങളും സമർപിച്ചു. അതിനുശേ ബ്രാഹ്മണർക്ക് അന്നദാനവും നടത്തി. ഈ പ്രവൃത്തി തെറ്റാ പ്പോയോഎന്ന് പിന്നീടു നിമിയ്ക്കുതോന്നി. വ്യാകുലചിത്തനായിപ്പോ നിമിയുടെ മുന്നിൽ പിതാമഹനായ അത്രിമഹർഷി പ്രത്യക്ഷപ്പെട്ടു. അ ത്തമമായ ഒരു കർമമാണ് അതെന്നും അതിന്റെ പിന്നിൽ ബ്രഹ്മദേവ പ്രേരണ ഉണ്ടായിരുന്നുവെന്നും മഹർഷി ചെറുമകനെ ബോദ്ധ്യപ്പെടുത്ത മരിച്ചുപോയവർക്കുവേണ്ടിയുള്ള ബലികർമങ്ങൾ പുനർജന്മസിദ്ധാന്ത മായി ബന്ധപ്പെട്ടു കിടക്കുന്നു എന്നാണ് ഭാരതീയമായ വിശ്വാസം.

ഗുഹാമുഖത്തുനിന്നു മുരൾച്ച കേട്ടുതുടങ്ങി. മർദം ഉൾവലിയുമ്പോഴാ അത്തരത്തിലുള്ള ശബ്ദങ്ങൾ കേൾക്കുക. അത് എന്തിന്റേയോ നാന്ദിയാ ഇടതുകൈകൊണ്ട് വടി കുത്തിപ്പിടിച്ച് കഴിയാവുന്നത്ര വേഗത്തിൽ മുക ലെത്തി. മരവിച്ചുപോയ എന്റെ വലതുകൈപ്പത്തി സേർബഹാദൂർ കമ്പി കൊണ്ടു മൂടിക്കെട്ടി. കൈമുട്ട് മടക്കിയും നിവർത്തിയും കുറേനേരം അദ്ദേഹ അതിന്മേൽ വ്യായാമം നടത്തി. ഹിമാനിയുടെ മരവിപ്പിക്കുന്ന തണുപ്പിൽനിന്ന ഞങ്ങൾ ഭദ്രമായ ഒരകലത്തിലേയ്ക്കു പിൻവാങ്ങി ഒരു പാറപ്പുറത്ത് ഇ പ്പുറപ്പിച്ചു.

അന്നത്തേയ്ക്കുള്ള ഭക്ഷണപ്പൊതികൾ ഡാബയിൽനിന്നു വാങ്ങ സേർബഹാദൂർ കൈവശം വച്ചിരുന്നു. ഗംഗാജലം മതിവരുവോളം കുടി റോട്ടിയും കറിയും രുചിയോടെ കഴിക്കുമ്പോൾ ഗംഗാദേവിയുടെ തി അവതാരചരിത്രത്തിലേക്ക് എന്റെ മനസ്സ് വ്യാപരിച്ചു....

ശ്രീപരമേശ്വരന്റെ ജടാജൂടത്തിന്നലങ്കാരമായ ഗംഗ ഉദ്ഭവിക്കുന്ന മഹാവിഷ്ണുവിന്റെ പാദനഖരത്തിൽ നിന്നാണ്. വാമനാവതാരത്തി മഹാവിഷ്ണു വിശ്വരൂപനായി നില്ക്കുമ്പോൾ ഭഗവാന്റെ നാഭീകമ ത്തിൽ നിന്നുദ്ഭവിച്ചവനും പരിശുദ്ധകീർത്തിയോടു കൂടിയവനുമാ ബ്രഹ്മദേവൻ, മഹാവിഷ്ണുവിന്റെ പാദാരവിന്ദത്തെ ക്ഷാളനം ചെയ്യ നുള്ള ജലം താൻതന്നെ എടുത്തുകൊണ്ടുവന്ന് പൂജിച്ചശേഷം ഭക്ത പൂർവം സ്തോത്രം ചെയ്തു–

* "ധാതുഃ കമണ്ഡലുജലം തദുരുക്രമസ്യ
പാദാവനേജനപവിത്രതയാ നരേന്ദ്ര,

---

* ഹേ രാജാവേ, പൂജാർഥം സമർപ്പിച്ച ബ്രഹ്മാവിന്റെ ജലപാത്രത്തിലെ ആ ജലം ഭഗവാന്റെ പാദാരവിന്ദസ്പർശനം നിമിത്തം പരിശുദ്ധമായി ഭവിച്ചതിനാൽ ഗംഗാന ദിയായി ഭവിച്ചു. ക്രമേണ അതു കീഴോട്ടൊഴുകി, ഭഗവാന്റെ ശുഭകീർത്തിയെന്ന പോലെ മൂന്നു ലോകങ്ങളേയും പരിശുദ്ധമാക്കുന്നു.

സ്വർധുന്യഭൂന്നഭസി സാ പതതി നിമാർഷ്ടി
ലോകത്രയം ഭഗവതോ വിശദേവ കീർത്തിഃ"

(ഭാഗവതം-8-21-4)

കപിലമഹർഷിയുടെ ഉഗ്രകോപത്തിൽപ്പെട്ടു ഭസ്മമായിത്തീർന്ന സഗരപുത്രന്മാരെ പരിശുദ്ധരാക്കിത്തീർക്കുന്നതിനായി ആ കുലത്തിൽ ജനിച്ച ഭഗീരഥൻ വളരെക്കാലം കഠിനതപസ്സുചെയ്ത് സ്വർഗത്തിൽനിന്നു ഇറക്കിക്കൊണ്ടുവന്ന പുണ്യനദിയാണു ഗംഗ. തന്റെ ഭാരം ഭൂമിക്കു താങ്ങാനാവില്ല എന്നു ഗംഗ ഭഗീരഥനെ ധരിപ്പിച്ചു. ഭഗീരഥൻ ഗംഗോത്രിയിൽ വളരെക്കാലം ശ്രീപരമേശ്വരനെ ധ്യാനിച്ച് കഠിനതപസ്സിൽ മുഴുകി. അവസാനം മഹാദേവൻ പ്രത്യക്ഷപ്പെടുകയും ഗംഗയെ തന്റെ ജടയിൽ വഹിയ്ക്കാമെന്ന് സമ്മതിക്കുകയും ചെയ്തു. ഭഗീരഥൻ തപസ്സുചെയ്ത ആ സ്ഥലം ഭഗീരഥ്ശില എന്ന പേരിൽ ഗംഗോത്രിയിൽ ഇന്നും കാണാം. പരമശിവന്റെ ജടയിൽനിന്നു കുതിച്ചൊഴുകി ഗംഗ പ്രത്യക്ഷപ്പെട്ട സ്ഥലമാണ് ഗംഗോത്രി. സഗരപുത്രന്മാരെ ശുദ്ധീകരിച്ച് അവർക്കു മോക്ഷം ലഭ്യമാക്കുന്നതിനുവേണ്ടി പാതാളത്തിൽ എത്തിയ ഗംഗയെ ജഹ്നുമഹർഷി തടഞ്ഞുനിർത്തി. ഭഗീരഥന്റെ അപേക്ഷപ്രകാരം മോചിതയായ ഗംഗ തന്റെ കൃത്യനിർവഹണത്തിനുശേഷം പാതാളത്തിൽനിന്നു ഭൂമിയിൽ തിരിച്ചെത്തി. ആ പവിത്രഭൂമിയാണ് ഗോമുഖ്. ഭഗീരഥൻ നയിച്ചുകൊണ്ടുപോയതിനാൽ ഭാഗീരഥിയായിത്തീർന്നു. ഗംഗ, സമുദ്രത്തിന്റേയും ശന്തനുമഹാരാജാവിന്റേയും ഭാര്യയായെന്നും പിന്നീട് ഗംഗയുടെ ദേവീരൂപം കൈലാസത്തിൽ എത്തി ശിവഭഗവാന്റെ പത്നിയായിത്തീർന്നുവെന്നും ദേവീഭാഗവതത്തിൽ (നവമസ്കന്ധം) പറയുന്നു. "ജലനിധിമനുരൂപം ജഹ്നു കന്യാവതീർണാ" എന്നാണ് കാളിദാസൻ രഘുവംശത്തിൽ പരാമർശിച്ചത്.

ആർഷസംസ്കാരത്തിന്റെ പ്രധാനകണ്ണികളിലൊന്നാണ് ഗംഗാനദി. എത്രയെത്ര സങ്കൽപ്പങ്ങളും യാഥാർഥ്യങ്ങളുമാണ് ഈ പുണ്യനദിയെ ചുറ്റിപ്പറ്റി ഭാരതീയമനസ്സുകളിൽ കെടാവിളക്കുകളായി നിലകൊള്ളുന്നത്! ഗംഗാനദിയില്ലാത്ത ഒരു ഭാരതത്തെപ്പറ്റി ചിന്തിയ്ക്കാൻപോലും സാധ്യമല്ല. മരണസമയത്ത് ഗംഗാജലം ലഭിയ്ക്കുവാനും, ഗംഗയുടെ സമീപത്തുകിടന്നു മരിയ്ക്കുവാനും, തങ്ങളുടെ ചിതാഭസ്മം ഈ പുണ്യനദിയിൽ ഒഴുക്കുവാനും ഹിന്ദുക്കൾ ആഗ്രഹിക്കുന്നു. വർഷങ്ങളോളം സൂക്ഷിച്ചാലും ഗംഗാജലത്തിനു കേടുവരില്ലെന്നു ശാസ്ത്രീയമായി തെളിയിച്ചിട്ടുണ്ട്. നമ്മുടെ പുരാണേതിഹാസങ്ങളിൽ ഏറ്റവും പരാമർശിച്ചിട്ടുള്ളപുണ്യനദിയാണ് ഗംഗ. പാപമോചനത്തിനും തദ്വാരാ ആത്മശുദ്ധീകരണത്തിനുമുള്ള ശക്തി ഗംഗാജലത്തിനുണ്ടെന്നും, പരമനിർവൃതിയിൽ മുഴുകി സനാതനധ്യാനത്തിലിരിക്കുന്ന പരമശിവന്റെ അവസ്ഥയെയാണ് ഗംഗാജലം ദ്യോതിപ്പിക്കുന്നതെന്നും ഹിന്ദുക്കൾ വിശ്വസിക്കുന്നു. തത്ത്വജ്ഞാനം കൂടാതെത്തന്നെ മോക്ഷം ലഭിക്കുന്നതാണ് ഗംഗാസ്നാനം എന്നു കാളിദാസൻ പറയുന്നു -

"തദ്ധാവബോധേന വിനാപി ഭൂയ-
സ്തന്യുത്യജാം നാസ്തി ശരീരബന്ധഃ"

(രഘുവംശം 13-58)

രഘുമഹാരാജാവ് നയിച്ച വമ്പിച്ച സൈന്യത്തെ കാളിദാസൻ ഉപമിച്ചത് 'ശിവന്റെ ജടയിൽനിന്നു വീണ ഗംഗയെ നയിക്കുന്ന ഭഗീരഥനെന്ന പോലെ ശോഭിച്ചു' എന്നാണ് -

"ബഭൗ ഹരജടാഭ്രഷ്ടാം
ഗംഗാമിവ ഭഗീരഥഃ"

(രഘുവംശം 4-30)

ഭാരതീയസാഹിത്യത്തിൽ ഗംഗാനദിയെ പരാമർശിക്കാത്ത കൃതികൾ തുലോം വിരളമാണ്. ഗംഗാനദിയുടെ ഭൗതികരൂപത്തെക്കുറിച്ചുള്ള പരാമർശങ്ങളും ഒട്ടേറെ പ്രാധാന്യമർഹിക്കുന്നു. ഹിമാലയത്തിന്റെ ദക്ഷിണ ഭാഗത്ത്, തിബത്തിന്റേയും ഇന്ത്യയുടേയും ഇടയിലുള്ള ഇന്ത്യൻഭാഗത്ത്, അഞ്ചു സ്രോതസ്സുകളായി ഉദ്ഭവിച്ച് ഉത്തരഖണ്ഡിലൂടെ സമതലപ്രദേശങ്ങളിലേക്ക് ഗംഗ ഒഴുകുന്നു. ഭാഗീരഥി, അളകനന്ദ, മന്ദാകിനി, ധൗലി ഗംഗ, പിണ്ഡാർ എന്നിവയാണ് ഈ സ്രോതസ്സുകൾ. ദേവിനന്ദ, ഗുർള, ധവളഗിരി, ഗോസന്താൻ, കാഞ്ചൻജംഘ, എവറസ്റ്റ് എന്നീ ഹിമക്കൊടുമുടികളിൽ നിന്നുള്ള മഞ്ഞുരുകിയ വൻപ്രവാഹങ്ങളും ഗംഗയിൽ ചേരുന്നുണ്ട്. ഹിമാലയത്തിൽനിന്ന് ഉദ്ഭവിച്ച് വിന്ധ്യാപർവതംവരെ വ്യാപിച്ചു കിടക്കുന്ന സമതലപ്രദേശങ്ങളിലൂടെ ഒഴുകി ബംഗാൾ ഉൾക്കടലിൽ ചേരുന്ന ഗംഗാനദിക്ക് 2525 കി.മീറ്റർ നീളമുണ്ട്. 1450 കി.മീറ്റർ ഉത്തരപ്രദേശത്തിലൂടേയും, 445 കി.മീറ്റർ ബീഹാറിലൂടേയും, 520 കി.മീറ്റർ പശ്ചിമബംഗാളിലുടേയും, 110 കി.മീറ്ററോളം യു.പി.-ബീഹാർ അതിർത്തിയിലൂടേയും ഈ നദി ഒഴുകുന്നു. നീളംകൊണ്ടു ഏഷ്യയിൽ പതിനഞ്ചാമത്തേയും ലോകത്തിൽ മുപ്പത്തിഒമ്പതാമത്തേയും സ്ഥാനമാണ് ഈ നദിക്ക്. ഗംഗയുടെ തീരപ്രദേശങ്ങളിൽ 30 കോടിയിലധികം ജനങ്ങൾ വസിയ്ക്കുന്നു. ഏഷ്യാഭൂഖണ്ഡത്തിൽ ഏറ്റവും കൂടുതൽ ജനവാസവും കൃഷിയുമുള്ള സ്ഥലം ഗംഗാതടമാണ്. ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ ഏറ്റവും കൂടുതൽ പോഷകനദികളുള്ളത് ഗംഗാനദിയ്ക്കാണ്.

ഉത്തരപ്രദേശ്, ബീഹാർ, ബംഗാൾ എന്നീ സംസ്ഥാനങ്ങളിലെ ഗംഗാ സമതലപ്രദേശത്തിന് 3,57,000 ച.കി.മീറ്റർ വിസ്തൃതിയുണ്ട്. ഉത്തരപ്രദേശിൽ 76-102 സെ.മീറ്ററും, ബീഹാറിൽ 102-152 സെ.മീറ്ററും, അഴിപ്രദേശത്ത് 152-254 സെ.മീറ്ററും ആണ് ഗംഗാതാഴ്വരപ്രദേശത്തെ ശരാശരി മഴ. ഗംഗാനദിയുടെ ഒരു വർഷത്തെ ശരാശരി എക്കൽ നിക്ഷേപം 1,60,00,00,000 ടൺ ആണ്. ഈ മഹാനദിയുടെ ജലവൃഷ്ടി പ്രദേശത്തിനു 9,55,000 കി.മീറ്റർ വിസ്തൃതിയുണ്ട്.

ഭാരതത്തിന്റെ മർമസ്ഥാനമാണ് ഗംഗാതടം. ഹൃഷീകേശ്, ഹരിദ്വാർ, പ്രയാഗ്, കാശി തുടങ്ങിയ ഹൈന്ദവപുണ്യകേന്ദ്രങ്ങളും ഡൽഹി, റൂർക്കി,

ബനാറസ്, ഇലഹാബാദ്, ഇന്ദ്രപ്രസ്ഥം, ഫത്തേപൂർസിക്രി, ഗൗർ, മുർഷി ദാബാദ്, കൽക്കട്ട തുടങ്ങി പ്രശസ്തമായ നഗരങ്ങളും തഴച്ചുവളർന്നത് ഗംഗാതടപ്രദേശങ്ങളിലാണ്. യമുന, രാംഗംഗ, ഗോമതി, കാളി (ശാരദ), രാപ്തി, ഗണ്ഡക്, ബാഗ്മതി, കോസി, സോൺ എന്നിവയാണ് ഗംഗയുടെ പ്രധാന പോഷകനദികൾ.

ഗോമുഖ്ഹിമാനിയുടെ അമ്പരപ്പിയ്ക്കുന്ന ഹിമസ്രോതസ്സിലേക്ക് നോക്കി ചിന്തകളിൽ മുഴുകിയിരുന്നപ്പോൾ സമയം പോയതറിഞ്ഞില്ല. സൂര്യൻ ഉദിച്ചുയർന്നു കഴിഞ്ഞിരുന്നുവെങ്കിലും മൂടൽമഞ്ഞ് സൃഷ്ടിച്ച പുകമറമൂലം അന്തരീക്ഷം ഇരുണ്ടുതന്നെ ഇരുന്നു. ഭാഗീരഥിയിൽനിന്നു വീശിയിരുന്ന ഇളംതെന്നൽ ശ്വസനേന്ദ്രിയങ്ങളെ നിർവൃതിയിലേയ്ക്കെത്തിച്ചു. ഗംഗാസ്തോത്രങ്ങൾ ഉരുവിട്ടുകൊണ്ടുവന്ന ഒരു കൂട്ടം സംന്യാസിമാർ ഞങ്ങൾ വിശ്രമിച്ച പാറയുടെ സമീപത്തായി വട്ടംകൂടിയിരുന്നു. അവിടെ സ്നാനംചെയ്ത് ഹോമകർമങ്ങൾ ചെയ്യാനുള്ള സന്നാഹത്തിലാണ് അവർ.

എട്ടരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ തപോവൻ യാത്രയ്ക്ക് പുറപ്പെട്ടു. കമ്പിളിവസ്ത്രങ്ങൾ ഓരോന്നുകൂടി ധരിച്ച് എല്ലാ അവയവങ്ങളും ഭദ്രമാക്കി. സംന്യാസിമാരുടെ അനുഗ്രഹം വാങ്ങി, യാത്രപറഞ്ഞ്, ഞങ്ങൾ നടന്നു. ഗംഗോത്രി ഗ്ലേഷിയറിൽക്കൂടി നടക്കുമ്പോൾ വളരെ സൂക്ഷിക്കണമെന്നും കാലാവസ്ഥയിലെ വ്യതിയാനം മൂലം മഞ്ഞുമലകൾ ഇടിഞ്ഞു വീഴാൻ സാധ്യതയുണ്ടെന്നും ഒരു വൃദ്ധസംന്യാസി മുന്നറിയിപ്പുതന്നു. ഗോമുഖ് ഗുഹാമുഖം എത്തുന്നതിനു മുമ്പായി ഞങ്ങൾ ഇടത്തോട്ട് തിരിഞ്ഞു. പൊട്ടിത്തകർന്നുകിടക്കുന്ന വലിയ പാറക്കല്ലുകളിൽ ചവുട്ടിക്കയറി, അതീവസൂക്ഷ്മതയോടെ, കുത്തനെയുള്ള കയറ്റം കയറി ഞങ്ങൾ ഗോമുഖ് ഗുഹാമുഖത്തിന്റെ മുകളിലെത്തിച്ചേർന്നു. അവിടെനിന്നു ഗോമുഖിലേക്ക് നോക്കിയപ്പോൾ, ഹിമാനി താഴോട്ട് രൂപപ്പെട്ടുകിടക്കുന്ന അമ്പരപ്പിയ്ക്കുന്ന കാഴ്ചയാണ് കണ്ടത്. ഭാഗീരഥിയിലെ ജലം പാത്രങ്ങൾകൊണ്ട് കോരിയെടുത്തു കുളിക്കുന്ന സംന്യാസിമാരുടെ ചെറുരൂപങ്ങളും!

കനത്ത മഞ്ഞുമൂടിക്കിടക്കുന്ന പ്രതലത്തിൽക്കൂടി, വളരെ സൂക്ഷിച്ച്, മുന്നോട്ടു നടന്നു. വഴിയിൽ ഇടക്കിടക്ക് ഒറ്റക്കല്ലുകൾവച്ച് അടയാളം ഇട്ടിട്ടുണ്ട്. കനത്ത മഞ്ഞുവീഴ്ചമൂലം അതൊക്കെ മൂടിക്കിടക്കുകയാണെങ്കിലും ആ ദിശയിൽക്കൂടി പരിചയസമ്പന്നനായ ഷേർബഹാദൂർ സാവധാനത്തിൽ എന്നെ മുന്നോട്ടു നയിച്ചു. തപോവനത്തിലേയ്ക്കുള്ള അതിദുർഘടമായ, കുത്തനെയുള്ള, കയറ്റം ആരംഭിക്കുന്ന സ്ഥലത്ത് കുറച്ചു സമയം ഞങ്ങൾ വിശ്രമിച്ചു. ചക്രവാളത്തിൽ ചുംബിച്ചപോലെ നിലകൊള്ളുന്ന ഭാഗീരഥി ക്കൊടുമുടിയുടെ അടിവാരത്തുനിന്നാണ് ഒന്നര കിലോമീറ്ററിലധികം ദൂരമുള്ള ഈ കയറ്റം ആരംഭിക്കുന്നത്. തണുപ്പ് കൂടിക്കൊണ്ടിരുന്നു. മൂടൽമഞ്ഞുകൊണ്ടു മൂടിക്കെട്ടിയ അന്തരീക്ഷമായിരുന്നുവെങ്കിലും കാറ്റ് ഒഴിഞ്ഞു നിന്നു. ഗ്ലേഷിയറിൽക്കൂടിയുള്ള കുത്തനെയുള്ള കയറ്റം വളരെ സൂക്ഷ്മ

തയോടെ കൈകാര്യം ചെയ്യേണ്ട ഒന്നാണ്. വഴുക്കി, അടിതെറ്റിയാൽ പിന്നെ സംഭവിക്കുന്നത് മഹാദുരന്തമായിരിക്കും. നേരിയ പാടപോലെ മാത്രം മഞ്ഞുമൂടിക്കിടക്കുന്ന ചതിക്കുഴികളും ചിലപ്പോൾ ഉണ്ടാകാം. അതിന്മേൽ ചവുട്ടിയാൽ ആയിരക്കണക്കിനു അടി താഴേയ്ക്ക്, നിമിഷങ്ങൾക്കുള്ളിൽ, ആഴ്ന്നുപോവുകയാകും ഫലം. ഹിമാനികളുടെ അടിത്തട്ടിൽ, ഒരു കേടും സംഭവിക്കാതെ, പൂഴ്ന്നുകിടക്കുന്ന മൃതശരീരങ്ങൾ അവിടെ അന്ത്യവിശ്രമംകൊള്ളുന്നു.

ഒരു മണിക്കുറിലധികം കയറിയിട്ടും വളരെക്കുറച്ചു ദൂരമേ ഞങ്ങൾ മുന്നേറിയുള്ളു. കനത്തതോതിൽ പുതുമഞ്ഞ് വീണുകിടന്നിരുന്നതിനാൽ കല്ലുപോലെ ഉറച്ച ഘനമഞ്ഞിൻപ്രതലത്തിൽനിന്ന് അതു തെന്നിമാറിയിരുന്നത് യാത്ര ദുർഘടമാക്കി. ഒരാഴ്ച മുമ്പു നടന്ന ആലിപ്പഴവർഷം (HAILSTORM) മൂലം സബ്സീറോ താപത്തിലുള്ള ഐസ്ക്യൂബ്സ് പലസ്ഥലത്തും ചിതറിക്കിടന്നിരുന്നത് യാത്ര തീർത്തും ദുഷ്കരമാക്കി. ഗംഗോത്രിഹിമാനിയുടെ അമ്പരപ്പിയ്ക്കുന്ന വൈവിധ്യത്തിലേക്കു നോക്കിനില്ക്കുമ്പോൾ പ്രകൃതിയുടെ ആ അഭൗമഭാവത്തിനു മുമ്പിൽ തലകുനിച്ചു വിനീതനാകാനേ നമുക്കു കഴിയുകയുള്ളു. 26 കി.മീറ്റർ നീളവും 10കി.മീറ്റർ വീതിയുമുള്ള ഈ മഞ്ഞുകട്ട നീണ്ടും, ചെരിഞ്ഞും, കുത്തനേയും മലമടക്കുകൾക്കിടയിൽ രൂപപ്പെട്ടുകിടക്കുന്നത് തികച്ചും അദ്ഭുതക്കരമായ ഒരു കാഴ്ചതന്നെയാണ്. ഗംഗോത്രിഗ്ലേഷിയറിനോടു ചേർന്ന്, വടക്കുപടിഞ്ഞാറായി, സുമേരുപർവതഭാഗത്തേയ്ക്ക് നീണ്ടുകിടക്കുന്ന മറ്റൊരു ഹിമാനിയാണ് മേരു. തപോവൻ യാത്രയ്ക്കിടയിൽ മേരു ഗ്ലേഷിയർഭാഗത്തേയ്ക്ക് പോകേണ്ട ആവശ്യമില്ല. ഗംഗോത്രിഗ്ലേഷിയർ ബദരീധാമത്തിലെ ചൗഖംബാ ഹിമശിഖരംവരെ വ്യാപിച്ചുകിടക്കുന്നു. ഹിമാനിയിൽനിന്നു മാറി തരിശായിക്കിടക്കുന്ന ചെറിയ മലമടക്കുകളിൽ പുഷ്പിച്ചുനില്ക്കുന്ന ചെടികൾ മനസ്സിനുകുളിർമ നല്കി. കനത്ത ഹിമപ്രപഞ്ചത്തിന്നിടയിലും പ്രകൃതി ദേവതാത്മാക്കളെ പുഷ്പാഭിഷേകം നടത്തുന്നു!

$11\frac{1}{2}$ മണി കഴിഞ്ഞപ്പോൾ ഞങ്ങൾ മുകളിലെത്തി. എങ്ങോട്ടു നോക്കിയാലും ഹിമക്കൊടുമുടികൾ മാത്രം. അങ്ങു ദൂരെ ഭാഗീരഥിയും ശിവലിംഗും ഭൃഗുവും സുമേരുവും ഇതിന്റെയിടയിൽ തല ഉയർത്തി, ചക്രവാളത്തിൽ ഉരുമ്മിയപോലെ, നിലകൊള്ളുന്നു. ഗംഗോത്രിഹിമാനിയുടേയും മേരുഹിമാനിയുടേയും മധ്യത്തിലാണ് നന്ദനവനം. നന്ദനവനമെത്തുന്നതിനു മുമ്പായി വലത്തോട്ടുതിരിഞ്ഞാൽ തപോവനത്തിലേയ്ക്കുള്ള വഴി തുടങ്ങുന്നു. മൂടൽമഞ്ഞ് മാറിപ്പോയതിനാൽ നല്ല തെളിഞ്ഞ സൂര്യകിരണങ്ങൾ പുറത്തുവന്നു. കണ്ണഞ്ചിപ്പിക്കുന്ന വെൺമയോടെ ഹിമശൃംഗങ്ങൾ വെട്ടിത്തിളങ്ങി. തണുപ്പ് അതിശക്തമായിരുന്നുവെങ്കിലും ആ ധവളാഭയിൽ നോക്കിനില്ക്കുമ്പോൾ എല്ലാം മറന്നുപോകും, താഴെ, മൈതാനംപോലെ പരന്നുകിടക്കുന്ന ഭാഗം അതിമനോഹരമാണ്. പച്ചപ്പുല്ലും പുഷ്പങ്ങളും ഇടകലർന്നു വളർന്നുനില്ക്കുന്നു. ഗംഗോത്രിഹിമാനി ഇടത്തോട്ടു മാറിപ്പോകുന്നതിനാൽ ഈ മൈതാനഭാഗത്ത് മഞ്ഞുകുറവാണ്.

ഇല കൊഴിഞ്ഞുനില്ക്കുന്ന ചെറിയൊരു ഭൂർജമരത്തിന്റെ ചുവട്ടിൽ ഇരുന്ന് ഞങ്ങൾ തണുത്തുമരവിച്ചുപോയ രോട്ടിയും കറിയും കഴിച്ച് വിശപ്പടക്കി. അതിനുശേഷം തപോവൻ ലക്ഷ്യമാക്കി താഴോട്ടിറങ്ങി. താഴോട്ടു ചെല്ലുംതോറും മൈതാനഭാഗത്തിന്റെ മനോഹാരിത വർധിച്ചപോലെ തോന്നി. പല നിറത്തിലും വലുപ്പത്തിലുമുള്ള പുഷ്പങ്ങൾ മലഞ്ചെരുവുകളിൽ വർണങ്ങൾ വാരിവിതറിയപോലെ നില്ക്കുന്ന കാഴ്ച എത്രകണ്ടാലും മതിവരില്ല. മലമടക്കുകൾക്കു കരവച്ചപോലെ നില്ക്കുന്ന ഭൂർജ്-ദേവദാരു വൃക്ഷങ്ങളും മേഘക്കൂട്ടങ്ങളെ ചുംബിക്കുന്നപോലെ നിലകൊള്ളുന്ന ഹിമശൃംഗങ്ങളും ഗംഗോത്രിധാമത്തിലെ മനോഹരമായ കാഴ്ചകളാണ്.

മുന്നോട്ടുപോകുംതോറും തണുപ്പിന് ശക്തികൂടിക്കൊണ്ടിരുന്നു. ഹിമശൃംഗങ്ങളിൽനിന്നു വീശിയടിച്ചിരുന്ന കാറ്റിനും ശക്തികൂടി. തപോവൻ എത്തുന്നതിനു മുമ്പായി രണ്ടു കൂടാരങ്ങൾ കണ്ടപ്പോൾ ഞാൻ അതിനടുത്തേയ്ക്കു ചെന്നു. കനഡയിൽനിന്നുള്ള ഹിന്ദുമതവിശ്വാസികളായ ഒരു സംഘം വെള്ളക്കാരായിരുന്നു അവിടെ തമ്പടിച്ചിരുന്നത്. കുറച്ചുസമയം അവരുമായി സംസാരിച്ചിരുന്നു. തപോവനിലെ സംന്യാസിനിയായ മായി അവിടെയില്ലെന്നു അവരിൽനിന്നു മനസ്സിലാക്കി. ഇസ്രയേൽക്കാരിയായ ഒരു സംന്യാസിനി തപോവനിലെ മുകളിലെ മലയിൽ വസിക്കുന്നുണ്ടെന്ന വിവരവും അവരിൽനിന്നു അറിയാനിടയായി. അവർ ആദരപൂർവം തന്ന കട്ടൻകാപ്പി ആ ചുറ്റുപാടിൽ ഏറെ ഹൃദ്യമായി അനുഭവപ്പെട്ടു.

തപോവനിലെ മായി എന്ന വൃദ്ധസംന്യാസിനി കർണാടകത്തിലെ ഉഡുപ്പി സ്വദേശിനിയാണ്. 14000-ൽപ്പരം അടി ഉയരമുള്ള തപോവനത്തിലെ മലമടക്കിലെ ഒരു ഗുഹയിലാണ് മായി ഒറ്റയ്ക്കു കഴിഞ്ഞുകൂടുന്നത്. എത്രകാലമായി ഈ സംന്യാസിനി ഇവിടെ വസിച്ചുതുടങ്ങിയിട്ടെന്നു പറയുവാൻ ആർക്കും സാദ്ധ്യമല്ല. ഇവർക്കു അമാനുഷികമായസിദ്ധിയോ കഠിനമായതപശ്ചര്യകൊണ്ടുനേടിയ സാധനയോ ഇല്ല. തപോവനത്തിൽ എത്തുന്ന തീർഥാടകർ മായിയുടെ ഗുഹയിൽക്കയറി അവരെ വണങ്ങുകയും ചിലപ്പോൾ അവരിൽ പലരും ആ ഗുഹയിൽത്തന്നെ അന്തിയുറങ്ങുകയും ചെയ്യുന്നു. സീസൺ അവസാനിക്കുമ്പോൾ തപോവനവും ഗോമുഖും അടങ്ങുന്ന ഗംഗോത്രിധാമം കനത്തമഞ്ഞിൽ മൂടപ്പെട്ടുകിടക്കും. ഒരു മനുഷ്യജീവിപോലും കൂട്ടിനില്ലാതെ മായി അപ്പോഴും തപോവനത്തിൽ ഒറ്റയ്ക്കു കഴിയുന്നു. ഇവിടെനിന്നു ഹിമാനികൾ താണ്ടിക്കടന്നു ബഹുദൂരം പോയാൽ, നൂറ്റാണ്ടുകൾക്കു മുമ്പു ഉപയോഗിച്ചിരുന്ന, ഒരു നിഗൂഢമാർഗത്തിൽക്കൂടി ബദരീനാഥിലേക്കും കേദാർനാഥിലേക്കും പോകാം. മായി ഈ മാർഗത്തിൽ പലപ്പോഴും ഒറ്റയ്ക്കു സഞ്ചരിക്കാറുണ്ടത്രേ! അനന്തമായ ഹിമാനികൾക്കിടയിൽക്കൂടി ഒറ്റയ്ക്കങ്ങനെ സഞ്ചരിക്കുമ്പോൾ മായി നേടുന്ന നിർവൃതി എത്ര മഹത്തരമായിരിക്കും!

മായി സർക്കീട്ടിലാണെന്നു കേട്ടപ്പോൾ എനിക്കു നിരാശ തോന്നി.

ഇവിടെവരെ വന്നിട്ടും ആ സംന്യാസിനിയെ കാണാൻ കഴിഞ്ഞില്ലല്ലോ എന്ന ഖേദം ഉള്ളിലൊതുക്കി, സായിപ്പന്മാരോടു യാത്ര പറഞ്ഞ്, ഞങ്ങൾ മുന്നോട്ടുനടന്നു. മഞ്ഞിയപോലെ നിന്നിരുന്ന അന്തരീക്ഷം പെട്ടെന്നാണ് ഇരുണ്ടുകൂടിയത്. ഹിമശൃംഗങ്ങൾക്കു മുകളിൽക്കൂടി കാർമേഘക്കൂട്ടങ്ങൾ വായുവേഗത്തിൽ ചലിക്കുന്ന കാഴ്ച ഞാൻ ഉദ്വേഗത്തോടെ നോക്കിക്കണ്ടു. തുടർന്നു അതിശക്തമായ കാറ്റും വീശിയടിച്ചു. ശക്തമായൊരു മഴയ്ക്കുള്ള മുന്നോടിയാണിതെന്നു മനസ്സിലാക്കിയ ഞങ്ങൾ കഴിയാവുന്നത്ര വേഗത്തിൽ നടന്നു. അങ്ങകലെ, മൈതാനത്തിന്റെ ഓരത്തായി, ചെറിയ കൂടാരങ്ങൾ സേർബഹാദൂർ ചൂണ്ടിക്കാണിച്ചുതന്നു. ആർത്തലച്ചുവരുന്ന മഴയുടെ ശബ്ദം അടുത്തുകൊണ്ടിരുന്നു. മഴക്കോട്ടു ധരിച്ച് ഞങ്ങൾ തയ്യാറാവുമ്പോഴേയ്ക്കും കനത്ത മഴ തുടങ്ങി.

2 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഒരു കൂടാരത്തിൽ ചെന്നുകയറി. കൂടാരത്തിൽ അതിന്റെ ഉടമസ്ഥനായ ഗഢ്വാളിയും സഹായിയായി ഒരു നേപ്പാളി യുവാവും മാത്രമേയുള്ളൂ. വിദൂരമായ ഈ സ്ഥലത്തും കൂടാരം കെട്ടി യാത്രക്കാരെ കാത്തിരിക്കുന്ന അവരോട് എനിക്കു സഹതാപവും ഒപ്പം മതിപ്പും തോന്നി. തപോവനത്തിലേക്കു ദുർലഭമായി മാത്രമേ തീർഥാടകർ എത്തിച്ചേരാറുള്ളൂ. ഇവിടെയുള്ള ഹിമമടക്കുകളിലെ ഗുഹകളിൽ സംന്യാസിമാർ വസിക്കുന്നുണ്ടെന്നു സേർ ബഹാദൂർ പറഞ്ഞിരുന്നു. മഞ്ഞുകാലത്ത് ഇവരൊക്കെ സ്ഥലംവിടുന്നു. തീർഥാടകർ വരുന്നത് മായിയേയും സംന്യാസിമാരേയും കാണാനാണ്. അങ്ങനെ വരുന്നവർക്കു രാത്രി തങ്ങാൻ ഒരു താവളം കൂടിയേ തീരൂ. പ്രകൃതിയുടെ എല്ലാ പ്രതികൂലാവസ്ഥയോടും മല്ലടിച്ചുവേണം ഇത്തരം ഡാബകൾ നടത്താൻ. വിദേശികൾ വന്നുപെട്ടാൽ ഇവർക്കു നല്ല കോളാണ്. ആലിപ്പഴവർഷംമൂലം നിറയെ തുളകൾവീണ കൂടാരം കഴിഞ്ഞ ദിവസമാണ് നന്നാക്കിയെടുത്തതെന്നു ഗഢ്വാളി പറഞ്ഞു. കല്ലുവച്ചു പൊക്കിയ മരപ്പലകകൾക്കു മുകളിൽ കനത്തകമ്പിളി വിരിച്ചിട്ട് കിടക്കാനുള്ള സംവിധാനം ഒരുവിധം ഭദ്രമായി ഒരുക്കിയിട്ടുണ്ട്. ചൂടുള്ള കട്ടൻചായ സാവകാശത്തിൽ രുചിച്ചു കുടിച്ച് ഞാൻ മഴയുടെ സൗന്ദര്യം ആസ്വദിച്ചിരുന്നു. തണുപ്പ് അനുനിമിഷം വർധിച്ചുകൊണ്ടിരുന്നു.

അരമണിക്കൂർ കഴിഞ്ഞപ്പോൾ മഴ നിലച്ചു; ക്രമേണ കാറ്റും. പോക്കുവെയിലിന്റെ മുന്നോടിയായി ഹിമശൃംഗങ്ങൾ പൊൻപ്രഭയിൽ കുളിച്ച പോലെ നിലകൊണ്ടു. ദേവതാത്മാക്കളായ ഗിരീശ്വരന്മാർ തലയുയർത്തി ചുറ്റും നിരന്നുനില്ക്കുന്ന ചേതോഹരമായ കാഴ്ചയാണ് പുറത്തിറങ്ങിയപ്പോൾ കണ്ടത്. ഗംഗോത്രി ഗ്ലേഷിയറിനു മുകളിൽ നില്ക്കുന്ന ഗംഗോത്രി Iന് 22,678 അടിയും, ഗംഗോത്രി IIന് 22,406 അടിയും, ഗംഗോത്രി IIIന് 22,372 അടിയും ഉയരമുണ്ട്. കിഴക്കുഭാഗത്തായി നില്ക്കുന്ന ഭൃഗുപർവതത്തിനു 23,018 അടിയാണ് ഉയരം. അതിനു വടക്കായി 22236 അടി ഉയരത്തിൽ ശിവലിംഗ്പർവതവും നിലകൊള്ളുന്നു. ഉയരക്കുറവുള്ള, എണ്ണിയാൽ തീരാത്ത വിധത്തിൽ, ഹിമപർവതനിരകളും ഇതിനു തൊട്ടുതൊ

[illegible]യി നിരന്നുനില്ക്കുന്നു. എങ്ങോട്ടുനോക്കിയാലും ഹിമപ്രപഞ്ചം മാത്രം.

ഷേർബഹാദൂറിനോട് കൂടാരത്തിൽ വിശ്രമിക്കാൻ പറഞ്ഞ്, ഞാൻ തപോവനം ലക്ഷ്യമാക്കി മൈതാനത്തിൽക്കൂടി സാവധാനം നടന്നു. ഒരേ നിരപ്പിൽ കിളിർത്തുനില്ക്കുന്ന പുല്ലിനു കാർപ്പെറ്റിന്റെ പ്രതീതി. അന്തരീക്ഷം കൂടുതൽ തെളിഞ്ഞുതുടങ്ങി. കടുത്ത തണുപ്പുണ്ടെങ്കിലും കുളിർകാറ്റു ശ്വസനം ചെയ്തുനടക്കുമ്പോൾ നവജീവൻ കൈവന്നതുപോലെ തോന്നി. മൈതാനത്തിന്റെ ഓരത്തുകൂടി ഒരു ചെറിയ നീർച്ചോല ഗോമുഖ് ലക്ഷ്യമാക്കിയാണ് ഒഴുകുന്നത്. ഗംഗോത്രി ഹിമാനിയിൽ നിന്നാണ് ഈ ഒഴുക്ക്. ശിവലിംഗ്, മേരു, ഭാഗീരഥീപർവതങ്ങളുടെ ഇടയിൽക്കൂടി നീണ്ടുകിടക്കുന്ന രണ്ടു ഹിമാനികളാണ് ചതുരംഗിയും കീർത്തിയും. ഇവയിൽനിന്നൊക്കെ അന്തർധാരകളായി ഗോമുഖിലേക്ക് പ്രവാഹങ്ങൾ ഒഴുകിയെത്തുന്നുണ്ട്.

തപോവനം ഒരു സ്വർഗഭൂമിപോലെ തോന്നി. ചക്രവാളത്തിൽ ചുംബിച്ചപോലെ നില്ക്കുന്ന ഹിമശൃംഗങ്ങളുടെ മടിത്തട്ടിലായി പച്ചപ്പിൽ കുളിച്ചുകിടക്കുന്ന ഒരു തുറന്ന മൈതാനം. ഗിരിശൃംഗങ്ങൾ സമ്മാനിച്ച വെള്ളനിറത്തിലുള്ള വലിയ ഉണ്ടക്കല്ലുകൾ മൈതാനത്തിൽ അങ്ങിങ്ങായി ചിതറിക്കിടക്കുന്നു. ആലിപ്പഴവർഷവും കൊടുങ്കാററും ഹിമശൃംഗങ്ങളിൽനിന്നുള്ള കനത്ത മലയിടിച്ചിലിന് ആക്കം കൂട്ടിയതായിക്കണ്ടു. ഗംഗോത്രി ഗ്ലേഷിയറിന്റേയും മേരു ഗ്ലേഷിയറിന്റേയും ഏകദേശം മധ്യേയായിട്ടാണ് ഈ ഭൂവിഭാഗം കിടക്കുന്നത്. തപോവനത്തിന്റെ നേരെ എതിർദിശയിൽ നന്ദനവനമെന്ന വിശാലമായ മറ്റൊരു സമതലപ്രദേശമുണ്ട്. ചതുരംഗി ഹിമാനി ഇതിന്റെ മുകൾഭാഗത്താണ്. ഹിമാനികളിൽനിന്നുള്ള നീരൊഴുക്കുകൾ നന്ദനവനത്തെ മനോഹാരിയാക്കുന്നു. പുൽമേടുകളും, പുഷ്പങ്ങളും, ചോലകളും, പശ്ചാത്തലത്തിലുള്ള ഹിമശൃംഗങ്ങളും നന്ദനവനത്തിന്റെ സൗന്ദര്യത്തിനു മാറ്റുകൂട്ടുന്നു. ഇടമുറിഞ്ഞൊഴുകുന്ന നീരൊഴുക്കുകൾ ധാരാളമുള്ളതിനാൽ ഒറ്റയ്ക്ക് സഞ്ചരിക്കുന്നത് അപകടമാണ്. തപോവനത്തിന്റെ വടക്കെ അതിർത്തിയിൽ നിന്ന് നന്ദനവനത്തെ കൺകുളിർക്കെ കണ്ടാസ്വദിക്കുക മാത്രമേ അന്നേരം ചെയ്തുള്ളൂ. പിറ്റേദിവസം ഇതൊക്കെ ഒന്നു വിസ്തരിച്ചുകാണണമെന്ന ഉദ്ദേശ്യത്തോടെ തിരിച്ചു നടന്നു.

മായിയുടെ ഗുഹ ലക്ഷ്യമാക്കി ഞാൻ പതുക്കെ മുകളിലേക്ക് കയറിച്ചെന്നു. മുകളിലെത്തുന്നതിനുമുമ്പ്, നിരപ്പിൽ, ഒരു കൂടാരം കണ്ടു. അകത്ത് ആരുമില്ല. കൂടാരത്തിന്റെ പകുതിഭാഗം കീറിപ്പറിഞ്ഞ് കാറ്റിൽ പറക്കുന്നു. ഉണ്ടക്കല്ലുകൾ വന്നുവീണ് അകം തകർന്നുകിടക്കുന്നു. മഞ്ഞുകട്ടകളും ധാരാളമുണ്ട്. മായിയുടെ ഗുഹ ശൂന്യമാണ്. ഗുഹാമുഖത്തു ചാർത്തിയ ബ്രഹ്മകമൽ പുഷ്പങ്ങൾ ഉണങ്ങിക്കരിഞ്ഞ് തൂങ്ങിക്കിടക്കുന്നു. എതിർദിശയിൽനിന്നു വീശുന്ന ശീതക്കാറ്റ് ഗുഹാമുഖത്ത് മുഴക്കത്തോടെ പ്രതിധ്വനിക്കുന്നു. ചുറ്റും അനന്തമായ ഗിരിശൃംഗങ്ങൾ മാത്രം. വെൺമയാർന്ന ഹിമപ്പരപ്പിലേയ്ക്ക് നോക്കിയിരിയ്ക്കുമ്പോൾ മായി കാണുന്നത്

എന്തൊക്കെയായിരിക്കും? കറുത്ത രാത്രികളുടെ ഏകാന്തതകളിൽ ദേവതാത്മാവായ ഹിമവാനെ മായി കണ്ടിട്ടുണ്ടാകാം. മായി രണ്ടുകൈയും കൂപ്പിക്കൊണ്ടു ഹിമവാനെ വണങ്ങുമ്പോൾ, ദേവദാരുക്കളെപ്പോലെ നീണ്ട കൈകളും പാറപോലെ ഉറപ്പുള്ള, വിരിഞ്ഞ, മാറിടവുമുള്ള ഹിമവാൻ മായിയെ അനുഗ്രഹിക്കാതിരിക്കുമോ? കാളിദാസൻ ഹിമവാനെ വർണിക്കുന്നത് ഞാനൊന്നു മൂളിനോക്കി.....

* "ധാതുഃ താമ്രാധരഃ പ്രാംശുർദേവദാരുബൃഹദ്ഭുജഃ
പ്രകൃത്യൈവ ശിലോരസ്കഃ സുവ്യക്തോ ഹിമവാനിതി".

(കുമാരസംഭവം 6–51)

ഹിമാലയത്തോളംതന്നെ വലുതാണ് ഹിമവാന്റെ ചരിത്രവും. ഹിമവാന്റെ മകളായ പാർവതി എത്രയെത്ര പേരുകളിലാണ് ഭാരതീയമനസ്സുകളിൽ സ്ഥാനം പിടിച്ചിരിക്കുന്നത്:** ഉമ, അപർണ, അംബിക, ദുർഗ, രുദ്രാണി, ഭവാനി, ഗൗരി. പരമശിവനെ ഭർത്താവായി ലഭിക്കുവാൻ പാർവതി ഈ ഹിമമടക്കുകളിൽ ദീർഘകാലം തപസ്സനുഷ്ഠിച്ചു. അവസാനം, കന്യാദാനം അപേക്ഷിക്കാൻ ഹിമവാന്റെ അടുക്കൽ ചെന്നതാരാണ്? സപ്തർഷികൾ. അന്നു ഗംഗാനദി ആകാശത്തിന്റെ അനന്തതയിലുള്ള വിഷ്ണുപദത്തിലാണ് നിലകൊണ്ടിരുന്നത്. ഈ വിഷ്ണുപദത്തിലുള്ള ധ്രുവമണ്ഡലത്തിലാണ് ഉത്താനപാദന്റെ പുത്രൻ ധ്രുവൻ വാണരുളുന്നത്. ധ്രുവമണ്ഡലത്തെ പ്രദക്ഷിണം ചെയ്ത്, ഗംഗയിൽ സ്നാനംനടത്തി സപ്തർഷികൾ ഹിമവാന്റെ അടുക്കലെത്തി. സംസാരിക്കുന്നതിൽ ഏറെ ചാതുര്യമുള്ള അംഗിരസ്സ് എന്ന ദേവർഷി ഹിമവാനോട്, പരമശിവനുവേണ്ടി, കന്യാദാനം അപേക്ഷിച്ചു. ശിവപാർവതിമാരുടെ കൂടിച്ചേരലിനെ കാളിദാസൻ വിലയിരുത്തുന്നത് ഇപ്രകാരമാണ് –

*** "പരസ്പരേണ സ്മൃഹണീയശോഭം
ന ചേദിദം ദ്വന്ദ്വമയോജയിഷ്യൽ,
അസ്മിൻ ദ്വയേ രൂപവിധാനയത്നഃ
പത്യുഃ പ്രജാനാം വിഫലോഽഭവിഷ്യൽ".

(കുമാരസംഭവം 7–66 )

അവസാനം, ചേരേണ്ടത് ഉചിതമായ സ്ഥാനത്ത് ചേരുകതന്നെ

---

* ധാതുക്കളെപ്പോലെ തുടുത്ത ചുണ്ടുകളും ദേവദാരുക്കളെപ്പോലെ നീണ്ട കൈകളും പാറപോലെ ഉറപ്പുള്ള മാറിടവുമുള്ള അദ്ദേഹം ഹിമവാൻ തന്നെയാണെന്ന് സ്പഷ്ടമായിരുന്നു.

** ശിവാ ഭവനീ രുദ്രാണീ
ശർവാണീ സർവമംഗലാ
അപർണാ പാർവതീ ദുർഗാ
മൃഡാനീ ചണ്ഡികാംബികാ. (അമരം)

*** കൊതിയ്ക്കത്തക്ക രൂപസൗന്ദര്യമുള്ള ഈ രണ്ടുപേരെ തമ്മിൽ യോജിപ്പിച്ചില്ലായിരുന്നുവെങ്കിൽ, ഇവരിൽ രണ്ടുപേരിലും രൂപശോഭയുണ്ടാക്കുവാൻ ബ്രഹ്മാവു ചെയ്ത പ്രയത്നം പാഴായിപ്പോയേനേ.

ചെയ്തു- "രത്നം സമാഗച്ഛതു കാഞ്ചനേന"- രത്നം സ്വർണത്തോടു ചേരട്ടെ (രഘുവംശം-കാളിദാസൻ)

അങ്ങനെ എത്രയെത്ര സംഭവങ്ങൾ ഈ ഹിമഭൂമിയിൽ നടന്നിരിയ്ക്കുന്നു! മായിയുടെ ഗുഹാമുഖത്തു നിന്നുകൊണ്ട് അങ്ങുദൂരെ ചക്രവാളത്തിലേയ്ക്ക് നോക്കുമ്പോൾ വിഷ്ണുപദം ഒന്നുകണ്ടിരുന്നെങ്കിൽ എന്നാശിച്ചുപോയി..... സപ്തർഷികളായാലും മതി. എത്ര ധന്യമായിരുന്നു ആ യുഗങ്ങൾ.....

സൂര്യൻ പടിഞ്ഞാറുഭാഗത്തേയ്ക്ക് നീങ്ങിക്കൊണ്ടിരുന്നു. നല്ല പകൽവെളിച്ചമുണ്ടായിരുന്നുവെങ്കിലും തണുപ്പ് ക്രമാതീതമായി വർധിച്ചുകൊണ്ടിരുന്നു. കാറ്റിനും ശക്തി വർധിച്ചു. ദൂരെ, മൈതാനത്തിൽക്കൂടി നടന്നുവരുന്നത് സേർബഹാദൂറാണെന്ന് തൊപ്പിയുടെ നിറം നോക്കി ഞാൻ ഊഹിച്ചു. മായിയുടെ ഗുഹാഭാഗത്തുനിന്നു വളരെ ശ്രദ്ധയോടെ താഴേയ്ക്കിറങ്ങി. സേർബഹാദൂറിന്റെ കൂടെ കൂടാരത്തിലേയ്ക്ക് നടക്കുമ്പോൾ അതിശൈത്യംമൂലം വിറച്ചുകൊണ്ടിരുന്നു.

കൂടാരത്തിനു പുറത്ത് മേഞ്ഞുകൊണ്ടുനിന്നിരുന്ന ഒരു കോവർകഴുതയെ കണ്ടപ്പോൾ പുതിയൊരു തീർഥാടകൻ അകത്തുണ്ടാകുമെന്നു ഞാൻ ഊഹിച്ചു. ഡാബക്കാരൻ ഗഢ്വാളിയെക്കൂടാതെ ഒരു നേപ്പാളിയുവാവിനെ മാത്രമേ അകത്തു കണ്ടുള്ളൂ. ഡാബക്കാരന്റെ സഹായി പുറത്തിരുന്ന് പാത്രങ്ങൾ തേച്ചുകഴുകുകയാണ്. സേർബഹാദൂറിന്റെ കൂടെ അകത്തുകടന്ന എന്നെ രണ്ടുപേരും ഭവ്യതയോടെ വന്ദിച്ചു. ഞാനൊരു വി.ഐ.പി.യാണെന്നും, ഗംഗോത്രി ക്ഷേത്രാധികാരികളും സംന്യാസിമാരും എന്നെ വേണ്ടതിലധികം ആദരിച്ചു എന്നും മറ്റുമുള്ള വിവരങ്ങൾ സേർബഹാദൂർ ഇവരെ ധരിപ്പിച്ചതായി പിന്നീടെനിയ്ക്കു മനസ്സിലായി. ഗോമുഖ് ഗുഹാദ്വാരത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലാൻ ഞാൻ കാണിച്ച ധൈര്യവും ഇവർ അറിഞ്ഞിരുന്നു.

ശർക്കരയും ചുക്കും ചേർത്ത കട്ടൻചായ സാവകാശം മൊത്തിക്കുടിച്ചുകൊണ്ട് ഞങ്ങൾ സംഭാഷണത്തിൽ മുഴുകി. കൊടുംതണുപ്പാണ് അനുഭവപ്പെട്ടത്. ഗോമുഖിലെ പ്രവചനാതീതമായ കാലാവസ്ഥയെക്കുറിച്ചു ഡാബക്കാരൻ നാരായൺ വിശദമായി പറഞ്ഞപ്പോൾ, കൈലാസത്തിലെ അതികഠിനമായ കാലാവസ്ഥയെക്കുറിച്ചുള്ള ഒരു പരാമർശം എന്നിൽ നിന്നുമുണ്ടായി. ഞാൻ കൈലാസയാത്ര നടത്തിയവനാണെന്ന് അറിഞ്ഞപ്പോൾ മൂന്നുപേരും എഴുന്നേറ്റുനിന്ന് എന്നെ വണങ്ങി. അവരുടെ ആവശ്യപ്രകാരം ആ യാത്രയെക്കുറിച്ചുള്ള ഒരു വിവരണവും നല്കി.

7 മണി കഴിഞ്ഞപ്പോൾ നേരിയതോതിൽ ഇരുട്ട് പരന്നുതുടങ്ങി. തപോവനമൈതാനം ക്രമേണ ദൃഷ്ടിയിൽനിന്നു മറഞ്ഞു. തണുപ്പ് അതിശക്തമായപ്പോൾ കനത്തകമ്പിളികൊണ്ടു ആകെ മൂടിപ്പുതച്ചു. രാത്രിഭക്ഷണത്തിനുള്ള ഒരുക്കങ്ങൾ നടത്തിക്കൊണ്ടിരുന്ന ഡാബക്കാരനേയും സഹായിയേയും സേർബഹാദൂർ സഹായിച്ചു. എന്റെ അടുത്തായി ചുരു

ണ്ടുകൂടി ഇരുന്ന നേപ്പാളി യുവാവിനെ ഞാൻ സൂക്ഷിച്ചു നിരീക്ഷിച്ചു. തികച്ചും അരോഗദൃഢഗാത്രനാണ് അദ്ദേഹം. കുറുകിയ കൈകാലുകൾ ദൃഢപേശികൾകൊണ്ടു സമ്പുഷ്ടമാണ്. വേഷവിധാനങ്ങൾ കൂലിക്കാരുടേതുപോലെയല്ല. മുഖത്തെ ദൃഢപേശികൾ ഉറച്ച മനോഭാവത്തെ സൂചിപ്പിക്കുന്നു. ഇസ്രയേൽക്കാരിയായ സംന്യാസിനിയെ സന്ദർശിക്കാൻ വന്ന ഏതോ സായ്പ്പിന്റെ കുതിരക്കാരനാവാം അദ്ദേഹം; അല്ലെങ്കിൽ ബോജ്പത്ര കൺസർവേഷൻ പ്രോജക്ടിലെ ഒരു സായ്പ്പിന്റെ സഹായി. എന്റെ ഈ ധാരണകൾ തെറ്റാണെന്നു പിന്നീടു നടന്ന സംഭാഷണത്തിൽനിന്നു ബോദ്ധ്യമായി.

നോർജിങ്ങ്ഷേർപ നേപ്പാൾ സ്വദേശിയാണ്. ഉത്തരകാശിയിലെ ഒരു സംന്യാസിസംഘത്തിന്റെ വിശ്വസ്തനായ സേവകനാണ് അദ്ദേഹം. കൈവശമുള്ള രണ്ടു ഭാണ്ഡക്കെട്ടുകൾ ഒരു നിഗൂഢസ്ഥലത്തെത്തിക്കണം. കൂടുതൽ ചോദ്യങ്ങൾ ചോദിച്ച് ബുദ്ധിമുട്ടിക്കരുത്. താടിയ്ക്കു കൈകൊടുത്ത് പിന്നെ അദ്ദേഹം കുറച്ചുനേരം മൂകനായി ഇരുന്നു. കനലിൽ രോട്ടി ചുട്ടെടുക്കുകയായിരുന്ന ഗഢ്വാളി, എന്നെ ഒന്നു നോക്കിയശേഷം, ആ യുവാവിനോടു പറഞ്ഞു –

“നോർജി, നീ ഈ സാബിൽനിന്നു എന്തൊളിക്കാനാണ്? കൈലാസപതിയുടെ അടുക്കൽ ചെന്നെത്തിയ ഇദ്ദേഹം നിസ്സാരനാണെന്നു നീ കരുതുന്നോ? നിനക്കറിയാവുന്നത് ഇദ്ദേഹത്തോടു പറയുന്നതിൽ തെറ്റൊന്നുമില്ല.”

നിഗൂഢസ്ഥലത്തേയും ഭാണ്ഡക്കെട്ടുകളേയും കുറിച്ച് ഞാൻ ചിന്തിച്ചുകൊണ്ടിരുന്നപ്പോൾ നോർജിങ്ങിന്റെ വാക്കുകൾ പതിയെ പുറത്തുവന്നു-

“സാബ്, ഞാൻ ഇതാരോടും പറയാൻ പാടില്ല. പക്ഷേ നാരായൺജി പറഞ്ഞപോലെ അങ്ങയിൽനിന്ന് എന്തൊളിച്ചുവയ്ക്കാനാണ്. ഹിമാനികൾ താണ്ടിക്കടന്നാൽ അങ്ങു ദൂരെ ഹിമമടക്കിലെ ഒരു ഗുഹയിൽ സംന്യാസിമാരുണ്ട്. മാസത്തിൽ രണ്ടു തവണ ഈ ഭാണ്ഡക്കെട്ടുകൾ ആ ഗുഹയിലെത്തിയ്ക്കണം. അവിടെനിന്നുള്ള ചെറിയ കെട്ടുകൾ തിരിച്ചിവിടേയും എത്തിയ്ക്കണം. ജീവൻ പണയംവച്ചുള്ള ഈ പണിയ്ക്ക് എനിക്ക് കനത്ത പ്രതിഫലവും ഉണ്ട്. മഞ്ഞുകാലത്തൊഴികെ മാസത്തിൽ രണ്ടു തവണ ഞാൻ ഈ ഡ്യൂട്ടി നിർവഹിക്കുന്നുണ്ട്.”

എന്നോടുള്ള ബഹുമാനം കൊണ്ടാണെന്നു തോന്നുന്നു, തുടർന്നുള്ള ചോദ്യങ്ങൾക്കുത്തരമായി നോർജിങ്ങ് കൃത്യമായ മറുപടി പറഞ്ഞു. കുറച്ചധികം നേരം ഞങ്ങൾ സംസാരിച്ചു.

ഭൃഗുപർവതത്തിന്റെ താഴ്വരയിൽക്കൂടി മുകളിലോട്ടു കയറിയാൽ ഹിമാനികളുടെ തുടക്കമായി. പഴയകാലത്ത് ബദരിയിലേയ്ക്കും കേദാറിലേയ്ക്കും പോകാനുള്ള ഒരു ദുർഘടപാത ഈ ഹിമാനികളുടെ ഇടയിൽക്കൂടി ഉണ്ടായിരുന്നു. റുഡുഗെയ്റ എന്ന പേരിൽ അറിയപ്പെടുന്ന ഈ വഴി കനത്ത മഞ്ഞുവീഴ്ച മൂലം ഏതാണ്ട് അടഞ്ഞപോലെയായി. എങ്കിലും വളരെ ബുദ്ധിമുട്ടി, പലപ്പോഴും ഖാറ്റ്ലിങ്ങ്ഹിമാനിയുടെ ഓര

ത്തുകൂടി, ബദരി-കേദാർ റൂട്ടിൽനിന്നു മാറി ബഹുദൂരം മുന്നോട്ടുപോയാൽ റുഡുഗെയ്റ വഴി താഴേയ്ക്ക് നീണ്ടുകിടക്കുന്നു. കനത്ത മഞ്ഞിൽ ആണ്ടുകിടക്കുന്ന ഈ പ്രദേശം മുഴുവനും ഹിമക്കൊടുമുടികളാണ്. ഇവിടെ പല ഭാഗത്തും, ഋഷിമാർ വസിക്കുന്ന ഗുഹകളുണ്ട്. ഖാറ്റ്ലിങ്ങ്ഹിമാനി അത്യന്തം അപകടകാരിയാണ്. ചതിയൻഹിമാനി എന്നറിയപ്പെടുന്ന ഈ ഹിമധാരയിൽ ആയിരക്കണക്കിനു അടി താഴ്ചയുള്ള കുഴികളുണ്ട്. 2-3 അടിമാത്രം വ്യാസമുള്ള ഇത്തരം കുഴികളുടെ മുകൾഭാഗം നേരിയ മഞ്ഞുകൊണ്ടു മൂടിക്കിടക്കുന്നതിനാൽ തിരിച്ചറിയാൻ വിഷമമാണ്. ഇതിൽ ചവിട്ടുമ്പോൾ മഞ്ഞുപാളി തകർന്ന്, നിമിഷനേരംകൊണ്ട്, തണുത്തു മരവിച്ചുകിടക്കുന്ന ജലത്തിനടിയിലേക്ക് ആണ്ടുപോകുന്നു. ഉദ്ദേശം ആറായിരത്തിലധികം അടി താഴ്ചയുള്ള ഇത്തരം കുഴികളിൽ വീണുപോകുന്നവർ കാലാകാലത്തോളം യാതൊരു കേടുപാടുകളും സംഭവിക്കാതെ അവിടെ അന്ത്യവിശ്രമം കൊള്ളുന്നു.

ഗുഹയുടെ ഉൾഭാഗത്തേയ്ക്ക് നോർജിങ്ങ് ഒരിക്കലും കടന്നിട്ടില്ല. കാലത്ത് 3 മണിക്കു പുറപ്പെട്ടാൽ വൈകുന്നേരം 4 മണിയോടെ ഗുഹാമുഖത്ത് എത്തും. പൂജാദ്രവ്യങ്ങൾ, ആട്ട, പരിപ്പ്, പുസ്തകക്കെട്ടുകൾ എന്നിവ അടങ്ങിയ ഭാണ്ഡക്കെട്ടുകൾ അവിടെ ഏല്പിക്കുന്നു. അവിടെ നിന്നു ലഭിക്കുന്ന ചെറിയ കെട്ടിൽ പുസ്തകങ്ങളാണ് ഉണ്ടാവുക. പത്തു മിനിറ്റുകൊണ്ട് തിരിച്ചുപോരുന്നു. മടക്കയാത്രയിൽ ഏതെങ്കിലും ഭദ്രമായ ഒരു പാറയിടുക്കിൽ രാത്രി കഴിച്ചുകൂട്ടുന്നു. കാലാവസ്ഥ ആകെ താറുമാറായാൽ പോക്കും വരവും അനിശ്ചിതത്വത്തിൽ ആകും. ചിലപ്പോഴൊക്കെ വെള്ളക്കാരെ ഗുഹാമുഖത്ത് കാണാറുണ്ട്. അത്തരം സന്ദർഭങ്ങളിൽ അവർ തന്നോടൊപ്പം തിരിച്ചുപോരാറുണ്ട്. ഗുഹയ്ക്കകത്തേക്ക് ആർക്കും പ്രവേശനമില്ല എന്ന കാര്യം തീർച്ചയാണ്. അവർ അവിടെ എന്തുചെയ്യുന്നു എന്നൊന്നും നോർജിങ്ങിനു അറിയില്ല. ഓരോ സീസൺ കഴിയുമ്പോഴും പഴയ ഗുഹയിൽനിന്നു മാറി പുതിയതിലേക്ക് പോകുന്നു.

നോർജിങ്ങിന്റെ വിവരണത്തിനുശേഷം ഞങ്ങൾ ഒന്നിച്ചിരുന്ന് രോട്ടിയും ദാലും കഴിച്ചു. ഭക്ഷണത്തിനുശേഷം കൂടാരത്തിനു വെളിയിൽവന്ന് ചുറ്റുപാടുകൾ വീക്ഷിച്ച് ഞാൻ ആലോചനയിൽ മുഴുകി കുറച്ചുനേരം നിന്നു. വേവിച്ച ഗോതമ്പുണ്ടകൾ തന്റെ കുതിരയെ തീറ്റിച്ചുകൊണ്ട് നോർജിങ്ങും അടുത്തുണ്ടായിരുന്നു. നിലാവുദിയ്ക്കാൻ തുടങ്ങിയിരുന്നു. ഹിമശൃംഗങ്ങളുടെ മുകൾഭാഗം വെൺമയോടെ തിളങ്ങിയപ്പോൾ അടിഭാഗം അന്ധകാരത്തിലാണ്ടുനിന്നു. ശക്തമായ തണുത്തകാറ്റ് വീശിയടിക്കുന്നുണ്ടായിരുന്നു. എന്റെ ചിന്ത മുഴുവനും നോർജിങ്ങ് പറഞ്ഞ വിവരണത്തെക്കുറിച്ചായിരുന്നു. വർഷങ്ങൾക്കുമുമ്പ് ബദരീനാഥിൽവച്ചു കണ്ടുമുട്ടിയ ആ ദിവ്യസംന്യാസി ഹിമപ്രപഞ്ചത്തിലെ ഏതോ ദുഷ്ക്കരമായ ഒരു ഗുഹയിലാണ് വസിക്കുന്നതെന്നു മനസ്സിലാക്കിയിരുന്നു. ഉത്തരകാശിയിലെ ചില സംന്യാസിമാരും ഗുഹകളിൽ വസിക്കുന്ന ഋഷീന്ദ്രന്മാരെക്കുറിച്ചുള്ള ചില സൂചനകൾ തന്നിരുന്നു. അത്തരത്തിലുള്ള ഏതെങ്കിലും ഒരു ഗുഹ

യിൽ എത്തിച്ചേരണമെന്ന ഒരാഗ്രഹം എന്നിൽ അന്നു മുതല്ക്കേ പുഷ്പി-ച്ചുനിന്നു. ഇപ്പോൾ അതിനുള്ള സുവർണാവസരം കൈയകലത്തായിരിക്കുന്നു. ഭവിഷ്യത്തുകളെക്കുറിച്ച് കൂടുതൽ ചിന്തിക്കാൻ മിനക്കെടാതെ ഞാൻ ഷെർപയോടു പറഞ്ഞു -

"നോക്കൂ, നോർജിങ്ങ്, ഞാൻ നാളെ കാലത്ത് താങ്കളുടെ കൂടെ വരുന്നു. ഇത്തരത്തിൽ ഗുഹകളിൽ വസിക്കുന്ന സംന്യാസിമാരെ ഒന്നു കാണാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്. സേർ ബഹാദൂറിനെക്കൂടി കൊണ്ടുപോകാം. അദ്ദേഹം വിശ്വസ്തനാണ്. ദയവായി താങ്കൾ സഹകരിക്കണം. ജീവിതത്തിൽ അത്യപൂർവമായഅവസരങ്ങൾ ലഭിക്കുന്നത് ഈശ്വരാനുഗ്രഹം കൊണ്ടാണ്. അപ്പോൾ അത് പൂർത്തീകരിക്കുകയെന്നത് നമ്മുടെ കടമയാണ്. എന്റെ കൈലാസയാത്രയും അത്തരത്തിൽ വീണുകിട്ടിയ ഒരപൂർവാവസരം ആയിരുന്നു."

നോർജിങ്ങ് സമ്മതഭാവത്തിൽ തലകുനിച്ച് വണങ്ങിയപ്പോൾ എനിക്ക് അതിയായ സന്തോഷം തോന്നി.'ആഗ്രഹം സാധിക്കുവാൻ ഉറച്ചൊരുങ്ങിയ മനസ്സിനേയും താഴോട്ടൊഴുകുന്ന വെള്ളത്തേയും പിന്തിരിപ്പിക്കുവാൻ ആർക്കാണ് സാധിക്കുക?'

* "ക ഈപ്സിതാർഥസ്ഥിരനിശ്ചയം മനഃ
പയശ്ച നിമ്നാഭിമുഖം പ്രതീപയേൽ?"

(കുമാരസംഭവം 5-5, കാളിദാസൻ)

തണുപ്പ് സഹിക്കാൻ പറ്റാത്ത തരത്തിലായി. പ്രാർഥിച്ച ശേഷം കിടക്കസ്സഞ്ചിയിലേക്കു കയറിക്കൂടുമ്പോൾ മനസ്സ് ശാന്തമായിരുന്നു.

## V

രണ്ടരമണിക്ക് ഉണർന്നെഴുന്നേറ്റപ്പോൾ മറ്റുള്ളവരെല്ലാം പാചകത്തിൽ ഏർപ്പെട്ടിരിക്കുന്നതായിക്കണ്ടു. നിലാവുണ്ടെങ്കിലും കനത്ത മഞ്ഞുവീഴ്ച്ചയുണ്ടായിരുന്നു. പഞ്ഞിക്കൂട്ടങ്ങൾപോലെ മഞ്ഞുപൊഴിയുന്ന കാഴ്ച, നിലാവെളിച്ചത്തിൽ, അതിമനോഹരമാണ്. മരവിച്ചുപോകുന്ന ആ തണുപ്പിൽ, ഒരു പാത്രം ചൂടുവെള്ളം കൊണ്ടു പല്ലുതേപ്പും മറ്റും കഴിച്ച ശേഷം രോട്ടി ചുട്ടെടുക്കുന്ന അടുപ്പിന്റെ ഓരത്ത് കുറച്ചുനേരം ചടഞ്ഞുകൂടിയിരുന്നു.

ഈ യാത്രയുടെ ദൈർഘ്യത്തെക്കുറിച്ച് പ്രവചിക്കുവാൻ സാധ്യമല്ല. അതുകൊണ്ട് ഒരു മുൻകരുതൽ എന്ന നിലയ്ക്ക് അത്യാവശ്യഭക്ഷണപദാർഥങ്ങൾ കൈവശം വയ്ക്കണം. ഭൂർജ് വൃക്ഷത്തിന്റെ ഇലയിൽ രോട്ടിയും കറിയും വെവ്വേറെ പൊതികളിലാക്കി ഭദ്രമായി പൊതിഞ്ഞു കെട്ടി. എനിക്കും സേർബഹാദൂറിനും വേണ്ടി ഓരോ കിടക്കസ്സഞ്ചി ഡാബക്കാരൻ ചുരുട്ടിക്കെട്ടിത്തന്നു. നോർജിങ്ങ് തന്റെ കോവർക്കഴുതയെ തുട

*"തിരിയ്ക്കുമാരൊന്നിലുറച്ചൊരുള്ളവും
ശരിയ്ക്കു കീഴ്പോട്ടൊഴുകുന്ന വെള്ളവും" -കുണ്ടൂർ നാരായണമേനോൻ

മിനുക്കി. തീറ്റകൊടുത്ത്, തയ്യാറാക്കി നിർത്തി. ഓരോ കട്ടൻചായ സാവകാശത്തിൽ കുടിച്ചശേഷം ലഗ്ഗേജുകൾ ബിന്ദുവിന്റെ പുറത്തുവച്ചുകെട്ടി കൃത്യം 3-10ന് ഞങ്ങൾ പുറപ്പെട്ടു. ഡാബക്കാരൻ ഗഢ്വാളിയോട് മടക്കത്തിൽ കാണാം എന്നുപറഞ്ഞ് യാത്ര തിരിച്ചു.

അമർഗംഗാ എന്ന കൊച്ചുനദിയുടെ തീരത്തുകൂടി ഭൃഗുപർവതം ലക്ഷ്യമാക്കി മുന്നോട്ടു നടന്നു. നേരിയ തോതിൽ പച്ചപ്പുല്ലും ധാരാളം ഉണ്ടക്കല്ലുകളും ഇടകലർന്നു കിടക്കുന്ന നദീതീരം ഉയരത്തിലാണ്. ചെറിയ കുറ്റിച്ചെടികളും ഇടയ്ക്കെല്ലാം കണ്ടു. നദിയിലെ ജലം സ്ഫടികതുല്യമാണ്. നദീതീരത്തുനിന്നു ഒട്ടും അകലെയല്ലാതെ ഹിമപർവതനിരകൾ തുടങ്ങുന്നു. അതിശക്തമായ തണുപ്പാണ് അനുഭവപ്പെട്ടത്. കാറ്റ് നേരിയ തോതിൽ മാത്രമേ വീശിയിരുന്നുള്ളു. നിലാവെളിച്ചത്തിൽ, ഹിമപർവത നിരകൾ അനന്തമായി നീണ്ടുകിടക്കുന്ന കാഴ്ച മനസ്സിനു എന്തെന്നില്ലാത്ത കുളിർമ നല്കി. പഞ്ഞിക്കീറുകൾപോലെ തൂവിവീണിരുന്ന മഞ്ഞ് തൊപ്പിയിലും വസ്ത്രങ്ങളിലും പറ്റിപ്പിടിച്ചു. ബിന്ദുവിന്റെ കഴുത്തിലെ മണിയൊച്ചയുടെ താളത്തിൽ ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു.

ഒരു മണിക്കൂറുകൊണ്ട് ഭൃഗുപർവതത്തിന്റെ തൊട്ടുതാഴെ എത്തി. ഭൃഗുമഹർഷിയുടെ പേരിൽ അറിയപ്പെടുന്ന ഈ പർവതശൃംഗം നിലാവു കോരിച്ചൊരിഞ്ഞു കൊടുത്ത പ്രഭയിൽ ആറാടി നില്ക്കുന്ന ദൃശ്യം അവിസ്മരണീയമാണ്. കനത്ത മഞ്ഞുകൊണ്ടുപൊതിഞ്ഞ് ആകാശം മുട്ടുമാറ് ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഭൃഗുവിന്റെ മുകൾഭാഗത്തെ തള്ളി നില്ക്കുന്ന എടുപ്പുകൾ, താടിനീട്ടി ധ്യാനത്തിൽ നിമഗ്നനായ ആ മഹർഷിവര്യന്റെ മുഖംപോലെ തോന്നിക്കും. ധന്യമായ ഒരു ഋഷിപരമ്പരയുടെ തിളങ്ങുന്ന കണ്ണികളിൽ ഭൃഗുമഹർഷിയുടെ സ്ഥാനം മുൻനിരയിൽത്തന്നെയാണ്. വേദത്തിലെ ഒരു വിഭാഗമായ 'ജ്യോതിഷ്മതി'യിൽ ജ്യോതിഷശാസ്ത്രത്തിന്റെ അടിസ്ഥാനതത്ത്വങ്ങൾ ഒളിഞ്ഞുകിടക്കുന്നതായി കണ്ടെത്തിയിട്ടുണ്ട്. 'ജ്യോതിഷ്മതി' യുടെ നിഗൂഢാർഥജ്ഞാനം അറിയാതെ ശൂന്യാകാശത്തിലെ ഗ്രഹസ്ഥിതികളുടേയും ശാസ്ത്രത്തിലെ പ്രതിപാദ്യവിഷയങ്ങളുടേയും കാര്യകാരണബന്ധം വ്യക്തമാക്കാൻ കഴിയില്ല. വ്യാസൻ, വസിഷ്ഠൻ, അത്രി, പരാശരൻ, കശ്യപൻ, നാരദൻ, ഗർഗൻ, മരീചി, മനു, ലോമശൻ, പൗലിശൻ, ച്യവനൻ, യവനൻ, ഭൃഗു തുടങ്ങിയ ഋഷിവര്യന്മാരാണ് 'ജ്യോതിഷ്മതി' വിദ്യയുടെ നിഗൂഢാർഥം ഗ്രഹിച്ച് ജ്യോതിശ്ശാസ്ത്രത്തെ പ്രചുരപ്രചാരമുള്ളതാക്കിത്തീർത്തത്. ആർഷസാഹിത്യത്തെ ലോകോത്തരമായ ഉന്നതശ്രേണികളിലെത്തിച്ച് അതുവഴി ഭാരതസംസ്കാരത്തിന്റെ ദിഗ്വിജയം ലോകമെമ്പാടും എത്തിക്കുന്നതിൽ ഈ മുനീന്ദ്രന്മാർ വഹിച്ച പങ്ക് എത്രയോ മഹത്തരമാണ്. 9 പേർ ഉൾപ്പെടുന്ന *പ്രജാപതികളിൽ ഭൃഗുമഹർഷിയുടെ മഹനീയസാന്നിധ്യവുമുണ്ട്.

---

* ഭൃഗു, മരീചി, അത്രി, ദക്ഷൻ, കർദമൻ, പുലഹൻ, പുലസ്ത്യൻ, അംഗിരസ്സ്, ക്രതു എന്നിവരാണ് 9 പ്രജാപതികൾ.

ഭൃഗുമഹർഷിയെ മനസ്സിൽ ധ്യാനിച്ച്, സാഷ്ടാംഗനമസ്കാരം നടത്തി, ഭൃഗുപർവ്വതത്തിന്റെ ഓരത്തുകൂടി അടുത്ത പർവതം ലക്ഷ്യമാക്കി മുകളിലേക്ക് കയറി. ഭൃഗുവിന്റെ താഴ്‌വരപ്രദേശം പ്രകൃതിരമണീയമാണ്. ഇളം ചുവപ്പുനിറത്തിലും, കുങ്കുമനിറത്തിലുമുള്ള പൂക്കൾ വിരിയിച്ച് നില്ക്കുന്ന ചെടികൾ താഴ്‌വരയിൽ ധാരാളമുണ്ട്. നിലാവിന്റെ മാസ്മരപ്രകാശത്തിൽ കൂമ്പിയപോലെ നില്ക്കുന്ന പുഷ്പങ്ങളുടെ വർണസമന്വയം ഹൃദ്യമായിത്തോന്നി. പച്ചപ്പുല്ലുകൊണ്ടു സമൃദ്ധമാണ് അടിഭാഗം. ഭൂർജവൃക്ഷങ്ങൾ താഴ്‌വരയുടെ ചുറ്റും വളർന്നുനില്ക്കുന്നുണ്ട്. മുകളിൽനിന്നുള്ള ചെറിയ നീരൊഴുക്കുകൾ ചോലത്തടങ്ങളിൽ എത്തി കൊച്ചുപ്രവാഹങ്ങളായി താഴോട്ടൊഴുകുന്നു. ചോലത്തടങ്ങളിൽ അമൂല്യങ്ങളായ ഔഷധസസ്യങ്ങൾ വളർന്നുനില്ക്കുന്നത് നോർജിങ്ങ് ചൂണ്ടിക്കാണിച്ചുതന്നു. മുക്കുറ്റിപ്പൂപോലെയുള്ള കൊച്ചുപുഷ്പങ്ങൾ, വിവിധനിറങ്ങളിൽ, പാറക്കെട്ടുകൾക്കിടയിലും മലയിടുക്കുകൾക്കിടയിലും കൂട്ടത്തോടെ കൂമ്പിനില്ക്കുന്നത് അതീവഭംഗിയുള്ള ഒരു ദൃശ്യമാണ്. ഇളം വയലറ്റുനിറത്തിൽ നിർവിഷ (delphinium Denudium) പുഷ്പക്കുലകൾ ഇളംതെന്നലിൽ ചാഞ്ചാടുന്ന കാഴ്ചകണ്ടപ്പോൾ കുറച്ചുനേരം അതുനോക്കി നിന്നു. മഞ്ഞുമലകൾ ഇടിഞ്ഞുവീണ് ഒരിക്കൽ ഈ വഴി അപ്രാപ്യമായപ്പോൾ നോർജിങ്ങ് തൊട്ടടുത്ത ഹിമാനി കുറുകെക്കടന്ന് തികച്ചും ദുർഘടമായ മറ്റൊരു വഴിയിലൂടെ നടന്നു കയറി. അവിടെ അദ്ദേഹം കണ്ട ഒരു തടാകം ഒരിയ്ക്കലും മറക്കാൻ കഴിയാത്ത തരത്തിലുള്ള ഒന്നായിരുന്നുവത്രേ. തടാകം നിറയെ നീലത്താമര വിരിഞ്ഞുനില്ക്കുന്നു. തടാകത്തിനു കര വച്ചപോലെ ബ്രഹ്മകമലും കസ്തൂരിയും വിടർന്നുനില്ക്കുന്ന ചേതോഹരമായ ദൃശ്യം ഇന്നും അദ്ദേഹത്തിന്റെ മനസ്സിൽ നിറഞ്ഞുനില്ക്കുന്നു എന്നാണ് പറഞ്ഞത്.

കുത്തനെ നില്ക്കുന്ന ഒരു വൻപർവതത്തിന്റെ ഓരത്തുകൂടി കയറി ഞങ്ങൾ മുകളിലെത്തി. താഴോട്ടുനോക്കിയപ്പോൾ അമ്പരപ്പിയ്ക്കുന്ന വിധത്തിലാണ് ഹിമപ്രപഞ്ചം ചുറ്റും വ്യാപിച്ചുകിടക്കുന്നത്. റുഡുഗെയ്റ തീർഥയാത്രാപഥം ഇടത്തു ഭാഗത്തുകൂടിയാണെന്നു ഷെർപ പറഞ്ഞപ്പോൾ ഞാൻ ആ മാർഗം സൂക്ഷിച്ചുനോക്കിക്കൊണ്ടു കുറച്ചുസമയം നിന്നു. സംപൂജ്യനായ തപോവനസ്വാമികൾ ഈ വഴിയിൽക്കൂടിയാണ് ബദരിധാമത്തിലേയ്ക്ക് നടന്നുപോയത്. സ്വാമിജിയുടെ കാല്പാടുകൾ പതിഞ്ഞ ആ പുണ്യഭൂമി തൊട്ടുവണങ്ങി നമസ്കരിച്ചു.

5 മിനിട്ട് സമയം അവിടെയിരുന്ന് വിശ്രമിച്ചു. ബിസ്കറ്റും, വെള്ളവും കഴിച്ച് ഞങ്ങൾ ക്ഷീണമകറ്റി. താഴോട്ടിറങ്ങി വലത്തോട്ടു തിരിഞ്ഞപ്പോൾ ഹിമാനിയുടെ തുടക്കമായി. കീർത്തി ഹിമാനിയുടെ ഒരു ഭാഗമാണ് ഇതെന്നു നോർജിങ്ങ് പറഞ്ഞു. അദ്ദേഹത്തിനു ഗംഗോത്രിധാമം മുഴുവനും മനഃപാഠമാണ്. കട്ടിയേറിയ, ഘനരൂപത്തിലുള്ള, മഞ്ഞുപാളികളിൽ ചവിട്ടുമ്പോൾ ഉറച്ച പാറപ്പുറത്തു ചവിട്ടുന്നതുപോലെ തോന്നി. ഹിമാനിയുടെ ഓരത്തുള്ള മഞ്ഞുമലകളിൽ ഭൂർജ് വൃക്ഷങ്ങൾ ഉണ്ട്.

കനത്തതോതിൽ മഞ്ഞുവീണ് വൃക്ഷശിഖരങ്ങൾ മുഴുവനും പഞ്ഞികൊണ്ടു പൊതിഞ്ഞപോലെ കാണപ്പെട്ടു. ഒരു മഞ്ഞുപൂക്കാവടി പോലെയാണ് അതു തോന്നിച്ചത്. അഗാധമായ താഴ്‌വര കഴിഞ്ഞ് ഞങ്ങൾ കയറ്റം കയറിത്തുടങ്ങി. നിലാവുമാറി പുലരിയുടെ പൊൻപ്രകാശം എങ്ങും പരന്നു കഴിഞ്ഞിരുന്നു. കിഴക്കൻ ചക്രവാളത്തിൽ ആദിത്യന്റെ പൊൻകിരണങ്ങൾ തലനീട്ടി പുറത്തുവരുന്നത് കുറച്ചുസമയം നോക്കി നിന്നു. ആ ഭാഗം മുഴുവനും കനത്തമൂടൽമഞ്ഞിൽ ആഴ്ന്നുകിടക്കുന്നതിനാൽ പ്രകാശത്തിന്റെ വിവിധനിറക്കൂട്ടുകളുടെ ഭംഗി വേണ്ടത്ര ആസ്വാദ്യമായിത്തോന്നിയില്ല. മുന്നോട്ടു പോകുന്തോറും ശക്തമായ തണുപ്പ് അനുഭവപ്പെട്ടു. മഞ്ഞിൻശകലങ്ങൾ പാറി വീഴുന്നത് സൂര്യോദയമായപ്പോൾ നിലച്ചു. അതു വളരെയേറെ ആശ്വാസകരമായി തോന്നി.

കീർത്തിഹിമാനി കുറുകെ കടന്ന് 15 കി. മീറ്ററോളം ഇടത്തോട്ടു നടന്നാൽ കേദാർധാമത്തിലേക്ക് പ്രവേശിയ്ക്കാം. മഞ്ഞുമലകൾ ഇടിഞ്ഞു വീണ് എപ്പോഴും ദുർഘടങ്ങൾ സൃഷ്ടിക്കുന്ന ഒരു മാർഗമാണ് ഇത്. ഈ മാർഗം അടഞ്ഞുപോയിട്ട് നിരവധിവർഷങ്ങൾ കഴിഞ്ഞു. കീർത്തിഹിമാനിയുടെ ഓരത്തുകൂടിയും ചിലപ്പോഴൊക്കെ ഹിമാനിയെ കുറുകെ ക്കടന്നും മഞ്ഞുമലകളെ ചുറ്റിക്കറങ്ങിക്കയറിയും ഞങ്ങൾ ബഹുദൂരം മുന്നോട്ടുപോയി. ഹിമാനി അഗാധമായ ഒരു ഹിമഗർത്തത്തിലേക്കു ചാഞ്ഞിറങ്ങിക്കിടക്കുന്ന ഒരു സ്ഥലത്തെത്തിയപ്പോൾ അവിടെ ഒരു ചെറിയ നിരപ്പിൽ നില്ക്കുന്ന ഭൂർജ് വൃക്ഷത്തിന്റെ ചുവട്ടിൽ പ്രഭാതഭക്ഷണം കഴിയ്ക്കാനായി യാത്ര നിർത്തി. വൃക്ഷത്തിന്റെ ചുവട്ടിലൂടെ ഒരു ചെറിയ നീർച്ചാല് മുകളിൽനിന്ന് ഒലിച്ചിറങ്ങി വരുന്നുണ്ട്. തലകുനിച്ച് ഭൂർജ് വൃക്ഷത്തെ തൊട്ടുവണങ്ങിയശേഷം അതിനെ തലോടിക്കൊണ്ട് കുറച്ചു നേരം അവിടെ നിന്നു. സമയം 7 മണി കഴിഞ്ഞിരുന്നു.കഠിനമായ വിശപ്പും അനുഭവപ്പെട്ടു.

നീർച്ചോലയിലെ ഐസ്പോലെ തണുത്ത ജലം മതിവരുവോളം അകത്താക്കിയ ശേഷം ഞങ്ങൾ ഒന്നിച്ചിരുന്ന് റോട്ടിയും കിഴങ്ങുകറിയും കഴിച്ചു. അനന്തമായ ഹിമപ്പരപ്പിലേയ്ക്കു നോക്കി റോട്ടി സാവകാശം കഴിയ്ക്കുമ്പോൾ എന്റെ കനത്ത കമ്പിളിക്കോട്ടിന്റെ പിൻവശത്ത് എന്തോ ഉരുമ്മുന്നതായിത്തോന്നി. തിരിഞ്ഞുനോക്കിയപ്പോൾ, എന്റെ കോട്ടിൽ മുഖമമർത്തി മണം പിടിക്കുന്ന ബിന്ദുവിനെയാണു കണ്ടത്. ഭക്ഷണത്തിന്റെ മണം കിട്ടിയതിനാലാകാം, അവൾ ആർത്തിയോടെ എന്നെ മുട്ടിയുരുമ്മി നിന്നത്. ഒരു റോട്ടിയും കുറച്ചു കറിയും ചുരുട്ടിക്കൂട്ടി വായിലേയ്ക്കു വച്ചു കൊടുത്തപ്പോൾ ആ സാധുമൃഗം ആർത്തിയോടെ അതകത്താക്കി. എന്നെ അനുകരിച്ച് മറ്റുള്ളവരും ഒരോഹരി അവൾക്കുകൊടുത്തു. ബാഗിൽനിന്ന് കുറച്ചു ബിസ്കറ്റ് എടുത്ത് അതും കൊടുത്തു. നിലത്തുപേക്ഷിച്ച ഇലകളും അവൾ നക്കിയെടുത്ത് അകത്താക്കി. ഞങ്ങൾ ഇരുന്ന് വിശ്രമിക്കുമ്പോൾ അവൾ ചോലയിലെ വെള്ളം മതിവരുവോളം കുടിച്ച് വയർ വീർപ്പിച്ചു. തികച്ചും മാനുഷികമായ കരുണകൊണ്ടാണ് ഞാൻ

ഒരോഹരി ഭക്ഷണം ആ മൃഗത്തിനുനൽകാടുത്തത്. പക്ഷേ, പിന്നീടുണ്ടായ ഒരു വൻദുരന്തത്തിൽനിന്ന് എന്നെ രക്ഷപ്പെടുത്തിയത് ബിന്ദുവാണ് എന്ന വസ്തുത ഞാൻ നന്ദിയോടെ ഓർത്തുപോകാറുണ്ട്.

തുടർന്നുള്ള യാത്ര അഗാധമായൊരു താഴ്‌വരയുടെ ഓരത്തുകൂടിയായിരുന്നു. രണ്ടടിയോളം മാത്രം വീതിയുള്ള ഈ മഞ്ഞുപാതയ്ക്ക്, പല സ്ഥലത്തും, വീതി വളരെ കുറവായി കാണപ്പെട്ടു. ഒരു മണിക്കൂറുകൊണ്ട് താഴ്‌വരയുടെ അടിഭാഗത്തെത്തി. ഇടയ്ക്കെല്ലാം കണ്ടിരുന്ന ഭൂർജവൃക്ഷങ്ങൾ ഇവിടെയെത്തിയതോടെ അവസാനിച്ചു. ഹിമഭൂമിയുടെ ഉന്നതങ്ങളിൽ കാണപ്പെടുന്ന അവസാനത്തെ വൃക്ഷം ഭൂർജ് ആണ്. പിന്നെ, വൃക്ഷങ്ങൾ ഒട്ടും ഇല്ല. ദേവന്മാർപോലും ആരാധിക്കുന്ന ഈ ശ്രേഷ്ഠമായ വൃക്ഷം ആർഷസംസ്കാരത്തിന്റെ മഹത്തായ പൈതൃകങ്ങളിൽപ്പെട്ട ഒന്നാണ്.

കുറച്ചുസമയം വിശ്രമിച്ചശേഷം ഞങ്ങൾ ഹിമമടക്കുകളിലൂടെയുള്ള ദുർഘടമായ കയറ്റങ്ങൾ കയറാനാരംഭിച്ചു. കനത്തമഞ്ഞാൽ പൊതിയപ്പെട്ട ഉണ്ടക്കല്ലുകളും ചെറിയ പാറക്കൂട്ടങ്ങളും ഇടകലർന്നു കിടക്കുന്നതിനാൽ വഴി തീർത്തും ദുർഘടമാണ്. പുതുമഞ്ഞ് കനത്തതോതിൽ വീണുകിടക്കുന്നത് യാത്ര കൂടുതൽ ദുഷ്ക്കരമാക്കി. കയറ്റമാണെങ്കിൽ കുത്തനെ കിടക്കുന്നു. നൂറുമീറ്ററോളം വരുന്ന ഓരോ സ്റ്റെപ്പ് കയറിക്കഴിയുമ്പോഴും, നിന്ന്, പ്രാണോർജം ആവോളം വലിച്ചുകയറ്റി, ശ്വസനേന്ദ്രിയങ്ങൾക്കു വിശ്രമം കൊടുത്ത് വൻകയറ്റങ്ങൾ നടന്നുകയറി. വളരെ ഗോപ്യമായ ഒരു യോഗവിദ്യ ബദരീനാഥിലെ ദിവ്യസംന്യാസിയിൽനിന്നു അഭ്യസിച്ചിരുന്നത് കൈലാസയാത്രയടക്കമുള്ള പല ഹിമാലയൻയാത്രകളിലും എനിയ്ക്കു തുണയായി ഭവിച്ചു. നോർജിങ്ങിനും സേർബഹാദൂറിനും കിതപ്പ് ഒട്ടും അനുഭവപ്പെട്ടിരുന്നില്ലെങ്കിലും പ്രാണോർജത്തിന്റെ കുറവ് മൂലം മുഖം ക്ഷീണിച്ചപോലെത്തോന്നി. ക്ലേശംമൂലം ബിന്ദുവിന്റെ വായിൽനിന്നു നുരയും പതയും ഒഴുകിയിരുന്നു. അംഗീകൃതമായ അളവുകളൊന്നും രേഖപ്പെടുത്തിയിട്ടില്ലെങ്കിലും ഏകദേശം 20000 അടി മുകളിലായിരുന്നു അന്നേരം ഞങ്ങൾ.

പത്തര കഴിഞ്ഞപ്പോൾ മുകൾനിരപ്പിലെത്തി. മുന്നോട്ടു തള്ളി ചാഞ്ഞുനിന്നിരുന്ന ഒരു ഹിമശൃംഗത്തിന്റെ ചുവട്ടിലായി ഞങ്ങൾ അരമണിക്കൂർ സമയം വിശ്രമിച്ചു. ഗ്ലൂക്കോസ് കലക്കിയ വെള്ളവും ബിസ്ക്കറ്റും കഴിച്ചപ്പോൾ ക്ഷീണം കുറഞ്ഞതുപോലെ തോന്നി. ഗോതമ്പുതവിടും ശർക്കരയും കൂട്ടിക്കലർത്തിയ തീറ്റ ബിന്ദുവിന്റെ മുഖത്ത് കെട്ടിത്തൂക്കിയിട്ടപ്പോൾ അതു നക്കിത്തിന്നുകൊണ്ട് ആ സാധുമൃഗം നിശ്ചലയായി നിലകൊണ്ടു. സൂര്യൻ തലയ്ക്കു മുകളിലേക്ക് എത്തിത്തുടങ്ങിയെങ്കിലും ഹിമശൃംഗങ്ങൾക്കു മുകളിലെ മൂടൽമഞ്ഞുമൂലം പ്രകാശം നന്നെ കുറവായിരുന്നു. കഠിനമായ തണുപ്പിനോടൊപ്പം നേരിയ മർമരത്തോടെ കാറ്റും വീശിക്കൊണ്ടിരുന്നു. എങ്ങോട്ടു നോക്കിയാലും മഞ്ഞുമൂടിയ ശൃംഗങ്ങളും താഴ്ന്നും ഉയർന്നും കിടക്കുന്ന പ്രദേശങ്ങളും മാത്രം. അനന്തമായ ആ ഹിമപ്പരപ്പി

ലേയ്ക്കു നോക്കിയിരിയ്ക്കുമ്പോൾ പ്രക്ഷുബ്ധമായൊരു സമുദ്രത്തെയാണ് ഞാൻ താരതമ്യത്തിനു വിധേയമാക്കിയത്.

എന്നും, എപ്പോഴും മഞ്ഞ് മനുഷ്യന്റെ ആസ്വാദ്യമായ ഒരു ദൗർബല്യമാണ്. നോക്കെത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്ന ഹിമസാഗരം വൈവിധ്യങ്ങൾ നിറഞ്ഞതാണ്. ചെറുതും വലുതുമായ ഹിമശൃംഗങ്ങളിൽ വെയിലും നിലാവും ചാർത്തുന്ന ചാരുതയാർന്ന ദൃശ്യങ്ങൾ സ്വർഗീയാനുഭൂതി നല്കുന്നു. നീലാകാശവും, അതിന്റെ വിവിധനിറക്കൂട്ടുകളും, സൂര്യോദയവും, ഹിമശൃംഗങ്ങളിലും ഹിമപ്പരപ്പിലും അടിയ്ക്കടി വരുത്തുന്ന വർണസമന്വയം ഒരു ചിത്രകാരന്റേയും ഭാവനയിൽപ്പോലും വരാത്തവിധം വർണശബളിമയേറിയതാണ്. അന്ധകാരത്തിൽപ്പോലും ഹിമഗിരിശൃംഗങ്ങളുടെ വെൺമ അനുഭൂതിദായകമാണ്. അനന്തമായ സമുദ്രപ്പരപ്പിനു, പക്ഷേ, നടുക്കമുളവാക്കുന്ന സംഭ്രമജനകമായ ഒരു വിഭ്രാന്തിയാണ് നല്കാനാകുന്നത്. കോളിളക്കത്തിൽപ്പെട്ട സമുദ്രജലം മഞ്ഞുമലകൾപോലെ കുതിച്ചുയരുന്ന ദൃശ്യം ഒരിക്കലും സുഖകരമായ ഒരു കാഴ്ചയല്ല. കറുത്തിരുണ്ട ആ ജലം അന്നേരം നമ്മളിൽ നടുക്കം സൃഷ്ടിക്കുന്നു. കവിഭാവനകളിൽ എന്തു സ്ഥാനമാണ് സമുദ്രത്തിനുള്ളത്? ഏഴുദിവസം തുടർച്ചയായി കപ്പലിൽ യാത്ര ചെയ്തിട്ടും ഒരു നിമിഷംപോലും സമുദ്രദൃശ്യങ്ങൾ ആസ്വാദ്യമായി തോന്നിയില്ല എന്നതാണ് സത്യം.

വിശ്രമത്തിനിടയ്ക്ക് നോർജിങ്ങ് നിരപ്പിന്റെ അറ്റത്തേയ്ക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി. താഴ്ന്നും ഉയർന്നും കിടക്കുന്ന ഹിമപ്പരപ്പിന്റെ വലതുഭാഗത്തായി, വിദൂരതയിൽ, ഒരൊഴിഞ്ഞ മൈതാനം വിസ്താരത്തിൽ കിടക്കുന്നത് നോർജിങ്ങ് ചൂണ്ടിക്കാട്ടിയപ്പോൾ അതിന്റെ ദിശ മനസ്സിലാകാതെ ഒരു നിമിഷം ഞാൻ ശങ്കിച്ചുനിന്നു. പിന്നീട് അദ്ദേഹം അതേക്കുറിച്ചു വിവരിച്ചപ്പോൾ റുഡുഗെയ്റ യാത്രാപഥത്തിന്റെ വൈവിധ്യത്തെക്കുറിച്ചോർത്ത് ഞാൻ അദ്ഭുതപ്പെട്ടു. ഗംഗോത്രി ക്ഷേത്രത്തിന്റെ മുൻവശത്തുകൂടി ഭാഗീരഥി ഒഴുകുന്ന ദിശയിൽക്കൂടി മുമ്പോട്ടു പോയാൽ നദിയെ കുറുകെക്കടന്ന് അക്കരെയെത്താനുള്ള ഒരു മാർഗമുണ്ട്. ജലനിരപ്പ് കുറവായാലേ ഇതു സാധ്യമാകൂ. അക്കരെ കടന്നശേഷം 3കി.മീറ്റർ ദൂരം ഭൂർജവൃക്ഷങ്ങൾ തിങ്ങിവളർന്നു നില്ക്കുന്ന കാട്ടിൽക്കൂടി നടന്നു മേലോട്ടു കയറണം. കേദാർനാഥ് ഹിമനിരകളിൽ നിന്നൊഴുകി വരുന്ന കേദാർഗംഗ എന്ന നദിയെ മറികടക്കാൻ ഇവിടെ തടിപ്പാലമുണ്ട്. അവിടെനിന്നു 8കി.മീറ്റർ കൂടി നടന്നാൽ റുഡുഗെയ്റ ഖരാഖ് എന്ന മൈതാനഭാഗത്തെത്താം. ഈ വഴി, ഞങ്ങൾ പിന്നിട്ട റുഡുഗെയ്റ പാതയിലേയ്ക്കു വന്നുചേരുന്നു. മഞ്ഞുപുലികൾ (SNOW LEOPARD) ഈ ഭാഗങ്ങളിൽ ധാരാളമുള്ളതിനാൽ ഈ വഴി പൊതുവെ ഉപയോഗിക്കാറില്ല.

നിരപ്പിൽനിന്നു താഴോട്ടിറങ്ങിയശേഷം ഹിമനിരപ്പിൽക്കൂടി വലിയ ആയാസംകൂടാതെ ഞങ്ങൾ ഒരു മണിക്കൂറോളം സമയം യാത്രചെയ്തു. കനത്ത മഞ്ഞുമൂടിക്കിടക്കുന്ന പ്രദേശങ്ങളായിരുന്നുവെങ്കിലും ചെറിയ കയറ്റങ്ങളും ഇറക്കങ്ങളും ഇടകലർന്നു കിടന്നിരുന്നതിനാൽ ആയാസം

ഒട്ടും തോന്നിയില്ല. പക്ഷേ, അതൊരു താൽക്കാലികാശ്വാസം മാത്രമായിരുന്നുവെന്ന് ഉടനെ ബോധ്യപ്പെട്ടു. ആകാശം മുട്ടിനില്ക്കുന്ന ഹിമപർവതനിരകളുടെ ദൃശ്യം കനത്ത മൂടൽമഞ്ഞുകാരണം അടുത്തെത്തിയപ്പോൾ മാത്രമാണ് ദൃഷ്ടീഭവിച്ചത്. നടുക്കമുളവാക്കുന്നതായിരുന്നു ആ ദൃശ്യം. അത്യഗാധമായ ആ താഴ്‌വരയിൽ നിന്ന് ഞാൻ ചുറ്റുപാടുകൾ നിരീക്ഷിച്ചു. നോർജിങ്ങിന്റെ വിവരണം ശ്രദ്ധിച്ചിരുന്നുവെങ്കിലും ഞാൻ അമ്പരപ്പോടെ നോക്കിക്കണ്ടത് കൂട്ടംകൂടി ഒട്ടിനില്ക്കുന്ന ഹിമശൃംഗങ്ങളെയായിരുന്നു. മെഴുകുതിരി ഉരുകിയൊലിച്ചു കുന്നുകൂടുന്നതുപോലെ മഞ്ഞുരുകി ഒട്ടിച്ചേർന്ന് ഭീമാകാരമായ മഞ്ഞുകട്ടകൾ താഴേയ്ക്ക് തൂങ്ങിക്കിടക്കുന്നു. ഒരുഭാഗത്തുനിന്ന് ഒരു മഞ്ഞുകട്ട ഇടിഞ്ഞുവീണാൽ, മാലപ്പടക്കത്തിനു തിരികൊളുത്തിയപോലെ, ആ നീണ്ടനിര മുഴുവനും നിമിഷനേരംകൊണ്ട് ഇടിഞ്ഞുവീഴും. ഇതിന്റെ പ്രത്യാഘാതം ഭയങ്കരമാണ്. അതുവരെ നിലനിന്നിരുന്ന ഹിമനിരകളുടെ രൂപംപോലും അപ്പാടെ മാറിപ്പോകുന്നു. അതിൽപ്പെട്ടുപോകുന്നവരുടെ ഗതി ഊഹിക്കാവുന്നതേയുള്ളൂ.

ഖാറ്റിലിങ്ങ് എന്ന ചതിയൻ ഗ്ലേഷിയറിന്റെ ഒരുഭാഗം ഈ താഴ്‌വരയിലേയ്ക്ക് ഇറങ്ങിക്കിടക്കുന്നുണ്ട്. അതിന്റെ ഓരത്തുകൂടി ഞങ്ങൾ മുകളിലേയ്ക്കുള്ള പ്രയാണം ആരംഭിച്ചു. ബിന്ദുവിനെ മുന്നിൽ നടത്തി. അപകടകാരിയായ ഗ്ലേഷിയറിൽക്കൂടി നടക്കുമ്പോൾ ഈ മൃഗങ്ങൾ വലിയൊരനുഗ്രഹം തന്നെയാണ്. മഞ്ഞുപാളികൾക്കടിയിലെ മർദ (Pressure) വ്യത്യാസം ഇവ മുൻകൂട്ടി കാണുന്നു. യാത്രാമധ്യേ ബ്രേയ്ക്കിട്ടപോലെ ഒരു കോവർക്കഴുത നിശ്ചലമായി നിന്നാൽ അതിനൊരു കാരണമുണ്ടെന്നു ഊഹിയ്ക്കണം. കുതിരയ്ക്കും യാക്കിനും ഈ സിദ്ധി ഇല്ല. 'വിഡ്ഢി' എന്ന അർഥത്തിൽ കഴുതവർഗത്തിന്റെ പേരുപയോഗിക്കുന്നത് ആ മൃഗത്തിനോടു ചെയ്യുന്ന കടുത്ത അപരാധമാണെന്നു തോന്നുന്നു. ഹിമഭൂമിയിൽക്കൂടി സഞ്ചരിക്കുവാൻ കോവർക്കഴുതയാണ് ഏറ്റവും അനുയോജ്യമായ മൃഗം.

*"സുശ്രാന്തോഽപി വഹേദ് ഭാരം,
ശീതോഷ്ണൌ ന ച പശ്യതി;
സന്തുഷ്ടശ്ചരതേ നിത്യം,
ത്രീണി ശിക്ഷേച്ച ഗർദഭാത്". (നീതിസാരം)

12 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ കയറ്റത്തിന്റെ പകുതിദൂരം പിന്നിട്ടു കഴിഞ്ഞിരുന്നു. ഇടതു ഭാഗത്തു മുഴുവനും അംബരചുംബികളായ ഹിമപർവതങ്ങളാണ്. വലതുഭാഗത്തു ഖാറ്റ്ലിങ്ങ് ഹിമാനിയുടെ ചെരിഞ്ഞു കിടക്കുന്ന പ്രതലവും. ഓരോ അടിയും സൂക്ഷ്മതയോടെ ഞങ്ങൾ നടന്നുകയറി. ഏതുനിമിഷവും ഇടിഞ്ഞു താഴെവീഴാൻ ഭാവിച്ച മട്ടിൽ നില്ക്കുന്ന ഹിമശിഖരങ്ങൾ മനസ്സിൽ ഭീതി ഉളവാക്കി. മരവിപ്പിക്കുന്ന

* എത്രയധികം ക്ഷീണിച്ചാലും ഭാരം എടുക്കുകയും, ഉഷ്ണവും തണുപ്പും കണക്കാക്കാതെ നടക്കുകയും, എന്നും സന്തോഷത്തോടെ മേയുകയും ചെയ്യുന്നു – ഈ മൂന്നു ഗുണങ്ങളും കഴുതയിൽനിന്ന് പഠിക്കേണ്ടതാണ്

തണുപ്പുണ്ടായിരുന്നുവെങ്കിലും പ്രാണവായുവിന്റെ ദൗർലഭ്യം അനുഭവപ്പെട്ടില്ല.

കയറ്റം കയറി മുകളിലെത്തിയപ്പോൾ ആശ്വാസം തോന്നി. ശക്തമായ കാറ്റുണ്ടായിരുന്നു മുകളിൽ. എങ്ങോട്ടു നോക്കിയാലും ഹിമപ്പരപ്പ് മാത്രം. വെള്ളവും, ബിസ്കറ്റും കഴിച്ച് ഒന്നു വിശ്രമിച്ചശേഷം ഖാറ്റ്‌ലിങ്ങ് ഗ്ലേഷിയറിന്റെ മുകളിൽക്കൂടി വളരെ സാവധാനം നടന്നു. ഏകദേശം 100 മീറ്റർ നടന്നാൽ ഗ്ലേഷിയറിനെ കുറുകെ കടന്ന് അപ്പുറത്തെ ഹിമമടക്കിലേക്ക് പ്രവേശിക്കാം. ഭീകരരൂപമാണ് ഗ്ലേഷിയറിന്. ഘനമഞ്ഞ് രൂപപ്പെട്ട്, പാറപോലെ ഉറച്ച പ്രതലത്തോടെ, പലസ്ഥലത്തും മൂന്നടിയോളം പൊക്കത്തിൽ ഉരുണ്ടുകൂടി ഉയർന്നുനിന്ന്, കറുപ്പും വെളുപ്പും ഇടകലർന്ന നിറത്തിൽ അനന്തമായി കിടക്കുന്ന ഹിമാനിയിലേയ്ക്കു നോക്കുമ്പോൾ നടുങ്ങിപ്പോകും. ഖാറ്റ്‌ലിങ്ങ്ഗ്ലേഷിയറിന്റെ പള്ളയിൽനിന്ന് വലിയൊരു ജലപ്രവാഹം ഉദ്ഭവിക്കുന്നുണ്ട്. ഭിലൻഗാന എന്നുപേരുള്ള ഈ നദി ഇവിടെനിന്നു കുതിച്ചൊഴുകി ഗുട്ടു എന്ന സ്ഥലത്തുവച്ച് ഭാഗീരഥിയിൽ ചേരുന്നു. ഗുട്ടു എന്ന കൊച്ചുഗ്രാമത്തിൽനിന്നു, ഈ നദിയ്ക്കു കുറുകെ കടന്ന്, കേദാരനാഥിലേയ്ക്കുള്ള പുരാതനമായൊരു തീർഥയാത്രാപഥമുണ്ട്. ഖാറ്റ്‌ലിങ്ങ്ഗ്ലേഷിയറിന്റെ മുകളിൽനിന്നു നോക്കുമ്പോൾ അതിനു ചുറ്റും കിടക്കുന്ന ചൗക്കി, റുഡുഗെയ്റ, കീർത്തി, സ്തംബ്, ജോഗു എന്നീ ഗ്ലേഷിയറുകളുടെ വിസ്മയപ്രപഞ്ചം കണ്ടാസ്വദിക്കാം. ഗ്ലേഷിയറുകളുടെ താഴ്വരപ്രദേശങ്ങളിൽ പലഭാഗത്തും ഇടത്തരം വൃക്ഷങ്ങൾ തിങ്ങിനിറഞ്ഞുനില്ക്കുന്നുണ്ട്. ചെരിവാർന്ന തലങ്ങളിൽ പച്ചപ്പുല്ല് വളർന്നുനില്ക്കുന്നത് തികച്ചും ആസ്വാദ്യമായ കാഴ്ചതന്നെയാണ്. അതിനു താഴെയായി, അങ്ങുദൂരെ, അതിമനോഹരമായ മസർതാൾ തടാകം നിശ്ചലമായിക്കിടക്കുന്നു. 14500 അടി ഉയരത്തിൽക്കിടക്കുന്ന ഈ തടാകത്തിലേക്ക് ഗുട്ടുവിൽനിന്ന് ഒരു നടപ്പാതയുണ്ടെന്ന് നോർജിങ്ങ് പറഞ്ഞു. രാക്ഷസരൂപം പോലെ തോന്നിച്ച ഒരു ഹിമക്കട്ടയിലേയ്ക്കു നോക്കി അശ്രദ്ധയോടെ തിരിഞ്ഞപ്പോൾ എന്റെ ഇടത്തെ പാദം ചീളുപോലെ തള്ളിനിന്നിരുന്ന ഒരു ഹിമപാളിയിൽ ശക്തിയോടെ തട്ടി. ബാലൻസ് തെറ്റി ഇടതുഭാഗത്തേക്ക് തെന്നിപ്പോയ ഞാൻ ചെന്നുവീണത് ബിന്ദുവിന്റെ പുറത്തായിരുന്നു. ഭാണ്ഡക്കെട്ടിലും ബിന്ദുവിന്റെ കഴുത്തിലും അള്ളിപ്പിടിച്ച ഞാൻ മുട്ടുകുത്തി നിലത്തുനിന്നു. ഒരിഞ്ചുപോലും അനങ്ങാതെ, ഒട്ടും വിറളികാട്ടാതെ ആ മൃഗം സഡൻബ്രെയ്ക്കിട്ടപോലെ നിന്നു! ബിന്ദു വെപ്രാളപ്പെട്ട് കുതറി നീങ്ങിയിരുന്നെങ്കിൽ ഞാൻ ആ ഗ്ലേഷിയറിൽക്കൂടി ഉരുണ്ടു താഴേയ്ക്ക് പോയേനേ...

ഇടതുപാദം നീറുന്നതുപോലെ തോന്നിയതൊഴിച്ചാൽ മറ്റൊരു പരിക്കും പറ്റിയില്ല. സേർബഹാദൂർ എന്റെ ട്രക്കിങ്ങ്ഷൂ അഴിച്ചുമാറ്റി. ഷൂവിന്റെ ഇടതുമുൻഭാഗം ബ്ലേഡുവച്ചു കീറിയപോലെ പൊളിഞ്ഞിരുന്നു. സോക്സ് ഊരി നോക്കിയപ്പോൾ ചെറുവിരലിൽ ചോര ഉറഞ്ഞുകട്ടപിടിച്ച് നിന്നിരുന്നു. മുറിവ് ആഴത്തിലായിരുന്നുവെങ്കിലും മരവിക്കുന്ന തണുപ്പുമൂലമാകാം ചോര ചീറ്റി

ഒഴുകിയില്ല. നോർജിങ്ങ് ഒരു തുണിക്കഷണംകൊണ്ടു ചോര തുടച്ചുകള ഞ്ഞശേഷം മുറിവായിൽ മഞ്ഞിൻശകലങ്ങൾ തങ്ങിയിരിക്കുന്നുണ്ടോ എന്നു സൂക്ഷിച്ചുനോക്കി. ഹിമാനികളുടെ മൂർചയേറിയ ഭാഗങ്ങളിൽത്തട്ടി മുറിവു ണ്ടായാൽ ഗുരുതരമായ പ്രത്യാഘാതങ്ങളാണ് ഉണ്ടാവുക. സ്നോബയിറ്റ് (SNOW BITE - GANGRENE) എന്ന പേരിൽ അറിയപ്പെടുന്ന ഇത്തരം മുറി വുകളിൽക്കൂടി, നൂറ്റാണ്ടുകൾ പഴക്കമുള്ള സൂക്ഷ്മകീടങ്ങൾ ശരീരത്തിൽ പ്രവേശിച്ചാൽ ആ ഭാഗങ്ങൾ ക്രമേണ കറുത്ത് 'ഡെഡ്' (Dead) ആകുന്നു. ശരീരഭാഗങ്ങൾ ഓരോന്നായി മുറിച്ചുമാറ്റി അവസാനം മരണവും സംഭ വിക്കുന്നു. യുഗങ്ങളായി ഹിമാനികളുടെ അന്തർഭാഗത്ത് സുഖനിദ്രയിൽക്ക ഴിയുന്ന ഇത്തരം സൂക്ഷ്മകീടങ്ങളെക്കുറിച്ച് വൈദ്യശാസ്ത്രത്തിനു ഇന്നും വേണ്ടത്ര അറിവ് ലഭിച്ചിട്ടില്ല.

മുറിവ് മരുന്നുവച്ച് ഭദ്രമായി കെട്ടിയശേഷം വേദന ശമിക്കുവാൻ ഒരു 'ബ്രൂഫെൻ' ഗുളികയും കഴിച്ചു. സ്പെയർഷൂ കൈവശമില്ലാത്തതിനാൽ പൊളിഞ്ഞഭാഗത്ത് പ്ലാസ്റ്റർ രണ്ടുമൂന്നു മടക്കായി ഒട്ടിച്ച് ഒരുവിധം ഭദ്ര മാക്കി. ഹിമാലയയാത്രയിൽ സ്പെയർഷൂ കരുതണമെന്ന ബാലപാഠം അറിയാമായിരുന്നുവെങ്കിലും ഈ കഠിനയാത്ര തികച്ചും അപ്രതീക്ഷിത മായി വീണുകിട്ടിയ ഒന്നായതിനാൽ പല അത്യാവശ്യകരുതൽ സാധന ങ്ങളും സംഘടിപ്പിക്കാൻ സാധിച്ചിരുന്നില്ല.

ഞാൻ ബിന്ദുവിനെ സ്നേഹരൂപേണ തൊട്ടുതലോടി. എനിയ്ക്കെന്തോ അപകടം സംഭവിച്ചുവെന്ന് അവൾ മനസ്സിലാക്കിയതുപോലെ തോന്നി. മരുന്നുവച്ചുകെട്ടുമ്പോഴും അതിനുശേഷം വിശ്രമിക്കുമ്പോഴും അവൾ തല ഉയർത്തി വിടർന്ന മിഴികളോടെ എന്നെ നോക്കി. വെപ്രാളത്തോടെ ഏതൊരു ജന്തുവിന്റെ ദേഹത്തു വീണാലും തൽക്ഷണം അത് പേടിച്ച് ഓടിമാറും എന്നത് തർക്കമറ്റ കാര്യമാണ്. ബിന്ദു ഒരടി മാറിയിരുന്നെ ങ്കിലോ?...

ബിന്ദു എന്ന നാമത്തിനു ശ്രേഷ്ഠമായ അർഥങ്ങളും വ്യാഖ്യാനങ്ങളു മാണ് ഉള്ളത്. ശിവനെ ബിന്ദുദേവൻ എന്നു വിളിയ്ക്കാറുണ്ട്. ഓങ്കാര ത്തിൽ ചന്ദ്രക്കല കഴിഞ്ഞാൽ പിന്നെ ബിന്ദുവാണ്. കൈലാസഭാഗത്തുള്ള ബിന്ദുസരസ്സിൽ ഭഗീരഥൻ തപസ്സനുഷ്ഠിച്ചിട്ടുണ്ട്. ഇവിടെ ദേവേന്ദ്രൻ 100 യാഗങ്ങൾ നടത്തി. ശിവനും യാഗങ്ങൾ നടത്തി. ശ്രീകൃഷ്ണൻ ധർമസ മ്പാദനത്തിനുവേണ്ടി ബിന്ദുസരസ്സിൽ തപസ്സുചെയ്തു. മയൻ എന്ന അസു രൻ ദേവദത്തമെന്ന ശംഖ് അർജുനനുകൊടുത്തതും ഇവിടെ വച്ചാണ്. ഭൂർജവൃക്ഷം ബിന്ദുപത്ര എന്ന പേരിലും അറിയപ്പെടുന്നു. ആധുനിക യുഗത്തിലും ബിന്ദുവിനു ഏറെ പ്രസക്തിയുണ്ട്. ഒരു Space–ലെ ഒരു നിശ്ചിതസ്ഥാനത്തെ കുറിക്കുന്ന ജ്യാമിതീയഘടകമാണ് ബിന്ദു. നീളമോ വീതിയോ മറ്റു ഡയമെൻഷനോ ഇല്ലാത്ത ഒന്നാണ് ബിന്ദു. സ്ഥാനംകൊ ണ്ടുമാത്രം ഇതു നിർവചിക്കപ്പെടുന്നു.

മനുഷ്യനായാലും മൃഗത്തിനായാലും നാമകരണം പലപ്പോഴും ശ്രേഷ്ഠത കൈവരുത്തുന്നു. ആ പാരമ്പര്യമാണോ ബിന്ദു എന്ന സാധു

ത്യാഗത്തിനു എന്നെ രക്ഷപ്പെടുത്താനുള്ള പ്രേരണ സർവേശ്വരൻ അനുഗ്രഹിച്ചുനല്കിയത്?

ബിന്ദുവിന്റെ മുന്നിൽ ഒരു നിമിഷം തലകുനിച്ചു വണങ്ങിയശേഷം അതിനെ തൊട്ടുതലോടി ഞാൻ എഴുന്നേറ്റു. ഗ്ലൂക്കോസ് കലക്കിയ വെള്ളം ധാരാളം കുടിച്ചതുകൊണ്ടു ഒരു നവോന്മേഷം കൈവന്നു. ചതിയൻ ഹിമാനിയെ കുറുകെ കടന്ന് ഞങ്ങൾ മറ്റൊരു ഹിമപ്രപഞ്ചത്തിലേയ്ക്കു പ്രവേശിച്ചു. അംബരചുംബികളായ കൊടുമുടികളും അതിനുതാഴെ നിരനിരയായ ചെറുകൊടുമുടികളും, ഉയർന്നും താഴ്ന്നും കിടക്കുന്ന ഹിമഭൂമികളും ദേവതാത്മാവിന്റെ വൈരുദ്ധ്യമാർന്ന പ്രപഞ്ചം തന്നെ.

കുത്തനെ താഴോട്ടിറങ്ങിയശേഷം, ഇരുവശത്തും നിരനിരയായി നിലകൊള്ളുന്ന പർവതങ്ങളുടെ നീണ്ട ഇടനാഴി പോലുള്ള ഒരു മാർഗത്തിൽക്കൂടി ഞങ്ങൾ കുറച്ചധികം ദൂരം മുന്നോട്ടുപോയി. തണുപ്പ് അതിശക്തമായിരുന്നു. കാറ്റ് ഈ ഭാഗത്ത് അനുഭവപ്പെട്ടില്ല. സൂര്യകിരണങ്ങൾ നേരിയതോതിലേ പുറത്തുവന്നുള്ളൂ. ആ വഴി ഉയർന്ന ഹിമപർവതനിരകളുടെ താഴെയെത്തിയപ്പോൾ അവസാനിച്ചപോലെയായി. അവിടെ ഉച്ചഭക്ഷണം കഴിയ്ക്കാനായി യാത്ര നിർത്തി. ബിന്ദുവിന്റെ സേവനം ഇവിടെവരെ മാത്രമേയുള്ളൂ.

സമയം ഒരുമണിയോടടുക്കുന്നു. വിശപ്പ് അസഹനീയമായിക്കഴിഞ്ഞിരുന്നു. മരവിപ്പിയ്ക്കുന്ന തണുപ്പുമൂലം കൈയുറ ഊരിമാറ്റുവാൻപോലും സാധിച്ചില്ല. പർവതങ്ങളുടെ അടിഭാഗത്ത് ഉള്ളിലോട്ടു ചാഞ്ഞുകിടക്കുന്ന പള്ളകളുണ്ട്. ഇവിടെ മഞ്ഞില്ലാത്തതിനാൽ അടിഭാഗം രാത്രിത്താവളമാക്കാൻ സാധിക്കും. ഇത്തരത്തിലുള്ള നിരവധി താവളങ്ങൾ അവിടെക്കണ്ടു. ഭക്ഷണത്തിനുമുമ്പ് ഞാൻ അവിടെ ഒന്നു നടന്ന് ആ വാസസ്ഥലങ്ങൾ പരിശോധിച്ചു. ഈ മാർഗത്തിലൂടെ സ്ഥിരമായി സഞ്ചരിക്കുന്നവർ ഉണ്ടെന്നുള്ളതിന്റെ വ്യക്തമായ പല തെളിവുകളും അവിടെ കാണാം. കുതിരച്ചാണകവും അവയുടെ തീറ്റയുടെ അവശിഷ്ടങ്ങളും പലതാവളത്തിലും കിടക്കുന്നുണ്ട്. 'മാൾബറോ' സിഗരറ്റിന്റെ ഒഴിഞ്ഞ കൂടുകളും വലിച്ചുപേക്ഷിച്ച സിഗരറ്റുകുറ്റികളും ധാരാളമുണ്ട്. അമേരിക്കൻ ഭൂഖണ്ഡത്തിൽനിന്നു വരുന്നവരാണ് സാധാരണയായി 'മാൾബറോ' സിഗരറ്റ് ഉപയോഗിക്കുന്നവർ. പകുതി വലിച്ചുപേക്ഷിച്ചതും ഫിൽറ്ററിന്റെ അഗ്രംവരെ വലിച്ച കുറ്റികളും കണ്ടു. കടുത്ത പുകവലിക്കാരും തണുപ്പകറ്റാൻവേണ്ടി മാത്രം ഉപയോഗിച്ചവരും കൂട്ടത്തിലുണ്ടെന്നു കരുതാം. പാറയുടെ പുറംഭാഗത്ത് പല സ്ഥലത്തും സ്റ്റീൽ ആണികൾ ആഴത്തിൽ തറച്ചുവച്ചിട്ടുണ്ട്. രാത്രിയിൽ മഞ്ഞിൽനിന്നും മഴയിൽനിന്നും രക്ഷനേടാൻ പ്ലാസ്റ്റിക് ഷീറ്റുകൾ തൂക്കിയിടാനായിരിക്കും ആണികൾ തറച്ചത്. ഈ മാർഗത്തിൽക്കൂടി സ്ഥിരമായി സഞ്ചരിക്കുന്നവർ ഉണ്ടെന്നു വ്യക്തം. അല്ലാതെ ആണികളും ചുറ്റികയും കൊണ്ടുവരില്ലല്ലോ. മഞ്ഞില്ലാത്ത പാറയുടെ ഉൾഭാഗത്ത് കളർചോക്കുകൊണ്ട് 'ഓം' എന്ന് സംസ്കൃതലിപിയിൽ പല ഭാഗത്തും എഴുതിയതായിക്കണ്ടു. തണുപ്പകറ്റാൻവേണ്ടി ഒരുക്കിയ തീക്കു

ണ്ഡത്തിന്റെ ചാരാവശിഷ്ടങ്ങളും പല സ്ഥലത്തും കാണുകയുണ്ടായി. ചാരാവശിഷ്ടങ്ങൾ ചികഞ്ഞുനോക്കിയപ്പോൾ സംസ്കൃതലിപിയിലെഴുതിയ ചില കത്തുകളുടെ കത്തിക്കരിഞ്ഞ ഭാഗങ്ങൾ എന്നെ അദ്ഭുതപ്പെടുത്തി. രണ്ടിഞ്ചോളം നീളംവരുന്ന ഒരു തുണ്ടുകടലാസിന്റെ ഭാഗം വലിയ കേടുപാടുകൾ കൂടാതെ കിട്ടിയപ്പോൾ ഞാൻ അത് സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാക്കി. ലിപികളുടെ ആകാരത്തിൽ പ്രകടമായ മാറ്റങ്ങളുണ്ട്. ആവശ്യമുള്ള സ്ഥാനത്ത് വിസർഗങ്ങളും ഉപയോഗിച്ചിട്ടില്ല. സംസ്കൃതം പഠിച്ച വെള്ളക്കാർ തന്നെയാണ് കത്തുകളെഴുതിയതെന്നു വ്യക്തം.

ഞങ്ങൾ ഒന്നിച്ചിരുന്ന് ചപ്പാത്തിയും കിഴങ്ങുകറിയും കഴിച്ചു. ഉണക്കിയ പഴവർഗങ്ങളും കൂട്ടത്തിൽ കഴിച്ചു. എന്റെ ഭക്ഷണത്തിന്റെ പകുതി ബിന്ദുവിന് കൊടുത്തു. ഉണക്കപ്പഴങ്ങളും ബിസ്കറ്റും ആർത്തിയോടെ ചവയ്ക്കുമ്പോൾ അവൾ സ്നേഹത്തോടുകൂടി എന്റെ കൈകളിൽ മുഖമുരസി. മഞ്ഞുപാറയുടെ ഇടുക്കിൽക്കൂടി ഒലിച്ചിറങ്ങിവന്നിരുന്ന ശുദ്ധജലം നോർജിങ്ങ് ധാരാളം ശേഖരിച്ചു. അല്പം പൊന്തിനില്ക്കുന്ന ഒരു പാറയിടുക്കിൽ ബിന്ദുവിനെ അദ്ദേഹം ഭദ്രമായി കെട്ടിയിട്ട്, ഒരു ചെറിയ പ്ലാസ്റ്റിക് ഷീറ്റുകൊണ്ട് ആ ഭാഗം മറച്ചു. തുടർന്നുള്ള യാത്രയെക്കുറിച്ച് ഒരു ലഘുവിവരണം അദ്ദേഹം നല്കി.

തീർത്തും ദുഷ്കരമായ ഒരു യാത്രയാണ് നടത്താനുള്ളത്. ഹിമക്കൊടുമുടികളെ ചുറ്റിക്കറങ്ങി കയറിപ്പോകുന്ന വഴിക്ക് ഒന്നര അടിയോളം വീതിമാത്രമേയുള്ളൂ. അത്യഗാധമായ ഗർത്തങ്ങളാണ് താഴെ. ലഗ്ഗേജ് കയറ്റിയ കോവർക്കഴുതയ്ക്ക് നടക്കാൻ വേണ്ടത്ര വീതി ഇല്ലാത്തതിനാലാണ് അവയെ താഴെ കെട്ടിയിടുന്നത്. മഞ്ഞുമലകൾ ഇടിഞ്ഞുവീഴാൻ തുടങ്ങിയാൽ അതു കുറച്ചധികം നേരം തുടരും. ഒരു ചെറിയ ഭൂകമ്പത്തിന്റെ പ്രതീതിയാണ് അപ്പോൾ ഉണ്ടാവുക. അത്തരം സന്ദർഭങ്ങളിൽ ആരേയും ശ്രദ്ധിക്കാതെ യുക്തംപോലെ പ്രവർത്തിച്ചുകൊള്ളണം. മലയിടിച്ചിൽ മുന്നോട്ടാണെങ്കിൽ കഴിയുന്നതും വേഗത്തിൽ പിന്നോട്ട് മാറിപ്പോരണം. മുന്നിലും പിന്നിലും സംഭവിക്കുന്നുണ്ടെങ്കിൽ ഏതെങ്കിലും ഒരു പള്ളയിൽ പതുങ്ങിക്കൂടണം. ശങ്കർ ഭഗവാൻ രക്ഷയ്ക്കുണ്ടെന്ന ധാരണയിൽ യാത്ര തുടരാം.

രണ്ടു വൻപർവതങ്ങളുടെ ഇടുങ്ങിയ പള്ളയിൽക്കൂടി ഞങ്ങൾ മേലോട്ടു കയറി. തൊട്ടുതാഴെ അഗാധമായ ഒരു ചാലുണ്ട്. ഭാണ്ഡക്കെട്ടുകൾ പിൻഭാഗത്ത് വച്ചുകെട്ടി നോർജിങ്ങ് മുമ്പിലും തോൾബാഗ് ഏറ്റിക്കൊണ്ടു സേർബഹാദൂർ എന്റെ പിന്നിലും നടന്നു. ഊന്നുവടിയിൽ ബലം കൊടുത്ത്, ഓരോ അടിയും സൂക്ഷ്മതയോടെവച്ച്, മുമ്പിലുള്ള വഴിയിൽ മാത്രം ശ്രദ്ധിച്ച് ഞാൻ നടന്നു. ദീർഘമായൊരു സ്റ്റെപ്പ് കയറിക്കഴിഞ്ഞപ്പോൾ, ഇടതുഭാഗത്തെ പർവതത്തിന്റെ പള്ളയിൽക്കൂടി വഴി മേലോട്ടു കയറിപ്പോവുകയാണ്. ചാല് അഗാധമായൊരു ഗർത്തമായി മാറുന്നതായും വലതുഭാഗത്തെ പർവതത്തെ വിട്ട് ഞങ്ങൾ നടന്നിരുന്ന ഭാഗത്തിനു താഴെ

കൂടി നീണ്ടുകിടക്കുന്നതായും കണ്ടു. ഇടക്ക്, നിന്നു, വിശ്രമി ക്കുമ്പോഴാണ് ചുറ്റുപാടുകൾ ശ്രദ്ധിച്ചത്. എങ്ങോട്ടു നോക്കിയാലും ഹിമ കൊടുമുടികളും കനത്ത മഞ്ഞുവീണുകിടക്കുന്ന പ്രദേശങ്ങളും മാത്രം. മൂടൽമഞ്ഞുമാറി സൂര്യകിരണങ്ങൾ ഇടയ്ക്കെല്ലാം എത്തിനോക്കുമ്പോൾ മഞ്ഞിന്റെ വെൺമ പതിന്മടങ്ങു വർധിക്കുന്നു. ചക്രവാളം മഞ്ഞുമലകളി ലേക്ക് താഴ്ന്നിറങ്ങിയാണു കിടക്കുന്നത്.

പർവതത്തെ വട്ടംചുറ്റിക്കയറി മധ്യഭാഗത്തെത്തിയപ്പോൾ ചെറുശൃം ഗങ്ങൾ നിരനിരയായി ഉയർന്നുനില്ക്കുന്ന ഒരു പ്രതലത്തിലേയ്ക്ക് ഞങ്ങൾ കടന്നു. കനത്ത മഞ്ഞുവീണുകിടക്കുന്ന ചെറുശൃംഗങ്ങളുടെ നെറുകയിൽക്കൂടി ദീർഘദൂരം നടന്നു മുന്നോട്ടുപോയി. അപാരമായ ഉയര ത്തിൽ നിലകൊള്ളുന്ന ഒരു കോട്ടമതിലിനു മുകളിൽക്കൂടി നടക്കുന്നതു പോലെയാണ് തോന്നിയത്. താഴെ അഗാധമായ താഴ്ചയിൽ മഞ്ഞുമൂ ടിയ താഴ്‌വര അനന്തമായി കിടക്കുന്നു. ഗോപുരംപോലെ ഉയർന്ന മഞ്ഞു മലകൾ അതിന്റെ ഇടയിലും ധാരാളമുണ്ട്. ഗ്ലൂക്കോസ് കലക്കിയ വെള്ളം ഇടയ്ക്കിടെ കുടിച്ച്, നാരങ്ങസ്സത്തുമിഠായി വായിലിട്ട് നടന്നതുകാരണം ക്ഷീണം അധികം തോന്നിയില്ല. പക്ഷേ, പ്രാണവായുവിന്റെ കുറവ് കുറേ ശക്തമായി അനുഭവപ്പെട്ടിരുന്നു. പൂഴിമണൽപോലെയുള്ള മഞ്ഞിൽ ചവിട്ടു മ്പോൾ പാദങ്ങൾക്കു ചെറിയതോതിൽ ഭാരമില്ലായ്മ അനുഭവപ്പെട്ടു.

എന്റെ ഇടതുപാദത്തിലെ മുറിവിൽനിന്നു വേദന അനുഭവപ്പെട്ടു തുട ങ്ങിയത് ഇവിടെവച്ചാണ്. വേദന സാരമാക്കാതെ കുറച്ചുദൂരം കൂടി നട ന്നുവെങ്കിലും അതു ക്രമേണ കൂടിക്കൂടി വന്നു. വേദനസംഹാരി ഗുളിക ഒരെണ്ണംകൂടി കഴിച്ച് യാത്ര തുടർന്നു.

അന്തരീക്ഷത്തിനു മാറ്റം സംഭവിച്ചുകൊണ്ടിരുന്നു. മൂടൽമഞ്ഞ് ക്രമേണ ശക്തമായി. ആകാശം കാർമേഘങ്ങൾ നിറഞ്ഞ് ഉരുണ്ടുകൂടി. ഇത്തരം കാലാവസ്ഥകളിൽ മഞ്ഞുമലകൾ ഇടിഞ്ഞുവീഴാനുള്ള സാധ്യത വളരെ കൂടുതലാണ്. മഴ പെയ്താൽ പിന്നെ യാത്ര തീർത്തും ദുഷ്കര മാകുമെന്ന് അറിയാമായിരുന്നതിനാൽ കഴിയാവുന്ന വേഗത്തിൽ നടന്നു. നിരപ്പിൽനിന്നു കുത്തനെ താഴോട്ടിറങ്ങിയശേഷം ഭീമാകാരം പൂണ്ട ഒരു ഹിമക്കൊടുമുടിയുടെ പള്ളയിലേയ്ക്ക് ഞങ്ങൾ ചെന്നെത്തി. ഇവിടെ ഒരു ചെറിയ മഞ്ഞുപാറമേൽ ഇരുന്ന് ലഘുഭക്ഷണം കഴിച്ചു. അംബരചുംബി യായ ആ പർവതത്തിന്റെ പള്ളയിൽക്കൂടിയുള്ള നേരിയവഴി തീർത്തും അപകടകരമാണെന്ന് നോർജിങ്ങ് മുന്നറിയിപ്പുനല്കി.

ശക്തി സംഭരിച്ച്, ദൃഢനിശ്ചയത്തോടെ ഞങ്ങൾ കയറ്റം കയറിത്തു ടങ്ങി. പർവതത്തിന്റെ പള്ളയിൽക്കൂടി അപാരമായ ഉയരത്തിലേയ്ക്കാണു ഞങ്ങൾ കയറിക്കൊണ്ടിരുന്നത്. പിരിയൻകോണിയുടെ ആകൃതിയിൽക്കി ടക്കുന്ന ഹിമപർവതത്തിന്റെ പള്ളയിൽക്കൂടിയുള്ള ഈ വഴിയിൽക്കൂടി ശ്രദ്ധാപൂർവ്വമായി നടന്നുകയറുമ്പോൾ ഈശ്വരനാമം സദാ ഉരുവിട്ടു. താഴെ, ആയിരക്കണക്കിനു അടി താഴെയാണ് മഞ്ഞുഭൂമി. ഒന്നു നിരങ്ങിയാൽ, ഒരുചുവടു പിഴച്ചാൽ, അതോടെ എല്ലാം തീരുമെന്ന് അറിയാമായിരുന്നു.

കാലാവസ്ഥയുടെ ദയാവായ്പിനു വിധേയമായി, വിജനമായ ഹിമഭൂമിയിൽക്കൂടി മൂന്നു മനുഷ്യജീവികൾ അരിച്ചരിച്ചെന്നപോലെ നടന്നുനീങ്ങുമ്പോൾ അവരെ സംരക്ഷിക്കുന്നത് സർവശക്തനായ ദൈവത്തിന്റെ കരുണ ഒന്നുമാത്രമാണ്. ആ ശക്തിചൈതന്യം ബ്രഹ്മംതന്നെയാണ്, ഈശ്വരസ്തുതികൾ ഉരുവിട്ടുകൊണ്ടു നടക്കുമ്പോൾ എന്റെ ചിന്തകൾ പോയത് ഈ വഴിയ്ക്കാണ്.

സമയം രണ്ടരയായപ്പോൾ ഞങ്ങൾ പർവതത്തിന്റെ മധ്യഭാഗത്ത് എത്തി. താഴെ, താഴ്‌വര കിടക്കുന്നത് അഗാധമായ താഴ്ചയിലാണ്. ആ താഴ്ച കണ്ടാൽ ഞെട്ടിവിറയ്ക്കുകതന്നെ ചെയ്യും. മധ്യഭാഗത്തു നിന്നു നോക്കുമ്പോൾ വഴി കിടക്കുന്നത് പർവതത്തിനു പൂണൂലിട്ടപോലെയാണ്. മുകൾഭാഗത്ത് എത്തിപ്പറ്റണമെങ്കിൽ കഠിനാധ്വാനംതന്നെ വേണ്ടിവരും. ബിസ്കറ്റ് കഴിച്ച് വെള്ളം കുടിച്ചശേഷം ഞങ്ങൾ ഇഞ്ചിഞ്ചായി കയറ്റം കയറി. കാലിലെ മുറിവ് കടുത്ത വേദനമൂലം പ്രശ്നമായി മാറി. ഇടത്തെ പാദം വേണ്ടപോലെ നിലത്ത് ഊന്നാനും ബുദ്ധിമുട്ടായി. തീപ്പൊള്ളലേറ്റു വിങ്ങുന്നതുപോലെയുള്ള വേദനയാണു തോന്നിയത്. ഷൂസ് ഊരി ദൂരെക്കളഞ്ഞ് പാദത്തിനെ സ്വതന്ത്രമാക്കാൻ എന്റെ മനസ്സ് വെമ്പി. പക്ഷേ, യാതൊന്നും ചെയ്യാൻ പറ്റാത്ത ഒരവസ്ഥ. കുത്തനെയുള്ള കയറ്റം കയറി മുകളിലെത്താൻ, വേദന കടിച്ചമർത്തിക്കൊണ്ട് ഞാൻ നൊണ്ടിനടന്നു.

മുകൾഭാഗത്തെത്തിയ ഉടനെ അവിടെ ഇരുന്നു. പൂഴിമഞ്ഞിൽ ഇരുന്നാൽ അരക്കെട്ടു മരവിച്ചുപോകുമെന്നു നോർജിങ്ങ് താക്കീതുനല്കിയപ്പോൾ സേർബഹാദൂർ തോൾബാഗ് ഇരിപ്പിടമായി വച്ചുതന്നു. രണ്ടുപേരുംകൂടി ഷൂസ് അഴിച്ച് മുറിവു പരിശോധിച്ചു. ചെറുവിരൽ ഒരു മുഴുത്ത നെല്ലിക്ക വലുപ്പത്തിൽ ആയിക്കഴിഞ്ഞിരുന്നു; മുറിവിന്റെ നിറം കറുത്തതും. നോർജിങ്ങിന്റെ മുഖം ഇരുളുന്നതായിക്കണ്ടു. പാദം സ്വതന്ത്രമായതോടെ ആശ്വാസം തോന്നിയെങ്കിലും മരവിപ്പിക്കുന്ന തണുപ്പേറ്റാൽ അതു കൂടുതൽ പ്രശ്നമാകും. കൂടുതലൊന്നും ആലോചിക്കാതെ നോർജിങ്ങ് ഒരുപിടി മഞ്ഞുവാരിയെടുത്ത് അതു മുറിവായിൽ പൊത്തിവച്ചശേഷം തുണികൊണ്ടു പൊതിഞ്ഞുകെട്ടി. രണ്ടടുക്ക് കമ്പിളി സോക്സും അതിനുമീതെ ഒരു പ്ലാസ്റ്റിക് സഞ്ചിയും ചുറ്റിക്കെട്ടിയശേഷം ഷൂസ് മിതമായ മുറുക്കത്തിൽ കെട്ടി.

ആ പ്രവൃത്തി വളരെയേറെ ഗുണംചെയ്തു. കുത്തനെയുള്ള ഇറക്കം ആയാസമൊന്നും കൂടാതെ അവരോടൊപ്പം ഞാൻ ഇറങ്ങിത്തുടങ്ങി. മഞ്ഞുവച്ചുകെട്ടിയപ്പോൾ അവിടം മരവിച്ചുപോയതുകാരണമാണ് വേദന തോന്നാതിരുന്നത്. പക്ഷേ, മടക്കയാത്രയിൽ ഈ കാലുംവച്ച് എങ്ങനെ യാത്രചെയ്യും എന്ന നോർജിങ്ങിന്റെ ചോദ്യം എന്നെ അക്ഷരാർഥത്തിൽ നടുക്കിക്കളഞ്ഞു. സംന്യാസിമാരുടെ ഗുഹയിൽ പ്രവേശനം ലഭിച്ചില്ലെങ്കിൽ പ്രശ്നം അതീവഗുരുതരമാകുമെന്ന് എനിക്കു ബോധ്യമായി. കൂടുതലൊന്നും ചിന്തിക്കാതെ ഞാൻ നടന്നു.

ഇറക്കം ഇറങ്ങി താഴ്‌വരയിലെത്തിയപ്പോൾ നോർജിങ്ങ് വടക്കോട്ടു

നോക്കി കൈകൂപ്പി തൊഴുന്നതുകണ്ടു. ലക്ഷ്യത്തിലേക്ക് അടുത്തുകൊണ്ടിരിക്കുകയാണെന്നും കയറ്റങ്ങളോ ബുദ്ധിമുട്ടുകളോ ഇനിയധികമില്ലെന്നും അദ്ദേഹം പറഞ്ഞപ്പോൾ എനിക്ക് ആശ്വാസം തോന്നി. ഇരുഭാഗത്തും കൂട്ടംകൂടി നില്ക്കുന്ന വൻഹിമപർവതങ്ങളുടെ നടുവിൽക്കൂടി ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. പർവതങ്ങളുടെ മറുഭാഗം അഗാധമായ താഴ്ചയിലാണെന്ന് ഇടയ്ക്കെല്ലാം കാണപ്പെട്ട വിടവുകളിൽക്കൂടി വ്യക്തമായി. കുറച്ചധികം ദൂരം മുന്നോട്ടുചെന്നപ്പോൾ ഹിമശൃംഗങ്ങളിൽ നിന്നൊഴുകിവരുന്ന നീർചാലുകൾ കണ്ടുതുടങ്ങി. വെള്ളയും കറുപ്പും ഇളംമഞ്ഞയും ഇടകലർന്ന നിറത്തിലുള്ള ഇടത്തരം ഉണ്ടക്കല്ലുകളാണ് നീർചാലുകളിൽ കണ്ടത്. നീർചാലുകൾ ക്രമേണ ചെറിയ ചോലത്തടങ്ങളായി മാറി. ഉണ്ടക്കല്ലുകൾക്ക് വലുപ്പവും കൂടി. ചോലയുടെ ഓരത്തുകൂടി, ഷൂസ് നനയ്ക്കാതെ, ഞങ്ങൾ സൂക്ഷിച്ചുനടന്നു.

ഇരുഭാഗത്തുമുള്ള പർവതനിരകളുടെ അടിഭാഗംവരെ മഞ്ഞ് കട്ടപിടിച്ചുകിടക്കുന്നുണ്ട്. ഞൊറിപോലെ രൂപപ്പെട്ട് കിടക്കുന്ന മഞ്ഞിനു കനത്ത ദൃഢതയുണ്ട്. മഞ്ഞുരുകി വീണു രൂപപ്പെടുന്ന കൊച്ചുകൊച്ചു നീർചാലുകൾ പർവതങ്ങളിൽ നിന്നൊഴുകിവന്ന് ചെറിയ വിടവുകളിൽക്കൂടി താഴോട്ടൊഴുകുന്നു. പർവതങ്ങളുടെ മുകൾഭാഗം മുട്ടിയുരുമ്മി നില്ക്കുന്നതിനാൽ ഈ ഭാഗങ്ങളിൽ ഇരുളടഞ്ഞ പ്രതീതിയാണ്. ഇത്തരത്തിലുള്ള തടങ്ങളിലൂടെ കുറച്ചു ദൂരം നടന്നപ്പോൾ പോക്കുവെയിൽ താഴേയ്ക്കെത്തിനോക്കുന്ന ഒരു തുറന്ന സ്ഥലം കണ്ടു. നോർജിങ്ങ് യാത്ര നിർത്തി, ഇടതുഭാഗത്തേയ്ക്കു കൈചൂണ്ടി.

ഞങ്ങൾ ഗുഹയുടെ മുന്നിലെത്തിക്കഴിഞ്ഞു! ഇടത്തരം ഉയരമുള്ള ഒരു പർവതത്തിന്റെ അടിഭാഗത്താണ് ഗുഹാമുഖം. പത്തടിയോളം ഉയരംവരെ, പവിഴപ്പുറ്റുകൾ പോലെയുള്ള പാറകളാണ് ഗുഹാമുഖത്ത്. ഗുഹയുടെ രണ്ടുഭാഗത്തും അത്തരത്തിൽ സുഷിരമുള്ള പാറക്കെട്ടുകളാണ്. ചെരിഞ്ഞുകിടക്കുന്ന പർവതത്തിന്റെ മുകൾഭാഗം മുഴുവനും കനത്ത മഞ്ഞാണ്. ഗുഹാമുഖം ഒരു കറുത്ത കമ്പിളികൊണ്ടു മറച്ചിരിയ്ക്കയാണ്. ഭാണ്ഡക്കെട്ടുകൾ ഗുഹയുടെ അടിഭാഗത്തെ പാറയിൽ ഇറക്കിവച്ചശേഷം നോർജിങ്ങ് കുറച്ചുറക്കെ വിളിച്ചുപറഞ്ഞു –

"ജയ് ശങ്കർഭഗവാൻ; ഋഷിമഹാരാജ്, ഞാൻ വന്നിരിക്കുന്നു."

ആകാംക്ഷയോടെ ഞാൻ നോക്കിനിന്നു. തികഞ്ഞ നിശ്ശബ്ദത.... അകത്തുനിന്ന് പതിഞ്ഞ ടക് ടക് ശബ്ദം.... കമ്പിളി പൊക്കിമാറ്റി ദീർഘകായനായ ഒരു മനുഷ്യൻ പുറത്തുവന്നു. സമൃദ്ധമായ മുടി ഒരു ഉണ്ടപോലെ ഉച്ചിയിൽ കെട്ടിവച്ചിട്ടുണ്ട്. പൂണൂൽ ധരിച്ചിട്ടുണ്ട്. കാവിയെക്കാളും കടുത്ത നിറമുള്ള വസ്ത്രം ഉത്തരേന്ത്യൻ ബ്രാഹ്മണശൈലിയിൽ ഉടുത്തിട്ടുണ്ട്. അതേ നിറത്തിലുള്ള ഒരു തോർത്തുമുണ്ട് തോളിൽ അലക്ഷ്യമായി ഇട്ടിരിക്കയാണ്. കനത്ത താടിമീശ, താടിക്കുതാഴെ, ചുരുട്ടിക്കെട്ടിയിരിക്കയാണ്. ഒതുങ്ങിയ അരക്കെട്ടും, വിരിഞ്ഞ്, രോമാവൃതമായ ദൃഢമായ മാറിടവും ഒറ്റനോട്ടത്തിൽ ആരും ശ്രദ്ധിക്കും. നിറമാണെങ്കിൽ തനിതങ്കവും.

നീണ്ട, വിടർന്ന കണ്ണുകൾ ആ സുന്ദരമുഖത്തിന്റെ കാന്തി നൂറിരട്ടി വർദ്ധിപ്പിക്കുന്നു. മെതിയടി കാലിൽ ധരിച്ചുകൊണ്ടു ഗുഹാമുഖത്തു അദ്ദേഹം നിവർന്നുനിന്നപ്പോൾ കൈകൾ മുട്ടിനൊപ്പം നീണ്ടുകിടന്നു. ഏതാനും സെക്കന്റുകൾകൊണ്ടാണ് ഈ ദൃശ്യങ്ങൾ ഞാൻ ഒപ്പിയെടുത്തത്.

പുരികമുയർത്തി, ഞങ്ങളെ സൗമ്യമായി ഒന്നു നോക്കിക്കണ്ടശേഷം അദ്ദേഹം പതിയെ പറഞ്ഞു –

"സൂചന കിട്ടിയിരുന്നു, നിങ്ങൾ വരുന്നുണ്ടെന്ന്. ആർക്കാണ് അപകടം പറ്റിയത്?"

ഞാൻ അദ്ഭുതപ്പെട്ടുപോയി! കൈകൂപ്പി അദ്ദേഹത്തെ നമിച്ചശേഷം ഞാൻ അറിയിച്ചു –

"ഓം.... നമഃ ശിവായ... മഹാരാജ്... മാനസസരസ്സും കൈലാസവും നടന്നുകൊണ്ട് പരിക്രമണം പൂർത്തിയാക്കിയ ഒരു കേരളീയനാണ് ഞാൻ... അനുഗ്രഹിച്ചാലും.."

നോർജിങ്ങ്, തികഞ്ഞ ഭവ്യതയോടെ, മൊഴിഞ്ഞു –

"മഹാരാജ്.... തപോവനത്തിൽ വച്ചാണ് ഈ സാബ് എന്റെ കൂടെ കൂടിയത്. ഹിമധാരയിൽ ഒന്നു വഴുതിവീണു. മുറിവ് അല്പം സാരമുള്ളതാണ്."

നോർജിങ്ങിന്റെ വാക്കുകൾ അദ്ദേഹം ശ്രദ്ധിച്ചില്ലെന്നു തോന്നുന്നു. കാരണം, എന്റെ സംസാരം കഴിഞ്ഞയുടനെ ആ താമരക്കണ്ണുകൾ എന്നെ കേന്ദ്രീകരിച്ച് നിശ്ചലമായി നിന്നപ്പോൾ ആ മുഖഭാവം ആശ്ചര്യത്തിന്റേതായിരുന്നു. കൈ ഉയർത്തി "നില്ക്കുക" എന്നു പറഞ്ഞശേഷം അദ്ദേഹം ധൃതിയിൽ തിരിഞ്ഞ് അകത്തേയ്ക്കുപോയി. സമയം നോക്കിയപ്പോൾ നാലാകാൻ അഞ്ചുമിനിറ്റ് ബാക്കിയുണ്ട്.

വീണ്ടും നിശ്ശബ്ദത. ഞങ്ങൾ പരസ്പരം നോക്കി. നോർജിങ്ങിന്റെ മുഖത്ത് ആശ്ചര്യഭാവം. കാലിലെ വേദന ഇതിനിടയിൽ അസഹ്യമായിക്കൊണ്ടിരുന്നു. ഞാൻ പലതും ചിന്തിച്ചു. തിരിച്ചുപോകാൻ പറയുമോ? ഗുഹാമുഖത്തെങ്കിലും ഒരു രാത്രി തങ്ങാൻ അനുവാദം തന്നാൽ മതിയായിരുന്നു. അദ്ദേഹത്തിന്റെ മുഖത്തെ ആശ്ചര്യഭാവം അനുകൂലമെന്നല്ലേ കാണിച്ചത്? പക്ഷേ, ഇവരൊക്കെ എത്രയോ ദിവ്യന്മാരാണ്. അതിന്റെയിടയിൽ നിസ്സാരനായ ഞാനാര്? സേർബഹാദൂറിന്റെ കൈയിൽ കിടക്കസ്സഞ്ചിയുണ്ട്. അതും വിരിച്ച്, അതിന്റെയുള്ളിൽ കയറിക്കൂടി ഒരു രാത്രി കഴിച്ചുകൂട്ടാൻ അനുവദിച്ചാൽ മഹാഭാഗ്യമായി. ഞാൻ പ്രാർഥിച്ചുകൊണ്ടുനിന്നു.....

അകത്തുനിന്ന് കുറച്ചധികം ടക്, ടക് ശബ്ദങ്ങൾ അടുത്തുവന്നു. കമ്പിളി നീക്കി അഞ്ചു സംന്യാസിമാർ പുറത്തുവന്നു. രണ്ടുപേർ പ്രായക്കൂടുതലുള്ളവരാണ്. ആദ്യം കണ്ട സംന്യാസിയും മറ്റു രണ്ടുപേരും ഏതാണ്ട് ഒരേപോലെയാണ്; നിറവും രൂപവും. കൈ ഉയർത്തി ഞങ്ങളെ അനുഗ്രഹിച്ചശേഷം ഒരു സംന്യാസി നോർജിങ്ങിനെ നോക്കി പറഞ്ഞു–

"നീ നാളെ രാവിലെ വരണം; ഇദ്ദേഹത്തെ തിരികെ കൊണ്ടുപോകാം. ഇപ്പോൾ വേഗം പോകുക. മഞ്ഞുകാറ്റടിക്കാൻ സാധ്യതയുണ്ട്." തുടർന്ന് എന്നെനോക്കി അദ്ദേഹം ക്ഷണിച്ചു - "അകത്തേയ്ക്കു വന്നാലും."

ഷൂ പുറത്തഴിച്ചുവച്ച് സംന്യാസിമാരുടെ പിന്നാലെ അകത്തേയ്ക്കു കയറുന്നതിനു മുമ്പായി ഞാൻ നോർജിങ്ങിനോടും സേർബഹാദൂറിനോടും നന്ദി പറഞ്ഞു. അവർ ധൃതിയിൽ നടന്നുനീങ്ങുന്നത് ഞാൻ ഒരുനിമിഷം നോക്കിനിന്നു. മനസ്സുനിറയെ സന്തോഷമായിരുന്നു. ദിവ്യസംന്യാസിമാരോടൊപ്പം ഒരു രാത്രി ഗുഹയിൽ കഴിച്ചുകൂട്ടുവാനുള്ള അവസരം സ്വപ്നതുല്യമായ ചാരിതാർഥ്യമാണ്. ചതിയും കപടവും വഞ്ചനയും ഇവർക്കു തിരിച്ചറിയാം. "പദം ഹി സർവത്ര ഗുണൈർനിധീയതേ" എന്നു കാളിദാസൻ പറയുന്നുണ്ട്. (ഗുണങ്ങൾ എല്ലാസ്ഥലത്തും കടന്നു ചെല്ലുകതന്നെ ചെയ്യുന്നു.)

15 അടിയോളം നീളത്തിൽ ഗുഹാദ്വാരം അകത്തേയ്ക്കു നീണ്ടുകിടക്കുന്നു. 7 അടിയോളം ഉയരമുള്ളതിനാൽ തല മുകളിൽ മുട്ടാതെ സ്വതന്ത്രമായി നടക്കാം. ടണലിൽക്കൂടി ഇരുളിൽ നടക്കുന്നതുപോലെയാണ് തോന്നിയത്. ടണൽ അവസാനിക്കുന്നിടത്തു, ഭിത്തിയിൽ, പ്രകൃത്യാ രൂപപ്പെട്ട വലിയൊരു ദ്വാരമുണ്ട്. ഒന്നരടിയോളം വ്യാസമുള്ള ആ ദ്വാരത്തിൽക്കൂടി പുറംഭാഗം കാണാം. ടണൽ രണ്ടു കൈവഴിയായി ഇടത്തോട്ടും വലത്തോട്ടും തിരിയുന്നു. ഏതാണ്ടു വൃത്താകാരംപോലെ തോന്നിച്ച ഇടത്തെ മുറിയ്ക്കകത്ത് ഒരു ഹോമകുണ്ഡം എരിയുന്നുണ്ട്. പുറത്തേയ്ക്കുള്ള ചെറിയൊരു ദ്വാരം അവിടേയും കണ്ടു. സംന്യാസിമാർ വലതുഭാഗത്തെ വഴിയിലേയ്ക്കു കയറിപ്പോയപ്പോൾ ഞാൻ അവിടെ ശങ്കിച്ചുനിന്നു. ഭാണ്ഡക്കെട്ടെടുത്ത സംന്യാസി അകത്തേക്കു വരാൻ ആംഗ്യം കാട്ടിയപ്പോൾ ഞാൻ ഉള്ളിൽക്കടന്നു.

ആ വാസമുറി സാമാന്യം വലുതാണ്. മുറിയ്ക്ക് പ്രത്യേകിച്ച് ഒരു ആകൃതിയും ഇല്ല. വളഞ്ഞും പുളഞ്ഞും നീണ്ടും പുറത്തേയ്ക്ക് തള്ളിയും ഒക്കെയുള്ള പലവിധ ആകൃതിയിലാണ് അതുകിടക്കുന്നത്. ഗുഹാമുഖത്തു കണ്ടതുപോലെയുള്ള, പവിഴപ്പുറ്റുപോലെ സുഷിരമുള്ള, കടുത്ത പാറയാണ് ഭിത്തി മുഴുവനും. 9 അടിയോളം ഉയരമുള്ള മുകൾഭാഗം ഡോം (DOME) ആകൃതിയിൽ മുകളിലേക്ക് തള്ളിനില്ക്കുന്നു. ചുമരിൽ, അകത്തേയ്ക്കു തള്ളിനില്ക്കുന്ന, ഒരു ചെറിയ പൊത്തിൽ ഒരു കൊച്ചുവിളക്ക് ഒറ്റത്തിരിയിട്ടു കത്തിച്ചുവെച്ചിട്ടുണ്ട്. നെയ്യിന്റേയും ചന്ദനത്തിരിയുടേയും സമ്മിശ്രഗന്ധം മുറിയിൽ തങ്ങിനില്ക്കുന്നു. അടിഭാഗം നിരപ്പല്ല. ചെറിയതോതിൽ കുണ്ടും കുഴിയുമുണ്ട്. ചില ഭാഗങ്ങൾ ആറിഞ്ചോളം ഉയരത്തിൽ പൊന്തിനില്ക്കുന്നു. എന്തൊക്കെയായാലും, മുറി വാസയോഗ്യമാണ് എന്ന കാര്യത്തിൽ തർക്കമില്ല. മുറിയുടെ ഒരു മൂലയിലായി ഒരു ചെറിയ കമ്പിളിക്കെട്ടും കണ്ടു. പല്ലുതേയ്ക്കാനുള്ള കോലുകൾ, വസ്ത്രങ്ങൾ, പുസ്തകക്കെട്ടുകൾ, തുണിസ്സഞ്ചികൾ തുടങ്ങിയ പല വസ്തുക്കളും അതിന്റെ അടുത്തായി ക്രമീകരിച്ചു വച്ചിട്ടുണ്ട്.

കമ്പിളിക്കെട്ടിൽനിന്ന് ഒരു കമ്പിളിയെടുത്തു ഒരു ഭാഗത്തു വിരിച്ച ശേഷം സംന്യാസിമാർ അതിൽ ഇരുന്നു. എനിയ്ക്കായിത്തന്ന ഒരു കമ്പിളി നിലത്തു മടക്കിയിട്ട ശേഷം ഞാനും ഇരുന്നു. തണുപ്പുകൊണ്ടു ഞാൻ വിറച്ചിരുന്നു. പക്ഷേ, അർധനഗ്നരായിട്ടും സംന്യാസിമാർക്കു തണുപ്പനു ഭവപ്പെടുന്നതായി തോന്നിയില്ല. ഗുഹാമുഖത്തുവച്ചു സംസാരിച്ച സംന്യാസി സംസാരിയ്ക്കാൻ ആരംഭിച്ചപ്പോൾ സംസാരം ശ്രദ്ധിക്കുന്നതിനോടൊപ്പം ഞാൻ അവരെ ഓരോരുത്തരെയായി സൂക്ഷ്മനിരീക്ഷണം ചെയ്യുകയായിരുന്നു.

"മംഗളം ഭവിയ്ക്കട്ടെ. കുറച്ചുകാര്യങ്ങൾ മാത്രം ഞാൻ പറയാം. അതിൽക്കൂടുതൽ ഒന്നും അറിയാൻ ശ്രമിയ്ക്കരുത്. ആദ്യമായി പറയട്ടെ, ഞങ്ങളുടെ പടം എടുക്കരുത്. ചിലർ അതിനു ശ്രമിയ്ക്കാറുണ്ട്. പക്ഷേ ആ പടമൊന്നും നിങ്ങളുടെ യന്ത്രത്തിൽ പതിയുകയില്ല. അതിപുരാതന കാലംതൊട്ടേ ഹിമാലയത്തിൽ രൂപംകൊണ്ടു പ്രവർത്തിച്ചിരുന്ന ഒരു നിഗൂഢ സംന്യാസി സംഘത്തിലെ കണ്ണികളാണ് ഞങ്ങൾ. ഈ സംഘത്തിൽ വന്നുചേരുന്നവർ എവിടെനിന്ന്, എങ്ങനെ, വരുന്നു എന്നു പറയുവാൻ തൽക്കാലം നിവൃത്തിയില്ല. അതിനൊരു കേന്ദ്രശക്തിയുണ്ടെന്നും 'അതിന്റെ' ആജ്ഞാനുസരണമാണ് ഇതു നടക്കുന്നതെന്നും ധരിക്കുക. ഇതിൽ ചേർന്നാൽ പിന്നെ പുറംലോകം കാണാറില്ല.

* 'സ്വസ്തി പ്രജാഭ്യഃ പരിപാലയന്താം
ന്യായ്യേന മാർഗേണ മഹീം മഹീശാഃ
ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം
ലോകാഃ സമസ്താഃ സുഖിനോ ഭവന്തു'

– ഈ സംഘത്തിലെ ഓരോ അംഗവും പ്രാർഥിയ്ക്കുന്നത്, പ്രയത്നിക്കുന്നത്, ഞങ്ങളുടെ ത്രികരണ (ശരീര-വാങ്-മനോ) വ്യാപാരങ്ങളും പ്രവൃത്തികളും ലോകാനുഗ്രഹകരങ്ങളാകുവാൻ കരുത്തുതന്ന് അനുഗ്രഹിക്കേണമേ എന്നാണ്. ഞങ്ങൾക്ക് കഠിനമായ ചിട്ടകളുണ്ട്, ജീവിതചര്യകളുണ്ട്. ഈ ഹിമപ്രപഞ്ചത്തിൽ നിരവധി ഗുഹകളുണ്ട്. വർഷം മുഴുവനും ഇവിടെയെല്ലാം ഹോമകുണ്ഡങ്ങൾ എരിയുന്നു; വിധിപ്രകാരമുള്ള കർമങ്ങളും നടക്കുന്നു. ആർഷസംസ്കാരമാകുന്ന അഗ്നി കെടാതെ ജ്വലിച്ചാൽ മാത്രമേ സമസ്തജീവജാലങ്ങൾക്കും ശ്രേഷ്ഠത കൈവരൂ. കഴിഞ്ഞ കുറച്ചുവർഷങ്ങൾകൊണ്ട് അങ്ങേയ്ക്ക് അത്യപൂർവമായ ഈശ്വരസിദ്ധി കൈവന്നതായി കാണുന്നു. ഈ സംഘത്തെക്കുറിച്ച് അങ്ങേയ്ക്ക് ഊഹിക്കാൻ കഴിയുമെന്ന് കരുതുന്നു."

ഞാൻ പതിയെ മറുപടി പറഞ്ഞു –

* ഈ പ്രപഞ്ചത്തിലെ സകലതിനും സമാധാനപൂർണമായ നിലനില്പിനു തടസ്സമുണ്ടാകാതിരിക്കട്ടെ. ഭരണാധികാരികൾ ന്യായമായ മാർഗങ്ങളിലൂടെ ജനങ്ങളെ ഭരിക്കുമാറാകട്ടെ. ജീവസമൂഹത്തിലെ ഏറ്റവും താഴ്ന്ന ജീവികൾ തുടങ്ങി ബ്രാഹ്മണ്യ ഗുണങ്ങളുള്ള മഹത്തുകൾവരെ എല്ലാവർക്കും ശുഭം ഭവിക്കട്ടെ. സമസ്തലോകത്തിനും സൗഖ്യമുണ്ടാകട്ടെ.

"നവനാഥ്സാധുസംഘം"

"ശരിയാണ്. ഞങ്ങൾക്ക് താങ്കളുടെ കൈലാസയാത്രാനുഭവങ്ങൾ കേൾക്കണം. രാത്രി രണ്ടുമണിവരെ നമുക്കിരിയ്ക്കാം. അഞ്ചുമണിയ്ക്കു മുമ്പായി ഞങ്ങൾക്കു സന്ധ്യാവന്ദനത്തിനായി പോകണം. ഇവിടെനിന്നു 4 കി.മീറ്ററോളം നടന്നാൽ ഒരു പൊയ്കയുണ്ട്. അതിനടുത്തുള്ള പർവതശൃംഗത്തിൽ കയറിനിന്നാൽ, നല്ല കാലാവസ്ഥയാണെങ്കിൽ, കൈലാസശൃംഗം ഒരു പൊട്ടുപോലെ കാണാം. ഈ സംഘത്തിലെ ആചാര്യൻമാർക്ക്, മറ്റാരും കാണാതെ, കൈലാസത്തിൽ എത്താൻ കഴിവുണ്ട്. 7 മണിക്കു മുമ്പായി ഞങ്ങൾ തിരിച്ചെത്തും. ഒന്നും പേടിക്കേണ്ട. വിശ്രമിച്ചുകൊള്ളുക."

'കരിഷ്യേ വചനം തവ' – തലകുനിച്ച്, ഞാൻ മനസ്സിൽ മന്ത്രിച്ചു.

എന്റെ കാലിലെ കടുത്ത വേദന ഞാൻ മറന്നുകഴിഞ്ഞിരുന്നു. എല്ലാവരും എഴുന്നേറ്റപ്പോൾ ഞാനും എഴുന്നേറ്റു. കാലിലെ കടഞ്ഞുകുത്തുന്നവേദന അപ്പോഴാണ് വീണ്ടും അനുഭവപ്പെട്ടത്. ഞാൻ ആ വിവരം അവരോടു പറയുകയും ചെയ്തു. ആദ്യം ഗുഹാമുഖത്തുവന്ന ആ സംന്യാസി എന്റെ ചെറുവിരൽ പരിശോധിച്ചു. അതിനുശേഷം അദ്ദേഹം തൊട്ടടുത്തു നിന്ന സംന്യാസിയുടെ ചെവിയിൽ എന്തോ അടക്കം പറഞ്ഞു. ആ സംന്യാസി ഉടനെത്തന്നെ ഒരു സഞ്ചിയിൽനിന്നു ഒരു പൊതിയെടുത്ത് അതിൽനിന്നു കുറച്ചു ഭസ്മം എനിക്കു തന്നു. തൽക്കാലം അതു മുറിവിൽ പുരട്ടാനും മടങ്ങിവരുമ്പോൾ മറ്റൊരുമരുന്നുമായി വരാമെന്നും അദ്ദേഹം പറഞ്ഞു. എന്നോടു വിശ്രമിക്കുവാൻ വീണ്ടും പറഞ്ഞ് അവർ പുറത്തേയ്ക്കു പോയി.

ഞാൻ അവിടെ ഒറ്റയ്ക്കായി. കടുത്ത വേദനയും ക്ഷീണവും വിശപ്പും ഒന്നിച്ചായപ്പോൾ ബാഗ് തുറന്ന് ബിസ്കറ്റും ഗ്ലൂക്കോസും എടുത്തുകഴിച്ചു. മൂന്നുനാലിറക്ക് വെള്ളവും കുടിച്ചു. കമ്പിളി നിലത്തുവിരിച്ച്, ബാഗ് തലയിണയാക്കി, നീണ്ടുനിവർന്നു കിടന്നപ്പോൾ വളരെ സുഖം തോന്നി. മൂന്നുനാലടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ചിട്ടും പക്ഷേ തണുപ്പ് സഹിയ്ക്കാവുന്നതിലും അപ്പുറമായിരുന്നു. കാലിലെ മുറിവിൽനിന്നു സുഖകരമായ ഒരു കുളിരാണ് തോന്നിയത്. കർപ്പൂരം ദേഹത്തുവച്ചപോലെ. വേദന, ക്രമേണ കുറയുന്നതായും തോന്നി. അവിടെ കിടന്നു വിശ്രമിക്കുമ്പോൾ ഞാൻ ചിന്തിച്ചത് ആ അദ്ഭുതസംന്യാസിമാരെക്കുറിച്ചാണ്.

എത്ര ശ്രമിച്ചിട്ടും അവരുടെ പ്രായം നിർണയിക്കാൻ കഴിഞ്ഞില്ല. രണ്ടുപേർ പ്രായക്കൂടുതലുള്ളവരാണെന്നു സൂചിപ്പിച്ചത് താടിയും മുടിയും അങ്ങിങ്ങ് നരച്ചതുകൊണ്ടുമാത്രമാണ്. പക്ഷേ അവരുടെ മുഖത്തിനും ശരീരത്തിനും ഒട്ടും പ്രായം തോന്നിയില്ല. അഞ്ചുപേരുടേയും ആകാരസൗഷ്ഠവം പ്രത്യേകം ശ്രദ്ധാർഹമാണ്. ആ രൂപഭംഗി കണ്ടാൽ ദേവൻമാരാണോ എന്നു സംശയിച്ചുപോകും. ഇത്രയും മനോഹരമായ മിഴികൾ എനിക്കാദ്യമായിട്ടാണ് കാണാൻ കഴിഞ്ഞത്. ശ്രീശ്രീരവിശങ്കറുടെ മിഴി

കളുടെ മനോഹാരിത അദ്ദേഹത്തെ കണ്ടവർക്കെല്ലാം ഒറ്റനോട്ടത്തിൽ ബോധ്യപ്പെട്ടിരിക്കും. അതിലും എത്രയോ, ഇരട്ടിയാണ് ഇവരുടെ കണ്ണുകളുടെ മാസ്മരസൗന്ദര്യം! "സർവേന്ദ്രിയാണാം നയനം പ്രധാനം" - എന്നാണല്ലോ പറയുന്നത്. അഞ്ചുപേരുടേയും ദേഹകാന്തിയെക്കുറിച്ചും ഞാൻ ചിന്തിച്ചുനോക്കി. തങ്കത്തിന്റെ നിറം പോലെയാണു തോന്നിയതെങ്കിലും അതിനപ്പുറമുള്ള എന്തോ ഒരു കാന്തിയുണ്ടെന്ന് എന്റെ നയനങ്ങൾക്കു തോന്നി. 'ഓറ' (AURA-പ്രഭാവലയം) അതിന്റെ മൂർധന്യത്തിൽ ദീപ്തി പൂണ്ടുനിന്നാലും ശരീരത്തിനു ഇത്തരത്തിലുള്ള തേജസ്സ് കൈവരും. വെളിച്ചം ഒട്ടുമില്ലാത്ത ടണലിൽക്കൂടി ഗുഹാമുഖത്തേയ്ക്ക് അവർ നടക്കുമ്പോൾ ഈ വ്യത്യാസം ഞാൻ ശ്രദ്ധിച്ചിരുന്നു. നീണ്ട ബാഹുക്കളാണ് അവരുടേത്. ഒട്ടിയ വയറും കടഞ്ഞെടുത്തപോലെ, ദൃഢപേശികളോടുകൂടിയ ശരീരഘടനയും. കടുത്ത ശരീരങ്ങളാൽ സമ്പാദിക്കപ്പെട്ട മഹർഷിമാരുടെ തപസ്സിനെ, "തപഃ ശരീരൈഃ കഠിനൈരുപാർജിതം" എന്നാണു കാളിദാസൻ വിശേഷിപ്പിക്കുന്നത്.

അങ്ങേഭാഗത്തുള്ള ഹോമകുണ്ഡത്തിലെ പുക വട്ടംകറങ്ങി, ചുരുളുകളായി, പുറത്തേയ്ക്ക് അരിച്ചരിച്ച് നീങ്ങിക്കൊണ്ടിരുന്നു. ദേവദാരു കത്തിയെരിയുന്ന ഗന്ധവും അവിടെ തങ്ങിനിന്നു. പരമേശ്വരനെ ലഭിക്കുന്നതിനുവേണ്ടി പ്രഥമ തപസ്സനുഷ്ഠിക്കുന്ന കാലത്ത്, പാർവതീദേവിയാണ് ദേവദാരുവൃക്ഷത്തൈകൾ ഹിമമടക്കുകളിൽ നട്ടുപിടിപ്പിച്ചത്. പിന്നീട്, ഉമ കഠിനതപസ്സിൽ ഏർപ്പെടുന്നത്, കുമാരസംഭവത്തിൽ, എത്ര ഹൃദയസ്പർശിയായിട്ടാണ് കാളിദാസൻ വരച്ചുകാട്ടുന്നത് -

* "നിനായ സാത്യന്തഹിമോൽകിരാനിലാഃ
സഹസ്യരാത്രീരുദവാസതൽപരാ
പരസ്പരാക്രന്ദിനി ചക്രവാകയോഃ
പുരോ വിയുക്തേ മിഥുനേ കൃപാവതീ" (5-26)

പിന്നീട്, ഒരു സ്വപ്നസാഫല്യംപോലെ, വിവാഹദിനത്തിൽ ഉമ സർവാഭരണഭൂഷിതയായി അണിഞ്ഞൊരുങ്ങിയതും കാളിദാസൻ അതിമനോഹരമായി വർണിക്കുന്നുണ്ട്.

"ആത്മാനാമാലോക്യ ച ശോഭമാന-
മാദർശബിംബേ സ്തിമിതായതാക്ഷീ
ഹരോപയാനേ ത്വരിതാ ബഭൂവ
സത്രീണാം പ്രിയാലോകഫലോ ഹി വേഷഃ"

(വാൽക്കണ്ണാടിയിൽ കാന്തിചിന്തുന്ന തന്റെ രൂപം കണ്ടിട്ട്, ചലിക്കാത്ത നീണ്ട കണ്ണുകളോടുകൂടിയ അവൾ, ശിവൻ വരുവാൻ ധൃതിയുള്ളവളായി ഭാവിച്ചു. സ്ത്രീകളുടെ വേഷഭൂഷാതികൾ പ്രിയപ്പെട്ടവനു കാണുവാനുള്ളതാണല്ലോ.)

* കഠിനമായി മഞ്ഞുപൊഴിയുന്ന കാറ്റുള്ള ഹേമന്തരാത്രികളെ അവൾ, വെള്ളത്തിൽ ഇറങ്ങിനിന്നുകൊണ്ടും മുമ്പിലിരുന്നു വിരഹം നിമിത്തം പരസ്പരം വിളിച്ചുകരയുന്ന ചക്രവാകപ്പക്ഷികളുടെ ഇണകളിൽ ദയ പൂണ്ടും കഴിച്ചുകൂട്ടി.

പാർവതിയുടെ തപസ്സിനേയും വിവാഹത്തെയുംക്കുറിച്ചോർത്തു കിട ന്നപ്പോൾ കണ്ണുകൾ തനിയെ അടഞ്ഞുപോയി.....

കാലിൽ എന്തോ സ്പർശനം തോന്നിയപ്പോഴാണ് ഗാഢനിദ്രയിൽനിന്നു ഞാൻ ഉണർന്നത്. ഒരു സംന്യാസി എന്റെ സോക്സ് അഴിയ്ക്കാനുള്ള ശ്രമത്തിലായിരുന്നു. ഞാൻ സമയം നോക്കി. 7.30 കഴിഞ്ഞിരുന്നു. പഴുത്തു വീർത്തുരുണ്ട വിരലിൽ അദ്ദേഹം മിന്നുന്ന പാറപ്പൊടികളും, ചുണ്ണാമ്പു പോലെയുള്ള മണ്ണും കൂട്ടിത്തിരുമ്പിയ ഒരു മിശ്രിതം പൊത്തിവച്ചശേഷം അതു ഭദ്രമായിക്കെട്ടി. അപ്പുറത്തുനിന്നു വേദമന്ത്രങ്ങളുടെ ധ്വനികൾ പതിഞ്ഞ ശബ്ദത്തിൽ കേട്ടു. കട്ടിയേറിയ പുക ടണലിന്റെ അറ്റത്തുള്ള ദ്വാരത്തിൽക്കൂടി നിഷ്ക്രമിക്കുന്നതായിക്കണ്ടു. ഞാൻ ആദ്യംകണ്ട സംന്യാസിയും മറ്റൊരു ചെറുപ്പക്കാരൻ സംന്യാസിയും മാത്രമേ മുറിയിലുള്ളൂ. ഭാണ്ഡക്കെട്ടുകൾ അഴിച്ച് ഓരോന്നും വേർതിരിച്ചുവക്കുകയാണ് അദ്ദേ ഹം. എന്റെ തൊട്ടടുത്തായിവച്ച ചില പുസ്തകങ്ങൾ ഞാൻ സൂക്ഷിച്ചു നോക്കി. നോക്കാൻ വിരോധമില്ലെന്നു അദ്ദേഹം പറഞ്ഞപ്പോൾ ഞാൻ അതൊന്നുമറിച്ചുനോക്കി. ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്ത *'ശുല്ബ സൂത്ര'ങ്ങളുടെ പുസ്തകങ്ങളാണ് അധികവും. ആപ്സ്തംബശുല്ബ സൂത്ര, ബോധായനശുല്ബസൂത്ര, കാർത്യായനശുല്ബസൂത്ര തുടങ്ങി യവ അക്കൂട്ടത്തിൽക്കണ്ടു. സംന്യാസിമാർ അപ്പുറത്തേയ്ക്കു പോയപ്പോൾ, ഒരു കൗതുകത്തിനുവേണ്ടി, ഞാൻ ചില കുറിപ്പുകൾ അതിൽനോക്കി എഴുതിയെടുത്തു.

"The 'ŜULABASUTRA' is a manual of geometrical constructions. This word 'Ŝ ULABA' means a measuring tape or cord".

"Like the crown on the head of the Peacock, like the diamond on the hood of the serpents, VEDAS and VEDANGAS are adorned by Mathematics."

"The Mathematical genius of this ancient Indians which led to arithmetic and algebra, has its basis and inspirations in geometry."

"Exact measurements and different geometrical shapes were prescribed for the 'VEDI' and 'AGNI' for different purposes. To meet these demands this science of Geometry grew up and was codified in the 'ŜULABASUTRAS !"

ചില അധ്യായങ്ങളുടെ തലക്കെട്ടുകളും കൗതുകമുളവാക്കുന്നതാണ്.

1) To draw a perpendicular bisector of a given line. 2) Theorem of Right Angled Triangle 3) Determining East-west lines (PRĂCHI) 4) Construction of Squares.

ആർഷസാഹിത്യം ഈ ലോകത്തിനു നല്കിയനുഗ്രഹിച്ചത് കനപ്പെട്ട സാഹിത്യസൃഷ്ടികളാണ്. അറിവിന്റെ സമസ്തമേഖലകളിലേയ്ക്കും അതു മനുഷ്യരാശിയെ നയിക്കുന്നു. ഇന്നു കാണുന്നതെല്ലാം ഇവിടെനി ന്നുണ്ടായതാണ്.. ഇവിടെ കാണാത്തത് ലോകത്തിൽ ഒരിടത്തും കാണു കയുമില്ല. ഭാരതഭൂമിയിൽ ജനിയ്ക്കാൻ ഭാഗ്യം സിദ്ധിച്ചവർ എത്രയോ ധന്യരാണ്.

* ഇതേക്കുറിച്ചുള്ള വിശദമായ വിവരണങ്ങൾക്ക് അനുബന്ധം IV നോക്കുക.

ഹോമം നടത്തുന്ന മുറിയിലേയ്ക്ക് ഞാൻ ചെന്നുനോക്കി. ഹോമം അവസാനിപ്പിച്ച് അവർ എഴുന്നേറ്റുകഴിഞ്ഞിരുന്നു. ഹോമകുണ്ഡം വളരെ ചെറുതാണ്. ചുടുകട്ടകൾകൊണ്ടാണ് അതു തീർത്തിരിക്കുന്നത്. ഒരു മൂല യിലായി, ചെറുതായി കീറിയ, വിറകുകെട്ടുകൾ കൂട്ടിയിട്ടിട്ടുണ്ട്. പല വല്ലു പ്പത്തിലും തരത്തിലുമുള്ള മൺപാത്രങ്ങൾ മറ്റൊരു സ്ഥലത്തു കണ്ടു. നെയ്യ്, ചന്ദനത്തിരി, ധൂമപ്പൊടികൾ, ദർഭ, ദേവദാരുച്ചീളുകൾ തുടങ്ങിയ വയും അവിടെക്കണ്ടു. സംന്യാസിമാർ, കുറച്ചുഭക്ഷണമുണ്ടാക്കാമെന്ന് പറഞ്ഞ്, അപ്പുറത്തേക്കു പോയപ്പോൾ ടണലിന്റെ അവസാനത്തിൽക്കണ്ട വലിയ ദ്വാരത്തിലൂടെ ഞാൻ പുറത്തേയ്ക്കു നോക്കിക്കൊണ്ടു കുറച്ചു സമയം നിന്നു.

പുറത്ത് ഇരുട്ടാണെങ്കിലും അഗാധമായ താഴ്വരയും അതിനപ്പുറം ഉയർന്നുകിടയ്ക്കുന്ന ഹിമപർവതശൃംഗങ്ങളും ഹിമപ്പരപ്പിന്റെ വെൺമ യിൽ ഒരുവിധം കാണാം. എങ്ങോട്ടു നോക്കിയാലും ഹിമം മൂടിക്കിടക്കുന്ന പ്രദേശങ്ങൾ മാത്രം. നിലാവുദിയ്ക്കാൻ ഇനിയും കുറച്ചുകൂടി സമയം കഴിയണം. തണുത്ത കാറ്റ് നേരിയതോതിൽ വീശിയിരുന്നു. പലതും ചിന്തിച്ചുകൊണ്ട് കുറച്ചുസമയം അവിടെനിന്നു.

നോർജിങ്ങിനെക്കൂടാതെ മറ്റാരൊക്കെയോ ഗുഹയിൽ വരുന്നുണ്ട്. വിദേ ശികൾ വരുന്നുണ്ടെന്നു നോർജിങ്ങ് പറഞ്ഞതാണ്. അതുകൂടാതെ മറ്റാരോ പതിവായി വരുന്നുണ്ട്. നോർജിങ്ങിന്റെ ഭാണ്ഡക്കെട്ടിൽ റേഷനും, പൂജാദ്രവ്യങ്ങളും, പുസ്തകക്കെട്ടുകളുമാണ് കണ്ടത്. അപ്പോൾ വിറകു കൊണ്ടുവരുന്നതാരാണ്? ദേവദാരുവിന്റെ ചീളുകളും പച്ചപ്പു മാറാത്ത ദർഭപ്പുല്ലും ആരുകൊണ്ടുവരുന്നു? നോർജിങ്ങ് മാസത്തിൽ രണ്ടുതവണ മാത്രമാണ് വരുന്നത്. ഒരു തവണ റേഷനും പിന്നെ വിറകും കൊണ്ടുവ രുന്നുണ്ടാകുമോ? സാധ്യത ഒട്ടുമില്ല. കാരണം, ഭക്ഷണമുണ്ടാക്കാനും, തീക്കുണ്ഡമുണ്ടാക്കാനും, ഹോമത്തിനും വിറക് ധാരാളം ആവശ്യമാണ്. ഭാണ്ഡക്കെട്ടുകൾ ഇരുവശത്തേയ്ക്കും തൂക്കിയിട്ട് കൊണ്ടുവരുന്നതു പോലെ, ഒരു മാസത്തേയ്ക്കാവശ്യമായ വിറകുകെട്ടുകൾ ദുഷ്കരമായ ഈ വഴിയിലൂടെ കഴുതപ്പുറത്ത് അട്ടിവച്ചുകൊണ്ടുവരാൻ സാധ്യമല്ല. അല്ലെങ്കിൽത്തന്നെ, നോർജിങ്ങ് സമ്മതിച്ചതാണ് താൻ ഭാണ്ഡക്കെട്ടു കൾ മാത്രമാണ് കൊണ്ടുവരുന്നതെന്ന്. അപ്പോൾ മറ്റാരോ ഇവിടെ സ്ഥിര മായി വരുന്നുണ്ട്. അതാരാണ്?

സംന്യാസിമാരോട് ഈ സംശയം, ഭക്ഷണത്തിനുശേഷം, ഞാൻ ചോദി ച്ചെങ്കിലും അവർ മൗനം പാലിച്ച് ഇരുന്നതേയുള്ളൂ. മടക്കയാത്രയിൽ, ചീഡ്വാസയിൽവച്ച്, വളരെ യാദൃച്ഛികമായി എനിക്കിതിന്റെ ഉത്തരം കിട്ടി. അതൊരു അമ്പരപ്പിയ്ക്കുന്ന വിവരണമായിരുന്നു.

എൻ.സി.സി. കേഡറ്റുകൾക്ക് മലകയറ്റത്തിൽ പരിശീലനം നല്കു ന്നതിനായി ഉത്തരാഞ്ചൽ ടൂറിസം വകുപ്പിനു ഒരു മൗണ്ട് ഡിവിഷൻ ഉണ്ട്. മുനികിരേതി എന്ന സ്ഥലത്താണ് ഇതിന്റെ കേന്ദ്ര ആപ്പീസ്. ചീഡ്വാസ യിൽ പരിശീലനത്തിനു വന്ന ഗ്രൂപ്പിന്റെ ഇൻ-ചാർജ് കെ.എസ്.നേഗി എന്ന സൈനികഓഫീസറായിരുന്നു. അവിടെ ഒരു ഡാബയിൽവച്ച് ഞാൻ അദ്ദേ

ംവുമായി പരിചയപ്പെട്ടു. എന്റെ കൈലാസയാത്ര നേഗിയെ വിസ്മയപ്പെടുത്തുകതന്നെ ചെയ്തു. കുറച്ചധികം നേരം ഞങ്ങൾ സംസാരിച്ചു. സംഭാഷണമധ്യേ, സംന്യാസിഗുഹ സന്ദർശിച്ചതും എന്റെ വിരലിന്റെ പരുക്ക് ഒരു രാത്രികൊണ്ടു സുഖപ്പെട്ട വിവരവും ഞാൻ വിസ്തരിച്ചു. വിരൽ അദ്ദേഹം നേരിട്ടു പരിശോധിക്കുകയും ചെയ്തു. അന്നേരം, അദ്ദേഹം നേരിൽക്കണ്ട ഒരു അവിസ്മരണീയാനുഭവം വിവരിച്ചപ്പോൾ സംന്യാസിഗുഹയിലെ മറ്റു സന്ദർശകരുടെ വിവരം എനിക്കു ലഭിച്ചു.

മൂന്നുവർഷം മുമ്പാണ് അതുണ്ടായത്. ഹിമഗിരിശൃംഗങ്ങളിൽ പൂനിലാവ് ഒഴുകിനടക്കുന്ന കാഴ്ച നേഗിക്ക് എന്നും ഒരു ഹരമാണ്. നിലാവുള്ള സമയം നോക്കി മാത്രമേ ക്യാമ്പ് സംഘടിപ്പിക്കാറുള്ളൂ. അന്ന്, ഒരു അർധരാത്രിയിൽ നേഗിയും തന്റെ ഓർഡർലിയായ ഷേർപയും കൂടി ഭാഗീരഥിയുടെ അക്കരെയുള്ള ഹിമശൃംഗങ്ങളിലേയ്ക്ക് യാത്ര നടത്തി. പൂർണേന്ദുവിന്റെ മോഹിപ്പിക്കുന്ന നിലാവിലൂടെ രണ്ടുപേരും ബഹുദൂരം മുന്നോട്ടുപോയി. പഞ്ചസാര കൂട്ടിയിട്ടതുപോലെ പുതുമഞ്ഞ് ഒരടിയോളം കനത്തിൽ ആ പ്രദേശമാകെ വീണുകിടക്കുന്നു. മഞ്ഞുപുലികൾ ധാരാളമുള്ള സ്ഥലമായതിനാൽ നിറതോക്ക് അരയിൽ കരുതിയിരുന്നു. സമയം മൂന്നരയായപ്പോൾ ദൂരെ എവിടെനിന്നോ ഒരു മൂളൽപോലെയുള്ള ശബ്ദം തുടർച്ചയായി കേട്ടു. ആയുധം കൈയിലെടുത്ത് രണ്ടുപേരും ഒരു ഭൂർജ് മരത്തിന്റെ താഴെ പതുങ്ങിനിന്നു. ശബ്ദം അടുത്തടുത്തു വന്നുതുടങ്ങി. കൂടുതൽ അടുത്തുവന്നപ്പോൾ ഒരു കൂട്ടം ആളുകൾ 'ഓം' എന്നു നീട്ടി ഉച്ചരിക്കുന്നതാണ് ആ ശബ്ദമെന്നു മനസ്സിലായി. ഒരു ഹിമപർവതത്തിന്റെ ഓരത്തുകൂടി തിരിഞ്ഞുവന്ന ആ സംഘം നേഗി ഒളിച്ചുനില്ക്കുന്ന വൃക്ഷത്തിന്റെ ദിശയിലേയ്ക്കു നേരെ വന്നു. ദീർഘകായനായ ഒരു സംന്യാസിയാണു മുന്നിൽ. 10 വയസ്സിൽ കവിയാത്ത പ്രായമുള്ള ആൺകുട്ടികൾ സംന്യാസിയുടെ പിന്നിൽ വരിവരിയായി നടക്കുന്നു. തൂവെള്ളവസ്ത്രങ്ങളാണ് അരയ്ക്കുതാഴെ. ശരീരത്തിന്റെ മുകൾഭാഗം നഗ്നമാണ്. 10 അടിയോളം അടുത്തെത്തിയപ്പോൾ സംന്യാസി മുഖമുയർത്തി ഭൂർജ് വൃക്ഷത്തിന്റെ നേരെ ഒന്നുനോക്കി. ധൈര്യശാലിയായ നേഗി ഞെട്ടിപ്പോയി! കനൽക്കട്ടപോലെ ജ്വലിക്കുന്ന നേത്രഗോളങ്ങളാണ് ആ നിമിഷം നേഗി കണ്ടത്! ഒന്നും സംഭവിക്കാത്തതുപോലെ, ഓം മന്ത്രം ഉരുവിട്ടുകൊണ്ട് ആ സംഘം പർവതത്തിന്റെ പള്ളയിൽക്കൂടി തിരിഞ്ഞുനടന്നുപോയി. സംന്യാസിയുടെ പിന്നാലെ പന്ത്രണ്ടുകുട്ടികളാണ് തലകുനിച്ചു നടന്നിരുന്നത്. നേഗി നടുക്കത്തോടെ ഓർക്കുന്ന മറ്റൊരു ദൃശ്യം ആ സംന്യാസിയുടെ ദേഹത്തുനിന്നും പ്രസരിച്ചിരുന്ന ഒരു പ്രകാശധാരയാണ്. ആ സംഘം നടന്നുമറയുന്നതുവരെ നേഗി നോക്കിനിന്നു. സംന്യാസിയുടെ ദേഹത്തുനിന്നുള്ള പ്രകാശം, അഗ്നിപോലെ, ആ നേരമത്രയും പ്രകാശിച്ചുനിന്നിരുന്നു.

ഹിമാലയം ഒരദ്ഭുതപ്രപഞ്ചം തന്നെയാണ്. വലിയൊരു സംഘം പ്രജകളെ ദേവതാത്മാവ് ഇവിടെ സംരക്ഷിച്ചു വളർത്തുന്നുണ്ട്. പത്തുവയ



ഭൂർജ് വൃക്ഷത്തിന്റെ മുകളിൽ മഞ്ഞ് വീണുകിടക്കുന്ന ദൃശ്യം

സ്സിനു താഴെയുള്ള ലക്ഷണയുക്തരായ ആൺകുട്ടികൾ ഈ സംഘത്തിൽ എത്തിച്ചേരുന്നത് ദൈവികമായ ഒരു നിയോഗംകൊണ്ടാണ്. തങ്ങളുടെ അരുമസന്തതികളെ ഇത്രയും ശ്രേഷ്ഠമായ ഒരു ത്യാഗത്തിനുവേണ്ടി അയയ്ക്കുന്ന ആ മാതാപിതാക്കന്മാർ ജീവിച്ചിരിക്കുമ്പോൾത്തന്നെ മോക്ഷപ്രാപ്തിക്ക് അർഹരാണ്. ബ്രാഹ്മണർക്കും അബ്രാഹ്മണർക്കും ഇതിൽ ചേരാം. പക്ഷേ, ഉപനയനം കഴിച്ച് ബ്രാഹ്മണരാക്കപ്പെട്ട ഇവർ പിന്നെ, ബാഹ്യലോകവുമായി ബന്ധമില്ലാതെ ഹിമാലയമെന്ന അദ്ഭുതപ്രപഞ്ചത്തിൽ 'ലോകാനുഗ്രഹഹേത്വർഥം' ജീവിക്കുന്നു. ബ്രാഹ്മ മുഹൂർത്തത്തിൽ, കൊടുംതണുപ്പിൽ, ഒരു കൂട്ടം കുരുന്നുകൾ 'ഓം' മന്ത്രം ഉരുവിട്ടുകൊണ്ട് നടന്നുനീങ്ങുന്ന രംഗം ഭാവനയിൽ ഓർത്തപ്പോൾ മനസ്സ് അറിയാതെ തേങ്ങിപ്പോയി.... 'ധന്യാസ്തു തേ ഭാരതഭൂമിഭാഗേ'.... എത്ര ശരിയാണ്.

സംന്യാസിമാരുടെ പാചകവും നോക്കിക്കൊണ്ട് ഞാൻ ഒരു മൂലയിൽ ഇരുന്നു. ഒരാൾ, കുഴച്ചെടുത്ത ആട്ട ഉള്ളംകൈയിലിട്ടു തട്ടിത്തട്ടി പരത്തിയെടുക്കുന്നു. മറ്റൊരാൾ അത് തീക്കുണ്ഡത്തിൽവച്ച് വേവിച്ചെടുക്കുന്നു. ചെറിയൊരു മൺകലത്തിൽ പരിപ്പ് വേവിച്ചെടുക്കുകയാണ് മൂന്നാമത്തെ സംന്യാസി. എണ്ണവിളക്കിന്റെ പ്രകാശത്തിൽ, തറയിൽ നിവർത്തിവച്ച തടിച്ച ഗ്രന്ഥങ്ങൾ വായിക്കുകയാണ് മറ്റു രണ്ടുപേർ. ആരും ഒന്നും സംസാരിക്കുന്നില്ല. മൂന്നാലടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ചിട്ടും ഞാൻ തണുപ്പുകൊണ്ട് വിറയ്ക്കുകയാണ്. അർധനഗ്നരായ സംന്യാസിമാർക്കാവട്ടെ ഒട്ടും തണുപ്പ് അനുഭവപ്പെടുന്നതായി തോന്നിയില്ല. ഇതെന്നെ വല്ലാതെ അദ്ഭുതപ്പെടുത്തി.

ഭക്ഷണം തയ്യാറായപ്പോൾ അതിനുചുറ്റും കൂടിയിരുന്ന് അവർ പതിഞ്ഞ ശബ്ദത്തിൽ കുറച്ചുസമയം സ്തോത്രങ്ങൾ ചൊല്ലി. അന്നത്തിന്റെ ഒരംശം അഗ്നിക്കു സമർപ്പിച്ചശേഷം തീക്കുണ്ഡം മാടിയൊതുക്കി ഒരു ചെറിയ പരന്ന പാറക്കഷ്ണംകൊണ്ടു മൂടിവച്ചു.

ഞങ്ങൾ ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചു. രണ്ടു റോട്ടിയും കുറച്ച് പരിപ്പുകറിയും. ഭൂർജ് വൃക്ഷത്തിന്റെ ഇലയിൽ വിളമ്പിയ ഭക്ഷണത്തിനു അതീവ സ്വാദുള്ളതായി തോന്നി. ഭക്ഷണത്തിനുശേഷം എല്ലാവരും കുറച്ചു തേനും കഴിച്ചു. പശപോലെ നാവിൽ ഒട്ടിപ്പിടിച്ച് കുറേശ്ശയായി താഴിഞ്ഞിറങ്ങിയ ആ തേനിന്റെ രുചി പറഞ്ഞറിയിക്കാൻ വയ്യ. നിറംകൊണ്ടും രൂപംകൊണ്ടും തേൻപോലെ തോന്നിയെങ്കിലും തേനീച്ചയുടെ തേനല്ല അതെന്ന് എനിക്കു തോന്നി. സംന്യാസിമാർ എന്റെ സംശയം ദൂരീകരിച്ചു. ഗ്ലേഷിയറിന്റെ ഒരുഭാഗം ഒന്നാകെ ഇടിഞ്ഞുവീണ് ചിലപ്പോൾ ഗർത്തങ്ങൾ ഉണ്ടാകുന്നു. ഇതിന്റെ അടിഭാഗത്തുകാണുന്ന ചുവപ്പുരാശി കലർന്ന കറുത്ത പാറയിൽനിന്ന് ഒലിച്ചിറങ്ങി വരുന്ന ദ്രാവകമാണ് ഈ തേൻ. അത്യമൂല്യമായ ഔഷധഗുണങ്ങൾകൊണ്ട് സമ്പന്നമത്രേ ഈ ദ്രാവകം.

തറയിൽ കമ്പിളി വിരിച്ച് ഭിത്തിയിൽ ചാരി, കാലുകൾ നീട്ടിവച്ച് എല്ലാവരും ഇരുന്നു. സമയം 9 മണിയാകുന്നു. സംന്യാസിമാർ കനംകുറഞ്ഞ കമ്പിളിഷാളുകൾ പുതച്ചിരുന്നു. തീക്കുണ്ഡത്തിലെ പാറക്കഷ്ണം ചുട്ടുപഴുത്തതുകൊണ്ടാകാം തണുപ്പു കുറവായിരുന്നു. എന്റെ കൈലാസയാത്രയെക്കുറിച്ച് അറിയാൻ അവർ വളരെ താൽപര്യംകാണിച്ചു. സാമാന്യം ദീർഘമായ എന്റെ വിവരണം അതീവശ്രദ്ധയോടെയാണ് അവർ കേട്ടിരുന്നത്. നബിധാങ്ങിലെ 'ഓം ദർശനം' വിവരിച്ചപ്പോൾ അവർ ചമ്രം പടിഞ്ഞിരുന്ന്, കൈകൂപ്പി, ഉച്ചത്തിൽ ഓം എന്നു മൂന്നുതവണ നീട്ടി ഉച്ചരിച്ചു. ആമാശയഭാഗത്തുനിന്ന് വായു ഉരുണ്ടുകയറി കണ്ഠത്തിൽ ലയിച്ച്, മുഴങ്ങുന്ന ശബ്ദത്തിൽ പുറത്തുവന്ന് അവസാനം നേർത്ത ശബ്ദത്തോടെ മുരണ്ടവസാനിക്കുന്ന ആ ഓങ്കാരധ്വനി ശ്രദ്ധിച്ചപ്പോൾ ശരീരത്തിലാകെ രക്തം ഇരച്ചുകയറുന്നതുപോലെ എനിയ്ക്കനുഭവപ്പെട്ടു. ഓരോ ഓംകാരധ്വനിയും രണ്ടു മിനിറ്റിലധികം നീണ്ടുനിന്നു. മാനസസരസ്സിൽ പാർവതീദേവി നീരാടിയ കടവിൽ കഴുത്തോളം വെള്ളത്തിൽ ഇറങ്ങിച്ചെന്നപ്പോൾ റബ്ബർഷീറ്റിൽ ചവിട്ടുന്നതുപോലെ പൊന്തിതാഴ്ന്ന അനുഭവം വിവരിച്ചപ്പോൾ ആംഗ്യം കൊണ്ട് വിവരണം നിർത്താൻ ആവശ്യപ്പെട്ടു. തുടർന്ന്, 5 മിനിറ്റിലധികം നേരം വായുവിനെ സ്തംഭിപ്പിച്ച് തികഞ്ഞ ധ്യാനത്തിൽ മുഴുകി, നിശ്ചലരായി ഇരുന്ന അവർ ഉണർന്ന് ആദ്യം ചെയ്തത് തലയിൽ കൈവച്ച് എന്നെ അനുഗ്രഹിക്കുകയായിരുന്നു! മങ്കിക്യാപ്പ് നീക്കിയശേഷം അഞ്ചുപേരും ഒന്നിച്ച് എന്റെ തലയിൽ കൈവച്ചപ്പോൾ മസ്തിഷ്ക്കത്തിൽ വല്ലാത്തൊരു ഉത്തേജനം (ACTIVATION) ഉണ്ടായതായി എനിക്കനുഭവപ്പെട്ടു! അവരുടെ ആ പ്രവൃത്തി എന്നെ അദ്ഭുതപ്പെടുത്തുകയും ചെയ്തു. ജാംബിയാങ്ങ് പർവ്വതത്തിന്റെ മുകളിൽ കയറി കൈലാസത്തിന്റെ നിറമാറ്റങ്ങൾ ദർശിച്ചതും, സോങ്ങ്സെർബു ക്യാമ്പിൽ രാത്രി രണ്ടുമണിയോടെ അവശനായി ചെന്നെത്തിയപ്പോൾ അവിടെ കണ്ട വൃദ്ധൻ എന്നെ സംരക്ഷിച്ചതും വിസ്തരിച്ചപ്പോൾ സംന്യാസിമാർ ദീർഘനേരം ധ്യാനനിരതരായിരുന്നു. ശിരസ്സിൽ കൈവച്ച് വീണ്ടും എന്നെ അനുഗ്രഹിച്ചു.

കൈലാസയാത്രയെക്കുറിച്ചുള്ള എന്റെ വിവരണം 11 മണിയോടെ അവസാനിച്ചു. നിലാവുദിച്ചു കഴിഞ്ഞിരുന്നു. പാറയുടെ വിടവിൽക്കൂടി ഒലിച്ചിറങ്ങിയ നിലാവ് ഗുഹാന്തർഭാഗങ്ങളെ പ്രകാശപൂരിതമാക്കി. സംന്യാസിസംഘത്തെക്കുറിച്ചുള്ള ചോദ്യങ്ങൾ കഴിയാവുന്നത്രയും ഒഴിവാക്കി, അത്യാവശ്യം ചില ചോദ്യങ്ങൾ മാത്രം ചോദിച്ചുകൊള്ളുവാൻ അവർ എന്നെ അനുവദിച്ചു. ഉത്തരം മൗനമാണെങ്കിൽ പിന്നെ ആ ചോദ്യം 'പ്രസ്സ്' ചെയ്യരുതെന്ന് അവർ ആദ്യമേ പറഞ്ഞു. ഞാൻ കുറച്ചുനേരം ഇരുന്ന് ചിന്തിച്ചു. വേദോപനിഷത്തുകളിലെ സംശയനിവാരണത്തിനായി ഈ സംന്യാസി ഗുഹയിൽവന്ന് സമയം കളയേണ്ട ആവശ്യമില്ല. അത്തരം സംശയനിവൃത്തിയ്ക്കായി മറ്റുവഴികൾ ധാരാളമുണ്ടല്ലോ. കുറച്ചുനേരം ചിന്തിച്ചശേഷം ചോദ്യങ്ങൾ മനസ്സിൽ ഉറപ്പിച്ചു.

"ആചാര്യന്മാരേ; വംശപാരമ്പര്യം നിലനിർത്തിക്കൊണ്ടുപോയാൽ മാത്രമല്ലേ ഈ 'സംസാരചക്രം' സുഗമമായി തിരിഞ്ഞുകൊണ്ടിരിക്കുകയുള്ളൂ. മാനവരാശിയുടെ ബാലൻസ് അങ്ങനെ മാത്രമല്ലേ നിലനില്ക്കുകയുള്ളൂ? നൂറ്റാണ്ടുകളായി നിലനിന്നുപോരുന്ന ഈ സംഘത്തിന്റെ വംശപരമ്പര ഇവിടെ എങ്ങനെയാണ് നിലനിർത്തിക്കൊണ്ടുപോകുന്നത്?

"അതിനു സുഗമമായ വഴികളുണ്ട്. ഒരു നിയോഗംപോലെ അത് അവിഘ്നം നടക്കുന്നു."

"ഈ ഗുഹയിൽ മറ്റാരൊക്കെയോ പതിവായി വരുന്നുണ്ട്. അവരാരാണ്?"

ഈ ചോദ്യത്തിന് മൗനമായിരുന്നു ഉത്തരം.

"ദുഷ്ക്കരമായ ഈ ഹിമപ്രപഞ്ചത്തിൽ ക്ഷേത്രങ്ങൾ ഉണ്ടെന്നു തോന്നുന്നില്ല. പുറം ലോകം കാണാത്ത നിങ്ങൾ ഹിന്ദുമതത്തിലെ പരമപ്രധാനമായ വിഗ്രഹാരാധനയെ അനുകൂലിക്കുന്നുണ്ടോ? ക്ഷേത്രദർശനം, ആരാധന, പ്രാർഥന, പുണ്യസ്ഥലങ്ങളിലേയ്ക്കുള്ള തീർഥാടനം ഇവയുടെയെല്ലാം ലക്ഷ്യം എന്താണ്? ഒന്നു വിശദമാക്കിയാൽ കൊള്ളാം."

"വിഗ്രഹത്തിൽ ഈശ്വരൻ ഇരിക്കുന്നില്ല. 'അത്' അവിടെയുണ്ടെന്ന വിശ്വാസ്ത്തിൽ പ്രാർഥിക്കുക മാത്രമാണ് ചെയ്യേണ്ടത്. വിശ്വാസം വളർത്തിയെടുക്കാൻ ഒരു രൂപം ഉണ്ടായാൽ നന്ന്. ഏകാഗ്രത്യോടെ എവിടെയിരുന്നു പ്രാർഥിച്ചാലും ഈശ്വരസാക്ഷാൽക്കാരം ലഭിക്കും. താങ്കൾ കൈലാസയാത്രയിൽ ക്ഷേത്രങ്ങളോ വിഗ്രഹങ്ങളോ കണ്ടില്ലല്ലോ. എന്നിട്ടും ഈശ്വരസാക്ഷാൽക്കാരം ലഭിച്ചതുപോലെയുള്ള അനുഭൂതി അനുഭവപ്പെട്ടില്ലേ?

*"ന കാഷ്ഠേ വിദ്യതേ ദേവോ
ന ശിലയാം ന കാഞ്ചനേ
യത്ര ഭാവസ്തത്ര ഹരിഃ
തസ്മാദ്ഭാവം ഹി കാരയേത്".

* മരത്തിലോ ശിലയിലോ സ്വർണത്തിലോ ഉണ്ടാക്കിയ വിഗ്രഹങ്ങളിലല്ല ഈശ്വരൻ കുടികൊള്ളുന്നത്. പ്രത്യുത, വിഗ്രഹത്തിൽ ഈശ്വരനുണ്ടെന്ന വിശ്വാസത്തിലാണ്. അതുകൊണ്ട് വിശ്വാസം വളർത്തിയെടുക്കുക.

- എന്നു ഗർഗസംഹിതയിൽ പറയുന്നു. ആരാധന മനുഷ്യജീവിതത്തിന്റെ ഒരു ഭാഗമാണ്. ആരാധന, തീർഥാടനം തുടങ്ങി എല്ലാ സാധനകളുടേയും ലക്ഷ്യം മനോനിഗ്രഹമാണ്. ഇത് മനുഷ്യരെ 'സമാധി'യിലേക്ക് (മോക്ഷപ്രാപ്തി) നയിക്കുന്നു. മനസ്സിനെ നിഗ്രഹാവസ്ഥയിലേക്കെത്തിച്ച് മോക്ഷപ്രാപ്തിക്ക് സജ്ജമാക്കുക. മനസ്സിന്റെ നിഗ്രഹംതന്നെയാണ് പരമയോഗം എന്നുപറയപ്പെടുന്ന ജ്ഞാനം. അതുണ്ടായാൽ മുക്തിയായി.

* "ദാനം സ്വധർമോ നിയമോ യമശ്ച
ശ്രുതം ച കർമാണി ച സദ്വ്രതാനി
സർവേ മനോനിഗ്രഹലക്ഷണാന്താഃ,
പരോ ഹി യോഗോ മനസഃ സമാധിഃ".

ഇതുകൊണ്ട് നിരവധി ഗുണങ്ങളുണ്ട്. സച്ചിദാനന്ദസ്വരൂപത്തിൽ, ഈശ്വരനിൽ, ബ്രഹ്മത്തിൽ മനസ്സുലയിച്ചവന്റെ കുലം പവിത്രമാകുന്നു; മാതാവ് കൃതാർഥയാവുന്നു; ജനിച്ച പാരിടം പുണ്യഭൂമിയാകുന്നു -

"കുലം പവിത്രം ജനനീ കൃതാർഥാ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത്സുഖസാഗരേ ƒ സ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ"

മറുപടി ഉണ്ടാകില്ല എന്ന വിശ്വാസത്തിലാണ് അടുത്ത ചോദ്യം ചോദിച്ചത്.

"ദുഷ്ക്കരമായ ഈ ഹിമപ്രപഞ്ചത്തിൽ വസിച്ചുകൊണ്ട്, കഠിനമായ തപശ്ചര്യകൾ അനുഷ്ഠിച്ചുകൊണ്ട്, മാനവരാശിക്കുവേണ്ടി ചെയ്യുന്ന ഈ മഹത്തായ കർമം ഫലപ്രാപ്തിയിൽ എത്തുന്നുണ്ടോ? ഹിമപ്രപഞ്ചത്തിൽനിന്നു കർമവേദി മറ്റു ഭാഗങ്ങളിലേയ്ക്കു മാറ്റിയാൽ ഒന്നുകൂടി ഫലപ്രദമാവില്ലേ?"

"വേദങ്ങളുടെ മഹിമകൊണ്ടും ഈശ്വരാധീനംകൊണ്ടുമാണ് ഹിന്ദുമതം ഇന്നും ഒരു വലിയ ശക്തിയായി നിലനില്ക്കുന്നത്. ഈശ്വരഭക്തി ഇല്ലാതേയും സഹജീവികളോടു കാരുണ്യമില്ലാതേയും കേവലം ഭക്ഷണം മാത്രം കഴിച്ചുകൊണ്ട് ജീവിക്കുന്നവർ മഹാപാപികളാണ്. ഈശ്വരസേവയും സഹജീവികളോടുള്ള കാരുണ്യവുമാണ് മനുഷ്യധർമം. "നാര്യമണം പുഷ്യതി നോ സഖായം കേവലാഘോ ഭവതി കേവലാദീ" - എന്നു വേദത്തിൽ പറയുന്നു. മനുഷ്യശരീരത്തിൽ മൂലാധാരം തുടങ്ങി 6 ആജ്ഞാചക്രാധാരങ്ങൾ ഉണ്ടെന്ന് യോഗശാസ്ത്രം സമർഥിക്കുന്നു. ഈ ഷഡാധാരങ്ങളിൽ ഓരോന്നിലും ഓരോ വിധത്തിലുള്ള ഈശ്വരചൈതന്യമുണ്ട്. ഈ 6 ചക്രങ്ങളേയും കടന്ന് ശിരസ്സിൽ സ്ഥിതിചെയ്യുന്ന സഹസ്രാരപദ്മത്തിൽ കുണ്ഡ

* കൊടുക്കൽ, തന്റെ മുറയെ നിർവഹിക്കൽ, ശൗചം-അഹിംസ മുതലായത്, വേദപഠിപ്പ്, മറ്റുകർമങ്ങൾ, നല്ലവ്രതങ്ങൾ ഇതെല്ലാം മനസ്സിനെ ഒതുക്കുന്ന ഫലത്തോടുകൂടിയവയാകുന്നു. മനസ്സിന്റെ മോക്ഷപ്രാപ്തി ഉത്കൃഷ്ടമായ യോഗമാണല്ലോ. - ഭാഗവതം, ഏകാദശസ്കന്ധം.

ലീനിശക്തി പ്രവേശിക്കുമ്പോൾ യോഗികൾ പരംപൊരുളിൽ ലയിക്കുന്ന തുപോലെ നിർവൃതിയിൽ ലയിക്കുന്നു.ഭാരതഭൂവിഭാഗം ഈ തത്ത്വത്തിന്റെ അടിസ്ഥാനത്തിലാണ് നിലകൊള്ളുന്നത്. ത്രികോണാകൃതിയിൽ കിടക്കുന്ന ഭാരതത്തിന്റെ തെക്കേ അറ്റമായ കന്യാകുമാരി മൂലാധാരസ്ഥാനത്തു സ്ഥിതി ചെയ്യുന്നു; തുടർന്ന് മധുര, ചിദംബരം, തിരുപ്പതി, കാശി-വൃന്ദാവനം, കേദാർ -ബദരി എന്നിങ്ങനെ 6 സ്ഥലങ്ങൾ ഷഡാധാരങ്ങൾപോലെ സ്ഥിതിചെയ്യുന്നു. കൈലാസപർവതം സഹസ്രാരപദ്മത്തിന്റെ ശിരോസ്ഥാനം വഹിയ്ക്കുന്നു. ഹിമാലയത്തിന്റെ മഹത്ത്വവും അതാണ്. ഓരോ കർമവും അതിന്റെ പരിപൂർണതയിൽ എത്തുന്നത് അതിന്റെ സ്വാഭാവിക പശ്ചാത്തലത്തിൽ ഇരുന്നു പ്രവർത്തിക്കുമ്പോഴാണ്. പിന്നെ, ഫലപ്രാപ്തിയെക്കുറിച്ച് ഒട്ടും വേവലാതി ഇല്ല. * "കർമണ്യേവാധികാരസ്തേ മാ ഫലേഷു കദാചന"- എന്നാണല്ലോ ഭഗവാൻ അർജുനനോട് ഉപദേശിച്ചത്."

"ലോകസേവ ഒരോരുത്തരുടേയും സ്വധർമമാണെന്ന ചിന്ത കൗമാരപ്രായത്തിൽ ഉണ്ടാക്കിയെടുത്താലല്ലേ അത് ചിട്ടയോടെ മനസ്സിൽ വേരുറച്ചുകിട്ടൂ. അത്തരത്തിലുള്ള ഒരു ഗുരുകുലസമ്പ്രദായം ഇവിടെ നടക്കുന്നുണ്ടോ?"

"വേദവിധി അനുസരിച്ചു തന്നെയാണ് ഇവിടെ എല്ലാം നടക്കുന്നത്. ഉപനയനം തൊട്ടു തുടങ്ങുന്നു. ഭൂതത്തെ ഉപനയിക്കലാണ് ഉപനയനം. പഞ്ചഭൂതങ്ങളുടെ രൂപ-രസ-ഗന്ധ-സ്പർശന-ദർശന- ഗുണങ്ങൾ എപ്രകാരമാണോ മറ്റുള്ളവർക്ക് ഉപകാരപ്രദമായിത്തീരുന്നത് അപ്രകാരം ഉപനീതന്റെ ഗുണങ്ങൾ മറ്റുള്ളവർക്ക് ഉപകാരപ്രദമായിത്തീരണം. ഉപനീതന്റെ ജീവിതലക്ഷ്യം 'ലോകാസ്സമസ്താഃ സുഖിനോ ഭവന്തു' എന്നായിരിക്കണം. ഇതിൽക്കൂടുതൽ പറയുവാൻ തൽക്കാലം നിവൃത്തിയില്ല.

"സൂക്ഷ്മശരീരങ്ങളുമായി (ASTRAL BODY) ജീവിക്കുന്ന പല പുണ്യാത്മാക്കളും ഇന്നും ഹിമാലയത്തിൽ വിഹരിയ്ക്കുന്നുണ്ടെന്ന് പലരുടേയും അനുഭവങ്ങളിലൂടെ തെളിയിയ്ക്കപ്പെട്ടിട്ടുണ്ട്. മറ്റു പല മതങ്ങളുടേയും ആത്മീയാചാര്യന്മാർ വരെ ഇതിൽപ്പെടുന്നു. ഒന്നു വിശദീകരിക്കാമോ?"

"ഞങ്ങൾ ഏർപ്പെടുത്തിയ വിലക്കിന്റെ പരിധിയ്ക്കപ്പുറം കടക്കാൻ താങ്കൾ ശ്രമിക്കുന്നു, പലപ്പോഴും. ഒന്നുമാത്രം വ്യക്തമാക്കാം. ആയിരക്കണക്കിനു വർഷങ്ങളായി ഇവിടെ സംഭവിക്കുന്ന പല ദിവ്യാദ്ഭുതങ്ങളും സർവേശ്വരന്റെ ആജ്ഞകൊണ്ടാണ് നടക്കുന്നത്. ഇവിടെ ഇരുന്ന് ചെയ്യുന്ന പ്രവൃത്തികളെല്ലാം ലോകാനുഗ്രഹഹേത്വർഥം ആണെന്ന് പൂർണമായും ധരിക്കുക."

"യതി (YETI) എന്ന പേരിൽ അറിയപ്പെടുന്ന ഹിമമനുഷ്യൻ ഹിമാലയത്തിലെ നിഗൂഢപ്രദേശങ്ങളിൽ വസിക്കുന്നുണ്ടെന്നു പലരും സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. അസാമാന്യ ശരീരഘടനയുള്ള ഈ വർഗം ഒരു യാഥാർഥ്യമാണോ? ഉണ്ടെങ്കിൽ, അവരുടെ ഭക്ഷണവും മറ്റും?"

---

* നിനക്കു കർമം ചെയ്യുന്നതിൽ മാത്രമേ അധികാരമുള്ളൂ. കർമഫലങ്ങളിൽ ഇച്ഛ ഒരിയ്ക്കലും പാടുള്ളതല്ല. - ഭഗവദ്ഗീത- 2-47.

"യതി ഒരു യാഥാർത്ഥ്യംതന്നെയാണ്. പാദങ്ങൾക്ക് വലിപ്പക്കൂടുതലു ണ്ടെന്നതൊഴിച്ചാൽ മനുഷ്യരുടെ ആകാരവലിപ്പം മാത്രമേ ഇവർക്കും ഉള്ളൂ. ശരീരമാസകലം നിറഞ്ഞുനില്ക്കുന്ന രോമങ്ങളാണ് വലു പ്പക്കൂടുതൽ തോന്നിക്കുന്നത്. ഇവിടത്തെ അതിനിഗൂഢമായ പ്രദേശ ങ്ങളിൽ നിരവധി പൊയ്കകളും അത്യപൂർവമായ ജലപുഷ്പങ്ങളും ജല സസ്യങ്ങളും ഔഷധച്ചെടികളും ഉണ്ട്. ഇതൊക്കെ ഇവരുടെ ഭക്ഷണ ത്തിൽപ്പെടുന്നു. നമ്മൾ കഴിച്ചപോലെയുള്ള തേനും സുലഭമാണ്. സഞ്ചാ രത്തിനിടയിൽ, പലപ്പോഴും, ഞങ്ങൾ ഇവരെ കാണാറുണ്ട്. ഒഴിഞ്ഞുമാറി പോവുകയാണ് പതിവ്. കനത്ത മഞ്ഞുശിഖരങ്ങളിൽ മാളങ്ങളുണ്ടാക്കി ഇവർ വസിക്കുന്നു."

"അശ്വത്ഥാമാ, ബലിർ, വ്യാസോ,
ഹനുമാംശ്ച വിഭീഷണഃ
കൃപഃ പരശുരാമശ്ച
സപ്തൈതേ ചിരജീവിനഃ"

– എന്നു മഹാഭാരതത്തിൽ പറയുന്നു. ഈ യോഗീശ്വരന്മാരുടെ സാന്നിധ്യം ഇന്നും ഈ ഹിമപ്രപഞ്ചത്തിൽ ഉണ്ടോ?"

"അവരുടെ ആത്മീയസാന്നിധ്യം പല രൂപത്തിലും ഭാവത്തിലും ഇപ്പോഴും അനുഭവപ്പെടുന്നുണ്ട്."

"മരണം ജീവജാലങ്ങളുടെ നിത്യസത്യമാണല്ലോ. മരണത്തെ യോഗ വിദ്യകൊണ്ട് മറികടക്കുന്ന അപൂർവം ചില യോഗീശ്വരന്മാരെക്കുറിച്ച് കേട്ടി ട്ടുണ്ട്. യോഗവിദ്യകൊണ്ട് ശരീരത്തെ ദഹിപ്പിച്ചുകളഞ്ഞ് മൃത്യുവിനെ വരി യ്ക്കുന്നവരും ഉണ്ടല്ലോ. സംന്യാസിമാരായ നിങ്ങൾ മരണത്തെ എപ്ര കാരമാണ് വരിയ്ക്കുന്നത്.?"

സംന്യാസിമാർ മുഖത്തോടു മുഖം നോക്കുന്നതു കണ്ടു. ഉത്തരം ഉണ്ടാ വില്ല എന്ന ധാരണയിൽ ഞാൻ അവരുടെ മുഖത്ത് മാറിമാറി നോക്കി. വലതുഭാഗത്ത്, പാറയിൽ ചാരി, ധ്യാനനിമഗ്നനായി ഇരുന്ന തല നരച്ച സംന്യാസി കണ്ണുതുറന്ന് നയനാന്തസംജ്ഞ കാണിച്ചപ്പോൾ അതുവരെ നിശ്ശബ്ദനായിരുന്ന ചെറുപ്പക്കാരൻ മറുപടി പറഞ്ഞു–

*'ശീര്യതേ ഇതി ശരീരം' – ഇതാണ് സാധാരണയായി മനുഷ്യശരീര ത്തിന്റെ അവസ്ഥ. താങ്കൾ പറഞ്ഞതുപോലെയുള്ള രൂപാന്തരങ്ങൾ അത്യ പൂർവത്തിൽപ്പെട്ട ആചാര്യന്മാർക്കേ സാധിക്കൂ. ഓരോ നൂറ്റാണ്ടിലും അത്തരക്കാർ ഇവിടെ ഉണ്ടാകുന്നുണ്ട്. ഞങ്ങളൊക്കെ അതിലെ അവ സാനകണ്ണികളിൽപ്പെട്ടവരാണ്. വനപരിചയവും, ഗജശാസ്ത്രവും താങ്കൾക്കറിയാം. കാട്ടാനകൾ പ്രായംചെന്ന് മരണപ്പെടുന്നത് എപ്രകാര മാണ്?"

ഒട്ടും സംശയിക്കാതെ ഞാൻ മറുപടി പറഞ്ഞു–

* നശിക്കുന്നതാണ് ഈ ശരീരം.

"പ്രായാധിക്യം മൂലം തന്റെ ശേഷി നഷ്ടപ്പെടുകയാണെന്ന് തിരിച്ചറിയാൻ കാട്ടാനയ്ക്ക് കഴിവുണ്ട്. അപ്പോൾ അവ കൂട്ടത്തിൽനിന്ന് ഒഴിഞ്ഞുമാറുന്നു. പിന്നെ, വനാന്തർഭാഗത്തുള്ള അഗാധമായ കയങ്ങളിലേക്ക് ഇറങ്ങിച്ചെന്ന്, തുമ്പിക്കൈ വായ്ക്കുള്ളിലേക്ക് തിരുകിവച്ച്, വെള്ളത്തിൽ മുങ്ങിത്താഴുന്നു."

"തികച്ചുംശരിയാണ്. മരണസമയത്തെക്കുറിച്ചുള്ള സൂചന ഞങ്ങൾക്ക് ധ്യാനത്തിൽനിന്നു ലഭിക്കുന്നു. ഇവിടത്തെ അതിനിഗൂഢമായ പൊയ്കകളിലെ തണുത്തു മരവിച്ച ജലത്തിലേയ്ക്ക് ഇറങ്ങിച്ചെന്ന്, ദീർഘസമയം ധ്യാനത്തിൽ നിന്ന്, പ്രാണനെ ഇന്ദ്രിയങ്ങളുടെ പിടിയിൽനിന്ന് ശാശ്വതമായി മോചിപ്പിക്കുന്നു."

ഈ മറുപടി എന്നെ വിസ്മയപ്പെടുത്തി. കുറച്ചുനേരം പലതും ചിന്തിച്ചിരുന്നു. ഏതാനും വർഷങ്ങൾക്കുമുമ്പ് ഒരു സംഘം തീർഥാടകർ, വഴിതെറ്റി, ഹിമാലയത്തിലെ നിഗൂഢമായ ഒരു ഹിമസാമ്രാജ്യത്തിൽ എത്തിപ്പെടുകയുണ്ടായി. അവിടെ അഗാധമായ, വെള്ളം വറ്റാറായ, ഒരു പൊയ്കയിൽ യാതൊരു കേടുപാടുകളും കൂടാതെ കിടക്കുന്ന നൂറുകണക്കിനു മനുഷ്യഅസ്ഥികൂടങ്ങൾകണ്ട് അവർ ആശ്ചര്യപ്പെട്ടുപോയി. ബദരീനാഥ് ഉൾപ്പെടുന്ന ചമോളി ജില്ലയിലെ ത്രിശൂൽ കൊടുമുടിയുടെ അടിവാരത്ത്, 16000 അടി ഉയരത്തിൽ, രൂപ്കുണ്ഡ് എന്നൊരു തടാകമുള്ള കാര്യവും ഞാനോർത്തുപോയി. ചുറ്റും മഞ്ഞുമൂടിക്കിടക്കുന്ന ഈ തടാകത്തിന് 8 അടിയോളം താഴ്ചയുണ്ട്. മരവിച്ചുപോകുന്ന തണുപ്പുള്ള ഈ തടാകത്തിന്റെ ജലത്തിന്നടിയിലും ചുറ്റുവട്ടത്തുമായി 1500-ലധികം മനുഷ്യഅസ്ഥികൂടങ്ങൾ ചിതറിക്കിടക്കുന്നുണ്ട്.* ടി.വി. ചാനലിൽ ഇതിന്റെ സംപ്രേഷണം രണ്ടാവൃത്തി കണ്ടകാര്യം ഞാനോർത്തു. ചിന്തയിൽനിന്ന് ഉണർന്നശേഷം, സംന്യാസിമാരുടെ ഉത്തരങ്ങൾ കുറിപ്പുകളായി എഴുതിയെടുത്തിരുന്നത് വീണ്ടും വായിച്ചുനോക്കി, സംശയനിവൃത്തി വരുത്തി, ശരിയാക്കിയെടുത്തു. ഇതിനിടയിൽ പുറത്ത് പ്രകമ്പനങ്ങൾപോലെ പലതും സംഭവിക്കുന്നതായി തോന്നി. തീക്കുണ്ഡത്തിലെ കനൽ ഏതാണ്ടവസാനിച്ചതുകൊണ്ടാകാം തണുപ്പുകൊണ്ട് ഞാൻ വിറച്ചിരുന്നു. നിലാവിനു മങ്ങൽ സംഭവിച്ചിരിക്കുന്നു. ഇരമ്പലും ചൂളംവിളിപോലെയുള്ള ശബ്ദങ്ങളും തുടർച്ചയായി കേട്ടപ്പോൾ പുറത്ത് എന്താണ് നടക്കുന്നതെന്നു നോക്കാനായി ഞാൻ എഴുന്നേറ്റു.

---

*ലണ്ടനിൽനിന്നുള്ള പ്രൊഫസർ. വില്യംസാക്സിന്റെ നേതൃത്വത്തിൽ ഒരു സംഘം പാലിയോ-ആന്ത്രോപ്പോളജി (PALEO-ANTHROPOLOGY) ശാസ്ത്രജ്ഞന്മാർ രൂപ്കുണ്ഡിലെ തലയോട്ടികളും അസ്ഥികളും വിദഗ്ധമായ പരിശോധനയ്ക്ക് വിധേയമാക്കിയെങ്കിലും, 1500 വർഷം മുമ്പ് ഈ കൂട്ടമരണം എങ്ങനെ സംഭവിച്ചു എന്നുള്ളതിനെക്കുറിച്ച് വ്യക്തമായ ഒരു ധാരണയിലെത്താൻ കഴിയാതെ ഗവേഷണം അവസാനിപ്പിക്കുകയാണുണ്ടായത്. ഇന്നും, മനുഷ്യർക്ക് ചെന്നെത്താൻ ഏറെ ബുദ്ധിമുട്ടുള്ള ഈ സ്ഥലത്ത് ഇത്രയ്ക്കധികം ജനങ്ങൾ എങ്ങനെ കൂട്ടമരണത്തിന് ഹേതുവായി എന്ന കാര്യം ഉത്തരം കിട്ടാത്ത ഒരു ചോദ്യമായി അവശേഷിക്കുന്നു.



രൂപ്കുണ്ഡ് – മനുഷ്യരുടെ അസ്ഥികൂടങ്ങൾ കിടക്കുന്ന സ്ഥലം

"ചുഴലിക്കാറ്റാണ്. മഞ്ഞുമലകൾ ഇടിഞ്ഞുവീഴുന്നുണ്ട്. പുറത്തേയ്ക്ക് തലനീട്ടി നോക്കരുത്. മഞ്ഞുകട്ടകൾ ശക്തിയോടെ വന്നടിക്കും." -

സംന്യാസിമാരിലൊരാൾ ആ മുന്നറിയിപ്പു തന്നപ്പോൾ, ഭദ്രമായ ഒര കലത്തിൽ നിന്ന് പുറത്തേയ്ക്കു നോക്കി. നിലാവ് മങ്ങിയിരുന്നുവെങ്കിലും ആ ഹിമഭൂമിയിൽ നടക്കുന്ന പ്രകമ്പനങ്ങൾ ഞാൻ വിസ്മയത്തോടെ നോക്കിനിന്നു. മരുഭൂമിയിൽ ചുഴലിക്കാറ്റടിക്കുമ്പോൾ മണൽക്കൂമ്പാരങ്ങൾ രൂപപ്പെടുന്നതുപോലെ നിമിഷനേരംകൊണ്ടാണ് മഞ്ഞുമലകൾ രൂപം കൊള്ളുന്നത്. ഹൂങ്കാരശബ്ദത്തിൽ അലറിവിളിച്ച് വീശിയടിച്ചിരുന്ന കാറ്റ് വലിയ ഹിമക്കട്ടകളെ പറത്തിക്കൊണ്ടുവരുന്ന കാഴ്ച നടുക്കത്തോടെ യാണ് നോക്കിനിന്നത്. കനത്ത മഞ്ഞുശിഖരങ്ങളിൽത്തട്ടി പൊട്ടിത്ത കർന്നു വീഴുന്ന മഞ്ഞുകട്ടകൾ ആയിരക്കണക്കിന് അടി താഴേയ്ക്ക് വീഴു ന്നത് പൂത്തിരി കത്തിത്താഴെ വീഴുന്നതുപോലെയാണ്. ഹിമധൂളികളും ഹിമക്കട്ടകളും ആ പ്രദേശമാകെ പാറി നടന്നു. കാറ്റിന്റെ ശക്തി കൂടുന്ന തനുസരിച്ച് ഈ സംഹാരതാണ്ഡവത്തിന്റെ ശക്തിയും കൂടിക്കൊണ്ടി രുന്നു. ദൂരെയുള്ള ഹിമക്കൊടുമുടികളുടെ ഭാഗത്ത് അഗ്നിഗോള ങ്ങൾപോലെ മിന്നൽ ഇടയ്ക്കിടെ കണ്ടു. പക്ഷേ, ഇടിവെട്ടുണ്ടായില്ല. മിന്ന ലിന്റെ വെളിച്ചത്തിൽ, ഹിമശിഖരങ്ങൾ തുരുതുരാ ഇടിഞ്ഞുവീഴുന്ന കാഴ്ച മനസ്സിൽ വല്ലാത്ത ഭീതി ഉണ്ടാക്കി. ഹിമഭൂമിയിൽക്കൂടി നടക്കുമ്പോൾ, പകൽസമയത്ത്, ഇത്തരത്തിലുള്ള ഒരു താണ്ഡവം നടന്നാൽ പിന്നീ ടെന്തു സംഭവിയ്ക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ. ആ ചിന്തപോലും ഞെട്ടലുളവാക്കുന്നതാണ്.

## VI

മുക്കാൽമണിക്കൂറോളം നീണ്ടുനിന്ന ആ പ്രക്ഷുബ്ധരംഗങ്ങൾ പന്ത്രണ്ടര മണിയായപ്പോൾ ഏതാണ്ടു നിലച്ചപോലെയായി. നോർജിങ്ങും സേർബഹാദൂറും താവളമടിച്ചിരുന്ന ഭാഗങ്ങളിലേയ്ക്ക് ചുഴലിക്കാറ്റിന്റെ ആഘാതങ്ങൾ ബാധിച്ചിരിക്കുമോ എന്നു ഞാൻ ഭയപ്പെട്ടു. കോട്ടപോലെ കിടക്കുന്ന മഞ്ഞുമലകളുടെ അപ്പുറത്തേയ്ക്ക് കാറ്റിന്റെ ഗതി ഉണ്ടാകാൻ സാദ്ധ്യതയില്ലെന്ന് സംന്യാസിമാർ. പറഞ്ഞപ്പോൾ എനിക്ക് സമാധാനമായി.

ഞങ്ങൾ വീണ്ടും ഒത്തുകൂടി. എത്ര പെട്ടെന്നാണ് പ്രകൃതി രൗദ്രഭാവം പൂണ്ടത്. മഞ്ഞുഭൂമിയിലെ പ്രവചനാതീതമായ കാലാവസ്ഥയുടെ ഒരു പ്രത്യേകതയാണിത്. പൂനിലാവിൽ കുളിച്ചുനില്ക്കുന്ന മനോഹരമായ അന്തരീക്ഷം ഒരു ഞൊടിയിടകൊണ്ട് മാറ്റിമറിയ്ക്കപ്പെടുന്നു. കാലാവസ്ഥയെക്കുറിച്ച് ദേവന്മാർക്കുപോലും പ്രവചിക്കാൻ സാധ്യമല്ലെന്നർഥം വരുന്ന ഒരു പഴയ ശ്ലോകം എന്റെ മനസ്സിലേക്കു കടന്നുവന്നു.

* "അവർഷണഞ്ചാപ്യതിവർഷണഞ്ച
ദേവോ ന ജാനാതി കുതോ മനുഷ്യഃ"

പതിയെ ഞാൻ ആ ശ്ലോകം ചൊല്ലിയപ്പോൾ ഇടത്തേ അറ്റത്തിരുന്ന സംന്യാസി, എന്നെ ഒന്നു തറച്ചുനോക്കിയശേഷം, പതിഞ്ഞ ശബ്ദത്തിൽ ചോദിച്ചു –

"ആ ശ്ലോകത്തിന്റെ പൂർവഭാഗം തോന്നുമോ?"

ഞാൻ ഉടനെ അതും ചൊല്ലി–

** "അശ്വപ്ലവഞ്ചാംബുദഗർജിതഞ്ച
സ്ത്രീണാഞ്ച ചിത്തം പുരുഷസ്യ ഭാഗ്യം"

ഞാൻ അദ്ദേഹത്തിന്റെ മുഖത്തുനോക്കി ആകാംക്ഷയോടെ ഇരുന്നു. അദ്ദേഹം എന്തോ മനസ്സിൽ നിരൂപിച്ചിട്ടുണ്ടെന്ന് എനിക്കുറപ്പായിരുന്നു. ഒരു ഗൂഢമന്ദസ്മിതത്തോടെ അദ്ദേഹം മൊഴിഞ്ഞു–

"അപൂർവത്തിൽ അത്യപൂർവമായ ഒരു 'സ്ത്രീണാഞ്ചചിത്ത'ത്തിന്റെ ഏകദേശരൂപമാണ് താങ്കൾ ഇപ്പോൾ കണ്ടനുഭവിച്ച കാലാവസ്ഥാമാറ്റം. 'സ്ത്രീണാഞ്ച ചിത്ത'ത്തിനും 'പുരുഷസ്യഭാഗ്യ'ത്തിനും ഏറ്റവും ഉചിതമായ ഉദാഹരണം താങ്കൾതന്നെയാണ്."

സംന്യാസി പറഞ്ഞ്തിന്റെ പൊരുൾ ഒരു മിന്നൽപോലെ എന്റെ മനസ്സിൽ ഏറ്റു. നാട്ടിൽ പലർക്കും അറിയാമെങ്കിലും, എന്റെ ജീവിതത്തിന്റെ വഴിത്തിരിവ് ഹിമാലയത്തിന്റെ അതിനിഗൂഢമായ ഹിമമടക്കുകളിൽ

---

* മഴ കുറയുന്നതും കൂടുന്നതും ദേവകൾക്കുപോലും അറിയുവാൻ സാധിയ്ക്കുകയില്ല; പിന്നെ മനുഷ്യൻ എങ്ങനെ അറിയുന്നു?

** കുതിരച്ചാട്ടവും (യാതൊരു മുന്നറിയിപ്പും കൂടാതെ പെട്ടെന്നാണ് കുതിര മദിച്ചുചാടുക), ഇടിവെട്ടും, സ്ത്രീകളുടെ ഹൃദയവും, പുരുഷന്റെ ഭാഗ്യോദയവും–

ഞ്ഞുന്ന് ഒരാൾ വ്യക്തമായി പറഞ്ഞപ്പോൾ അക്ഷരാർഥത്തിൽ അദ്ഭുത പ്പെട്ടുപോയി! തുടർന്ന്, അദ്ദേഹം എന്റെ കൈരേഖകൾ പരിശോധിച്ചു. സാഹിത്യരംഗത്തേയ്ക്ക് പ്രവേശിയ്ക്കുന്നതിനു വളരെമുമ്പ് ബദരീനാ ഥിലെ മനാഗ്രാമത്തിൽവെച്ച് ഒരു പടുവൃദ്ധനായ സംന്യാസി എന്റെ വല തുകൈ പരിശോധിച്ച് അതിലെ ശംഖ് അടയാളം ചൂണ്ടിക്കാട്ടി ഞാൻ പ്രശസ്തനാകുമെന്ന് ഒരു പ്രവചനം നടത്തിയിരുന്നു. അതിനു ഒരു ശത മാനംപോലും സാധ്യതയില്ലാതിരുന്നതിനാൽ ഞാൻ അന്ന് ആ പ്രവചന ത്തിനു യാതൊരു വിലയും കല്പിച്ചില്ല എന്നതും സത്യമാണ്. പക്ഷേ, പിന്നീടത് ഭാഗികമായി ശരിയായി. കൈ നീട്ടിക്കൊടുത്ത് ഇരിക്കുമ്പോൾ ഇതൊക്കെ ഓർത്തുപോയി. വലതുകൈ വേഗത്തിൽ നോക്കിയശേഷം അദ്ദേഹം ഇടത്തെ കൈയിലേക്ക് കുറച്ചുനേരം സൂക്ഷിച്ചുനോക്കി. പിന്നെ അദ്ദേഹം പറഞ്ഞു–

"ദാ, നോക്കൂ.... ഇതാണ് ഞാൻ അന്വേഷിച്ചത്. ഇത് നവഗ്രഹങ്ങ ളുടെ കളങ്ങളാണ്. കൈരേഖാശാസ്ത്രം അല്ല ഇത്. അപൂർവത്തിൽ അത്യപൂർവമാണ് ഈ 9 കള്ളികൾ. ഈശ്വരാധീനത്തിനും പ്രശസ്തിക്കും നിദാനം ഈ നവഗ്രഹങ്ങളുടെ സാമീപ്യമാണ്. പ്രശസ്തി നാൾക്കുനാൾ വർധിക്കും. ആഗ്രഹിച്ചുവരുന്നവരെ അനുഗ്രഹിക്കുക. അവർക്കും മേൽഗതി കൈവരും."

ഏറെ ആശ്ചര്യപ്പെട്ടുപോയ ഞാൻ, മങ്ങിയ ആ പ്രകാശത്തിൽ 9 കള്ളി കൾ കണ്ടുവെങ്കിലും ബാഗിൽനിന്ന് ടോർച്ചെടുത്ത് പ്രകാശിപ്പിച്ച് രേഖ കൾ വീണ്ടും സൂക്ഷ്മമായി നോക്കി. എനിക്ക് അമിതമായ ആഹ്ളാദ മൊന്നും തോന്നിയില്ല. മനുഷ്യജീവിതം എത്രയെത്ര നിഗൂഢതകൾ നിറ ഞ്ഞതാണ്! ഒരു നിയോഗംപോലെ ഇവിടെ ജനിയ്ക്കുന്നു, ജീവിയ്ക്കുന്നു, മരിയ്ക്കുന്നു. അതിനിടയിൽ എന്തൊക്കെയോ സംഭവിയ്ക്കുന്നു. വീണ്ടും പുനർജന്മം ഉണ്ടാകുന്നു. അല്ലെങ്കിൽ ശാശ്വതമായ മോക്ഷപ്രാപ്തിയിൽ, ബ്രഹ്മത്തിൽ ലയിയ്ക്കുന്നു. എല്ലാം സർവശക്തനായ ദൈവത്തിന്റെ ഇച്ഛ മാത്രം. സുഖത്തിലും ദുഃഖത്തിലും സമമായി ചിന്തിയ്ക്കുവാനാണ് ഭഗ വാൻ അർജുനനെ ഉപദേശിച്ചത്; 'സമദുഃഖസുഖഃ ക്ഷമീഃ'; 'ശീതോഷ്ണ സുഖദുഃഖേഷു സമഃ സംഗവിവർജിതഃ'

പാറയിൽ ചാരി, പാതിയടഞ്ഞ മിഴികളോടെ, ഇരിയ്ക്കുകയായിരുന്ന ഒരു യുവസംന്യാസി പെട്ടെന്നു ചാടിയെണീറ്റ് 'സന്ദേശമുണ്ട്' എന്നു പറഞ്ഞ് ധൃതിയിൽ പുറത്തേയ്ക്കു നടന്നു. അമ്പരപ്പോടെ ഞാൻ മറ്റു ള്ളവരുടെ മുഖത്തേയ്ക്കു നോക്കി. 'അതു കാണണമെങ്കിൽ വേഗം പുറ ത്തേയ്ക്കു ചെല്ലൂ' എന്നു എന്റെ കൈ നോക്കിയ സംന്യാസി പറഞ്ഞ പ്പോൾ ഞാൻ വേഗത്തിൽ ഗുഹാമുഖത്തേയ്ക്കു പോയി. ഗുഹാമുഖത്തെ നിരപ്പായ പാറയിൽ ഒറ്റക്കാലിൽ നിന്നുകൊണ്ട് വട്ടം കറങ്ങുന്ന സംന്യാ സിയെ കണ്ടപ്പോൾ ഞാൻ വീണ്ടും അമ്പരന്നുപോയി! ഉയർത്തിപ്പിടിച്ച വലതുകൈയിന്റെ ചൂണ്ടുവിരൽ വൃത്താകാരത്തിൽ കറങ്ങിക്കൊണ്ടി രുന്നു. അഞ്ചുമിനിറ്റിലേറെ ആ പ്രക്രിയ നീണ്ടുനിന്നു. ഗുഹയിൽ തിരി ച്ചെത്തിയശേഷം ആ സംന്യാസി ഹ്രസ്വമായ ഒരു വിവരണം തന്നു. കൂടു

തൽ ഒന്നും ചോദിക്കരുതെന്ന് പറയുകയും ചെയ്തു. പക്ഷേ, ഗുഹയിലേക്ക് മടങ്ങുമ്പോൾത്തന്നെ ഇതേക്കുറിച്ചുള്ള ഏകദേശധാരണ എനിയ്ക്കു തോന്നിയിരുന്നു.

"ടെലിപ്പതി വഴി സന്ദേശം കൈമാറുന്ന രീതിയാണ് ഇത്. ഒരു ഗുഹയിൽനിന്നു മറ്റൊരു ഗുഹയിലേയ്ക്ക് സന്ദേശം അയയ്ക്കുകയും സ്വീകരിക്കുകയും ചെയ്യുന്നത് ഈ സമ്പ്രദായത്തിൽക്കൂടിയാണ്. വളരെ ഗോപ്യമായ, നിഗൂഢമായ ഒരു പഴയ സമ്പ്രദായമാണ് ഇത്. ഇവിടത്തെ രക്ഷയ്ക്കും കെട്ടുറപ്പിനും ഇതാവശ്യമാണ്. ഗുഹയിലെ അതിഥി ആരാണ് എന്നായിരുന്നു ഇവിടെക്കിട്ടിയ സന്ദേശം. അതൊരു മിത്രമാണ് എന്ന് മറുപടിയും നല്കി" – സംന്യാസി പറഞ്ഞുനിർത്തി.

ആന്തരികശബ്ദം (INNER VOICE) വഴി മനസ്സും (MIND), മനസ്സും തമ്മിലുള്ള കമ്മ്യൂണിക്കേഷനെ അന്യചിത്തജ്ഞാനം അഥവാ അന്തഃകരണസന്ദേശം (ടെലിപ്പതി) എന്നാണ് പറയുന്നത്. 'ഓട്ടോബയോഗ്രഫി ഓഫ് എ യോഗി' എന്ന പ്രശസ്തമായ ഗ്രന്ഥത്തിൽ സ്വാമി പരമഹംസയോഗാനന്ദൻ ഇതേക്കുറിച്ച് വിശദമായി പ്രതിപാദിയ്ക്കുന്നുണ്ട്. ഏകാഗ്രത കൊണ്ട് ക്രമീകരിച്ച ഒരു 'മനോ റേഡിയോ' വഴിയാണ് ഇത് സാധിക്കുന്നത്. സ്വാമിജിയുടെ വാക്കുകൾ ഇങ്ങനെ–

"ഭ്രൂമധ്യബിന്ദുവിൽനിന്ന് പ്രസ്ഫുരിക്കുന്ന ഇച്ഛാശക്തിയാണ് ചിന്തയുടെ പ്രേഷണ ഉപകരണം. മനുഷ്യന്റെ ചിന്ത അഥവാ വൈകാരികശക്തി ഹൃദയത്തിൽ സ്വസ്ഥമായി കേന്ദ്രീകരിക്കപ്പെടുമ്പോൾ അത് ഒരു 'മനോറേഡിയോ' ആയി വർത്തിക്കുകയും അകലയോ അടുത്തോ ഉള്ളവരുടെ സന്ദേശങ്ങൾ സ്വീകരിക്കാൻ ശേഷിയുള്ളതാവുകയും ചെയ്യുന്നു.



ധ്യാനത്തിൽ ഇരിക്കുന്ന ഒരു യോഗി

മനോമയസന്ദേശത്തിൽ ഒരാളുടെ മനസ്സിലെ അതിസൂക്ഷ്മമായ സ്പന്ദനങ്ങൾ സൂക്ഷ്മാകാശത്തിലെ സൂക്ഷ്മസ്പന്ദനങ്ങളിലും പിന്നീട് കുറച്ചുകൂടി സ്ഥൂലമായ ഭൗമാകാശത്തും പ്രക്ഷേപിക്കുമ്പോൾ വൈദ്യുതതരംഗങ്ങൾ സൃഷ്ടിക്കപ്പെടുകയും അടുത്തതായി അവ, മറ്റുള്ളവരുടെ മനസ്സിൽ ചിന്താതരംഗങ്ങളായി സ്വയം പരിവർത്തിക്കുകയും ചെയ്യുന്നു."

രണ്ടുമണിവരെ ഞങ്ങൾ സംസാരം തുടർന്നു. വിദേശരാഷ്ട്രങ്ങളിൽ, പ്രത്യേകിച്ച് അമേരിക്ക, കനഡ തുടങ്ങിയ സ്ഥലങ്ങളിൽ, പ്രവർത്തിക്കുന്ന രണ്ടായിരത്തിലധികം ആശ്രമങ്ങളിലേക്ക് വേദോപനിഷത്തുകളുടെ ഗൂഢാർഥം വിശദമാക്കുന്ന ഇംഗ്ലീഷ് പരിഭാഷകൾ എത്തിച്ച് തദ്വാരാ ആർഷസംസ്ക്കാരത്തിന്റേയും ഹിമാലയത്തിന്റേയും പരമോന്നതി വിദേശിയരെ ബോധ്യപ്പെടുത്തിക്കൊടുക്കുന്ന ഒരു ദൗത്യം കൂടി തങ്ങൾ നിർവഹിക്കുന്നുണ്ടെന്ന് സംഭാഷണമധ്യേ സംന്യാസിമാർ സൂചിപ്പിച്ചു. 'ശുല്ബസൂത്ര'ങ്ങളുടെ പരിഭാഷ കണ്ടപ്പോഴും വിദേശികൾ ഗുഹയിൽ വരുന്നുണ്ടെന്നറിഞ്ഞപ്പോഴും ഇതു ഞാൻ ഊഹിച്ചിരുന്നു. സൂക്ഷ്മശരീരങ്ങളുമായി ഇന്നും ഹിമാലയത്തിൽ കഴിയുന്ന പല ദിവ്യയോഗികളും ശാസ്ത്ര-സാങ്കേതികമേഖലകളിൽ ലോകത്തിനു ഗുണകരമായ പല പ്രവൃത്തികളും ചെയ്യുന്നുണ്ടെന്നും അവർ വ്യക്തമാക്കി. പക്ഷേ, സംഭാഷണത്തിലെ ഭൂരിഭാഗം സമയവും ഗായത്രീമന്ത്രോപാസനയെക്കുറിച്ച് വിശദീകരിക്കുവാനാണ് ഉപയോഗിച്ചത്.

ഗായത്രിയോടുപമിയ്ക്കാവുന്ന മറ്റൊരു മന്ത്രവും ഇന്നോളമുണ്ടായിട്ടില്ല. ഇനി ഉണ്ടാവുകയുമില്ല. ജഡവും (Matter) ഊർജവും (Energy) ഒരുമിക്കുന്ന ചൈതന്യമാണ് സാക്ഷാൽ ഈശ്വരൻ. അതിനു വിഭിന്നഭാവങ്ങൾ ഉണ്ട്. സൂര്യൻ ജഡമാണെങ്കിൽ ഗായത്രി അതിന്റെ ഊർജമാണ്. ഊർജത്തിനു പ്രവർത്തിക്കാൻ ജഡം ആവശ്യമാണ്. ഈ സങ്കല്പത്തിലൂടെ നോക്കുമ്പോൾ പരമശിവൻ ജഡവും 'ശക്തി' (പാർവതി) ഊർജവുമാണ്. ഗായത്രീമന്ത്രോപാസനകൊണ്ട് പാപമുക്തി നേടി മോക്ഷഗതിയെ പ്രാപിയ്ക്കാം; സർവശാന്തി കൈവരിയ്ക്കാം. സമസ്തദേവതകളുടേയും സമൂലവേദാംശങ്ങളടങ്ങിയ ഈ മഹാമന്ത്രം ദേവന്മാർപോലും സന്ധ്യാവന്ദനത്തിനു ഉപയോഗിക്കുന്നു. സമസ്തദേവതകളുടേയും മൂലശക്തി *ഗായത്രിയിൽ അന്തർലീനമാണ്. 24 അക്ഷരങ്ങളുള്ള ഈ മന്ത്രത്തിലെ ഓരോ അക്ഷരത്തിലേയും അന്തർലീനചൈതന്യം, യഥാക്രമം, ഇങ്ങനെയാണ്:- സാവിത്രി, സരസ്വതി, ലക്ഷ്മി, ദുർഗ, കുണ്ഡലിനി, പ്രാണാഗ്നി, ഭവാനി, ഭുവനേശ്വരി, അന്നപൂർണ, മഹാമായ, പയ

* "ഓം ഭൂർഭുവസ്വഃ
തത്സവിതുർവരേണ്യം ഭർഗോ ദേവസ്യ ധീമഹി.
ധിയോ യോ നഃ പ്രചോദയാത്."
(ഗായത്രിയുടെ പരോക്ഷ മന്ത്രസാരം :- യാതൊരു ദേവന്റെ സൂര്യസമാനമായ ശ്രേഷ്ഠതേജസ്സിനാലാണോ ഞങ്ങൾ പുലരുന്നത്, പ്രസ്തുത ശ്രേഷ്ഠത തുടർന്നും തുണച്ചിടുമാറാകട്ടെ. ഗായത്രിയുടെ സാരസംഗ്രഹം :-എന്റെ പ്രാർഥന സ്വീകരിച്ച് ഞാനൊഴികെയുള്ള മനുഷ്യകുലത്തെയത്രയും ഈശ്വരൻ അനുഗ്രഹിച്ച് സദാ സംരക്ഷിക്കേണമേ!!)

സ്വിനി, ത്രിപുര, ആദ്യശക്തി, ബ്രാഹ്മി, വൈഷ്ണവി, ശാംഭവി, വേദമാതാ, ദേവമാതാ, വിശ്വമാതാ, ഋതംഭര, മന്ദാകിനി, അജപാ, ഋദ്ധി, സിദ്ധി. ഇവരുടെ അന്തർലീന മൂലമഹത്ത്വം, യഥാക്രമം, ഇപ്രകാരമാണ്:- വാക്ക്, പാണി, പാദം, പായു, ഉപസ്ഥം, ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, ജിഹ്വ, ഘ്രാണം, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം, അജ്ഞാനം.

"പൃഥിവ്യപ്തേജോവായ്വാകാശ-
ഗന്ധരസരൂപസ്പർശശബ്ദ-
വാക്യാനി പാദപായൂപസ്ഥത്വക്-
ചക്ഷുഃശ്രോത്രജിഹ്വാഘ്രാണ-
മനോബുദ്ധ്യഹങ്കാരചിത്തജ്ഞാനീതി
പ്രത്യക്ഷരാണാം തത്ത്വാനി പ്രതീയന്തേ"

[ഗായത്രീരഹസ്യോപനിഷത്]

പ്രപഞ്ചത്തിലെ സകലജീവികളുടേയും വർഗസംഖ്യയായ 19 ന്റെ കൂടെ പഞ്ചഭൂതങ്ങളായ ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ 5 നാമങ്ങൾ ചേർത്താൽ കിട്ടുന്ന 24 എന്ന സംഖ്യയാണ് എല്ലാറ്റിനേയും പ്രതിനിധീകരിക്കുമാറ് 24 അക്ഷരങ്ങളുള്ള, അതിശ്രേഷ്ഠമായ, ഗായത്രിമന്ത്രമായി രൂപംകൊണ്ടത്. ഓംകാരത്തിനും ഗായത്രിക്കും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. ഈ ദൃശ്യപ്രപഞ്ചം അദൃശ്യപ്രപഞ്ചമായ പ്രണവത്തിൽ ലയിച്ചുകൊണ്ടാണ് സ്ഥിതിചെയ്യുന്നത്. പ്രണവം സർവവ്യാപിയാണ്. ഓംകാരമായ പ്രണവത്തിൽനിന്നാണ് ഗായത്രീമന്ത്രം രൂപംകൊണ്ടത്. അതിൽനിന്ന് വേദങ്ങൾ ഉണ്ടായി. ഓം വികസിച്ചാൽ എല്ലാ വേദങ്ങളും ആയി. ശാന്തിയും ഐശ്വര്യവും സുഖവും സമാധാനവും കാംക്ഷിക്കുന്നവർ ഓംകാരധ്വനിയും ഗായത്രീമന്ത്രോപാസനയും ഒരു ജീവിതചര്യയാക്കിമാറ്റണം. ലോകനന്മയ്ക്കും സമാധാനത്തിനും ഇത് അവശ്യം ആവശ്യമാണ്. 'ബ്രഹ്മവാചകമായ ഓം എന്ന ഏകാക്ഷരത്തെ ഉച്ചരിച്ച്, 'എന്നെ' (ബ്രഹ്മത്തെ) ഇടവിടാതെ സ്മരിച്ചുകൊണ്ട് ദേഹത്തെ ആർ വിട്ടുപോകുന്നുവോ അവൻ ശ്രേഷ്ഠമായ ഗതിയെ പ്രാപിക്കുന്നു' - എന്നു ഭഗവദ്ഗീതയിൽ പറയുന്നു.

"ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം സ യാതി പരമാം ഗതിം"

[8–13]

ബ്രാഹ്മമുഹൂർത്തംവരെ ഇന്ദ്രിയങ്ങൾക്കു വിശ്രമം കൊടുക്കാം എന്നു പറഞ്ഞ് സംന്യാസിമാർ നിദ്രയ്ക്ക് തയ്യാറായി. വിവിധഭാഷകളിൽ പാണ്ഡിത്യം നേടാനുള്ള ഒരു പഠനസംവിധാനം ഈ ഹിമപ്രപഞ്ചത്തിലുണ്ടോ എന്ന എന്റെ അവസാനചോദ്യത്തിന്, അതിനുള്ള എല്ലാ സംവിധാനവുമുണ്ടെന്ന മറുപടിയോടെ അവർ സംഭാഷണം അവസാനിപ്പിക്കുന്നു എന്നറിയിച്ചു.

അനിർവചനീയമായ ഒരനുഭൂതിയാണ് അനുഭവപ്പെട്ടത്. നിലാവിന്റെ മോഹിപ്പിക്കുന്ന പ്രകാശം ഗുഹയ്ക്കകത്തേക്ക് വീണ്ടും ഒഴുകിയെത്തി. ടണൽപോലെയുള്ള ഭാഗത്ത്, ഗുഹാമുഖം വരെ, അതു പരന്നുകിടന്നു. ക്ഷീണം നല്ലപോലെ അനുഭവപ്പെട്ടിരുന്നുവെങ്കിലും ഉറങ്ങി സമയം കളയേണ്ട എന്നൊരു തീരുമാനത്തിൽ ഞാൻ എത്തിച്ചേർന്നു. ജീവിതത്തിൽ അത്യപൂർവമായിട്ടാണ് ഇത്തരം സുവർണാവസരങ്ങൾ വീണുകിട്ടുന്നത്. അതു പരമാവധി ഉപയോഗപ്പെടുത്തുകയാണ് വേണ്ടത്. നിലാവുള്ള ഇതുപോലൊരു രാത്രി ഇങ്ങനെ ഒരു ചുറ്റുപാടിൽ ഇനി ഈ ജന്മത്തിൽ ആസ്വദിക്കുവാൻ അവസരം കിട്ടുമോ?

പാറയുടെ വലിയ വിടവിൽക്കൂടി പുറത്തേയ്ക്കു നോക്കി ഞാൻ നിന്നു. അഗാധമായ താഴ്ചയിൽ അനന്തമായ മഞ്ഞുഭൂമി. പൂനിലാവിൽ കുളിച്ചു കിടക്കുന്ന ഹിമഭൂമി നിശ്ചലമാണ്. കാറ്റിന്റെ നേരിയൊരു ലാഞ്ഛന പോലും ഇല്ല. ഉയരം കൂടിയ ഹിമക്കൊടുമുടികളും ഇടത്തരം കൊടുമുടികളും തൊട്ടുതൊട്ടെന്നപോലെ, നോക്കെത്താത്ത ദൂരത്തോളം, ഉയർന്നു നില്ക്കുന്നതു കാണുമ്പോൾ ഹിമഭൂമിയിൽ അംബരചുംബികളായ കെട്ടിടങ്ങളാൽ കെട്ടിപ്പടുത്ത ഒരാധുനിക നഗരമാണോ കിടക്കുന്നത് എന്നു തോന്നിപ്പോയി. ചന്ദ്രകിരണങ്ങളേറ്റുകിടക്കുന്ന മഞ്ഞിന് നക്ഷത്രക്കൂട്ടങ്ങളുടെ തിളക്കം. ഹിമഭൂമിയുടെ മാസ്മരസൗന്ദര്യത്തിൽനിന്നു ദൃഷ്ടികൾ പിൻവലിച്ച് ആകാശത്തേയ്ക്കു നോക്കിയപ്പോൾ വിസ്മയിച്ചുപോയി. തെളിഞ്ഞ ആകാശത്തിൽ, താരാകുമാരികളുടെ അകമ്പടിയോടെ, റാണിയായി, മുഴുതിങ്കൾ പ്രകാശം ചൊരിഞ്ഞുകൊണ്ടു നിലകൊള്ളുന്നു. ചന്ദ്രബിംബത്തിന്റെ വലിപ്പം ശ്രദ്ധേയമാണ്. ആയിരക്കണക്കിനു നക്ഷത്രങ്ങൾ വെട്ടിത്തിളങ്ങി ജ്വലിച്ചുനില്ക്കുമ്പോഴും ഒരേ ഒരു ചന്ദ്രൻ അവയെയൊക്കെ, പ്രകാശംകൊണ്ടു, നിഷ്പ്രഭമാക്കുന്നു. കണ്ണുചിമ്മിത്തുറക്കുന്നതുപോലെ താരകൾ താഴോട്ടുനോക്കുന്നത് എന്തിനാണ്? ഭൂമിയിലേക്ക് വീണുപോയ കൂട്ടുകാരെ തിരഞ്ഞുനോക്കുകയാണോ? മഹാകവി വള്ളത്തോളിന്റെ ഈണമാർന്ന വരികൾ ഞാൻ അറിയാതെ മൂളിപ്പോയി–

"താഴത്തേയ്ക്കെന്തിത്ര സൂക്ഷിച്ചുനോക്കുന്നു
താരകളേ, നിങ്ങൾ നിശ്ചലരായ്?
നിങ്ങൾ തൻ കൂട്ടത്തിൽ നിന്നിപ്പോളാരാനും
ഭംഗമാർന്നൂഴിയിൽ വീണുപോയോ?"

[മഗ്ദലനമറിയം]

മുല്ലപ്പൂപോലുള്ള പൂനിലാവിൽ ചന്ദ്രബിംബത്തെക്കൊണ്ടും താരകക്കൂട്ടങ്ങളെക്കൊണ്ടും പ്രകൃതി ആകാശത്തെ അണിയിച്ചൊരുക്കി നിർത്തിയിരിയ്ക്കുന്നതു കണ്ടപ്പോൾ ആ വശ്യസൗന്ദര്യത്തിനു മുമ്പിൽ എല്ലാം മറന്നങ്ങനെ നിന്നുപോയി. നക്ഷത്രക്കൂട്ടങ്ങളുടെ നടുവിലായി വിസ്താരത്തിൽ ഒഴിഞ്ഞുകിടക്കുന്നൊരു ഭാഗമുണ്ട്. ആകാശത്തെ പകുത്തു മാറ്റിയപോലെ തോന്നിക്കുന്ന ഈ ഭാഗത്ത്, ഞൊറിവച്ചപോലെ, വെൺമേഘക്കൂട്ടങ്ങൾ ഇരുഭാഗത്തും നുരഞ്ഞുപതഞ്ഞപോലെ കിടക്കുന്നു. തിരയട

ങ്ങിയ കടൽത്തീരത്തെ കൊച്ചോളങ്ങൾ നുരഞ്ഞുപതഞ്ഞു കരയ്ക്കടിഞ്ഞുകിടക്കുന്നതുപോലെയാണ് അതു തോന്നിയത്. സീതാദേവിയെ വീണ്ടെടുത്തശേഷം ശ്രീരാമചന്ദ്രൻ പുഷ്പകവിമാനത്തിൽ അയോദ്ധ്യയിലേക്കു മടങ്ങുമ്പോൾ, താഴെ സേതുവിനാൽ വേർതിരിക്കപ്പെട്ട മനോഹരമായ സമുദ്രഭാഗങ്ങൾ ദേവിയ്ക്കു ചൂണ്ടിക്കാട്ടിക്കൊടുക്കുന്നുണ്ട്. ശരത്കാലത്തെ തെളിഞ്ഞ ആകാശത്തോടാണ് മഹാകവി കാളിദാസൻ, ചേതോഹരമായി, ഈ രംഗം ഉപമിക്കുന്നത്.

* "വൈദേഹി! പശ്യാമലയാദ്വിഭക്തം
മത്സേതുനാ ഫേനിലമംബുരാശിം
ഛായാപഥേനേവ ശരൽപ്രസന്ന-
മാകാശമാവിഷ്കൃതചാരുതാരം"

[രഘുവംശം 13-2]

പ്രകൃതിസൗന്ദര്യം ആസ്വദിച്ച് ഏറെനേരം ഒരേ നില്പുനിന്നതുകൊണ്ടാകാം കൈകാലുകൾക്ക് നേരിയൊരു മരവിപ്പ് അനുഭവപ്പെട്ടു. പലതും ചിന്തിച്ചുകൊണ്ട്, ഗുഹാമുഖംവരേയും തിരിച്ചും കുറച്ചുനേരം നടന്നപ്പോൾ മരവിപ്പിനു കുറവുള്ളതായി തോന്നി. കുറച്ചുകഴിഞ്ഞപ്പോൾ ഹോമം നടത്തുന്ന കൊച്ചുമുറിയിലേയ്ക്ക് ചെന്നു. അനേകം ചിന്താശകലങ്ങൾ ഈ സമയം എന്റെ മനസ്സിലേയ്ക്ക് കടന്നുവന്നു. ഈ പ്രപഞ്ചത്തെ ഭൂഖണ്ഡങ്ങളായും സപ്തസമുദ്രങ്ങളായും വിഭജിച്ച് ഭരണം നടത്തിയ മനുക്കളുടെ കാലം തൊട്ടേ ഈ ഗുഹകൾ രൂപംകൊണ്ടിരിയ്ക്കാം. എത്രയെത്ര മന്ത്രധ്വനികൾ കേട്ടു തഴമ്പിച്ചതാണ് ഈ പാറച്ചുമരുകൾ... ഋഷീശ്വരന്മാരുടെ നേതൃത്വത്തിൽ, ദ്രവ്യയജ്ഞം, തപോയജ്ഞം, യോഗയജ്ഞം, സ്വാധ്യായയജ്ഞം തുടങ്ങിയ യജ്ഞങ്ങൾ നിരവധി ഇവിടെ നടന്നിരിക്കാം..... ഋക്ക്, സാമം, ഋത്വിക്കുകൾ, അഗ്നി, ഹവിസ്സ്, യജമാനൻ എന്നീ പവിത്രമായ വാക്കുകൾകൊണ്ട് നിറഞ്ഞതാണ് ഈ അന്തരീക്ഷം..... അന്നിവിടെ, ദേവന്മാർ ഹവിസ്സു സ്വീകരിച്ച് ശ്രേഷ്ഠമായ ഈ ഭാരതഭൂമിയെ അനുഗ്രഹിച്ചിട്ടുണ്ടാകും..... 'ഇദം ന മമ' എന്ന സങ്കല്പത്തിലൂടെ ജീവാത്മാവ് പരമാത്മാവിൽ വിലയിക്കുന്നു എന്ന ആർഷസങ്കല്പം എത്രയോ മഹത്ത്വമേറിയതാണ്. ഭാരതഭൂമിയിൽ ജനിയ്ക്കുന്ന മനുഷ്യർ ധന്യരാണ് എന്നു ദേവന്മാർ പാടിനടക്കുന്നത് എത്ര അർഥവത്താണ്!

**"ഗായന്തി ദേവാഃ കില ഗീതകാനി
ധന്യാസ്തു തേ ഭാരതഭൂമിഭാഗേ

---

* നോക്കൂ, സീതാദേവി! മലയപർവതംവരെയുള്ള എന്റെ സേതുവിനാൽ വേർതിരിക്കപ്പെട്ട നുരയുള്ള സമുദ്രത്തെ, താരാപഥത്താൽ പകുക്കപ്പെട്ടതും ശരൽക്കാലത്തിൽ തെളിഞ്ഞതും മനോഹരങ്ങളായ നക്ഷത്രങ്ങളെ പ്രകാശിപ്പിക്കുന്നതുമായ ആകാശത്തെയെന്നപോലെ കണ്ടാലും.

** സ്വർഗത്തിനും മോക്ഷത്തിനും ഹേതുഭൂതമായ ഭാരതഭൂമിയിൽ ജനിക്കുന്ന മനുഷ്യർ തങ്ങളേക്കാൾ എത്രയോ ധന്യരാണ് എന്നു ദേവന്മാർ പാടുന്നു.

സ്വർഗാപവർഗാസ്പദമാർഗഭൂതേ
ഭവന്തി ഭൂയഃ പുരുഷാഃ സുരത്വാത്".

[വിഷ്ണുപുരാണം 2-3-24]

ധർമാനുഷ്ഠാനമാണ് യജ്ഞങ്ങളുടെ കാതലായ ഒരംശം. കാമവും അർഥവും നേടണമെന്നാഗ്രഹമുണ്ടെങ്കിൽ ആദ്യമായി ധർമത്തെ അനുഷ്ഠിക്കണം. ധർമം വിട്ട് അർഥവും കാമവും ഒരിയ്ക്കലും നില്ക്കുകയില്ല. പുരുഷാർഥത്തിൽപ്പെടുന്ന ധർമത്തെ നിഷ്ഠയോടെ സ്വീകരിച്ച പാർവതീദേവി ഈ ഹിമമടക്കുകളിൽ പരമശിവനെ സ്വന്തമാക്കാൻവേണ്ടി, നടത്തിയ യജ്ഞം ഫലപ്രാപ്തിയിൽ എത്തുന്നത് കാളിദാസൻ ഹൃദ്യമായി വർണിക്കുന്നുണ്ട്. കപടവേഷധാരിയായ പരമശിവൻ, പാർവതിയുടെ ധർമനിഷ്ഠയെ പ്രകീർത്തിക്കുമ്പോൾ പറയുന്നു -

* "അനേന ധർമഃ സവിശേഷമദ്യ മേ
ത്രിവർഗസാരഃ പ്രതിഭാതി, ഭാമിനി !
ത്വയാ മനോനിർവിഷയാർഥകാമയാ
യദേക ഏവ പ്രതിഗൃഹ്യ സേവ്യതേ".

[കുമാരസംഭവം 5-38]

സമയം 3 മണി കഴിഞ്ഞിരുന്നു. തണുപ്പുകൊണ്ട് ഏറെ വിഷമിച്ചുപോയ ഞാൻ ഒരു കമ്പിളിയെടുത്തു പുതയ്ക്കാമെന്നുദ്ദേശിച്ച് സംന്യാസിമാരുടെ അടുത്തേയ്ക്കു ചെന്നു. ഇരുളടഞ്ഞ ആ ഗുഹാന്തർഭാഗത്തേയ്ക്ക് കടന്നയുടനെ ഞാൻ ഞെട്ടിത്തരിച്ചുനിന്നുപോയി! ധ്യാനരൂപത്തിൽ ഇരിക്കുന്ന സംന്യാസിമാരുടെ നയനങ്ങൾ ഇടക്കിടെ കനൽക്കട്ടകൾപോലെ ജ്വലിക്കുന്നു! അവരുടെ ശരീരത്തിനു ചുറ്റും അഗ്നിപോലെ ഓരോ പ്രഭാവലയവും! അദ്ഭുതസ്തബ്ധനായിപ്പോയി ഞാൻ. ഗുഹയ്ക്കുള്ളിൽ കാണുന്ന നേരിയപ്രകാശം ഈ അഗ്നിതേജസ്സ് വ്യാപിച്ചുനില്ക്കുന്നതിനാലാണെന്ന് ബോധ്യമായി. നിശ്ചലരായി, ശ്വാസോച്ഛ്വാസം സ്തംഭിച്ചപോലെയാണ് അവർ ഇരിയ്ക്കുന്നത്. ധ്യാനരൂപത്തിലാണ് ഇരിയ്ക്കുന്നതെങ്കിലും മിഴികൾ ഇമവെട്ടാതെ തുറന്നിരിയ്ക്കുന്നു. നേത്രഗോളങ്ങൾ ഇടയ്ക്കിടെ ചലിയ്ക്കുന്നുമുണ്ട്. ആ ചലനസമയത്താണ് അവ അഗ്നിപോലെ തിളങ്ങുന്നത്. ശരീരത്തിനു ചുറ്റും കാണുന്ന നേരിയ പ്രകാശത്തിനു ഇളംമഞ്ഞ നിറമാണ്. അവർ പരിപൂർണനഗ്നരാണെന്ന വസ്തുത കുറച്ചു കഴിഞ്ഞാണ് ഞാൻ മനസ്സിലാക്കിയത്. കഴുത്തിലണിഞ്ഞിരുന്ന രുദ്രാക്ഷമാലകളും, പൂണൂലും വരെ മാറ്റപ്പെട്ടിരിക്കുന്നു. അതുവരെ തണുപ്പുകൊണ്ടു വിറച്ചിരുന്ന ഞാൻ ക്രമേണ വിയർക്കാൻ തുടങ്ങി! തപസ്സിനു തുല്യമായ അവരുടെ യോഗനിദ്രയ്ക്കു ഭംഗം വരുത്തേണ്ടെന്നു കരുതി കുറച്ചുസമയം കഴിഞ്ഞപ്പോൾ ഞാൻ പതിയെ പിൻവാങ്ങി.

* ഹേ ഭാഗ്യശാലിനീ! ധർമമാണ് ധർമാർഥകാമങ്ങളിൽവച്ചു ഉത്തമമെന്ന് എനിയ്ക്കു തോന്നുന്നു. അർഥത്തേയും കാമത്തേയും ചിന്തിക്കാതെ ഭവതി ധർമത്തെത്തന്നെ സ്വീകരിച്ചു സേവിക്കുന്നുണ്ടല്ലോ.

* "ശമപ്രധാനേഷു തപോധനേഷു
ഗൂഢം ഹി ദാഹാത്മകമസ്തി തേജഃ"

[അഭിജ്ഞാനശാകുന്തളം 2-7 കാളിദാസൻ]

ക്രിയായോഗസിദ്ധാന്തത്തിൽ പ്രാവീണ്യം നേടിയ ഹിമാലയത്തിലെ ദിവ്യസംന്യാസിമാർ കഠിനമായ കർമയോഗചര്യകൾകൊണ്ട് വായുവിനെ പൂരകം, കുംഭകം, രേചകം എന്നീ സാധനകൾ വഴി സ്തംഭിപ്പിച്ച് കൃത്രിമമായ അഗ്നിയെ ശരീരാന്തർഭാഗത്ത് ഉൽപാദിപ്പിക്കുന്നു. ഇച്ഛാശക്തിയും ഏകാഗ്രതയും ഏകോപിപ്പിച്ച് കണ്ണുകൾക്ക് പ്രകൃത്യാ ലഭിച്ചിട്ടുള്ള 9 ഡയമെൻഷനുകളും ഒരേസമയം ഉത്തേജിപ്പിച്ചിട്ടാണ് ഈ ആന്തരികാഗ്നിയെ ഉണർത്തുന്നത്. ടിബറ്റൻ ഗേഷിമാരും ലാമമാരും ഈ വിദ്യയെ 'ടോമോ' എന്നാണ് പറയുക. ഉത്തേജനം (ACTIVATION) വഴി പുറത്തുവരുന്ന അഗ്നിയെ നാഭിയിലെ ശുക്ളകോശത്തിലേയ്ക്ക് ആവാഹിച്ചെടുക്കുന്നു. ചൂടുപിടിച്ച ഈ ജീവദ്രാവകത്തെ (കൊഴുപ്പിനെ) അതിനിഗൂഢമായ യോഗവിദ്യകളാൽ മൂലാധാരങ്ങളിലേയ്ക്കും നാഡീവ്യൂഹങ്ങളിലേയ്ക്കും തദ്വാരാ ശിരസ്സിലെ കുണ്ഡലിനീകോശങ്ങളിലേയ്ക്കും വരുത്തി സുഷുമ്ന, ഇഡ, പിംഗള നാഡികൾ വഴി ശരീരത്തിന്റെ എല്ലാ കോശങ്ങളിലേയ്ക്കും (TISSUE) എത്തിയ്ക്കുന്നു. ഈ അഗ്നി, ദേഹമാസകലം വ്യാപിയ്ക്കുമ്പോൾ ഉപാസകൻ മെഡിറ്റേഷന്റെ പരമോന്നതിയിൽ എത്തുന്നു. ഈ സമയത്ത് കണ്ണുകൾ കനൽക്കട്ടപോലെ ജ്വലിയ്ക്കുകയും ശരീരത്തിനു ചുറ്റും പ്രഭാവലയം (AURA) രൂപപ്പെട്ടുനില്ക്കുകയും ചെയ്യുന്നു.

ഹിമാലയത്തിലെ ദുർഘടമായ ഹിമമടക്കുകളിൽ വസിക്കുന്ന സംന്യാസിമാർ, അല്പവസ്ത്രധാരികളായി, ജീവിതാവസാനംവരെ അവിടെ കഴിഞ്ഞുകൂടുമ്പോൾ അവരുടെ രക്ഷയ്ക്കായി നിരവധി സംവിധാനങ്ങൾ ഒരുക്കിയെടുക്കുന്നത് നൂറ്റാണ്ടുകളായി അവർ ആർജിച്ചുപോരുന്ന അമൂല്യ യോഗസിദ്ധാന്തങ്ങളാണ്. കഠിനമായ തപശ്ചര്യകൊണ്ടും ചിട്ടയായ ജീവിതശൈലികൊണ്ടും മാത്രമേ ഇതൊക്കെ സാധ്യമാകൂ. സൃഷ്ടിപരമായ ഊർജത്തിന്റെ സുതാര്യമായ ഒരു തേജോവലയം വികസിപ്പിച്ചെടുക്കാൻ ഋഷികൾക്കേ സാധ്യമാകൂ. മാതൃകാനുസാരമായ സന്തോഷവും സംതൃപ്തിയും സമാധാനവും ഇതവർക്ക് നല്കുന്നു. ഇത്തരത്തിലുള്ള ഒരു യോഗിയെക്കുറിച്ച് വേദപണ്ഡിതനായ ശ്രീ.കെ.വി.കൃഷ്ണൻ നമ്പൂതിരിപ്പാട് എന്നോടൊരിക്കൽ പറയുകയുണ്ടായി. ഇന്ത്യൻ ആർമിയിൽനിന്നു റിട്ടയർ ചെയ്ത ഇരിങ്ങാലക്കുടക്കാരനായ ഒരു മേനോനാണ് തന്റെ അനുഭവം നമ്പൂതിരിപ്പാടിന് വിവരിച്ചുകൊടുത്തത്.

1962-ലെ ചൈനീസ് ആക്രമണകാലത്ത്, ലദ്ദാഖിൽവച്ച്, ചൈനക്കാർ പിടിച്ചടക്കിയ ഇന്ത്യൻകാവൽകേന്ദ്രത്തിൽനിന്നു ഇദ്ദേഹവും ഒരു പട്ടാളക്കാരനും മാത്രം രക്ഷപ്പെട്ടു. മഞ്ഞുഭൂമിയിൽ ഒറ്റപ്പെട്ടുപോയ ഇവർ തുടർച്ചയായി രണ്ടുദിവസം നടന്നിട്ടും എങ്ങും എത്താതെ വലഞ്ഞുപോയി. അന്നുരാത്രി അവർ ദൂരെ ഒരു പ്രകാശം കണ്ടു. ക്ഷീണിച്ചവശ

* ശമശീലരായ തപോധനന്മാരിൽ ദഹിപ്പിയ്ക്കത്തക്ക തേജസ്സ് ഗൂഢമായിരിപ്പുണ്ട്.



Glacier ഒരു ദൃശ്യം

ടെ ക്യാപ്ടനും പട്ടാളക്കാരനും രണ്ടും കല്പിച്ച്. വെളിച്ചം കണ്ട സ്ഥലത്തേയ്ക്ക് നടന്നു. അവർ ചെന്നെത്തിയത് ഒരു ഗുഹാമുഖത്തായിരുന്നു. ഇരുട്ടുമൂടിക്കിടക്കുന്ന ആ ഗുഹയ്ക്കുള്ളിൽ നിന്നായിരുന്നു പ്രകാശത്തിന്റെ ഉദ്ഭവം. അകത്തേയ്ക്കു കടന്നുചെന്ന അവർ കണ്ടത് പുറംതിരിഞ്ഞിരുന്ന് തപസ്സനുഷ്ഠിക്കുന്ന ഒരു സംന്യാസിയെയാണ്. സംന്യാസിയുടെ കഴുത്തിനു താഴെയുള്ള പുറംഭാഗത്തുനിന്നാണ് ആ പ്രകാശം പ്രസരിച്ചുകൊണ്ടിരുന്നത്! അവിടെ വിളക്കൊന്നും ഇല്ലായിരുന്നു. എത്ര വിളിച്ചിട്ടും സംന്യാസി അനങ്ങുന്നുമില്ല. അദ്ദേഹത്തിന്റെ അടുത്തായി ഒരു മൺകലത്തിൽ വെള്ളവും മറ്റൊരു പാത്രത്തിൽ ബദാംപരിപ്പും വച്ചിട്ടുണ്ട്. വിശന്നുവലഞ്ഞ ക്യാപ്ടനും സഹായിയും അതുരണ്ടും അകത്താക്കി, ആ ഗുഹയിൽ കിടന്ന് ഉറങ്ങി. പിറ്റേന്ന് ഏറെ വൈകിയാണ് രണ്ടുപേരും ഉണർന്നത്. സംന്യാസി അപ്രത്യക്ഷനായിരിക്കുന്നു. പുറത്തുവന്ന ക്യാപ്ടൻ ദിശയറിയാതെ പരുങ്ങിനിന്നപ്പോൾ, നിലത്ത്, മഞ്ഞിൽ വരച്ചിട്ട അടയാളങ്ങൾ കണ്ടു. ആ ദിശയിലേക്കു യാത്ര ചെയ്ത അവർ ഉച്ചയോടെ ഇന്ത്യൻ അതിർത്തിയിൽ ചെന്നെത്തുകയും ചെയ്തു.

വന്യമൃഗങ്ങളെ അകറ്റാനുള്ള ഏറ്റവും ഫലപ്രദമായ തന്ത്രം അഗ്നിയാണ്. വനാന്തരങ്ങളിലും മഞ്ഞുഭൂമിയിലും തപസ്സനുഷ്ഠിച്ച ഋഷീശ്വരന്മാരേയും, യോഗികളേയും, സംന്യാസിമാരേയും വന്യമൃഗങ്ങൾ ആക്രമിച്ചുകൊന്ന സംഭവങ്ങളൊന്നും എവിടേയും പരാമർശിച്ചതായി കാണുന്നില്ല. തപശ്ശക്തികൊണ്ടു നേടിയെടുത്ത സിദ്ധികൾ ഇവർക്കെന്നും തുണയായി ഭവിക്കുന്നു.

ഗുഹയ്ക്കുള്ളിൽനിന്ന് സംന്യാസിമാരുടെ അനക്കങ്ങൾ കേട്ടപ്പോൾ ഞാൻ അങ്ങോട്ടു ചെന്നു. വസ്ത്രങ്ങൾ ധരിച്ചശേഷം കിഴക്കോട്ടഭിമുഖ മായിനിന്ന് അവർ ഓംകാരധ്വനി ഉച്ചത്തിൽ മുഴക്കി. ശ്വാസകോശത്തെ പ്രത്യേകരീതിയിൽ നിയന്ത്രിച്ച് ഓം ഉള്ളിലോട്ടു നീട്ടി ഉച്ചരിക്കുമ്പോഴും, പിന്നീട്, മുഴങ്ങുന്ന ശബ്ദത്തോടെ അതു നേർത്തുവരുമ്പോഴും ഗുഹാ ന്തർഭാഗം ശബ്ദതരംഗങ്ങൾകൊണ്ടു മുഴങ്ങിവിറച്ചിരുന്നു. ഓം ഉച്ചാരണത്തിനു ഇത്രയ്ക്കാധികാം, ഗാംഭീര്യ, ശബ്ദവ്യതിയാനങ്ങളുണ്ടെന്നു ഞാൻ ആദ്യമായി ട്ടാണ് അനുഭവിച്ചറിഞ്ഞത്.

മൂന്നരമണി കഴിഞ്ഞപ്പോൾ അവർ പുറത്തുവന്നു. തങ്ങൾ സ്നാനാ ദികർമങ്ങൾക്കു പോകുകയാണെന്നും ഒരു മണിക്കൂറിനകം തിരിച്ചുവരു മെന്നും അവർ അറിയിച്ചു. സന്ധ്യയ്ക്ക് രണ്ടുമണിക്കൂറിലധികം ഗാഢ മായി ഉറങ്ങിയതുകൊണ്ട് ഉറക്കക്ഷീണം തോന്നിയില്ലെങ്കിലും കടുത്ത തണുപ്പുമൂലം ഞാൻ വല്ലാതെ ക്ഷീണിച്ചുപോയിരുന്നു. ഒരു കട്ടൻചായ ഉണ്ടാക്കിക്കുടിക്കാനുള്ള എന്റെ ആഗ്രഹം ഞാൻ അവരെ അറിയിച്ചു. മൺകലവും വെള്ളവും ചൂണ്ടിക്കാണിച്ചശേഷം തീക്കുണ്ഡം ജ്വലിപ്പിച്ച് എനിക്കാവശ്യമുള്ള ചായ ഉണ്ടാക്കിക്കൊള്ളുവാൻ പറഞ്ഞശേഷം അവർ പുറത്തേക്ക് പോയി. ഓംകാരധ്വനി മുഴക്കിക്കൊണ്ട് അവർ നടന്നു നീങ്ങു മ്പോൾ അതിന്റെ പ്രതിധ്വനി ആ ഹിമത്താഴ്‌വരയിലാകെ മുഴങ്ങിനിന്നു. ദേവദാരുവിന്റെ ചീളുകൾ ഇട്ടുകത്തിച്ച് തീക്കുണ്ഡം ജ്വലിപ്പിച്ചശേഷം, പാതി ഉറച്ച, വലിയ കലത്തിലെ, മഞ്ഞിൻകട്ടകൾ പൊട്ടിച്ചെടുത്ത് ചെറിയ കലത്തിൽ ഇട്ടശേഷം തീക്കുണ്ഡത്തിന്റെ നടുവിൽവച്ചു. വെള്ളം തിള ച്ചുകിട്ടാൻ കുറച്ചധികം സമയം വേണ്ടിവന്നു. തീയിന്റെ ചൂടേറ്റ് അവിടെ ചുരുണ്ടുകൂടി ഇരുന്നപ്പോൾ തണുപ്പിനു ശമനം കിട്ടി. വെള്ളം തിളച്ച പ്പോൾ രണ്ടു പാക്കറ്റ് ടീ ബാഗ് അതിൽ ഇട്ടു. രാവിലത്തെ ചായയ്ക്ക് പഞ്ചസാര തീരെ ഉപയോഗിക്കാറില്ല. പകരം രണ്ടോ മൂന്നോ ചുള ഈന്ത പ്പഴം കട്ടൻചായയ്ക്കൊപ്പം കഴിയ്ക്കും. ഹിമാലയൻ യാത്രയിലാണെ ങ്കിലും ഇതൊക്കെ ബാഗിൽ കരുതാറുണ്ട്. ഈന്തപ്പഴം ചവച്ചരച്ച് അതി ന്റെയൊപ്പം ചായ കുറേശ്ശയായി മൊത്തിക്കുടിച്ചപ്പോൾ നല്ല ഉണർവ് തോന്നി. ചായയ്ക്ക് ദേവദാരുവിന്റെ നറുമണവും അനുഭവപ്പെട്ടു.

ചായ കുടിച്ചശേഷം കുറച്ചുസമയം അവിടെ കിടന്നു വിശ്രമിച്ചു. നാലര മണിയായപ്പോൾ സംന്യാസിമാർ വന്നു. ഓംകാരധ്വനി മുഴക്കാതെ വന്ന തിനാൽ അവർ അടുത്തെത്തിയത് ഉടനെ അറിഞ്ഞില്ല. അത്ര നിശ്ശബ്ദ മായിട്ടായിരുന്നു അവർ വന്നത്. രൂക്ഷമായ തണുപ്പായതിനാൽ കമ്പിളി കൊണ്ടു പുതച്ചാണ് ഞാൻ കിടന്നത്. പക്ഷേ, അർധനഗ്നരായ സംന്യാ സിമാർക്ക് ഒട്ടും തണുപ്പനുഭവപ്പെടുന്നതായി തോന്നിയില്ല. അവരുടെ ദേഹ കാന്തി ആ മങ്ങിയ വെളിച്ചത്തിലും ശ്രദ്ധേയമായിരുന്നു.

തങ്ങൾ ഹോമകുണ്ഡം ജ്വലിപ്പിയ്ക്കുവാൻ പോകയാണെന്നും താൽപര്യമുണ്ടെങ്കിൽ അവിടെ വന്നിരിക്കാം എന്നും അവർ പറഞ്ഞപ്പോൾ സസന്തോഷം ആ ക്ഷണം സ്വീകരിച്ചു. ഈ ജന്മത്തിൽ ഇനിയെപ്പോൾ

കിട്ടാനാണ് ഇതുപോലൊരു സുവർണാവസരം? നാലുപേർ മാത്രമേ ഹോമകർമാദികളിൽ പങ്കെടുത്തുള്ളൂ. ഒരാൾ പരികർമിയായി അടുത്തിരുന്നു. ഞാൻ ഒരൊഴിഞ്ഞ മൂലയിൽ ചമ്രം പടിഞ്ഞിരുന്നു. തലേദിവസം നിർത്തിവച്ച ഹോമം തുടരുകയാണ് അവർ ചെയ്യുന്നത് എന്നു മനസ്സിലായി. ആർഭാടമായ പൂജാദ്രവ്യങ്ങളോ മറ്റു വിലപിടിപ്പുള്ള സാധനസാമഗ്രികളോ ഒന്നും അവിടെ കണ്ടില്ല. നെയ്യിന്റേയും ദേവദാരുവിന്റേയും സമ്മിശ്രഗന്ധം ഏറ്റപ്പോൾ എന്തെന്നില്ലാത്ത ഒരു അനുഭൂതിയാണ് തോന്നിയത്. മന്ത്രോച്ചാരണങ്ങൾ പുറത്തു കേൾക്കാമെങ്കിലും പതിഞ്ഞ ശബ്ദത്തിലായതിനാൽ തിരിച്ചറിയാൻ കഴിഞ്ഞില്ല. പരികർമിയോട് ഞാൻ ഇതേക്കുറിച്ച് സ്വകാര്യമായി ചോദിച്ചു. അതിനിഗൂഢമായ ഹോമകർമങ്ങൾ ചെയ്യുമ്പോൾ വേദമന്ത്രങ്ങളുടെ ഉച്ചാരണ ടോൺ അതിനു വിധിച്ച വിധത്തിൽ മാത്രമേ പുറത്തുവരാൻ പാടുള്ളൂ എന്ന അദ്ദേഹത്തിന്റെ മറുപടി എന്നെ വല്ലാതെ ചിന്തിപ്പിച്ചു. വേദോച്ചാരണത്തിന്റെ തരംഗങ്ങൾ ശരീരകോശങ്ങളെ സജീവമാക്കുകയും ശരീരത്തിന്റെ പ്രവർത്തനങ്ങളെ സമരസപ്പെടുത്തുകയും ചെയ്യുന്നു. വേദമന്ത്രങ്ങൾ ഉരുവിടുമ്പോളുണ്ടാകുന്ന ആക്ടിവേഷൻ ഒരു ന്യൂറോ ലിംഗ്വിസ്റ്റിക് ഇഫക്ട് ആയി രൂപാന്തരപ്പെടുന്നു. ഉജ്ജ്വലവും യോഗാത്മകവുമായ ഈ മന്ത്രങ്ങളിൽ ആമജ്ജനം ചെയ്യുമ്പോൾ ശാരീരികാസുഖങ്ങൾ വരെ പലതും ഇല്ലാതാവുകയും ചെയ്യുന്നു. പലവിധത്തിലുള്ള യജ്ഞങ്ങളും യാഗങ്ങളും പലപ്പോഴായി, പല സ്ഥലത്തും, കണ്ടിട്ടുണ്ട്. ലക്ഷക്കണക്കിനു രൂപ ചെലവഴിച്ച്, അലങ്കാരങ്ങളും ആർഭാടങ്ങളും ധാരാളിത്തം [illegible]ടിപ്പിച്ച്, മന്ത്രോച്ചാരണങ്ങൾ ഉച്ചഭാഷിണികളിൽക്കൂടി ദിഗന്തങ്ങൾ [illegible]ദിക്കുമാറ് മുഴക്കി നടത്തുന്ന യാഗങ്ങൾക്ക് എന്തു പ്രസക്തിയാണുള്ളത്? സംഘാടകർ ധനലാഭത്തിനുവേണ്ടി മാത്രം നടത്തുന്ന ഇത്തരം യാഗങ്ങളെ, ഇവിടെ ഒരു കൊച്ചു ഗുഹയ്ക്കുള്ളിൽ നിഷ്കാമമായി നടത്തുന്ന പവിത്രകർമവുമായി താരതമ്യപ്പെടുത്തിയപ്പോൾ യഥാർഥത്തിൽ വല്ലാത്ത ലജ്ജ തോന്നി.

മൂന്നുമണിക്കൂറോളം നീണ്ടുനിന്ന ഹോമം ഏഴരമണിയായപ്പോൾ അവസാനിച്ചു. തീർഥജലവും മാധുര്യമേറിയ വിശിഷ്ടമായ തേനും പ്രസാദമായി കഴിച്ചു. ഞങ്ങൾ വീണ്ടും മുറിയിൽ ഒത്തുകൂടി. രണ്ടുപേർ രോട്ടി ഉണ്ടാക്കാനുള്ള ശ്രമമാരംഭിച്ചപ്പോൾ മറ്റു മൂന്നുപേർ ഗ്രന്ഥപാരായണത്തിൽ മുഴുകി. ആരും ഒന്നും സംസാരിച്ചില്ല. പ്രഭാതം മുതല്ക്കേ നല്ല മൂടൽമഞ്ഞുണ്ടായിരുന്നതിനാൽ അന്തരീക്ഷം ആകെ ഇരുണ്ടുനിന്നു. പുറത്തുള്ള കാഴ്ചകൾ ഒന്നുംതന്നെ ദൃശ്യമല്ല. മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ രോട്ടിയുണ്ടാക്കുന്നതും നോക്കി ഞാൻ വെറുതെ ചടഞ്ഞുകൂടി ഇരുന്നു.

എന്റെ കാലിലെ മുറിവ്, അഴിച്ചു പരിശോധിക്കാൻ ഒരു സംന്യാസി ആവശ്യപ്പെട്ടപ്പോഴാണ് മുറിവിനെക്കുറിച്ച് യഥാർഥത്തിൽ ഞാൻ ബോധവാനായത്. മുറിവ് പരിശോധിച്ചപ്പോൾ ഞാൻ വിസ്മയപ്പെട്ടുപോയി! വിരൽ

സാധാരണ നിലയിലായതിനു പുറമേ, മുറിവായ് ഒട്ടിച്ചേർന്നതായും കണ്ടു. നേരിയൊരു കറുപ്പുനിറം അവിടെ ഉണ്ടായിരുന്നു എന്നതൊഴികെ മറ്റൊരു തകരാറും കണ്ടില്ല. ഞാൻ കൃതജ്ഞതയോടെ അവരുടെ മുഖത്തേയ്ക്കു നോക്കി.

പ്രാതലായി, രണ്ടുറൊട്ടി ഓരോരുത്തരും കഴിച്ചു. കൂട്ടിക്കഴിക്കാൻ വിശിഷ്ടമായ ആ തേൻ മാത്രമാണ് ഉപയോഗിച്ചത്. ജാംപോലെ പകുതി ഉറച്ച രൂപത്തിൽ കഴിച്ച ആ തേനിന്റെ മാധുര്യവും രുചിയും എത്ര വിസ്തരിച്ചാലും അധികമാവില്ല. ചായയ്ക്കു പകരമായി ഇളം ചൂടുവെള്ളത്തിൽ അതു കലക്കിച്ചേർത്തശേഷം എല്ലാവരും കഴിച്ചു.

സംന്യാസിമാർ ഓരോ പ്രവൃത്തികളിൽ മുഴുകി. ഞാനാകട്ടെ ഭിത്തിയിൽചാരി കാലുംനീട്ടി ഇരുന്നു. ഗുഹാമുഖത്തുവച്ച് ആദ്യം കണ്ട സംന്യാസി ഇടയ്ക്കിടയ്ക്ക് എന്നെ ഗൂഢമായി നോക്കുന്നുണ്ടായിരുന്നു. കൈയുറ ഊരിമാറ്റി ഞാൻ ഇടയ്ക്കിടെ സമയം നോക്കുന്നതും അദ്ദേഹം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. 10 മണി കഴിഞ്ഞാൽ നോർജിങ്ങും സേർബഹാദൂറും എത്തിച്ചേരുമെന്ന് അറിയാമായിരുന്നു. സമയം നോക്കുന്നത് ഒരു ശീലമായിക്കഴിഞ്ഞതിനാലാണ് ഞാൻ അങ്ങനെ ചെയ്തത്. എന്തായാലും, എന്നെ അദ്ഭുതപ്പെടുത്തിയ ഒരു സംഭവംകൂടി താമസിയാതെ നടന്നു.

കൈയുറ ഊരി ഞാൻ വീണ്ടും സമയംനോക്കി. കൃത്യം 8.50. ഉടനെ ത്തന്നെ ആ സംന്യാസി എന്നെ നോക്കി പറഞ്ഞു–

"ഞാൻ താങ്കളുടെ വാച്ച് സ്തംഭിപ്പിക്കുവാൻ പോകയാണ്. വാച്ചില്ലാതെ സമയം ഗ്രഹിച്ച് അറിയാൻ പഠിക്കണം. അത് ബുദ്ധിവികാസത്തിന് നല്ലതാണ്. തന്നെയുമല്ല, ആ യന്ത്രം അമർന്നുകിടക്കുന്നത് സുപ്രധാനമായ ഒരു മർമസ്ഥാനത്താണ്. അത് ആരോഗ്യത്തെ ബാധിക്കും. അഞ്ചുമിനിറ്റ് താങ്കൾ കണ്ണ് മുറുകെ അടച്ച് ഇരിക്കുക. ഞാൻ പറയുമ്പോൾ മാത്രം തുറക്കുക."

ഞാൻ അന്തംവിട്ടുപോയി! മറ്റുള്ള സംന്യാസിമാരുടെ മുഖത്തു നോക്കിയപ്പോൾ അവരും ഗൂഢമായി മന്ദസ്മിതം തൂകുന്നു. എന്തായാലും, കൈയുറ ഊരിമാറ്റി, സംന്യാസി പറഞ്ഞപോലെ ഞാൻ കൈ നീട്ടിപ്പിടിച്ചു. പിന്നെ കണ്ണടച്ച് ഇരുന്നു. ഓരോ സെക്കന്റും ഞാൻ മനസ്സിൽ എണ്ണിക്കൊണ്ടിരുന്നു. 180 വരെ എണ്ണിക്കഴിഞ്ഞപ്പോൾ വാച്ച് കെട്ടിയ സ്ഥലത്ത് ചൂട് അനുഭവപ്പെട്ടു. പിന്നെ അത് കൂടിക്കൊണ്ടിരുന്നു. 5 മിനിറ്റ് കഴിഞ്ഞപ്പോൾ സംന്യാസി അടയാളം തന്നു. ഞാൻ കണ്ണ് തുറന്നു വാച്ചിൽ നോക്കി. സെക്കന്റ് സൂചി അനങ്ങുന്നില്ല! സമയം എട്ട് അമ്പത്തിയഞ്ച് കഴിഞ്ഞ് മുപ്പത് സെക്കന്റ്. വാച്ച് ചെവിക്കരുകിൽ ചേർത്തുപിടിച്ചു ശ്രദ്ധിച്ചു. നിശ്ശബ്ദം. ഞാൻ അത് ശക്തിയോടെ കുറച്ചുസമയം കുലുക്കിനോക്കി. പക്ഷേ തീർത്തും നിശ്ചലം!

ലോകപ്രശസ്തമായ റോളക്സ് വാച്ചാണ് ഞാൻ സ്ഥിരമായി ഉപ

ധരിച്ചിരുന്നത്. ദുബായിൽ ജോലിയിലിരിക്കുമ്പോൾ സമ്മാനമായി ലഭിച്ച വാച്ചാണ് ഇത്. കൈലാസയാത്രയടക്കമുള്ള എന്റെ എല്ലാ ഹിമാലയയാത്രകളിലും സന്തതസഹചാരിയായിരുന്നു ഈ വാച്ച്. എത്ര കടുത്ത കാലാവസ്ഥയേയും അതിജീവിക്കാൻ റോളക്സ് വാച്ചിന് കഴിയും. നിർമാണത്തിന്റെ ഓരോ ഘട്ടത്തിലും അതീവ ജാഗ്രത പുലർത്തുന്ന ഈ വാച്ചിന്റെ നിർമാതാക്കൾ തങ്ങളുടെ ഉൽപന്നങ്ങളുടെ ഗുണമേന്മ വർഷങ്ങളോളം നീണ്ടുനില്ക്കുന്നതാണെന്നു ഉറപ്പുതരുന്നുണ്ട്. എന്തായാലും വാച്ച് ഒട്ടും പ്രവർത്തിക്കുന്നില്ല എന്നു ബോധ്യമായപ്പോൾ ഞാൻ അത് ബാഗിൽ വച്ചു. മടക്കയാത്രയിൽ ദൽഹിയിലെ കോണാട്ട്പ്ലേസിൽ റോളക്സിന്റെ അംഗീകൃത ഏജന്റിനെക്കണ്ട് വാച്ച് നന്നാക്കാൻ ശ്രമിച്ചെങ്കിലും അവർക്കതിന്റെ തകരാറ് കണ്ടുപിടിക്കാൻ കഴിഞ്ഞില്ല.*

വാച്ചിന്റെ പ്രവർത്തനം സ്തംഭിപ്പിച്ച ആ സംഭവത്തിനുശേഷം എന്റെ മനസ്സിന്റെ പിരിമുറുക്കം വല്ലാതെ വർധിച്ചു. ഉത്തരം കിട്ടാത്ത പലവിധ ചിന്തകൾ എന്റെ മസ്തിഷ്കത്തിലൂടെ മിന്നിമറഞ്ഞു. ഒന്നു പുറത്തിറങ്ങി നടന്നു മനസ്സിനെ തരളമാക്കുവാൻ എന്റെ അന്തഃകരണം വെമ്പി. സംന്യാസിമാരോട് ഒന്നു പുറത്തിറങ്ങിവരാം എന്നുപറഞ്ഞ് ഗുഹയ്ക്കു വെളിയിൽ കടന്നു. ഗുഹാമുഖം കടന്ന് ഞാൻ സാവധാനം മുന്നോട്ടു നടന്നു. ഇരുഭാഗത്തും ഉയർന്നു നില്ക്കുന്ന ഹിമനിരകളുടെ നടുവിലൂടെ കുറച്ചുദൂരം നടന്നശേഷം ഇടതുഭാഗത്തു കണ്ട ഒരിടത്തരം മഞ്ഞുമലയുടെ മുകളിലേയ്ക്ക് കയറിച്ചെന്നു. അവിടെ നിന്നു നോക്കിയപ്പോൾ അനന്തമായി കിടക്കുന്ന മഞ്ഞുഭൂമിയുടെ ഒരേകദേശരൂപം പിടികിട്ടി. മൂടൽമഞ്ഞുണ്ടെങ്കിലും നോക്കെത്താത്ത ദൂരത്തോളം നാലുഭാഗത്തും സാഗരംപോലെ കിടക്കുന്ന ഹിമപ്രപഞ്ചം കണ്ടപ്പോൾ അന്തംവിട്ടുനിന്നുപോയി. 2500 കി. മീറ്ററോളം നീളത്തിലും 350 കി. മീറ്ററോളം വീതിയിലും വ്യാപിച്ചു കിടക്കുന്ന ഹിമാലയപ്രപഞ്ചത്തിന് 5 ലക്ഷം ചതുരശ്ര കിലോമീറ്റർ വിസ്താരമുണ്ട്. സാധാരണ മനുഷ്യർക്ക് ഇനിയും കടന്നുചെല്ലാൻ കഴിയാത്ത എത്രയോ നിഗൂഢപ്രദേശങ്ങൾ ഈ ഹിമഭൂമിയിൽ ഇപ്പോഴുമുണ്ട്. അവിടെയൊക്കെ ജീവിക്കുന്ന അദ്ഭുത ഋഷിവര്യന്മാരെക്കുറിച്ചൊക്കെ ആരറിയുന്നു?

---

* ഈ വാച്ച് നന്നാക്കുന്നതിനുവേണ്ടി, ദുബായിൽ ദീർഘകാലം ഒന്നിച്ചുതാമസിച്ചിരുന്ന, എന്റെ സുഹൃത്ത് തെക്കേപുതുവത്ത് ശ്രീ. വേണുഗോപാലിനെ (കുട്ടനെല്ലൂർ, തൃശൂർ) ഏല്പിച്ചു. അബുദാബി കമേഴ്സൽ ബാങ്കിൽ സീനിയർ ഓഫീസറായ വേണുഗോപാലനും ഭാര്യ ശ്രീമതി മാലതിയും 2004 നവമ്പർ 14-ന് ലീവു കഴിഞ്ഞ് ദുബായിലേക്കു പോകുമ്പോൾ വാച്ചു കൊണ്ടുപോകുകയും അവിടെ, റോളക്സ് വാച്ചിന്റെ ഏജൻസിയായ അഹമ്മദ് സിദ്ദിഖി & സൺസിൽ നന്നാക്കുന്നതിനുവേണ്ടി ഏല്പിക്കുകയും ചെയ്തു. 29-1-2005-ൽ കാലത്ത് 10-56-ന് എന്റെ മൊബൈൽ ഫോണിൽ താഴെപ്പറയുന്ന SMS സന്ദേശം ലഭിച്ചു - Watch repair minimum DHS.7000. May cost more. B'cos of its condition is very bad. Let me know. Malathy will be back end of next month. I think it is not worth spending Rs. one lakh or more. Ack. വാച്ചിന്റെ ചില ഭാഗങ്ങൾ ദ്രവിച്ചുപോയ അവസ്ഥയിലായിരുന്നു!

ഏതാണ്ട് ഒരു മണിക്കൂറുകഴിഞ്ഞാണ് ഞാൻ തിരിച്ചെത്തിയത്. ഗുഹാമുഖത്തിന്നരികെ നോർജിങ്ങും സേർബഹാദൂറും നില്ക്കുന്നത് ദൂരെനിന്നുതന്നെ കണ്ടിരുന്നു. നിഷ്കളങ്കരായ അവർ എന്നെ കെട്ടിപ്പിടിച്ച് ആഹ്ളാദം പങ്കിട്ടു. കഴിഞ്ഞരാത്രിയിലെ പ്രക്ഷുബ്ധമായ കാലാവസ്ഥാവ്യതിയാനങ്ങൾ തങ്ങളുടെ രാത്രിത്താവളത്തിനു കാര്യമായ ഭീഷണിയൊന്നും ഉണ്ടാക്കിയില്ല എന്നു നോർജിങ്ങ് പറഞ്ഞു. പക്ഷേ, ഇങ്ങോട്ടുള്ള വഴിയിൽ പല സ്ഥലത്തും മഞ്ഞുമലകൾക്ക് കനത്തവിള്ളലുകൾ സംഭവിച്ചതിനാൽ വഴി കൂടുതൽ ദുർഘടമായിത്തീർന്നുവെന്നും കൂട്ടിച്ചേർത്തു. ബിന്ദുവിന്റെ സുഖവിശേഷങ്ങളും ഞാൻ ചോദിച്ചറിഞ്ഞു.

ഞാൻ ഗുഹയിലേയ്ക്കു കടന്നുചെന്നു. രണ്ടു സംന്യാസിമാർ, നോർജിങ്ങിനു കൊടുത്തയക്കാനുള്ള ഭാണ്ഡക്കെട്ടിൽ, പുസ്തകങ്ങൾ കെട്ടിവയ്ക്കുന്ന പണിയിൽ വ്യാപൃതരായിരിക്കുന്നതു കണ്ടു. വാച്ച് സ്തംഭിപ്പിച്ച സംന്യാസിയുടെ മുഖത്ത് ചെറുപുഞ്ചിരി തത്തിനിന്നു. ഞാൻ അദ്ദേഹത്തിന്റെ നയനങ്ങളിലേക്ക് കുറച്ചുസമയം ആരാധനയോടെ നോക്കിനിന്നു. ഇമവെട്ടാതെ, കുറച്ചുനേരം അദ്ദേഹം എന്നെ ഏകാഗ്രതയോടെ തറച്ചു നോക്കിയപ്പോൾ എന്റെ ദേഹത്താകമാനം വിദ്യുൽതരംഗംപോലെ എന്തോ മിന്നിമറഞ്ഞ ഒരനുഭൂതി. ധ്യാനത്തിൽ ഇരിക്കുമ്പോൾ കണ്ണുകളെ ഏകാഗ്രതാരൂപത്തിൽ എത്തിക്കുവാനുള്ള ചില മാർഗങ്ങൾ ഉപദേശിച്ചുതന്ന ശേഷം, നാലും, അഞ്ചും ഡയമെൻഷൻ സ്വായത്തമാക്കുവാനുള്ള ചില ഗൂഢതന്ത്രങ്ങളും അദ്ദേഹം എന്നെ, ചെറിയ തോതിൽ, അഭ്യസിപ്പിച്ചു. മനുഷ്യന്റെ കൈപ്പത്തിയ്ക്ക് മൂന്നു മടക്കുകളുണ്ട്. ഉള്ളംകൈയിൽനിന്നു തുടങ്ങുന്ന ആദ്യ മടക്കിന്റെ പുറംഭാഗത്തു, സന്ധിയിൽ, രൂപപ്പെട്ടുകിടക്കുന്ന വിശിഷ്ടമായ ചില അടയാളങ്ങൾ ഗ്രഹിച്ചു ഫലം പറയുവാനും കുറഞ്ഞ സമയത്തിനുള്ളിൽ അദ്ദേഹം എന്നെ പഠിപ്പിച്ചു. ഇത് എനിയ്ക്കൊരു അവിസ്മരണീയമായ അനുഭവമായിരുന്നു.

യാത്ര തിരിയ്ക്കുന്നതിനുമുമ്പ് ഒരു ചോദ്യംകൂടി ചോദിയ്ക്കണമെന്ന ഒരു ചിന്ത ഈ അവസരത്തിൽ എന്നിൽ പൊട്ടിമുളച്ചു. ഉത്തരം കിട്ടിയില്ലെങ്കിൽ സാരമാക്കേണ്ടതില്ല എന്നു കരുതി ഞാൻ സംന്യാസിമാരെ നോക്കി സവിനയം ചോദിച്ചു –

"എനിക്കൊരു കാര്യം അറിയണമെന്നുണ്ട്. ഈ ജന്മത്തിൽ അതു സാധിച്ചില്ലെങ്കിലോ എന്നുകരുതിയാണ് ചോദിയ്ക്കുന്നത്. സദയം ക്ഷമിച്ചാലും. ഭാരതഭൂഖണ്ഡത്തിലുടനീളം നിരവധി സംന്യാസിമാരും, സംന്യാസിനിമാരും ഉണ്ട്. മഠങ്ങളും, മറ്റു സ്ഥാവരജംഗമവസ്തുക്കളും, പണവും ഇവർക്ക് വേണ്ടത്രയുണ്ട്. ലക്ഷക്കണക്കിനു അനുയായികളും ആരാധകരും ഇവർക്കുണ്ട്. ഹിന്ദുമതനവോത്ഥാനത്തിനുവേണ്ടി ഇവർ അഹോരാത്രം പ്രവർത്തിക്കുന്നു എന്ന വസ്തുത തികച്ചും ശ്ലാഘനീയമാണ്. ഇവർക്കൊക്കെ ഈശ്വരസാക്ഷാൽക്കാരം ലഭിച്ചിട്ടുണ്ടോ? പണവും സ്വത്തുക്കളും കുന്നുകൂട്ടി ഉണ്ടാക്കുന്നത് യഥാർഥസംന്യാസത്തിനു വിധിച്ചതാണോ?"

തികഞ്ഞ നിശ്ശബ്ദത. സംന്യാസിമാർ പരസ്പരം നോക്കി. വാച്ച് നിതംഭിപ്പിച്ച സംന്യാസി, വിടർന്ന മിഴികളോടെ, എന്നെനോക്കി മറുപടി പറഞ്ഞു -

"സമുദ്രത്തിലെ എണ്ണമറ്റ തിരകളെപ്പോലെ 'സച്ചിദാനന്ദബ്രഹ്മം' അതിന്റെ ശരിയായ രൂപത്തിൽ മായയാകുന്ന തിരശ്ശീലയിൽ അനന്തമായ മൂർത്തികളായി (ജീവ) പ്രത്യക്ഷപ്പെടുന്നു. ഇവയിൽ ചില അപൂർവമൂർത്തികൾ സവിശേഷമായ ദൈവികഗുണങ്ങളോടുകൂടി ഈ ലോകത്തിൽ അവതരിക്കുന്നു. അവർ സ്വന്തം പരിശ്രമംകൊണ്ടും, ഈശ്വരനുമുമ്പിൽ ആത്മസമർപ്പണം ചെയ്തുകൊണ്ടും, മായയുടെ തിരശ്ശീല തകർത്ത് 'സച്ചിദാനന്ദബ്രഹ്മ'ത്തിൽ ലയിച്ചുചേരുന്നു. അതാണ് ഈശ്വരസാക്ഷാത്ക്കാരം എന്നു പറയുന്നത്. കർമം ചെയ്തുകൊണ്ടിരിയ്ക്കണമെങ്കിൽ അതിനു ദ്രവ്യം ചിലപ്പോൾ ആവശ്യമാണ്. സർവേശ്വരൻ അതവർക്ക് കനിഞ്ഞു നല്കുന്നു. അന്നവും, ആതുരശുശ്രൂഷയും, വിദ്യാഭ്യാസവും സാധാരണക്കാർക്ക് സൗജന്യമായി ലഭ്യമാക്കിയാലേ ഇവരുടെയൊക്കെ ലക്ഷ്യം ഫലപ്രാപ്തിയിൽ എത്തി എന്നു പറയാൻ കഴിയൂ."

സംന്യാസിമാർ ഭാണ്ഡം മുറുക്കിക്കെട്ടിക്കഴിഞ്ഞപ്പോൾ ഞാനും മടക്കയാത്രയ്ക്കു തയ്യാറായി. വടക്കോട്ടു നോക്കി പ്രാർഥിച്ച ശേഷം, ദിവ്യയോഗീശ്വരന്മാരുടെ മുഖത്തേക്കു നോക്കി ഞാൻ ഏതാനും സെക്കന്റു നേരം നിന്നുപോയി. പിന്നെ, അവരുടെ പാദങ്ങളിൽ തൊട്ടുവണങ്ങി സാഷ്ടാംഗനമസ്കാരം നടത്തി. എത്ര നിയന്ത്രിച്ചിട്ടും, എന്റെ കണ്ണുകൾ നിറഞ്ഞൊഴുകി... ആർഷസംസ്കാരത്തിന്റെ തനിമയും പൊലിമയും ലോകമെമ്പാടും അറിയിക്കുന്നതിനുവേണ്ടി കുരുന്നുപ്രായത്തിൽത്തന്നെ ഹിമപ്രപഞ്ചത്തിലേക്ക് കുടിയേറിയ ഈ ത്യാഗശീലരെ ഭാരതമാതാവിന്റെ ദിവ്യപുത്രന്മാരായി കണക്കാക്കേണ്ടതാണെന്നു എനിക്കുതോന്നി. ഗുഹാമുഖത്തേയ്ക്കു നടക്കുമ്പോൾ എന്റെ ചിന്തകൾ ഇത്തരത്തിലായിരുന്നു.

ഗുഹാമുഖത്തുവച്ച്, അവർ അഞ്ചുപേരുംചേർന്ന് തലയിൽ കൈവച്ച് എന്നെ അനുഗ്രഹിച്ചു. നമ്രശിരസ്കനായിനിന്ന ഞാൻ പിന്നെ വിനയാന്വിതനായി ചോദിച്ചു -

"ജീവിതത്തിൽ ഇങ്ങനെയൊരു സൗഭാഗ്യം ഇനിയും ഉണ്ടാകുമോ...?"

"ഇന്ദ്രിയസംജ്ഞ ലഭിക്കുമ്പോൾ വീണ്ടും വരേണ്ടിവരും; ഇവിടെയല്ലെങ്കിൽ മറ്റൊരിടത്ത്... ഓം നമഃശിവായ..."

അശരീരിപോലെ മുഴങ്ങിയ ആ ശബ്ദത്തിന്റെ ഉറവിടം ശ്രദ്ധിയ്ക്കാതെ ഓം... നമഃശിവായ എന്നുച്ചരിച്ചുകൊണ്ട് ഞാൻ മുന്നോട്ടു നടന്നു... വെള്ളം കെട്ടിക്കിടക്കുന്ന നീർചാലിന്റെ അടുത്തെത്തിയപ്പോൾ തിരിഞ്ഞുനോക്കി. അവർ അഞ്ചുപേരും വലതുകൈ ഉയർത്തിപ്പിടിച്ച് അനുഗ്രഹിച്ചുകൊണ്ടു നില്ക്കുന്നു...

കൂട്ടുകാരുടെ പിന്നാലെ നടക്കുമ്പോൾ ഞാൻ ചിന്തിച്ചത് 'സംന്യാസി'

എന്ന പരിശുദ്ധരൂപത്തിനു കളങ്കം ചാർത്തുന്ന ചില കപടസംന്യാസിമാരുടെ വിക്രിയകളെക്കുറിച്ചായിരുന്നു.

* "സദാ ജപപടോ ഹസ്തേ മധ്യേ മധ്യേക്ഷിമീലനം
സർവം ബ്രഹ്മേതി വാദശ്ച സദ്യഃപ്രത്യയഹേതവഃ"

മടക്കയാത്രയിൽ, ദുർഘടങ്ങൾ ഏറെ അനുഭവിക്കേണ്ടിവന്നു. മഞ്ഞുമലകളിലെ കനത്തവിള്ളലുകൾ ചാടിക്കടക്കുമ്പോൾ താഴെ അഗാധമായ താഴ്വരകൾ മനസ്സിൽ ഭീതി പടർത്തി. അന്നു രാത്രി ഞങ്ങൾ ഇടത്താവളത്തിൽ കഴിച്ചുകൂട്ടി. മരവിച്ചുപോകുന്ന തണുപ്പാണ് അനുഭവിച്ചത്. തണുത്തുമരവിച്ച രോട്ടിയും ഉണക്കപ്പഴങ്ങളും ബിസ്കറ്റും കടുത്ത വിശപ്പിനെ ശമിപ്പിക്കാൻ പര്യാപ്തമായില്ല.

ഗോമുഖിനെക്കുറിച്ച് ചില വസ്തുതകൾകൂടി പറഞ്ഞുകൊണ്ട് ഗംഗോത്രി ധാമത്തിലെ അനുഭവങ്ങൾ ഉപസംഹരിക്കാം. ഗംഗോത്രി ഗ്ലേഷിയർ ഓരോ കൊല്ലം കഴിയുന്തോറും കുറേശ്ശയായി ഉള്ളിലോട്ട് തള്ളിപ്പോകുകയാണ്. അതനുസരിച്ച് ഗോമുഖ് ഗുഹാമുഖവും ഉള്ളിലേക്ക് വലിയുന്നു. ഒരു നൂറ്റാണ്ടിനുമുമ്പ് ബോജ്വാസയിൽനിന്നു ഗോമുഖിലേയ്ക്കുള്ള ദൂരം ഒരു കിലോമീറ്റർ മാത്രം ആയിരുന്നു. ഇപ്പോൾ ഈ ദൂരം 5 കിലോമീറ്റർ ആയിക്കഴിഞ്ഞു. മന്ദഗതിയിലാണ് പിൻമാറ്റമെങ്കിലും മഞ്ഞുവീഴ്ചയുടെ കുറവുമൂലം സംഭവിക്കുന്ന ഈ ഗുരുതരമായ പ്രശ്നം ഭാവിയിൽ വലിയ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കും. പിൻവാങ്ങിപ്പോകുന്ന ഗോമുഖ് ഗുഹാമുഖത്തോടൊപ്പം അത്യഗാധമായ ഉദ്ഭവസ്ഥാനവും പിന്നോട്ടു നീങ്ങിപ്പോകുന്നു എന്ന യാഥാർഥ്യം ആരേയും അമ്പരപ്പിയ്ക്കുന്ന ഒരു വസ്തുതയാണ്.

ഗോമുഖ് യാത്രാപഥം കടുത്ത പരിസ്ഥിതിമലിനീകരണത്തിനു വിധേയമായിക്കൊണ്ടിരിക്കുന്നു എന്ന സത്യം ആരേയും ദുഃഖിപ്പിക്കുന്നു. താരതമ്യേന എളുപ്പമായ, ആദ്യത്തെ താവളമായ ചീഡ്വാസയിലും പരിസരപ്രദേശങ്ങളിലും പ്ലാസ്റ്റിക് മാലിന്യങ്ങളും ഭക്ഷണാവശിഷ്ടങ്ങളും വലിച്ചെറിയുന്നത് സഞ്ചാരികളുടെ സ്ഥിരം പതിവാണ്. ഡാബകളിൽ രാത്രിത്താവളമൊരുക്കിത്തരുന്ന ഡാബക്കാരും മലിനീകരണത്തിനു ആക്കം കൂട്ടുന്നു. കുതിരകളും, കുതിരക്കാരും, പോർട്ടർമാരും, ഗൈഡുകളും, സംന്യാസിവേഷക്കാരും എല്ലാം ഇതിൽ പങ്കാളികളാണ്. പുണ്യവൃക്ഷങ്ങളായ ഭൂർജ്, ദേവദാരു എന്നിവയുടെ തടിയിലും വേരിലും അക്ഷരങ്ങൾ കൊത്തിയും, തൊലി അടർത്തിയെടുത്തും അവയെ ക്രമേണ ഉണക്കിക്കളയുന്ന ക്രൂരകൃത്യം കണ്ടാൽ മനസ്സ് മരവിച്ചുപോകും. ഗോമുഖിലേക്ക് തീർഥാടകർ വളരെ ദുർലഭമായി മാത്രമേ എത്തുന്നുള്ളൂ എന്ന

* എപ്പോഴും കയ്യിൽ ജപപടം (ജപിക്കാനുപയോഗിക്കുന്ന മാലയും മാല ധരിച്ച കയ്യും മറച്ചുവെയ്ക്കുന്ന വസ്ത്രം) ധരിച്ചിരിക്കുക, ഇടയ്ക്കിടയ്ക്കു കണ്ണടയ്ക്കുക, 'സർവം ബ്രഹ്മ' എന്നു എപ്പോഴും പറഞ്ഞുകൊണ്ടിരിക്കുക – ഇതെല്ലാം പെട്ടെന്ന് വിശ്വസിക്കാനുള്ള ഹേതുക്കളാകുന്നു.

ണ്ടുകൊണ്ട് ആ പ്രദേശങ്ങൾ ഇപ്പോഴും ഒരുവിധം ഭദ്രമാണ്. പക്ഷേ, ഭാവിയിൽ അതും മാറ്റിമറിക്കപ്പെട്ടേയ്ക്കാം എന്ന ചിന്ത എന്നെ വല്ലാതെ അലട്ടിയിരുന്നു.

സുദീർഘമായ ഒരു ഹിമാലയയാത്ര കഴിഞ്ഞ് ഉത്തരകാശിയിൽ വിശ്രമിക്കുമ്പോൾ, 2005 മെയ് 23-ാം തിയതിയിലെ 'ടൈംസ് ഓഫ് ഇന്ത്യ' പത്രത്തിൽ, ഗോമുഖ് യാത്രയ്ക്ക് കടുത്ത നിയന്ത്രണം ഏർപ്പെടുത്തിക്കൊണ്ടുള്ള ഉത്തരാഞ്ചൽ സർക്കാരിന്റെ ഒരു പത്രക്കുറിപ്പ് വായിച്ചപ്പോൾ ഏറെ സന്തോഷം തോന്നി. വനംവകുപ്പുമന്ത്രിയായ ശ്രീ. നവ്പ്രഭാത് ഇക്കാര്യത്തിൽ കാണിച്ച താൽപര്യം തികച്ചും അഭിനന്ദനാർഹമാണ്. ഗോമുഖ് യാത്രയ്ക്ക് പ്രത്യേകപെർമിറ്റ് എടുക്കണമെന്നും, വളരെ ചുരുക്കം പേർക്കു മാത്രമേ അനുമതിപത്രം കൊടുക്കുകയുള്ളൂ എന്നും പത്രക്കുറിപ്പിൽ പറയുന്നു. ബ്രഹ്മകമൽ എന്ന ദിവ്യപുഷ്പത്തെ സംരക്ഷിക്കാൻ "ബ്രഹ്മകമൽ കൺസർവേഷൻ റിസർവ്" എന്നൊരു പ്രോജക്ടിനു രൂപംകൊടുക്കുന്ന വിവരവും പത്രക്കുറിപ്പിൽ കണ്ടു.

ഹിമാനികളുടെ വിസ്തീർണതയിൽ വരുന്ന കുറവ് മാനവരാശിക്ക് കടുത്ത ഭീഷണിയാണ്. ഭൂമിയിൽ ഒട്ടാകെ 1,26,00,00,00,00,00,000 ലിറ്റർ ജലമുണ്ടെന്നാണ് കണക്ക്. ലഭ്യമായ ജലത്തിന്റെ 3% മാത്രമാണ് ശുദ്ധജലമെന്നും കണക്കാക്കുന്നു. ഈ മൂന്നു ശതമാനത്തിലാകട്ടെ നാലിൽ മൂന്നു ഭാഗവും മഞ്ഞിന്റെ രൂപത്തിലുമാണ്. അതുകൊണ്ടുതന്നെ ഗ്ലേഷിയറുകളുടെ വ്യാസം ചുരുങ്ങുന്നത് പരിസ്ഥിതിസന്തുലനത്തിനു കടുത്ത വെല്ലുവിളിയാണ്. ഭൂമിയിലെ എല്ലാ നദികളിലും അടുത്ത 1000 വർഷം ഒഴുക്കാനുള്ള ജലം മാത്രമേ മഞ്ഞിന്റെ രൂപത്തിൽ ശേഷിക്കുന്നുള്ളു എന്നാണ് ഒരേകദേശ കണക്ക്. ഒരു മനുഷ്യൻ തന്റെ ജീവിതകാലത്തിൽ ശരാശരി 60,600 ലിറ്റർ ജലം കുടിക്കുവാൻ മാത്രമായി ഉപയോഗിക്കുന്നുണ്ട്. ഭൂമിയിൽ ഒരു വർഷം ശരാശരി പെയ്യുന്ന മഴ 40 ഇഞ്ചാണ് എന്നു പറയുന്നു. ഇതിന്റെ നാലിലൊന്ന്, അതായത് 24000 ഘനമൈൽ വരുന്ന ജലം, മാത്രമാണ് കരയിൽ വീഴുന്നത്. ഇത് മനുഷ്യർക്കിടയിൽ വീതിച്ചാൽ ഓരോരുത്തർക്കും പ്രതിവർഷം കിട്ടുന്നത് 1,03,500 ലിറ്റർ ആണ്. പക്ഷേ ഇതിന്റെ ആയിരത്തിൽ ഒന്നുപോലും കിട്ടാതെ വലയുന്ന ലക്ഷക്കണക്കിനു മനുഷ്യർ ഈ ഭൂലോകത്തിലുണ്ട്. ദ്രാവകം, വാതകം (നീരാവി), ഖരം (ഐസ്) എന്നീ രൂപത്തിൽ ഭൂമിയിൽ കാണപ്പെടുന്ന ഏകവസ്തുവും ജലമാണ്. മഞ്ഞ് എന്ന അദ്ഭുതപ്രതിഭാസത്തിനു മുന്നിൽ മനുഷ്യൻ തലകുനിക്കുമ്പോൾ തന്റെ അസ്തിത്വത്തിനു മുന്നിലാണ് അതു ചെയ്യുന്നത് എന്നത് എത്രയോ ധന്യമായ ഒരാചാരമാണ്.



# കേദാരധാമത്തിലേയ്ക്ക്

ഗംഗോത്രിയിൽനിന്നു അതിരാവിലെ പുറപ്പെട്ട് ഉച്ചയോടുകൂടി ഞാനും സേർബഹാദൂറും നോർജിങ്ങും ഉത്തരകാശിയിൽ എത്തിച്ചേർന്നു. ഭണ്ഡാരി ഹൃഷീകേശിൽ തങ്ങിയിരിക്കയാണെന്ന വിവരം വഴിമദ്ധ്യേ ടെലിഫോൺവഴി അറിഞ്ഞിരുന്നതിനാൽ സേർബഹാദൂറിന്റെ ആത്മാർഥമായ ക്ഷണം സ്വീകരിച്ച് അദ്ദേഹത്തിന്റെ വസതിയിലേക്കു പോകാൻ തീരുമാനിച്ചു. കൈലാസപ്രദക്ഷിണം നടന്നുകൊണ്ടു നിർവഹിച്ച എന്നെ ഒരു അതിഥിയായിക്കിട്ടാൻ സേർബഹാദൂർ പ്രകടിപ്പിച്ച ഉത്സാഹം എനിക്കു നിരാകരിക്കുവാൻ സാധിച്ചില്ല എന്നതാണ് സത്യം. ഒരു സാധാരണ കൂലിക്കാരന്റെ നിലവാരം മാത്രമുള്ള അദ്ദേഹം എന്നെ അദ്ദേഹത്തിന്റെ വാടകവീട്ടിലേയ്ക്ക് ക്ഷണിച്ചപ്പോൾ ആ മുഖത്തു ഭയപ്പാടുകലർന്ന ഒരു വികാരമാണ് ഞാൻ കണ്ടത്.

നോർജിങ്ങിനോട് ഹൃദയംഗമമായ നന്ദി പ്രകടിപ്പിച്ച്, നല്ലൊരു തുക ഉപഹാരമായി നല്കി, ഞാൻ യാത്രപറഞ്ഞു. നോർജിങ്ങിന്റെ സ്നേഹപ്രകടനം എന്നെ വികാരാധീനനാക്കി. എന്റെ പാദങ്ങൾ തൊട്ടുവന്ദിച്ച ശേഷം, അദ്ദേഹം ഹിപ്പോക്കറ്റിൽനിന്ന് തന്റെ ഗൂർഖാകത്തിയെടുത്ത് അതെനിക്കു സമ്മാനിച്ചു. ഒരടിയിലധികം നീളമുള്ള, വെള്ളികൊണ്ട് ഉറയിട്ട, അതിമനോഹരമായ കൊത്തുപണികളാൽ അലംകൃതമായ ഈ സമ്മാനം എന്നെ വിസ്മയിപ്പിച്ചു. അതിന്റെ വിലകൊടുക്കാം എന്നു ഞാൻ പറഞ്ഞപ്പോൾ അദ്ദേഹം നിഷേധഭാവത്തിൽ തലയാട്ടി. കൈലാസപ്രദക്ഷിണം നടന്നുകൊണ്ടു പൂർത്തീകരിച്ചതിന്, തന്റെ ഒരെളിയ സമ്മാനമായി ഇതിനെ കണക്കാക്കണമെന്ന് അഭ്യർഥിച്ച് അദ്ദേഹം വിടവാങ്ങി. നോർജിങ്ങ് ചൊറുചൊറുക്കോടെ നടന്നുനീങ്ങുന്നത് ഞാൻ നോക്കിനിന്നു. സംന്യാസിഗുഹയിലെ അവിസ്മരണീയമായ അനുഭവത്തെക്കുറിച്ച് ഓർക്കുമ്പോഴൊക്കെ, സ്വാഭാവികമായും, നോർജിങ്ങും ചിത്രത്തിൽ വരും.

വിശ്വനാഥക്ഷേത്രത്തിന്റെ ഇടതുഭാഗത്തുകൂടി കുറച്ചുദൂരം നടന്നപ്പോൾ, വഴി ഒരു ഇടുങ്ങിയ 'ഗല്ലി'യിലേക്ക് പ്രവേശിച്ചു. അവിടെനിന്നു

ഭാഗീരഥീതടത്തിന്റെ ഓരത്തുകൂടി കഷ്ടി ഒരു കി.മീറ്റർ പിന്നിട്ടപ്പോൾ ഒരു ഭയ്യാകോളനിയിൽ എത്തി. എരുമ, പശു എന്നിവയുടെ തൊഴുത്തുകളാണ് ഒരുഭാഗത്ത്. അതുകഴിഞ്ഞാൽ ഒരു കൊച്ചുമൈതാനം. മൈതാനത്തിന്റെ അറ്റത്ത് വരിവരിയായി കൊച്ചുകൊച്ചുവീടുകൾ. യു.പി. ഭയ്യാമാരുടെ ഈ വീടുകളുടെ ഒരുഭാഗം, സീസൺ സമയത്ത്, നേപ്പാളി ഷെർപകൾക്ക് വാടകയ്ക്കു കൊടുക്കുന്നു. പൊതുവായ ഒരു ചെറിയ വരാന്തയും ഒരു കിടപ്പുമുറിയും ഒരു ചെറിയ അടുക്കളയും വാടകക്കാർക്കായി കൊടുക്കുന്നു. മറ്റേ ഭാഗത്ത് വീട്ടുടമസ്ഥനായ ഭയ്യയും കുടുംബവും താമസിക്കുന്നു. തൊഴുത്തുകളും ചാണകക്കുഴികളും എല്ലാമുണ്ടെങ്കിലും വീടുകളും പരിസരവും വൃത്തിയുള്ളവയായിത്തോന്നി. ഭാഗീരഥിയുടെ ഒഴുക്കിന്റെ ആരവം കോളനിമുറ്റത്തുനിന്നാൽ കേൾക്കാം.

സേർബഹാദൂറിന്റെ അച്ഛനും അമ്മയും ഭാര്യയും രണ്ടുകുട്ടികളും ഇവിടെ ഒതുങ്ങിക്കഴിയുന്നു. 7 മാസത്തോളം ഗംഗോത്രിധാമത്തിൽ വഴികാട്ടിയായും, ഗൈഡായും, കൂലിക്കാരനായും രാപ്പകൽ അധ്വാനിച്ചശേഷം ദീപാവലി കഴിഞ്ഞാൽ നാട്ടിലേയ്ക്ക് പോകുന്നു. ചെലവുകഴിച്ച് നല്ലൊരു സംഖ്യ മിച്ചമുണ്ടാക്കിയാണ് നാട്ടിൽ പോകാറ്. ഭാര്യയും അമ്മയും സമ്പന്നരുടെ വീട്ടുജോലികൾ ചെയ്ത് നിത്യനിദാനത്തിനുള്ള വഴി കണ്ടെത്തുന്നു. കുട്ടികളെ സ്കൂളിൽ ചേർത്തു പഠിപ്പിക്കുന്ന സമ്പ്രദായമൊന്നും ഇല്ലാത്തതിനാൽ, അതേക്കുറിച്ചുള്ള വേവലാതി ഇവർക്കൊട്ടുമില്ല. ദേവതാത്മാക്കളുടെ മക്കൾക്ക് അന്നത്തിനുള്ള വക 'അവിടുന്ന്' ഒരുക്കിത്തരുന്നു. പിന്നെന്തിനാണ് വിദ്യാഭ്യാസവും മറ്റും!

സേർബഹാദൂറിന്റെ അച്ഛൻ രാംബഹാദൂറുമായി ഞാൻ പരിചയപ്പെട്ടു. വൃദ്ധനാണെങ്കിലും ഉറച്ച ശരീരഘടനയുണ്ട് അദ്ദേഹത്തിന്. എന്റെ യാത്രകളെക്കുറിച്ച് സേർബഹാദൂർ, നേപ്പാളിഭാഷയിൽ, അച്ഛനോട് കുറച്ചധികം പറഞ്ഞുകൊടുത്തു. കുഴിഞ്ഞ കണ്ണുകളിലും വരകൾവീണ മുഖത്തും ഇടയ്ക്കിടെ ആശ്ചര്യഭാവങ്ങൾ മിന്നിമറയുന്നതു കണ്ടപ്പോൾ രസം തോന്നി. ആ കൊച്ചുവരാന്തയിലിരുന്ന്, പലതും സംസാരിച്ച്, ഞങ്ങൾ കുറേനേരം ചെലവഴിച്ചു. ആവിപറക്കുന്ന, നല്ല കടുപ്പത്തിലുള്ള ചായ ഉണ്ടാക്കിത്തന്നശേഷം സേർബഹാദൂർ അങ്ങാടിയിലേയ്ക്കാണെന്നു പറഞ്ഞ് പുറത്തേയ്ക്കുപോയി.

കടുത്ത ദാരിദ്ര്യത്തിൽ വളർന്ന രാംബഹാദൂറിന് തന്റെ ജീവിതയാത്രയ്ക്കിടയിൽ പല വേഷങ്ങളും കെട്ടേണ്ടിവന്നിട്ടുണ്ട്. പോർട്ടറായും, കുതിരക്കാരനായും, ഗൈഡായും, വിദേശികളുടെ മലകയറ്റസഹായിയായും മാറിമാറി ജോലിചെയ്തു. അന്നൊക്കെ വരുമാനം തുച്ഛമായിരുന്നു. കുമയൂൺ-തിബത്ത് ഭാഗങ്ങൾ ഒഴികെയുള്ള ഹിമാലയമലനിരകളിൽ സാഹസികമായ നിരവധി മലക്കയറ്റങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. എവറസ്റ്റ് ആരോഹണസംഘത്തിന്റെ കൂടെ ബേസ്ക്യാമ്പിൽനിന്നുള്ള ആദ്യത്തെ 5 ദിവസത്തെ യാത്രയിൽ, പോർട്ടറായി, നിരവധി തവണ പോയിട്ടുണ്ട്. പക്ഷേ അന്നൊന്നും ഒരു സംഘവും എവറസ്റ്റിൽ എത്തുകയുണ്ടായില്ല.

കഞ്ചൻജംഘ, നന്ദാദേവി ആരോഹണസംഘത്തിലും നിരവധിതവണ പോർട്ടറായി ജോലിനോക്കിയിട്ടുണ്ട്. പക്ഷേ, രാംബഹാദൂറിന്റെ ഓർമയിൽ എക്കാലത്തും തങ്ങിനില്ക്കുന്നത് K-2 ആരോഹണസംഘത്തിൽ സഹകരിച്ചതാണ്. ആ കാലഘട്ടമായപ്പോഴേയ്ക്കും 'പോർട്ടറി'ൽനിന്ന് 'വഴികാട്ടി'യിലേക്കു സ്ഥാനക്കയറ്റം ലഭിച്ചിരുന്നു. ചതിയൻ കൊടുമുടി എന്നാണ് സ്വതവേ K-2 വിനെ വിളിക്കുക. മഞ്ഞുമലകൾ ഇടിഞ്ഞുവീണ് അഗാധഗർത്തങ്ങൾ ഉണ്ടാകുന്നതും ഹിമക്കാറ്റിന്റെ കൂടെ ചുഴലിക്കാറ്റടിക്കുന്നതും ഈ ഭാഗത്തുമാത്രം കാണുന്ന ഒരു പ്രതിഭാസമാണ്. സംഘത്തിൽപ്പെട്ട പലരേയും, ഒരു ബലൂൺ പൊങ്ങിപ്പറക്കുന്നതുപോലെ, വായുവിൽ ഉയർത്തി അഗാധമായ ഗർത്തങ്ങളിലേക്ക് ചുഴറ്റി എറിയുന്ന കാഴ്ച ഇന്നും ഒരു നടുക്കത്തോടെ മാത്രമേ രാംബഹാദൂറിന് ഓർക്കാൻ കഴിയുന്നുള്ളൂ. ഗംഗോത്രി ഗ്ലേഷിയറുകളിലൂടേയും ബദരീഭാഗത്തുള്ള സതോപന്ത് ഗ്ലേഷിയറുകളിലൂടേയും നിരവധിയാത്രകൾ നടത്തിയിട്ടുണ്ട്. യതി എന്ന ഹിമമനുഷ്യൻ ഒരു യാഥാർഥ്യമാണെന്നാണ് രാംബഹാദൂറിന്റെ ഉറച്ച അഭിപ്രായം. മഞ്ഞിൽപ്പതിഞ്ഞ വ്യക്തമായ കാല്പാടുകൾക്ക് വളരെ വലിപ്പമുണ്ട്. ഹോളണ്ടുകാരനായ ഒരു സായ്പിന്റെ സഹായിയായി നിഗൂഢത നിറഞ്ഞുനില്ക്കുന്ന മഞ്ഞുമലകൾക്കിടയിൽക്കൂടി ഹിമമനുഷ്യന്റെ കാല്പാടുകൾ പിൻതുടർന്നു നടന്നത് ഓർക്കുമ്പോൾ രാംബഹാദൂറിന്റെ ദേഹം ഇന്നും കോരിത്തരിക്കുന്നു.

ഇന്ത്യയുടേയും തിബത്തിന്റേയും ഇടയിൽക്കിടക്കുന്ന നേപ്പാളിനെക്കുറിച്ച് രാംബഹാദൂറിന് സമഗ്രമായ അറിവുണ്ട്. 147,181 ച.കിലോമീറ്റർ വിസ്തീർണതയുള്ള ഈ രാജ്യത്തിന്റെ ഇന്നത്തെ ജനസംഖ്യ ഏതാണ്ട് 1.90 കോടിയാണ്. നേപ്പാളിനെ നാലുപ്രധാനമേഖലകളാക്കി തരംതിരിയ്ക്കാം. ഭാരതത്തിന്റെ അതിർത്തിയിലുള്ള തരായി സമതലം, 45 ലക്ഷം ഹെക്ടർ വിസ്താരമുള്ള വനമേഖലയായ ചൂരിയാമലനിരകൾ, മധ്യപർവതവിഭാഗം, തെക്കുഭാഗത്തുള്ള ചരിവാർന്ന മലമ്പ്രദേശങ്ങൾ എന്നിങ്ങനെ. ഹിമാലയ അതിർത്തിയിൽപ്പെട്ട 24 ലക്ഷം ഹെക്ടർ പ്രദേശങ്ങൾ എല്ലാ സമയത്തും കൊടുംമഞ്ഞാൽ മൂടപ്പെട്ടുകിടക്കുന്നു. നേവാരികൾ, കിരാന്തികൾ, പാർവതികൾ എന്നിങ്ങനെ നേപ്പാളികളെ മൂന്നായി തരംതിരിക്കാം. നേവാരികളാണ് ജനസംഖ്യയിൽ കൂടുതൽ. ഏറ്റവും പുരാതനമായ വർഗം കിരാതികളാണ്. ബ്രാഹ്മണൻ, ക്ഷത്രിയർ, ഠാക്കൂർ എന്നിവർ പാർവതികളിൽപ്പെടുന്നു. ഗിരിവർഗക്കാർ ജാപ്പാർസുകൾ എന്നപേരിൽ അറിയപ്പെടുന്നു. കൃഷിപ്പണികൾ ചെയ്യുന്നവരെ ഖാസ്കകൾ എന്നാണ് വിളിക്കുക. തിബത്തൻ വംശജരായവരെ ഭോട്ടിയകൾ എന്നും വിളിക്കുന്നു. ഗൂർഖ എന്നൊരുവർഗം നേപ്പാളിൽ ഇല്ല. ഗൂർഖാപ്രദേശത്തു താമസിക്കുന്നവരെ പൊതുവെ ഗൂർഖകൾ എന്നു വിളിക്കുന്നുവെന്നുമാത്രം. ബ്രിട്ടീഷുകാരാണ് എല്ലാ നേപ്പാളികളേയും ഗൂർഖാ എന്ന് വിളിക്കാൻ തുടങ്ങിയത്. ഗൂർഖകൾക്ക് സമരവീര്യം കൂടുതലായതിനാൽ പട്ടാളത്തിലും, പോലീസിലും, മറ്റു പാരാമിലിട്ടറി സർവീസുകളിലും മുന്തിയ പരിഗണന ലഭിക്കുന്നു. ഇന്ത്യൻ ആർമിയിൽ ഗൂർഖാറെജിമെന്റ്

എന്നൊരു സൈനികവിഭാഗം തന്നെയുണ്ട്. വർബേഷ (മൂലം സംസ്കൃതം) എന്ന ഭാഷയാണ് ഗൂർഖകൾ സംസാരിക്കുന്നത്. നേപ്പാളിന്റെ ദേശീയഭാഷ നേപ്പാളിയാണ്. സ്വതവേ മഞ്ഞുപ്രദേശത്തു ജീവിയ്ക്കുന്നവരും മലക്കയറ്റത്തിൽ ചെറുപ്പം മുതല്ക്കേ പ്രാവീണ്യം നേടിയവരുമായ ഷേർപകൾ ഈ തൊഴിലുകൊണ്ടുമാത്രം ഉപജീവനം കഴിക്കുന്നവരാണ്. ലോകത്തിലെ ഏറ്റവും ഉയരം കൂടിയ കൊടുമുടിയായ * ചോമോലുങ്ഗ് മു (മൗണ്ട് എവറസ്റ്റ്) നേപ്പാളിന്റെ അഭിമാനസ്തംഭമായി, ഈ രാജ്യത്തിന്റെ ഹിമാലയപർവതനിരയിൽ തലയുയർത്തിനില്ക്കുന്നു.

4 മണി കഴിഞ്ഞപ്പോൾ രാംബഹാദൂറിന്റെകൂടെ ഭാഗീരഥീനദീതീരത്തേയ്ക്ക് നടന്നു. ഒരു സായാഹ്നസവാരി എന്നതിലുപരി നദിയിൽ മുങ്ങിക്കുളിക്കണമെന്ന ഉദ്ദേശ്യവും മനസ്സിലുണ്ടായിരുന്നു. ഒഴുക്കുകുറഞ്ഞ ഒരു ഭാഗത്തുകൂടി കുറേദൂരം നദിയിലൂടെ നടന്നു. മരവിപ്പിയ്ക്കുന്ന തണുപ്പാണ് നദീജലത്തിന്. നനച്ച സിമന്റുപോലെയാണ് നദീതടങ്ങളിലെ മണ്ണിന്റെ നിറം. പല വലിപ്പത്തിലും നിറങ്ങളിലുമുള്ള മിനുസമാർന്ന കല്ലുകൾ സർവത്ര കാണാം. നദിയിൽ പലസ്ഥലത്തും മൺതുരുത്തുകൾ രൂപപ്പെട്ടുകിടക്കുന്നു. വാരണാവതപർവതത്തിൽനിന്നുള്ള ചോലകൾ ഭാഗീരഥിയിലേയ്ക്ക് ഒഴുകിക്കൂടുന്ന സ്ഥലത്തെത്തിയപ്പോൾ ജലവിതാനം ഉയരുകയും ഒഴുക്ക് ശക്തമാവുകയും ചെയ്തു. ഉണ്ടക്കല്ലുകൾ നിറഞ്ഞുകിടക്കുന്ന ഭദ്രമായ ഒരുസ്ഥലത്ത് നെഞ്ചുവരെ വെള്ളത്തിൽ ഇറങ്ങിനിന്ന് ഭാഗീരഥിയിൽ മുങ്ങിക്കുളിച്ചപ്പോൾ മനസ്സിന് നവോന്മേഷം കൈവന്നു.

സന്ധ്യമയങ്ങിയതോടെ നേരിയതോതിൽ ചാറ്റൽമഴ പെയ്യാൻ തുടങ്ങി. തെക്കുഭാഗത്തുള്ള വാലഖില്യപർവതഭാഗത്തുനിന്ന് മൂടൽമഞ്ഞ് അരിച്ചരിച്ച് താഴെ സമതലങ്ങളിലേക്ക് നീങ്ങിക്കൊണ്ടിരുന്നു. അതിന്റെ മുന്നോടിയായി കുളിരാർന്ന കാറ്റും വീശിത്തുടങ്ങി. സേർബഹാദൂർ ഉണ്ടാക്കിക്കൊണ്ടുവന്ന ചൂടുള്ള കട്ടൻചായ മൊത്തിക്കുടിച്ചുകൊണ്ട് ആ കൊച്ചു വരാന്തയിൽ കമ്പിളികൊണ്ടു മൂടിപ്പുതച്ചിരുന്നപ്പോൾ ഞാൻ പ്രധാനമായും ചിന്തിച്ചത് ഉത്തരകാശിയെന്ന ധന്യമായ പുണ്യനഗരത്തെക്കുറിച്ചായിരുന്നു. സേർബഹാദൂറിന്റെ ഭാര്യ നെരിപ്പോടുപോലുള്ള ഒരു മൺകലത്തിൽ കനലുകൾ നിറച്ച് വരാന്തയുടെ നടുവിൽ വച്ചു. രാംബഹാദൂർ മരച്ചീളുകൾ അതിലേക്കിട്ട് തീക്കുണ്ഡം ആളിക്കത്തിച്ചു. അതോടെ തണുപ്പിനു ശമനമായി. ഭാരതത്തിന്റെ തെക്കേ അറ്റത്തുനിന്നു ഒരു അതിഥി എത്തിയിട്ടുണ്ടെന്നറിഞ്ഞ് ആ കോളനിയിലെ നിരവധി സ്ത്രീപുരുഷന്മാർ എന്നെ കാണുവാൻ വന്നു. കുറഞ്ഞ വരുമാനത്തിൽപ്പെട്ട, കൂലിക്കാരായ, അവരോട് ഞാൻ വിശേഷങ്ങൾ ചോദിച്ചറിഞ്ഞു. കുട്ടികളെ സ്കൂൾ വിദ്യാഭ്യാസത്തിന്നയയ്ക്കാതെ അങ്ങാടിയിലും മലഞ്ചെരുവുകളിലും അലഞ്ഞുനടക്കാൻ വിട്ടയച്ചാൽ ഭാവിയിൽ അവർ അനുഭവിക്കേണ്ടിവരുന്ന ഭവിഷ്യത്തുകളെക്കുറിച്ച് ഞാൻ അവരെ പറഞ്ഞുമനസ്സിലാക്കി. പക്ഷേ, അതിനു മറുപടിയായി ഒരു വൃദ്ധൻ പറഞ്ഞ വിശദീകരണം എന്നെ വല്ലാതെ ചിന്തി

* ദൈവത്തിന്റെ ഇരിപ്പിടം - ABODE OF GOD

പ്പിച്ചുകളഞ്ഞു. ഞാൻ അതോടെ നിശ്ശബ്ദനാവുകയും ചെയ്തു. സ്കൂൾവിദ്യാഭ്യാസം ലഭിച്ചുകഴിഞ്ഞാൽ ചെറുപ്പക്കാർ കൂട്ടത്തോടെ ഇന്ത്യൻ നഗരങ്ങളിലേയ്ക്കു ചേക്കേറുകയും, അവിടെ വിവാഹം കഴിച്ച് കഴിഞ്ഞുകൂടുകയും ചെയ്യും. അവരുടെ തലമുറകളും മാരകരോഗങ്ങൾക്കു അടിമകളായി ആ മഹാനഗരങ്ങളിൽ ജീവിതം ഹോമിക്കും. ഇവിടത്തെ ശുദ്ധവായുവും, സ്ഫടികസമാനമായ ശുദ്ധജലവും, കലർപ്പില്ലാത്തതും വിഷമുക്തവുമായ ഭക്ഷ്യവിഭവങ്ങളും, മലനിരകളും നദികളും വനങ്ങളും മറ്റെവിടെ കിട്ടാനാണ്? മരിക്കുന്നതുവരെ, കഴിയുന്നതും, ആരോഗ്യത്തോടെ ജീവിക്കുക. പരസ്പരസ്നേഹവും സാഹോദര്യവും ഒത്തൊരുമയും ആരോഗ്യവും ഗ്രാമപ്രദേശത്തല്ലാതെ മറ്റെവിടെ കിട്ടാനാണ്?

8 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ആ വരാന്തയിൽ ഒന്നിച്ചിരുന്ന് അത്താഴം കഴിച്ചു. റോട്ടിയുടെ കൂടെ ധാരാളം പച്ചക്കറി വിഭവങ്ങളും ഉണ്ടായിരുന്നു. മൂപ്പെത്താത്ത പച്ചച്ചോളം വേവിച്ച്, പച്ചിലകൾ കൂട്ടിക്കലർത്തി, പാൽക്കട്ടിയുടെകൂടെ നെയ്യിൽ മൂപ്പിച്ചെടുത്ത ഒരുതരം സബ്ജി ഏറെ സ്വാദുള്ളതായി തോന്നി. ഭക്ഷണത്തിനുശേഷം, അടുത്തദിവസം അതിരാവിലെ കേദാരനാഥിലേയ്ക്ക് പുറപ്പെടുന്ന വാഹനത്തിന്റെ സമയത്തെക്കുറിച്ചും അതിനു നടത്തേണ്ടുന്ന ക്രമീകരണത്തെക്കുറിച്ചും ഞങ്ങൾ ചർച്ചചെയ്തു. കേദാരത്തിലേയ്ക്ക് മുമ്പ് രണ്ടുതവണ ഞാൻ യാത്ര നടത്തിയിട്ടുണ്ട്. സ്വകാര്യട്രാവൽ ഏജൻസിയുടെകൂടെ നടത്തിയ ആദ്യയാത്ര എനിയ്ക്കൊട്ടും തൃപ്തികരമായി തോന്നിയില്ല. കൈലാസയാത്രയ്ക്കു തൊട്ടുമുമ്പുനടത്തിയ രണ്ടാമത്തെയാത്ര ഞാൻ ഒറ്റയ്ക്കാണ് പോയത്. അന്ന് ഒരാഴ്ചയോളം കേദാരധാമത്തിൽ തങ്ങുകയും ചെയ്തു. അതുകൊണ്ട് ഇത്തവണ രാംപൂർവരെ മാത്രം വാഹനത്തിൽ യാത്രചെയ്ത്, സോനാപ്രയാഗ്-ഗൗരീകുണ്ഡ്-കേദാർവരെ നടന്നുപോകാനാണ് ഞാൻ തീരുമാനിച്ചത്. ഗ്ലേഷിയറുകളോ മറ്റു ദുർഘടങ്ങളോ ഇല്ലാത്ത പ്രദേശമായതിനാൽ സേർബഹാദൂറിന്റെ സേവനം കേദാർയാത്രയ്ക്ക് ആവശ്യമുണ്ടെന്ന് തോന്നിയില്ല. നാലാംദിവസം വൈകുന്നേരത്തോടെ ബദരീനാഥ് ബസ് സ്റ്റാൻഡിൽ സേർബഹാദൂർ കാത്തുനില്ക്കും.

അകത്തുകിടക്കാൻ എല്ലാവരും എന്നെ വളരെ നിർബന്ധിച്ചെങ്കിലും ആ കൊച്ചുവരാന്തയിൽക്കിടന്നു ഉറങ്ങിയാൽ മതിയെന്ന് ഞാൻ തീരുമാനിച്ചു. സേർബഹാദൂറും കൂട്ടിന്നുണ്ടായിരുന്നു. നല്ല വൃത്തിയുള്ള കമ്പിളിക്കിടയ്ക്കയും വിരിയും. കുളിരാർന്ന കാറ്റും നേരിയ മൂടൽമഞ്ഞും. ഉറക്കം സുഖമായിരുന്നു.

## II

കൃത്യം നാലുമണിക്ക് ഉണർന്നെഴുന്നേറ്റു. ഹിമാലയയാത്രയിൽ സമയം വളരെ പ്രധാനപ്പെട്ട ഒരു ഘടകമായതിനാൽ, വളരെ വിലകുറഞ്ഞ ഒരിനം ഇലക്ട്രോണിക്സ് വാച്ച് ഉത്തരകാശി മാർക്കറ്റിൽനിന്നു

ഞാൻ വാങ്ങിയിരുന്നു. സംന്യാസിഗുഹയിലെ അനുഭവത്തിനുശേഷം വാച്ച് കൈയിൽകെട്ടുന്ന ശീലം താല്ക്കാലികമായി നിർത്തി, അതു പോക്കറ്റിൽ നിക്ഷേപിക്കുക എന്ന രീതിയാണ് തുടർന്നുള്ള യാത്രയിൽ അവലംബിച്ചത്.

നല്ല തണുപ്പുള്ള അന്തരീക്ഷം. മുറ്റത്തേയ്ക്കിറങ്ങിനിന്ന് ഞാൻ പരിസരമാകെ ഒന്നു നിരീക്ഷിച്ചു. നിലാവു മങ്ങിയിരുന്നെങ്കിലും ചുറ്റുപാടുകൾ ഒരുവിധം കാണാം. ഉത്തരകാശി മോഹനിദ്രയിലാണെന്നു തോന്നി. വാരണാവതപർവതനിരകളും അതിനു തെക്കുള്ള വാലഖില്യപർവതനിരകളും ആലസ്യംപൂണ്ടുനില്ക്കുന്നു. ഈ പർവതനിരകളിൽ തപോവനങ്ങൾകെട്ടി തപസ്സനുഷ്ഠിച്ച്, വരുംതലമുറകൾക്കുവേണ്ടി മഹത്തായൊരു സാംസ്കൃതിക്കു രൂപംകൊടുത്ത നിരവധി ഋഷീശ്വരന്മാരുടെ കാല്പാടുകൾ പതിഞ്ഞ പുണ്യഭൂമിയാണ് ഇത്. എത്ര ധന്യമായിരുന്നു ആ കാലഘട്ടം! സംഗീതത്തിന്റെ ഈണത്തിലാണ് ഭാഗീരഥി ഒഴുകുന്നത്. ഉന്നതഹിമശൃംഗങ്ങളുടെ മുകളിൽനിന്നു നോക്കുന്നതുപോലെയുള്ള തിളക്കവും വലിപ്പവും നക്ഷത്രക്കൂട്ടങ്ങൾക്കു കാണാനില്ല. സേർബഹാദൂർ നെരിപ്പോടുകത്തിച്ച് തീക്കനൽ ജ്വലിപ്പിച്ചപ്പോൾ ഞാൻ അതിന്നരികെ ചെന്നിരുന്നു. രാംബഹാദൂറും ഞങ്ങളുടെ കൂടെക്കൂടി. ഓരോകപ്പ് കട്ടൻചായയ്ക്കുള്ള വെള്ളം, കനലിൽവച്ച്, സേർബഹാദൂർ തിളപ്പിച്ചെടുത്തു. ചായ മൊത്തിക്കുടിക്കുന്നതിന്റെ ഇടയിൽ രാംബഹാദൂർ, കേദാരധാമത്തിലേക്കുള്ള യാത്രയിൽ ശ്രദ്ധിക്കേണ്ടുന്ന പലകാര്യങ്ങളും പറഞ്ഞുതന്നു.

അഞ്ചരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ വിശ്വനാഥസ്വാമിക്ഷേത്രത്തിൽപ്പോയി ദർശനം നടത്തി. സേർബഹാദൂറിന്റെ കുടുംബം ഒരുക്കിയിരുന്ന രുചികരമായ പ്രാതൽ കഴിച്ച്, രാംബഹാദൂറിന്റെ ആശീർവാദം വാങ്ങി, ആ കുടുംബത്തോട് നന്ദിപറഞ്ഞശേഷം ഞങ്ങൾ ബസ്സ് സ്റ്റാന്റിലേക്ക് നടന്നു. ഉത്തരകാശിയിൽനിന്നു കേദാർനാഥിലേയ്ക്കും അവിടെനിന്നു ബദരീനാഥിലേയ്ക്കും യാത്രകൾ സംഘടിപ്പിക്കുന്ന അർധസർക്കാർ ഏജൻസിയുടെ മിനിബസ്സിലാണ് ഞാൻ യാത്രചെയ്തത്.

ഉത്തരകാശിയിൽനിന്നു ധരാസു-ടെഹരി-മലേത-കീർത്തിനഗർ-ശ്രീനഗർ-രുദ്രാപ്രയാഗ്-ടിൽവാറ-അഗസ്ത്യമുനി-ഗുപ്തകാശി-ഫാട്ട-രാംപൂർ-സോനാപ്രയാഗ് വഴി ഗൗരീകുണ്ഡിലേയ്ക്കു 234 കി.മീറ്റർ ദൂരമുണ്ട്. അവിടെനിന്നു 14 കി.മീറ്റർ നടന്നോ, കുതിരപ്പുറത്തു യാത്രചെയ്തോ കേദാർനാഥിൽ എത്താം.

മുമ്പു രണ്ടുതവണ കേദാർനാഥിൽ പോയപ്പോഴും ഹൃഷീകേശിൽനിന്നു ദേവപ്രയാഗ്-ശ്രീനഗർ വഴി രുദ്രപ്രയാഗിൽ എത്തുകയാണുണ്ടായത്. ഹൃഷീകേശിൽനിന്നു ദേവപ്രയാഗിലേക്ക് 70 കി.മീറ്റർ ദൂരമുണ്ട്. ഈ സ്ഥലത്തിനു വളരെ പ്രാധാന്യമുണ്ട്. ഗോമുഖിൽനിന്നു കുതിച്ചൊഴുകിവരുന്ന ഭാഗീരഥീനദിയും സതോപന്തിൽനിന്നു ആർത്തിരമ്പിയെത്തുന്ന അളകനന്ദാനദിയും ഒന്നിച്ചുചേർന്ന് ഗംഗാനദിയായിത്തീരുന്നത് ദേവപ്രയാഗിൽവച്ചാണ്. അതുകൊണ്ടുതന്നെ ഗംഗാനദിയുടെ ജനന



രുദ്രപ്രയാഗ്: മന്ദാകിനി–അളകനന്ദ സംഗമം

സ്ഥലം ദേവപ്രയാഗ് ആണെന്നു പറയാം. രണ്ടു നദീപ്രവാഹങ്ങളും കൂടിച്ചേരുന്ന സ്ഥലത്തെ നിറവ്യത്യാസവും ഒഴുക്കിന്റെ ശക്തിയും പ്രത്യേകം ശ്രദ്ധേയമാണ്. ഈ സംഗമസ്ഥാനം വ്യക്തമായി നിരീക്ഷിക്കുന്നതിനുവേണ്ടി നദീതീരത്തിൽ കോൺക്രീറ്റിൽ ഒരു മണ്ഡപവും പടുത്തുയർത്തിയിട്ടുണ്ട്. പഞ്ചപ്രയാഗ് എന്നപേരിൽ അറിയപ്പെടുന്ന അഞ്ചുനദീസംഗമസ്ഥാനങ്ങൾ ഉത്തരഖണ്ഡ്യാത്രയിലെ വളരെ പ്രാധാന്യമർഹിക്കുന്ന സ്ഥലങ്ങളാണ്. ഭാഗീരഥിയും അളകനന്ദയും ഒന്നിച്ചുചേരുന്ന ദേവപ്രയാഗ്, അളകനന്ദയും മന്ദാകിനിയും യോജിക്കുന്ന രുദ്രപ്രയാഗ്, പിൻഡറും അളകനന്ദയും സംയോജിക്കുന്ന കർണപ്രയാഗ്, മന്ദാകിനിയും അളകനന്ദയും വീണ്ടും ഒന്നിക്കുന്ന നന്ദപ്രയാഗ്, ഗംഗയും അളകനന്ദയും സംഗമിയ്ക്കുന്ന വിഷ്ണുപ്രയാഗ് എന്നീ സ്ഥലങ്ങൾ പഞ്ചപ്രയാഗ് എന്ന പേരിൽ അറിയപ്പെടുന്നു.

സമുദ്രനിരപ്പിൽനിന്ന് 12,450 അടിവരെ ഉയരത്തിലാണ് കേദാരഖണ്ഡം സ്ഥിതിചെയ്യുന്നത്. ആകാശത്തോളം ഉയരത്തിൽനില്ക്കുന്ന കൂറ്റൻമലകൾ, അതിന്റെ ഓരത്തുകൂടിപ്പോകുന്ന ഇടുങ്ങിയ റോഡുകൾ, ആയിരക്കണക്കിനു അടി താഴെക്കൂടി ഒഴുകുന്ന ഭാഗീരഥി, അളകനന്ദ, ഗംഗ എന്നീ നദികൾ, ഏതുനിമിഷവും മലകൾ ഇടിഞ്ഞുവീണ് താറുമാറാകാവുന്ന ഗതാഗതം, അഗാധമായ കൊക്കയിലേയ്ക്കും നദീപ്രവാഹത്തിലേയ്ക്കും കൂപ്പുകുത്തി അപ്രത്യക്ഷമാകുന്ന വാഹനങ്ങൾ, കൊടുംതണുപ്പോടെ വീശിയടിക്കുന്ന കാറ്റും പേമാരിയും – ഇതൊക്കെ കേദാരത്തിലേയ്ക്കുള്ള

യാത്രയിലെ ദുർഘടങ്ങളാണ്. എന്റെ രണ്ടുയാത്രകളും ജൂലായ്-ആഗസ്റ്റ് മാസങ്ങളിലായിരുന്നതിനാൽ ഈവക വൈഷമ്യങ്ങൾ ഒരുപരിധിവരെ അനുഭവിക്കേണ്ടിവരികയും ചെയ്തു.

ഉത്തരകാശിയിൽനിന്നു പുറപ്പെട്ട് ഒരുമണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾ ടെഹ്‌രിയിൽ എത്തി. ടെഹ്‌രിഗഢ്‌വാളിന്റെ തലസ്ഥാനമാണ് ടെഹ്‌രി എന്ന മനോഹരമായ കൊച്ചുപട്ടണം. സാമാന്യം തിരക്കേറിയ ധരാസുവിൽ നിന്ന് 65 കി.മീ. പിന്നിട്ടാണ് ടെഹ്‌രിയിൽ എത്തിയത്. ടെഹ്‌രി ബസാറിൽ ചായ കഴിക്കാനായി വാഹനം നിർത്തി. ഹോട്ടലുകൾ, സ്റ്റേഷനറികൾ, മിനി സൂപ്പർമാർക്കറ്റുകൾ, ഇലക്ട്രോണിക്സ്, ബാങ്കുകൾ, ഹാർഡ്‌വെയർ തുടങ്ങി പെട്രോൾപമ്പുകൾവരെ ഇവിടെ സുലഭമായി കാണാം. പഴം, പച്ചക്കറികൾ 'തോട്ടത്തിൽനിന്നു പറിച്ചെടുത്തപോലെ' പുതുമയാർന്നതാണ്.

ടെഹ്‌രിയിൽനിന്നു 60 കി.മീറ്റർ യാത്രചെയ്ത് ശ്രീനഗറിൽ എത്തിയപ്പോൾ 10 മണി കഴിഞ്ഞിരുന്നു. ഇതിനിടയ്ക്കുള്ള ചെറിയ തോതിലുള്ള ജനവാസകേന്ദ്രങ്ങളാണ് മലേതയും കീർത്തിനഗറും. ശ്രീനഗർ മനോഹരമായ ഒരു ചെറിയ പട്ടണമാണ്. വീഥികൾക്ക് വീതി കുറവാണ്. പക്ഷേ കച്ചവടസ്ഥാപനങ്ങളും മറ്റും, ഇരുഭാഗത്തും, വേണ്ടതിലധികമുണ്ട്. പതിനാലാംനൂറ്റാണ്ടിൽ ഗഢ്‌വാളിലെ രാജാവായ അജയ്പാൽ ആണ് ഈ പട്ടണം സ്ഥാപിച്ചത്. ഇവിടെ, അളകനന്ദയുടെ തീരത്ത്, അതിപുരാതനമായ കമലേശ്വർക്ഷേത്രം സ്ഥിതിചെയ്യുന്നു. ഈ ശിവക്ഷേത്രം ചെറുതാണെങ്കിലും ഇവിടെ തളംകെട്ടിനില്ക്കുന്ന ആത്മീയത അനുഭവിച്ചറിയേണ്ടതുതന്നെ. വിഗ്രഹത്തിൽ തൊട്ടുവന്ദിക്കുവാനും, പുഷ്പാർചന നടത്തുവാനും, കാശി (ബനാറിസ്) വിശ്വനാഥക്ഷേത്രത്തിലേതുപോലെ ഇവിടേയും സാധ്യമാണ്. മറ്റു മലമ്പ്രദേശങ്ങളെ അപേക്ഷിച്ച് ശ്രീനഗർ വളരെയധികം വികാസം കൈവരിച്ച പട്ടണമാണ്. സ്കൂളുകളും, കോളേജുകളും, ഒരു യൂണിവേഴ്സിറ്റിയും (എച്ച്.എൻ. ബഹുഗുണ ഗഢ്‌വാൾ യൂണിവേഴ്സിറ്റി), പ്രധാനപ്പെട്ട ചില സർക്കാർ ഓഫീസുകളും ഇവിടെയുണ്ട്. നല്ല തണുപ്പുള്ള കാലാവസ്ഥയായിരുന്നു.

ശ്രീനഗറിൽ അരമണിക്കൂർ തങ്ങിയശേഷം 34 കി.മീറ്റർ ദൂരെ കിടക്കുന്ന രുദ്രപ്രയാഗിലേക്ക് വാഹനം പുറപ്പെട്ടു. മലമടക്കിലൂടെയുള്ള ചെങ്കുത്തായ കയറ്റവും ഹെയർപിൻവളവുകളും കാരണം വാഹനത്തിനു അരിച്ചരിച്ചേ നീങ്ങുവാൻ സാധിക്കുകയുള്ളൂ. കേദാർനാഥിൽനിന്നു ഒഴുകിയെത്തുന്ന മന്ദാകിനീനദിയും ബദരീനാഥിൽനിന്നു ഒഴുകിയെത്തുന്ന അളകനന്ദാനദിയും കൂടിച്ചേരുന്ന സ്ഥലമാണ് രുദ്രപ്രയാഗ്. ഈ സ്ഥലത്തിന്റെ പ്രാധാന്യവും അതുതന്നെയാണ്. മന്ദാകിനീനദീതീരത്ത് സ്ഥിതിചെയ്യുന്ന ടിൽവാറ എന്നസ്ഥലത്തുനിന്ന് അഗസ്ത്യമുനിയിലേക്ക് 19 കി.മീറ്റർ ദൂരമേയുള്ളൂവെങ്കിലും ഒരുമണിക്കൂറിലധികം സമയം വേണ്ടിവന്നു ഈ യാത്രയ്ക്ക്. കഴിഞ്ഞരാത്രിയിൽ മലയിടിഞ്ഞുവീണ് പൊട്ടിത്തകർന്നുപോയ റോഡ് വേണ്ടവിധം ശരിപ്പെടുത്താൻ കഴിഞ്ഞിരുന്നില്ല. അതുകൊ

ണ്ടുതന്നെ അരകിലോമീറ്ററോളം വരുന്ന ദൂരം കടക്കുവാൻ യാത്രക്കാരെ മുഴുവനും വാഹനത്തിൽനിന്ന് ഇറക്കേണ്ടതായുംവന്നു. അഗസ്ത്യമുനി തപസ്സനുഷ്ഠിച്ച സ്ഥലമായതിനാലാണ് ഈ പ്രദേശത്തെ അങ്ങനെ വിളിക്കുന്നത്.

അഗസ്ത്യമുനിയിൽനിന്നു ഹെലികോപ്റ്ററിൽ യാത്രചെയ്ത് കേദാരനാഥക്ഷേത്രത്തിൽ എത്തിച്ചേരാം. ഭാരതസർക്കാരിന്റെ ഉടമസ്ഥതയിലുള്ള 'പവൻ ഹാൻസ് ഹെലികോപ്റ്റേഴ്സ് ലിമിറ്റഡ്' എന്ന സ്ഥാപനമാണ് യാത്ര സംഘടിപ്പിക്കുന്നത്. 2003 മെയ് മാസത്തിൽ സർവീസ് നടത്തിത്തുടങ്ങിയ ഈ സ്ഥാപനം, 5 പേർക്ക് യാത്ര ചെയ്യാവുന്ന BELL-407 എന്ന ഹെലികോപ്റ്ററാണ് ഉപയോഗിക്കുന്നത്. 45 മിനിറ്റുകൊണ്ട് കേദാരനാഥിൽ എത്തുന്ന ഈ യാത്രയ്ക്ക് മടക്കക്കൂലി അടക്കം 8000 രൂപയാണ് വസൂലാക്കുന്നത്. ഒരു ഭാഗത്തേക്ക് മാത്രമാണെങ്കിൽ അഗസ്ത്യമുനി-കേദാരനാഥ് യാത്രക്ക് 5000 രൂപയും, കേദാരനാഥ്-അഗസ്ത്യമുനി യാത്രയ്ക്ക് 4000 രൂപയും ഈടാക്കുന്നു. മടക്കയാത്രാടിക്കറ്റ് എടുക്കുന്നവർക്ക് ദർശനത്തിനുള്ള സൗകര്യവും ചെയ്തുകൊടുക്കും. കാലത്ത് 6.30 -നും, 11.30-നും രണ്ടു സർവീസ് നടത്തുന്നുണ്ട്.പ്രായമായവർക്കും, അസുഖങ്ങൾ ഉള്ളവർക്കും ഇതൊരനുഗ്രഹംതന്നെയാണ്. ഒന്നര മണിക്കൂർ സമയം കേദാരനാഥക്ഷേത്രത്തിൽ ചെലവഴിക്കാൻ യാത്രികർക്ക് അവസരമുണ്ട്.*

പന്ത്രണ്ടുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഗുപ്തകാശിയിൽ എത്തിച്ചേർന്നു. അഗസ്ത്യമുനിയിൽനിന്നു കുണ്ട് എന്ന സ്ഥലം പിന്നിട്ട് ഗുപ്തകാശിയിലെത്താൻ 20.കി.മീറ്റർ ദൂരമേയുള്ളൂവെങ്കിലും ഇടുങ്ങിയവഴിയും കുത്തനെയുള്ള കയറ്റങ്ങളും യാത്ര ദുർഘടമാക്കുന്നു. കേദാർനാഥ്യാത്രയിലെ വളരെ പ്രധാനപ്പെട്ട സ്ഥലമാണ് ഗുപ്തകാശി. ചെറിയതോതിൽ തിരക്കുള്ള ഒരു അങ്ങാടി എന്നു ഗുപ്തകാശിയെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ലെന്നു തോന്നുന്നു. കേദാർനാഥ്ക്ഷേത്രത്തിലെ പൂജാരികൾ, മഞ്ഞുകാലത്ത് ക്ഷേത്രം അടഞ്ഞുകിടക്കുമ്പോൾ, താമസിക്കുന്നത് ഇവിടെയാണ്. പ്രകൃതിരമണീയമായ ഈ സ്ഥലത്തിന്റെ ഭംഗി എത്ര ആസ്വദിച്ചാലും മതിവരില്ല. നീലാകാശത്തിനു തൊട്ടുതാഴെ എന്നപോലെ ചെങ്കുത്തായ മലയുടെ മുകളിൽനിന്ന് അനേകായിരം അടി താഴെക്കിടക്കുന്ന മലമടക്കുകൾ വീക്ഷിച്ചാൽ പ്രകൃതിസൗന്ദര്യം ഇത്രമാത്രം നിറഞ്ഞുനില്ക്കുന്ന ഈ പ്രദേശത്തെ സ്വർഗഭൂമി, ദേവഭൂമി എന്നൊക്കെ വിളിക്കുന്നത് അക്ഷരാർഥത്തിൽ ശരിയാണെന്ന് ആരും സമ്മതിച്ചുപോകും. ഗുപ്തകാശിയിലെ ശ്രീ ചന്ദ്രശേഖർ മഹാദേവക്ഷേത്രവും അർധനാരീശ്വരക്ഷേത്രവും വളരെ പുരാതനമായ ക്ഷേത്രങ്ങളാണ്. മാതാദേവീക്ഷേത്രത്തിലേക്ക് ഇവിടെനിന്നും 2കി.മീറ്റർ ദൂരമേയുള്ളൂ.

* For Booking:- Pawan Hans Helicopters Ltd. - Delhi Office - 011-24651248. Garwal Mandal Vikas Nigam:- Rishikesh - 0135-2431783; Dehradoon - 0135-2653309

ഒരു ബ്രാഹ്മണന്റെ കടയിൽനിന്നു ഉച്ചഭക്ഷണം കഴിച്ചു. തുമ്പപ്പൂപോലുള്ള ചോറും, പരിപ്പുകറിയും ഒരു ചെറിയ മൺപാത്രത്തിൽ കട്ടത്തൈരും ആയിരുന്നു വിഭവങ്ങൾ. അത്യപൂർവമായ രുചിയും പ്രത്യേകസുഗന്ധവും ആ തൈരിന് അനുഭവപ്പെട്ടു. ഒരുപാത്രം തൈരുകൂടി ഞാൻ ആവശ്യപ്പെട്ടു. ഭക്ഷണംകഴിക്കുന്ന ഓരോരുത്തരേയും സൂക്ഷ്മമായി നിരീക്ഷിക്കുന്നുണ്ടായിരുന്നു കടയുടമസ്ഥനായ വൃദ്ധബ്രാഹ്മണൻ. എന്റെ ആവശ്യം കേട്ട അദ്ദേഹം ഹാർദമായി ചിരിച്ചുകൊണ്ട് എല്ലാവരും കേൾക്കേ പറഞ്ഞു -

"താങ്കൾ അതുചോദിയ്ക്കുമെന്ന് എനിയ്ക്കറിയാമായിരുന്നു. അന്നം കഴിക്കുമ്പോൾ ആദ്യം അന്നത്തെ ബഹുമാനിയ്ക്കണം. അവർക്കു മാത്രമേ അതിന്റെ രുചി ശരിയ്ക്കറിയാൻ സാധിക്കൂ. ഈ മലമ്പ്രദേശത്തെ ഔഷധസസ്യങ്ങൾ തിന്നുനടക്കുന്നവയാണ് എന്റെ പശുക്കൾ. അപ്പോൾ ആ ഗുണങ്ങൾ എന്റെ തൈരിനും കാണും. ഹേ, ഭയ്യാ ഈ സാബിന് ഒരു 'കടോരി' നിറയെ തൈര് കൊടുക്ക് വേഗം - - "

ഔഷധസസ്യങ്ങൾ ആഹരിക്കുന്ന പശുക്കളുടെ പാലിന് ആ ഗുണങ്ങൾ ഉണ്ടാകാൻ സാധ്യതയുണ്ട്. അത് തൈരിനും ലഭിക്കുമോ എന്നൊരു സംശയം എനിയ്ക്കുണ്ടായി. എന്തായാലും, ഞാൻ എത്ര നിർബന്ധിച്ചിട്ടും, ആ വൃദ്ധബ്രാഹ്മണൻ അധികമായി നല്കിയ തൈരിന്റെ വില എന്നിൽനിന്ന് ഈടാക്കുകയുണ്ടായില്ല.

ഗുപ്തകാശി-കാളിമഠ്-റാൻസി-ഗുണ്ടാർ വഴി 30 കി.മീറ്റർ യാത്രചെയ്താൽ 11,200 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന മദ്ധ്യമഹേശ്വരക്ഷേത്രത്തിൽ എത്തിച്ചേരാം. ഗുണ്ടാർവരെ സുഖമായി യാത്രചെയ്യാവുന്ന പരുക്കൻ റോഡുണ്ട്. പിന്നെ മുഴുവനും വമ്പൻകയറ്റങ്ങളാണ്. പരമശിവൻ കാളക്കൂറ്റനായി വേഷംമാറി നടന്ന്, കേദാർനാഥിൽനിന്നു അപ്രത്യക്ഷനായപ്പോൾ ഭഗവാന്റെ നാഭിഭാഗം പ്രത്യക്ഷപ്പെട്ടത് മദ്ധ്യമഹേശ്വരക്ഷേത്രം സ്ഥിതിചെയ്യുന്ന ഈ ഭാഗത്താണ്. കഴിഞ്ഞയാത്രയിൽ ഇവിടേയ്ക്ക് നടന്നുപോകാൻ ഒന്ന് ശ്രമിച്ചെങ്കിലും കനത്ത പേമാരിയും കാറ്റും മൂലം പിൻതിരിയുകയാണുണ്ടായത്. പക്ഷേ, അതിനു പകരമായി ത്രിയുഗിനാരായണക്ഷേത്രത്തിലേക്ക് നടന്നുയാത്രചെയ്യുകയും ചെയ്തു. സ്വർണപ്രയാഗിൽനിന്നു 5 കി.മീറ്ററോളം ദൂരമുണ്ട് ത്രിയുഗിനാരായണക്ഷേത്രത്തിലേക്ക്. മന്ദാകിനീനദിയും സോനഗംഗയും സംയോജിക്കുന്നതിന്റെ തീരത്തായി സ്വർണപ്രയാഗ് എന്ന കൊച്ചുഗ്രാമം സ്ഥിതിചെയ്യുന്നു. പ്രശാന്തസുന്ദരമായ ഈ ഗ്രാമത്തിലെ പരുക്കൻ റോഡുകളിൽക്കൂടി നടന്നുനീങ്ങുമ്പോൾ ഒരുവിധം ശക്തമായ മഴ പെയ്യുന്നുണ്ടായിരുന്നു. ഗുജറാത്തിൽനിന്നുള്ള രണ്ടു തീർഥാടകരെ, വഴിമധ്യേ, കൂട്ടിന്നായി കിട്ടിയതും ഓർക്കുന്നു. അതിപുരാതനമായ ഒരു ക്ഷേത്രമാണ് ഇത്. ഭീമാകാരം പൂണ്ടു നില്ക്കുന്ന കരിങ്കല്ലുമലകളുടെ ഒരു വലിയ നിര കഴിഞ്ഞാൽ ക്ഷേത്രത്തിൽ എത്തിച്ചേരാം. മഹാവിഷ്ണുവിന്റെ വിഗ്രഹനാഭിയിൽനിന്ന് ഒഴുകുന്ന തീർഥജലം ബ്രഹ്മകുണ്ഡ്, സരസ്വതീകുണ്ഡ്, രുദ്രകുണ്ഡ് എന്നി

പരിശുദ്ധതീർഥക്കുളങ്ങളിൽ വീഴുന്നു. സരസ്വതീകുണ്ഡിൽ സ്വർണ്ണനിറത്തിലുള്ള ഒരു ജോടി ചെറിയ പാമ്പുകളെ ചിലപ്പോഴൊക്കെ കാണാറുണ്ടെന്ന് തദ്ദേശവാസികളായ ചിലർ പറയുകയുണ്ടായി. പായലിന്റേയോ ചെറിയ ജലസസ്യങ്ങളുടേയോ ഇടയിൽപ്പെട്ടതുകൊണ്ടാകാം, അതെനിക്കു കാണുവാൻ കഴിഞ്ഞില്ല. കണ്ണഞ്ചിപ്പിക്കുന്ന സ്വർണ്ണനിറമുള്ള ഈ പാമ്പുകളെ ചില തീർഥാടകർ പ്രകോപിപ്പിക്കുവാൻ ശ്രമിയ്ക്കാറുണ്ടെന്നും, പക്ഷേ, അവ യാതൊരുവിധത്തിലും പ്രതികരിക്കാതെ അലസമായി കിടക്കുക മാത്രമേ ചെയ്യാറുള്ളൂവെന്നും അവിടത്തെ ക്ഷേത്രജീവനക്കാരനും സാക്ഷ്യപ്പെടുത്തുകയുണ്ടായി. ത്രിയുഗിനാരായണക്ഷേത്രത്തിന്റെ ഉള്ളിലേക്ക് കടക്കുമ്പോൾ ടോർച്ച്ലൈറ്റ് പ്രകാശിപ്പിക്കുക തന്നെ വേണം. കനത്ത ഇരുട്ടാണ് ക്ഷേത്രാന്തർഭാഗത്ത്; ശ്മശാനമൂകതയും. അദൃശ്യമായൊരു ശക്തി സൂക്ഷിച്ചുനിരീക്ഷിക്കുന്നുണ്ടെന്നൊരു അവബോധം, യഥാർഥത്തിൽ, നമ്മെ ഭയവിഹ്വലരാക്കും. ഈ ക്ഷേത്രാന്തരീക്ഷവും അതിന്റെ ചുറ്റുപാടുകളും നമ്മളിൽ പകർന്നുതരുന്ന ആത്മീയചൈതന്യം നിസ്സാരമല്ല.ഇവിടെവച്ചാണ് ശിവ-പാർവതിമാരുടെ പരിണയം നടന്നതെന്നു വിശ്വസിക്കപ്പെടുന്നു. തുടർന്നു, കൈലാസത്തിൽവച്ചു വിവാഹാഘോഷങ്ങളും. പാണ്ഡവന്മാർ ബദരീധാമയാത്രയ്ക്കിടയിൽ ഇവിടെ തങ്ങിയതായി മഹാഭാരതത്തിൽ പരാമർശമുണ്ട്. യുഗങ്ങൾതോറും, ധർമരക്ഷാർഥം, അവതരിക്കുന്ന മഹാവിഷ്ണുവിന്റെ ചൈതന്യം ത്രിയുഗിനാരായണക്ഷേത്രത്തിൽ അന്തർലീനമായിരിക്കുന്നു എന്നാണ് വിശ്വാസം.

* "യദാ യദേഹ ധർമസ്യ
ക്ഷയോ വൃദ്ധിശ്ച പാപ്മനഃ
തദാ തു ഭഗവാനീശ
ആത്മാനം സൃജതേ ഹരിഃ" [ഭാഗവതം]

ഒരു മണിക്കൂറിലധികം ഗുപ്തകാശിയിൽ തങ്ങിയശേഷം രണ്ടുമണിയോടുകൂടി വാഹനം പുറപ്പെട്ടു. നളനാരായണകോട്ടിയും, ഫാട്ടയുംപോലുള്ള കൊച്ചുഗ്രാമങ്ങൾ പിന്നിട്ട് വാഹനം രാംപൂരിൽ എത്തിയപ്പോൾ സമയം മൂന്നരകഴിഞ്ഞു. 23 കി.മീറ്റർ ദൂരമേ ഗുപ്തകാശിയിൽനിന്നു ഇവിടേയ്ക്കുള്ളൂ എങ്കിലും മലമടക്കുകളിൽക്കൂടിയുള്ള യാത്ര തീർത്തും ദുർഘടം നിറഞ്ഞതാണ്. രാംപൂർ ചെറിയൊരു ഗ്രാമപ്രദേശമാണ്. ഇവിടെനിന്നു 8 കി.മീറ്റർ ദൂരംകൂടി പോയാൽ ഗൗരീകുണ്ഡിൽ എത്താം. കേദാർനാഥ്യാത്രയിലെ വാഹനഗതാഗതം അതോടെ അവസാനിക്കുന്നു. രാംപൂരിൽ അന്നുരാത്രി തങ്ങിയശേഷം പിറ്റേന്നു പുലർച്ചെ ഗൗരീകുണ്ഡ്വരെ നടന്നുപോകാം എന്നായിരുന്നു എന്റെ തീരുമാനം. എന്നെ രാംപൂരിൽ ഇറക്കിയശേഷം വാഹനം പോകുകയും ചെയ്തു.

---

*ഈ ലോകത്തിൽ ധർമത്തിനു ക്ഷയവും അധർമത്തിനു വളർച്ചയും സംഭവിക്കുമ്പോൾ ദുഷ്ടന്മാരെ നശിപ്പിക്കുന്നതിനും സജ്ജനങ്ങളെ സംരക്ഷിക്കുന്നതിനുംവേണ്ടി സർവൈശ്വര്യപരിപൂർണനായ ഭഗവാൻ അവതരിക്കും.

രാംപൂർ അങ്ങാടി വളരെ ചെറുതാണ്. പലചരക്കുകട, ഹോട്ടൽ, സ്റ്റേഷനറി, ചെറിയൊരു വെള്ളി ആഭരണക്കട. ചെരിപ്പുകട തുടങ്ങിയ ചെറിയ കച്ചവടങ്ങൾ മാത്രമേ ഇവിടെ കാണാൻ കഴിയൂ. വളരെ പഴക്കം തോന്നിക്കുന്ന രണ്ടു ലോഡ്ജുകൾ തീർഥാടകരെ മാത്രം ഉദ്ദേശിച്ചുള്ളതാണ്. ചുറ്റും ഉയർന്നുനില്ക്കുന്ന പർവതനിരകളുടെ മധ്യത്തിലായി രാംപൂർ അങ്ങാടി ആലസ്യംപൂണ്ടുകിടക്കുന്നു. ഹിമക്കൊടുമുടികളൊന്നുംതന്നെ ഇവിടെ നിന്നാൽ ദൃശ്യമാകില്ല. പല പർവതങ്ങളും കനത്ത കാടുകൊണ്ട് മൂടപ്പെട്ടവയാണ്. താഴ്ന്നിറങ്ങിക്കിടക്കുന്ന ചക്രവാളവും അതിനോടു കിന്നാരം പറയുവാൻ വെമ്പിനില്ക്കുന്ന പർവതശിഖരങ്ങളും ആകാശത്തിന്റെ നീലിമയും രാംപൂർഗ്രാമത്തെ സുന്ദരിയാക്കുന്നു. ലോഡ്ജിൽ ഡോർമെറ്ററി അക്കോമഡേഷൻ മാത്രമേ ഒഴിവുണ്ടായിരുന്നുള്ളൂ. നാലു പേർക്കു താമസിക്കാവുന്ന ഒരു കൊച്ചുമുറിയിലെ, ഒരു കട്ടിലിൽ ഞാനും ഒതുങ്ങിക്കൂടി.

ദേഹശുദ്ധിവരുത്തി ഒരു നവോന്മേഷം കൈവരിച്ചശേഷം രാംപൂരിലെ അങ്ങാടിയിൽക്കൂടി കുറച്ചുദൂരം നടന്നു. നല്ല തണുപ്പുള്ള അന്തരീക്ഷമായിരുന്നതിനാൽ കമ്പിളിവസ്ത്രങ്ങൾ ധരിക്കാതെവയ്യ. ചെമ്മരിയാടിൻപറ്റത്തെയും പശുക്കളേയും മേച്ചുകൊണ്ടു വനാന്തർഭാഗത്തുനിന്നു ഗ്രാമീണർ ധൃതിയിൽ വരുന്നതുകണ്ടു. മഞ്ഞുവീഴ്ച തുടങ്ങുന്നതിനു മുമ്പായി താവളങ്ങളിലെത്തിച്ചേരാനുള്ള വെപ്രാളത്തിലായിരുന്നു അവർ. പച്ചക്കറികളും ഇലക്കറികളും അങ്ങാടിയിൽ പലസ്ഥലത്തും വില്പനയ്ക്കുവച്ചിട്ടുണ്ട്. പലവ്യഞ്ജനങ്ങൾ വാങ്ങിപ്പോകുന്നവരും, പച്ചക്കറികൾ വാങ്ങിപ്പോകുന്നവരുമടക്കം എല്ലാവരും വളരെ തിടുക്കത്തിലാണെന്ന് എനിക്കു തോന്നി. ഹോട്ടലിൽ ഭക്ഷണം കഴിക്കാൻ കയറിയപ്പോൾ അവിടെക്കണ്ട ഒരു വൃദ്ധനോട് ഞാൻ ഇതേക്കുറിച്ചു ചോദിച്ചറിഞ്ഞു. തെക്കുകിഴക്കുഭാഗത്തുനിന്നു വീശുന്ന കാറ്റ് ഹിമപർവതങ്ങളുടെ ഇടയിൽക്കൂടി വരുന്നതാകയാൽ അപകടകരമാണ്. ആലിപ്പഴവർഷമോ (HAILSTORM), കനത്ത പേമാരിയോ, ഇടിവെട്ടോ സംഭവിച്ചേക്കാം. അരമണിക്കൂറിനകം അങ്ങാടി ഏതാണ്ട് ശൂന്യമാകുമെന്നും വൃദ്ധൻ അറിയിച്ചു. കാലാവസ്ഥയുടെ ഓരോ വ്യതിയാനവും വളരെ മുമ്പുതന്നെ മലമക്കൾക്ക് തിരിച്ചറിയാൻ കഴിയുന്നു. നിരീക്ഷണകേന്ദ്രത്തിന്റേയോ, കാലാവസ്ഥാവിദഗ്ധന്റേയോ സേവനമൊന്നും ഇവർക്കാവശ്യമില്ല. എന്തായാലും, കടക്കാരൻ വളരെപ്പെട്ടെന്നു തയ്യാറാക്കിത്തന്ന ചൂടുള്ള രോട്ടിയും കിഴങ്ങുകറിയും വേഗത്തിൽ ഭക്ഷിച്ച് ഞാൻ ലോഡ്ജിലേക്ക് മടങ്ങി.

സന്ധ്യമയങ്ങിയതോടെ തണുത്ത കാറ്റും മൂടൽമഞ്ഞും ഒന്നിച്ചുവന്നു. പുക വന്നുമൂടിയപോലെ മൂടൽമഞ്ഞ് പരന്നപ്പോൾ പർവതശിഖരങ്ങൾ അപ്രത്യക്ഷമായി. താമസിയാതെ നേരിയ ചാറ്റൽമഴയും തുടങ്ങി. ലോഡ്ജിന്റെ ബാൽക്കണിയിൽ നിന്നു നോക്കിയപ്പോൾ ശൂന്യമായ രാംപൂർ അങ്ങാടിയാണ് കണ്ടത്. പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിയിലേയ്ക്കു കയറിക്കൂടുമ്പോൾ മനസ്സുനിറയെ പിറ്റേന്നു കാണാൻപോകുന്ന കേദാരേശ്വരന്റെ വിഗ്രഹരൂപമായിരുന്നു.

III

കൃത്യം നാലുമണിയ്ക്കു ഞാൻ ഉണർന്നെഴുന്നേറ്റു. താഴെ അങ്ങാടിയിൽനിന്നു ബഹളങ്ങൾ കേൾക്കുന്നുണ്ടായിരുന്നു. പുറത്തുവന്നുനോക്കിയപ്പോൾ രാത്രിയിൽ വന്നുചേർന്ന വാഹനങ്ങളിലെ തീർഥാടകരുടെ സംസാരമാണെന്നു മനസ്സിലായി. പ്രഭാതകർമങ്ങളൊക്കെ വേഗത്തിൽ തീർത്ത്, പ്രധാന ലഗ്ഗേജ് ലോഡ്ജിൽ സൂക്ഷിക്കാൻ ഏർപ്പാടുചെയ്ത്, അത്യാവശ്യസാധനങ്ങളടങ്ങിയ തോൾബാഗ് പിന്നിൽ തൂക്കിയിട്ട് ഗൗരീകുണ്ഡ് ലക്ഷ്യമാക്കി മുന്നോട്ടു നടന്നു.

സമയം നാലര കഴിഞ്ഞിരുന്നുവെങ്കിലും പ്രകാശത്തിന്റെ നാമ്പുകൾ എത്തിനോക്കാൻ തുടങ്ങിയിരുന്നില്ല. ഗൗരീകുണ്ഡിലേയ്ക്കുള്ള ടാർറോഡ് കനത്ത കാടുകളുടെ നടുവിൽക്കൂടിയാണ്. വഴിവിളക്കൊന്നും ഇല്ലാത്തതിനാൽ ടോർച്ചുപ്രകാശിപ്പിച്ചുകൊണ്ടു വേഗത്തിൽ നടന്നു. തലേദിവസം രാത്രിയിൽ മഴയ്ക്കൊപ്പം കൊടുങ്കാറ്റും വീശിയതിന്റെ ലക്ഷണങ്ങൾ വഴിനീളെ കണ്ടു. ഒടിഞ്ഞുവീണ വൃക്ഷക്കൊമ്പുകളും ഇടത്തരം ഉണ്ടക്കല്ലുകളും വഴിയിൽ ധാരാളം ഉണ്ടായിരുന്നു. തീർഥാടകരെ കയറ്റിയ വാഹനങ്ങൾ ഇടയ്ക്കിടെ എന്നെ കടന്നുപോയി. തണുത്തുവിറച്ചുകൊണ്ടാണെങ്കിലും കഴിയാവുന്നത്ര വേഗത്തിൽ നടന്നതിനാൽ 5–30 കഴിഞ്ഞപ്പോൾ 3 കി.മീറ്റർ ദൂരം പിന്നിട്ട് സ്വർണപ്രയാഗിൽ എത്തിച്ചേർന്നു. മന്ദാകിനീനദിയുടെ തീരത്തായി സ്ഥിതിചെയ്യുന്ന ഈ ചെറിയഗ്രാമം മൂടൽമഞ്ഞിലകപ്പെട്ട് കിടക്കുകയാണ്. മുനിഞ്ഞുകത്തുന്ന ചിമ്മിനിവിളക്കിന്റെ പ്രകാശം ഒരു പെട്ടിക്കടയിൽനിന്നു കണ്ടപ്പോൾ അതിന്നടുത്തേയ്ക്കുചെന്നു. ഉറക്കം തൂങ്ങിയിരിക്കുന്ന കടക്കാരൻ ഗഢ്വാളിയോട് ഒരു ചായ കിട്ടുമോ എന്നന്വേഷിച്ചു. പത്തുമിനിറ്റോളം കാത്തിരുന്നപ്പോൾ അദ്ദേഹം കടുപ്പത്തിലൊരു കട്ടൻചായ ഉണ്ടാക്കിത്തന്നു. കനത്ത മഞ്ഞുവീഴ്ചയുണ്ടായിരുന്നതിനാൽ ചുടുചായ അകത്തുചെന്നപ്പോൾ വളരെ ആശ്വാസംതോന്നി. സൂര്യപ്രകാശം പരക്കാൻ തുടങ്ങിയെങ്കിലും മൂടൽമഞ്ഞ് അതിനു മങ്ങലേല്പിച്ചു. തുടർന്നുള്ള യാത്രയിൽ, വനാന്തർഭാഗത്തുനിന്നുള്ള പക്ഷികളുടെ കളകൂജനം ഏറെ ആസ്വാദ്യമായിത്തോന്നി. പ്രഭാതത്തെ വരവേറ്റുകൊണ്ട് വിവിധയിനം പക്ഷികൾ ആവർത്തിച്ചാവർത്തിച്ചു മുഴക്കിയിരുന്ന വിളികളും മന്ദാകിനീനദിയുടെ കളകളാരവവും ഒന്നിച്ചപ്പോൾ പ്രകൃതിയുടെ ആ അസുലഭസമന്വയത്തിനു മുന്നിൽ ഏറെനേരം സന്തുഷ്ടചിത്തനായി നിന്നുപോയി.

8 മണി കഴിഞ്ഞപ്പോൾ ഗൗരീകുണ്ഡിൽ എത്തിച്ചേർന്നു. നല്ല തണുപ്പുള്ള കാലാവസ്ഥയായിരുന്നു ഗൗരീകുണ്ഡിൽ. തീർഥാടകർ കുറവാണ്. കച്ചവടസ്ഥാപനങ്ങളും, ഹോട്ടലുകളും, താമസസൗകര്യങ്ങളും, ടെലിഫോൺ ബൂത്തുകളും ഇവിടെ സുലഭമാണ്. കേദാർനാഥിലേയ്ക്കുള്ള വാഹനഗതാഗതം ഇവിടെ അവസാനിയ്ക്കുന്നതിനാൽ വാഹനങ്ങൾക്കു സൗകര്യമായി പാർക്കുചെയ്യുവാനുള്ള സ്ഥലസംവിധാനങ്ങളും ഇവിടെ ഒരുക്കിയിട്ടുണ്ട്. ഇവിടത്തെ പുരാതനക്ഷേത്രത്തിൽ പാർവതിയുടെ പ്രതി

ഷിയാണ് പ്രധാനം. ശിവപ്രതിഷ്ഠയും ഉണ്ട്. മന്ദാകിനീനദിയോടു ചേർന്നുള്ള ചൂടുവെള്ളപ്രവാഹം സവിശേഷശ്രദ്ധയാകർഷിക്കുന്നു. പരമശിവനെ ലഭിക്കുന്നതിനുവേണ്ടി ഉമ ഇവിടെ ദീർഘകാലം തപസ്സനുഷ്ഠിക്കുകയുണ്ടായത്രേ. അന്നു ദേവിയ്ക്കു നീരാടാൻവേണ്ടി ദേവർഷികൾ ഒരുക്കിക്കൊടുത്ത തീർഥക്കുളമാണ് ഇന്നത്തെ ഈ ഗൗരീകുണ്ഡ് എന്നാണ് വിശ്വാസം. മഞ്ഞുരുകിയെത്തുന്ന മന്ദാകിനിയിലെ തണുത്ത ജലത്തിൽ ഒന്നു മുങ്ങിയശേഷം, ഗൗരീകുണ്ഡിലെ ചൂടുവെള്ളത്തിൽ കുറച്ചുസമയം മുങ്ങിക്കിടന്നപ്പോൾ അനിർവചനീയമായ നിർവൃതിയാണ് അനുഭവപ്പെട്ടത്.

കുളികഴിഞ്ഞ് ഒരു കട്ടൻചായ മാത്രം കുടിച്ച്, കേദാർനാഥിലേയ്ക്കുള്ള കാൽനടയാത്ര തുടർന്നു. ഇടുങ്ങിയ ഗല്ലികളിലൂടെ നടന്ന് കുതിരപ്പേട്ടയിൽ എത്തി കുറച്ചുസമയം അവിടത്തെ സ്ഥിതിഗതികൾ വീക്ഷിച്ചു. സീസൺ തുടങ്ങിയാൽ തീർഥാടകരുടെ തിരക്ക് വർധിക്കും. അപ്പോൾ കേദാർനാഥിൽ പോയി, തിരിച്ച് ഗൗരീകുണ്ഡിൽ എത്തിക്കാൻ 1500 രൂപ മുതൽ 2000 രൂപവരെ ഈടാക്കും. സീസൺ അവസാനിച്ചാൽ, മഴക്കാലത്ത്, നിരക്ക് 500 രൂപവരെ താഴും. കുതിരപ്പേട്ട നിയന്ത്രിക്കാൻ ഒരു പോലീസ് ഔട്ട്പോസ്റ്റ് ഉണ്ടെങ്കിലും അതു പോലീസും കുതിരക്കാരും തമ്മിലുള്ള ഒരു ഒത്തുകളികേന്ദ്രം മാത്രമാണെന്നു പരിചയമുള്ളവർക്കു ബോദ്ധ്യമാകും. എഴുന്നേൽക്കാൻപോലും കെല്പില്ലാത്ത ചാവാളിക്കുതിരകളും തടിച്ചുകൊഴുത്ത ആരോഗ്യമുള്ള കുതിരകളും ചെറിയ പോണിക്കുതിരകളും കോവർക്കഴുതകളും ഒക്കെ ഇടകലർന്നുനില്ക്കുന്ന പേട്ടയിൽ വിലപേശൽ നിർലോഭം നടത്തിയാലേ കച്ചവടം ഉറപ്പിച്ചുകിട്ടൂ. നടന്നു മലകയറുവാൻ തയ്യാറുള്ളവർ ആരെങ്കിലും ഉണ്ടോഎന്ന് ഞാൻ അന്വേഷിച്ചുനോക്കി. ഫലം നാസ്തി.

അംബരചുംബികളായ 5 മലകൾ താണ്ടിവേണം കേദാർനാഥിൽ എത്തിച്ചേരാൻ. ഗൗരീകുണ്ഡിൽനിന്നു 7 കി.മീറ്റർ ദൂരം കഴിഞ്ഞാൽ റാംബാര എന്ന ആദ്യത്തെ വിശ്രമകേന്ദ്രത്തിൽ എത്താം. വളരെ വീതി കുറഞ്ഞ, കോൺക്രീറ്റ് വഴി മലഞ്ചെരുവുകളുടെ ഓരത്തുകൂടിയാണ്. താഴേയ്ക്കു നോക്കിയാൽ മന്ദാകിനീനദിയുടെ രൗദ്രഭാവം കാണാം. മഴക്കാലമല്ലെങ്കിൽ ഒഴുക്കു കുറവാണ്. റോഡിന്റെ സ്ഥിതി തികച്ചും ദയനീയമാണ്. മുകളിൽനിന്നുള്ള കനത്ത മലയിടിച്ചിൽമൂലം, പലപ്പോഴും, റോഡ് ഒന്നാകെ ഇടിഞ്ഞ് നദിയിൽ പതിയ്ക്കുന്നു. അതിൽപ്പെട്ടുപോകുന്ന യാത്രക്കാരും കുതിരകളും അതോടെ അപ്രത്യക്ഷമാകുന്നു. ക്ഷേത്രത്തിലെ സന്നദ്ധസേനകൾ, ഉരുളൻകല്ലുകൾ ഇട്ടുനിറച്ച്, റോഡ് താൽകാലികമായി റിപ്പയർ ചെയ്യുന്നു. റോഡിന്റെ ഇടതുഭാഗത്ത്, മലമടക്കുകളിൽ, ഇടത്തരം കാടുകൾ കാണാം. വലതുഭാഗത്ത്, നദിയുടെ അങ്ങേക്കരയിൽ, ഇതേപോലെത്തന്നെ പുഷ്ടികുറഞ്ഞ കാടാണ്. പൈൻ, ദേവദാരു, ഓക്ക് തുടങ്ങിയ മരങ്ങൾ ഇവിടെ ഇടകലർന്നു നില്ക്കുന്നു. പക്ഷേ, കുറ്റിച്ചെടികളും വള്ളിപ്പടർപ്പുകളും പലവകവൃക്ഷങ്ങളുമാണ് അധികവും. രാംബാര

എത്തുന്നതുവരെ കയറ്റങ്ങളാണ് അധികമെങ്കിലും വലിയ ആയാസംകൂടാതെ നടന്നുകയറാവുന്നതേയുള്ളൂ. മന്ദാകിനിയുടെ ഒഴുക്കും ഇരുഭാഗത്തെ വൻപർവതങ്ങളിൽനിന്നുള്ള ചെറിയ വെള്ളച്ചാട്ടങ്ങളും കണ്ണിനും മനസ്സിനും കുളിർമ നല്കുന്ന കാഴ്ചകളാണ്. കുതിരപ്പുറത്തുയാത്രചെയ്യുന്ന തീർഥാടകരെയും അവരുടെ പോർട്ടർമാരെയും ഇടയ്ക്കെല്ലാം കണ്ടുവെങ്കിലും വഴി പൊതുവെ വിജനമായിരുന്നു. ഗ്ലൂക്കോസ് കലക്കിയ വെള്ളവും ബിസ്കറ്റും കഴിച്ച്, പാറക്കെട്ടിൽ ചാരിയിരുന്നു വിശ്രമിച്ച്, ഇടയ്ക്കെല്ലാം വെള്ളച്ചാട്ടങ്ങളിൽനിന്നുള്ള തെളിനീർ കുടിച്ച് ദാഹമകറ്റി ബഹുദൂരം മുന്നോട്ടുപോയി. മുകളിലേക്ക് ദൃഷ്ടി പതിപ്പിച്ചുവേണം യാത്ര ചെയ്യാൻ എന്ന് ഒരു കുതിരക്കാരൻ നല്കിയ ഉപദേശം ഞാൻ അക്ഷരംപ്രതി അനുസരിച്ചു. ചെറിയതോതിലുള്ള മലയിടിച്ചിൽ ദുർഘടമായ ഒരു തിരിവിൽവച്ചുണ്ടായെങ്കിലും, അതു മുൻകൂട്ടി കണ്ടതിനാൽ, അപകടമൊന്നും സംഭവിച്ചില്ല. എന്റെ പിന്നാലെ വന്നിരുന്ന ഒരു സംഘം തീർഥാടകരും അവരുടെ കുതിരക്കാരും ഉച്ചത്തിൽ 'ഭം - - ഭം - - ജയ് കേദാർനാഥ്' എന്ന് ഉച്ചത്തിൽ വിളിച്ച് അപകടത്തിൽനിന്നു രക്ഷപ്പെടുത്തിയതിനു നന്ദിപറഞ്ഞു.

പീർവാസാഭൈരവ് മലമടക്കുകളിൽ എത്തിയതോടെ വഴി അത്യധികം ദുർഘടമായിത്തീർന്നു. കുത്തനെയുള്ള ഹെയർപിൻവളവുകളാണ് ഈ ഭാഗത്തു മുഴുവൻ. രാവിലെ മുതൽക്കുതന്നെ മൂടിക്കെട്ടിയ അന്തരീക്ഷമായിരുന്നതിനാൽ സൂര്യപ്രകാശം നന്നെ കുറവായിരുന്നു. മഴമേഘങ്ങളും ഉരുണ്ടുകൂടിനിന്നിരുന്നു. മുന്നോട്ടുപോകുംതോറും തണുപ്പിനും ശക്തികൂടി. പീർവാസാഭൈരവിലെ അവസാനത്തെ കയറ്റം കയറാൻ തുടങ്ങിയപ്പോൾ നേരിയതോതിൽ ചാറ്റൽമഴയും തുടങ്ങി. ഇടയ്ക്കിടെനിന്ന്, ശ്വാസകോശങ്ങൾക്ക് വേണ്ടത്ര വിശ്രമം കൊടുത്ത്, ഒട്ടും ധൃതി കാട്ടാതെ സാവധാനം നടന്ന് രാംബാരയിൽ എത്തിയപ്പോൾ സമയം 12-30 കഴിഞ്ഞിരുന്നു.

താൽകാലികമായി കെട്ടിയുണ്ടാക്കിയ ഷെഡ്ഡുകളിൽ നടത്തുന്ന കച്ചവടസ്ഥാപനങ്ങളും ഹോട്ടലുകളും രാംബാരയിൽ വേണ്ടത്രയുണ്ട്. മന്ദാകിനീനദി ഈ ഭാഗത്ത് ഒരു മലയിടുക്കിനെ വലംവച്ച് തിരിഞ്ഞൊഴുകുന്നതിനാൽ റോഡ്സൈഡിൽ ധാരാളം സ്ഥലമുണ്ട്. കമ്പിളിവസ്ത്രക്കടകളും സ്റ്റേഷനറിക്കടകളും ഹോട്ടലുകളും നിരനിരയായി ഇടകലർന്നു കിടക്കുന്നതിനാൽ വലിയൊരു വ്യാപാരസമുച്ചയംപോലെയാണ് തോന്നിയത്. ചെറിയ ഓക്സിജൻ സിലിണ്ടറും മഴക്കോട്ടും കമ്പിളിവസ്ത്രങ്ങളും തീർഥാടകർക്ക് വാടകയ്ക്കുകൊടുക്കുന്ന സമ്പ്രദായവും ഇവിടെയുണ്ട്. കുതിരപ്പുറത്തു യാത്രചെയ്യുന്നവർ ഒരടിയോളം വലിപ്പമുള്ള ഓക്സിജൻകുറ്റികൾ വാങ്ങുന്നത് കണ്ടു. തട്ടുകടകൾപോലെയുള്ള ഹോട്ടലുകളാണ് മിയ്ക്കതും. കുതിരകളെ കെട്ടിയിടാനും തീറ്റകൊടുക്കാനുമുള്ള സംവിധാനങ്ങൾ എല്ലാ തട്ടുകടകളിലും ഏർപ്പെടുത്തിയിട്ടുണ്ട്. ഏതോ ഒരിനം മരത്തിന്റെ വീതികൂടിയ ഇലകൊണ്ടാണ് കടകളുടെ മേച്ചിൽ നട

ത്തിയിട്ടുള്ളത്. അതിനുമീതെ പ്ലാസ്റ്റിക് ഷീറ്റ് വിരിച്ച് ഭദ്രമാക്കിയിട്ടുമുണ്ട്. ചുറ്റും കസേരകളും ബഞ്ചും ആണ് ഇരിപ്പിടസൗകര്യങ്ങൾ. നദിയിൽനിന്നു ലഭിക്കുന്ന മിനുസമേറിയ ഭംഗിയുള്ള ഉരുളൻകല്ലുകൾ പതിച്ച് തറ വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്.

ഒരു യു.പി. ബ്രാഹ്മണന്റെ കടയിൽ ഉച്ചഭക്ഷണം കഴിയ്ക്കാനായി കയറി. ഇതിനിടെ മഴ ശക്തമായി പെയ്തുതുടങ്ങിയിരുന്നു. തീർഥാടകർ വളരെ കുറവായതിനാൽ കടയിൽ ഒട്ടും തിരക്കില്ലായിരുന്നു. കനലിൽ ചുട്ട റോട്ടിയും, കൊഴുപ്പേറിയ ചില പച്ചിലകൾ അരിഞ്ഞിട്ട് പരിപ്പും ഉരുളക്കിഴങ്ങും കൂട്ടി വേവിച്ചെടുത്ത കറിയും കിട്ടി. കറിയിൽ ഒരു സ്പൂൺ ശുദ്ധമായ പശുവിൻനെയ്യും തൂവിത്തന്നു. നല്ല സ്വാദുള്ള ഭക്ഷണമായിരുന്നു. കനത്ത മഴയുടെ താളം ആസ്വദിച്ച് വളരെ സാവകാശം കഴിച്ച് കുറച്ചധികം നേരം അവിടെ ഒതുങ്ങിക്കൂടി. ഒരു കുതിരക്കാരൻ തന്റെ കുതിരയ്ക്കുള്ള ഭക്ഷണം വാങ്ങിച്ചുകൊടുക്കുന്നതു കണ്ടപ്പോൾ അതൊന്ന് ശ്രദ്ധിച്ചുനോക്കി. ക്രിക്കറ്റ്ബോളിന്റെ വലുപ്പത്തിലുള്ള 5 ഗോതമ്പുണ്ടകൾ വെള്ളത്തോടെ വേവിച്ചതാണ് പ്രധാനഭക്ഷണം. അതിന്റെകൂടെ ശർക്കര പൊടിച്ചുചേർത്ത കഷ്ടി ഒരു കിലോ ഗോതമ്പുതവിടും. 30 രൂപയാണ് ഇതിന്റെ വിലയെന്ന് കടക്കാരൻ പറഞ്ഞു. കയറ്റം കയറുന്ന കുതിരകൾക്കും, കോവർക്കഴുതകൾക്കും ഭക്ഷണത്തിന്റെ കൂടെ ശർക്കര കൊടുക്കുന്നത് നഷ്ടപ്പെട്ട ഊർജം വീണ്ടെടുക്കാനാണ്.

ഒന്നര മണിയോടുകൂടി രാംബാരയിൽനിന്നു പുറപ്പെട്ടു. മഴ ശമിച്ചിരുന്നു. രാംബാറയിൽനിന്നു കഷ്ടി 7 കി.മീറ്റർ ദൂരമുണ്ട് കേദാർനാഥിലേയ്ക്ക്. ഗരൂർചാട്ടിവരെയുള്ള 2 കി.മീറ്റർ ദൂരം കുത്തനെയുള്ള കയറ്റങ്ങളാണ്. കേദാർയാത്രയിലെ ഏറ്റവും വിഷമംപിടിച്ച ഘട്ടവും ഇതാണ്. വളരെ വീതികുറഞ്ഞ്, പൊട്ടിപ്പൊളിഞ്ഞ, വഴി കിടക്കുന്നത് മന്ദാകിനീ നദീതീരത്തുകൂടി അപാരമായ ഉയരത്തിലേയ്ക്കാണ്. ഭീതിപ്പെടുത്തുന്ന വിധത്തിലുള്ളവയാണ് ഈ വൻകയറ്റങ്ങൾ. ഗരൂർചാട്ടി എത്തുന്നതിനു മുമ്പായി തീർഥാടനം കഴിഞ്ഞുമടങ്ങുന്ന ഒരു ചെറിയസംഘം സംന്യാസിമാരെ കാണുകയുണ്ടായി. നടുക്കമുളവാക്കുന്ന ഒരു വാർത്തയാണ് അവർ തന്നത്. ഉദ്ദേശം മൂന്നുഫർലോങ്ങ് ദൂരത്തായി, ഒരു ഹെയർപിൻ വളവിന്റെ ഉച്ചിയിൽ, ഭീമാകാരത്തിലുള്ള ഒരു പാറക്കഷണം മുകളിൽനിന്ന് ഉരുണ്ടുവന്ന് റോഡിന്റെ മധ്യത്തിലായി കിടക്കുന്നുണ്ടെന്നും അതു നദിയിലേയ്ക്ക് വീണുപോയാലേ യാത്ര സാധ്യമാകൂ എന്നും അവർ അറിയിച്ചു. തലനാരിഴയ്ക്കാണ് തങ്ങൾ രക്ഷപ്പെട്ടതെന്നും പറഞ്ഞു. കനത്ത മഴപെയ്യുമ്പോൾ ഉറപ്പില്ലാത്ത മണ്ണിൽ പൂണ്ടുകിടക്കുന്ന പാറക്കല്ലുകൾ, മണ്ണൊലിപ്പുമൂലം (SOIL EROSION) ഗ്രിപ്പ് നഷ്ടപ്പെട്ട് താഴേയ്ക്ക് പതിക്കുന്നതാണ് മലയിടിച്ചിലിന്റെ (LANDSLIDE) മുഖ്യഹേതു എന്നെനിക്കു തോന്നി. വൻവൃക്ഷങ്ങളും കനത്ത കാടും ഉണ്ടെങ്കിൽ മണ്ണിനു കൂട്ടിപ്പിടിത്തം കൂടുമെന്നും തദ്വാരാ ഈ മലയിടിച്ചിലിനു ശമനമുണ്ടാകുമായിരുന്നേനെ എന്നും തോന്നി.

"വൃക്ഷങ്ങൾ നട്ടുവളർത്തുക, ജീവനും പരിസ്ഥിതിയും നില നിർത്തുക" എന്ന ആഹ്വാനത്തിനു വ്യാപകമായ അർഥവ്യാഖ്യാനങ്ങൾ ഉണ്ടല്ലോ. വൃക്ഷങ്ങളെ ദേവതുല്യം ആരാധിക്കുന്ന ഒരു ജനതയാണ് ഭാരതീയർ. നമ്മുടെ പുരാണേതിഹാസങ്ങളിൽ വൃക്ഷങ്ങളുടെ മഹത്ത്വത്തെക്കുറിച്ചുള്ള ധാരാളം പരാമർശങ്ങൾ ഉണ്ട്. ഭഗവാൻ ശ്രീകൃഷ്ണൻ, യുധിഷ്ഠിരന് നല്കുന്ന ഉപദേശമാണ് ഭവിഷ്യപുരാണം. അതിലെ ഉത്തരപർവത്തിൽ അരയാൽ, ആര്യവേപ്പ്, പേരാൽ, പുളി, കൂവളം, നെല്ലി, മാവ് എന്നീ സദ്വൃക്ഷങ്ങൾ നട്ടുവളർത്തുന്നത് ശ്രേയസ്സിനും ആയുരാരോഗ്യങ്ങൾക്കും ഉത്തമമാണെന്നു ഭഗവാൻ ഉപദേശിക്കുന്നു.

* "ദശകൂപസമാ വാപീ
ദശവാപീസമോ ഹ്രദഃ
ദശഹ്രദസമഃ പുത്രോ
ദശപുത്രസമോ ദ്രുമഃ" (മഹാഭാരതം-ശാന്തിപർവം)

– എന്ന ശ്ലോകം എത്രയോ അർഥവത്താണ്. മഹാകവി ജഗന്നാഥപണ്ഡിതന്റെ വൃക്ഷനമസ്കാരവും തികച്ചും ശ്രദ്ധേയമാണ്.

** "ധത്തേ ഭരം കുസുമപത്രഫലാവലീനാം
ഘർമവ്യഥാം വഹതി ശീതഭവാം രുജംച
യോ ദേഹമർപയതി യോഽന്യസുഖസ്യ ഹേതോഃ
തസ്മൈ വദാന്യഗുരവേ തരവേ നമസ്തേ"

തികച്ചും ദുഷ്കരമായ ഒരു ഹെയർപിൻ കയറ്റം കയറി മുകളിലെത്തിയപ്പോൾ വൻപാറക്കഷണം വീണസ്ഥലത്ത് എത്തിച്ചേർന്നു. പക്ഷേ, ഭാഗ്യത്തിനു അതിന്റെ ഒരുഭാഗം വീണ്ടും താഴോട്ടു കൂപ്പുകുത്തി ഇറങ്ങിക്കഴിഞ്ഞിരുന്നതിനാൽ ഒരാൾക്ക് കടന്നുപോകാൻ പാകത്തിൽ ഒരു നേരിയമാർഗം അവിടെയുണ്ടായിരുന്നു. ഗരൂർചാട്ടിയിൽ എത്തുന്നതിനു മുമ്പു തന്നെ ഭൂപ്രകൃതിയിൽ വലിയമാറ്റങ്ങൾ കാണാം. എങ്ങോട്ടുനോക്കിയാലും ആകാശം മുട്ടുമാറ് ഉയരത്തിൽ നില്ക്കുന്ന തരിശായ മലനിരകൾ മാത്രം. ചെറിയ കുറ്റിച്ചെടികളും, കള്ളിച്ചെടികളും, ഓർകിഡ് വർഗത്തിൽപ്പെട്ട വിവിധയിനം ചെടികളും മലമടക്കുകളിൽ സർവത്രയുണ്ട്. കറുത്തനിറത്തിലും തവിട്ടുനിറത്തിലും ഉള്ള മണ്ണാണ് മിക്കസ്ഥലത്തും. നിലത്തോടു പറ്റിച്ചേർന്നുക്കിടക്കുന്ന തരത്തിൽപ്പെട്ട വിവിധയിനം ചെടികൾ അതിമനോഹരമായ നിറങ്ങളിൽ കൊച്ചുകൊച്ചുപുഷ്പങ്ങൾ വിരിയിച്ചുനില്ക്കുന്ന കാഴ്ച തികച്ചും വർണനാതീതമാണ്. ഗരൂർചാട്ടിയിൽ കുറച്ചു സമയം വിശ്രമിച്ചശേഷം, ഒരു ചായ വാങ്ങിക്കുടിച്ച്, യാത്ര തുടർന്നു. അതികഠിനമായ ചില കയറ്റങ്ങളാണ് തുടർന്നു മറികടന്നത്. കേദാരയാ

---

*പത്തുകിണറിന്നു തുല്ല്യം ഒരു കുളം, പത്തുകുളത്തിന്നു തുല്ല്യം ഒരു തടാകം, പത്തുതടാകത്തിന്നു തുല്ല്യം ഒരു പുത്രൻ, പത്തുപുത്രന്മാർക്കു തുല്ല്യം ഒരു വൃക്ഷം.

**പൂക്കളുടേയും കായ്കളുടേയും ഇലകളുടേയും ഭാരം വഹിച്ചുകൊണ്ടും വേനൽച്ചൂടും ശൈത്യദുഃഖവും സഹിച്ചുകൊണ്ടും പരസുഖത്തിനായി സ്വദേഹമർപിച്ചുകൊണ്ടും ദാനികൾക്കു ഗുരുവായിരിക്കുന്ന വൃക്ഷമേ, നിനക്കു നമസ്കാരം.

ത്രയിലെ ദുർഘടങ്ങൾ ഏതാണ്ട് അവസാനിക്കുന്ന ഘട്ടത്തിൽ എത്തുമ്പോഴാണ് ദേവ്ദേഖ്നി ദൃശ്യമാകുക. അതിദുഷ്കരമായ രണ്ടു മലയിടുക്കുകൾ കയറി മുകളിലെത്തിയപ്പോൾ, കേദാരയാത്രയിൽ ആദ്യമായി, മഞ്ഞുമൂടിക്കിടക്കുന്ന ഹിമപർവതനിരകൾ ദൃശ്യമായി. മൂടൽമഞ്ഞിന്റെ പുകമറയിൽനിന്നു വിമുക്തമായി, സൂര്യകിരണങ്ങളേറ്റു വെട്ടിത്തിളങ്ങുന്ന ഹിമപർവതനിരകൾ നോക്കെത്താത്ത ദൂരത്തോളം നീണ്ടുപരന്നുകിടക്കുന്നു. ഇടതുഭാഗത്തായി ബദരീധാമത്തിലെ നീലകണ്ഠപർവതനിരയും വലതുഭാഗത്തായി കേദാരഖണ്ഡത്തിലെ എണ്ണമറ്റ ഹിമക്കൊടുമുടികളും ഒന്നിയ്ക്കുമ്പോൾ ദേവ്ദേഖ്നി എന്ന 23000 ത്തിൽപ്പരം അടി ഉയരമുള്ള ഹിമപ്രപഞ്ചം യാഥാർഥ്യമാകുന്നു. കാളിദാസന്റെ കുമാരസംഭവത്തിലെ പ്രശസ്തവും ഗാംഭീര്യം നിറഞ്ഞതുമായ ആ ഹിമവൽസ്തുതി മനസ്സിൽ മൂളിപ്പോകുന്നത് തികച്ചും സ്വാഭാവികം മാത്രം –

* "അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ
ഹിമാലയോ നാമ നഗാധിരാജഃ
പൂർവാപരൗ തോയനിധീ വഗാഹ്യ
സ്ഥിതഃ പൃഥിവ്യാ ഇവ മാനദണ്ഡഃ".

ദുർഘടംനിറഞ്ഞ വഴികൾ അവസാനിച്ചതിനാൽ നിരപ്പായ സ്ഥലത്തുകൂടി വേഗത്തിൽ നടന്നു. തീർഥാടകർ നന്നെ കുറവായിരുന്നതിനാൽ വല്ലാത്ത ഏകാന്തത അനുഭവപ്പെട്ടു. പക്ഷേ, ചുറ്റും പരന്നുകിടക്കുന്ന വിസ്താരമേറിയ പുൽമേടുകളും അതിന്റെ ഇടയിലായി പുഷ്പിച്ചുനില്ക്കുന്ന വിവിധയിനം ചെടികളും മനസ്സിന് എന്തെന്നില്ലാത്ത ഒരു നിർവൃതി നേടിത്തന്നു. പച്ചക്കാർപ്പറ്റു വിരിച്ചതുപോലെയുള്ള അനന്തമായ മൈതാനത്തിന്റെ ഭംഗി പറഞ്ഞറിയിക്കുവാൻ കഴിയുകയില്ല. ചെമ്മരിയാടുകളും പശുക്കളും ഇടകലർന്നു മേയുന്നതിനാൽ പച്ചക്കാർപ്പറ്റിൽ കറുപ്പും വെളുപ്പും പുള്ളികൾ ഇടകലർന്നുകിടക്കുന്നതുപോലെ തോന്നും. ഒരു ചെറിയ കയറ്റം കയറിക്കഴിഞ്ഞയുടനെ, അങ്ങു ദൂരെയായി, കേദാർനാഥ് ക്ഷേത്രകവാടം കണ്ടപ്പോൾ കൈകൾ അറിയാതെ കൂപ്പിനിന്നുപോയി. പരമശിവനും, പാർവതിയും, വ്യാസമുനിയും, പാണ്ഡവരും, മഹാമുനികളും, യോഗികളും, സംന്യാസിമാരും, രാജാക്കന്മാരുമൊക്കെ ഈ മഹാക്ഷേത്രത്തിന്റെ ചരിത്രവുമായി ബന്ധപ്പെട്ടുകിടക്കുന്നു. കേദാരഖണ്ഡത്തിൽ കാലുകുത്താൻ സാധിയ്ക്കുന്നത് തികച്ചും മഹാഭാഗ്യംതന്നെയാണ്. കുതിർപ്പേട്ടയിൽനിന്നു കഷ്ടി ഒരു കി.മീറ്റർ കൂടി നടന്ന് മന്ദാകിനീനദിയ്ക്കു കുറുകെ കെട്ടിയ ഇരുമ്പുപാലത്തിന്മേൽക്കൂടി മറുകരയി

* "വാഴുന്നു ദേവാത്മകനായ് വടക്കു
ഹിമാലയാഖ്യൻ നഗസാർവഭൗമൻ
കീഴ്മേൽ സമുദ്രങ്ങളിലേയ്ക്കു നീണ്ടു
പാർത്തട്ടളക്കുന്നൊരു ദണ്ഡുപോലെ."
(പണ്ഡിതരത്നം ഡോ.കെ.പി.നാരായണപ്പിഷാരോടി-കുമാരസംഭവം-തർജമ)

കീഴ്മേൽ = കിഴക്കുപടിഞ്ഞാറ്

ലുള്ള കേദാർനാഥ് ക്ഷേത്രസമുച്ചയത്തിൽ പ്രവേശിച്ചപ്പോൾ സമയം 4 മണി കഴിഞ്ഞിരുന്നു.

മഹാരാഷ്ട്രധർമശാലയിൽ എനിക്കു താമസിയ്ക്കാൻ ഒരു മുറികിട്ടി. കടുത്ത തണുപ്പാണ് അനുഭവപ്പെട്ടത്. തണുപ്പിനു ആക്കം കൂട്ടാനെന്ന വണ്ണം മഴയും തുടങ്ങി. ക്ഷേത്രം തുറക്കുവാൻ അഞ്ചരമണി കഴിയുമെന്നറിഞ്ഞപ്പോൾ അതുവരെ വിശ്രമിയ്ക്കാമെന്നുദ്ദേശിച്ച് ഞാൻ കമ്പിളിപ്പുതപ്പിന്നുള്ളിൽ അഭയംതേടി. കേദാർനാഥിനെക്കുറിച്ചുള്ള ചരിത്രങ്ങൾ ഓർത്തുകൊണ്ട് ആ കിടപ്പിൽ കുറച്ചുനേരം ഒന്നു മയങ്ങിപ്പോയി.

പരമപവിത്രമായ ഈ പുരാതനക്ഷേത്രം പാണ്ഡവന്മാരാണ് നിർമിച്ചത്. പിന്നീട് ശ്രീശങ്കരാചാര്യർ ഇതു പുതുക്കിപ്പണിയിയ്ക്കുകയും ചെയ്തു. ഹിമാലയത്തിലെ ഈ കേദാരേശ്വർശിവലിംഗപ്രതിഷ്ഠ പരമശിവന്റെ പന്ത്രണ്ട് ജ്യോതിർലിംഗപ്രതിഷ്ഠകളിൽ ഏറ്റവും ഉത്തമമായതാണ്. ശ്രീശങ്കരാചാര്യർ കൈലാസത്തിൽനിന്നു കൊണ്ടുവന്ന പഞ്ചലിംഗങ്ങളിൽപ്പെട്ടതാണ് കേദാർനാഥിലെ മുക്തിലിംഗപ്രതിഷ്ഠ എന്നു ചരിത്രം പറയുന്നു. ഈ ശിവലിംഗപ്രതിഷ്ഠ ദർശിച്ചാൽ എല്ലാ പാപങ്ങളിൽനിന്നും മോചനം ലഭിക്കുമെന്നാണ് ഐതിഹ്യം.

മഹാഭാരതയുദ്ധത്തിനുശേഷം, ഗോഹത്യയും ഗുരുകാരണവന്മാരുടെ ഹത്യയും ബന്ധുമിത്രാദികളുടെ ഹത്യയും ചെയ്തതിന്, എന്താണ് പ്രായശ്ചിത്തം എന്നു പാണ്ഡവർ വ്യാസമുനിയോട് ചോദിച്ചു. ശിവപ്രീതി നേടി മോക്ഷം ലഭ്യമാക്കാനാണ് വ്യാസമുനി ഉപദേശിച്ചത്. പാണ്ഡവന്മാർ ശിവനെ അന്വേഷിച്ച് വാരണാസിയിൽ എത്തി. ശിവൻ പാണ്ഡവർക്ക് ദർശനം നല്കാതെ വാരണാസിയിൽനിന്നും ഉത്തരഖണ്ഡിലുള്ള ഗുപ്തകാശിയിൽ പോയി താമസിച്ചു. പാണ്ഡവന്മാർ ഗുപ്തകാശിയിൽ അന്വേഷിച്ചെത്തിയപ്പോൾ ശിവൻ, കേദാരനാഥിൽ പോയി ഒരു കാളക്കൂറ്റന്റെ രൂപത്തിൽ ഒളിച്ചു താമസിച്ചു. കാലിക്കൂട്ടത്തിൽ ഒളിച്ചുനടന്ന ശിവനെ ഭീമസേനൻ തിരിച്ചറിയുകയും കയറിപ്പിടിക്കുകയും ചെയ്തു. ശിവൻ പാതാളത്തിൽ താഴ്ന്ന് രക്ഷപ്പെടാൻ നോക്കി. ഭീമന്റെ പിടിത്തം കാളക്കൂറ്റന്റെ മുതുകിൽ മാത്രമായെങ്കിലും അദ്ദേഹം പിടിവിട്ടില്ല. പാണ്ഡവരുടെ നിശ്ചയദാർഢ്യത്തിൽ ശിവൻ പ്രസന്നനാവുകയും അവരെ എല്ലാ പാപകർമങ്ങളിൽനിന്നും വിമുക്തരാക്കുകയും ചെയ്തു എന്നാണ് ഐതിഹ്യം. ഭീമസേനന്റെ പിടിത്തം കാളക്കൂറ്റന്റെ മുതുകത്തായിരുന്നതിനാൽ ഈ മുതുകുഭാഗമാണ് കേദാരനാഥിലെ ശിവപ്രതിഷ്ഠാരൂപം. കാളക്കൂറ്റന്റെ ബാക്കി 4 ഭാഗങ്ങൾ കേദാർനാഥിൽനിന്നും അകലെയായി സ്ഥിതിചെയ്യുന്ന 4 ശിവക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. 71 കി.മീ. അകലെയുള്ള മദ്ധ്യമഹേശ്വരക്ഷേത്രത്തിൽ കാളയുടെ നാഭീഭാഗമാണ് ശിവപ്രതിഷ്ഠ. ഉകിമഠിൽക്കൂടിയുള്ള ബദരീനാഥ് യാത്രാമദ്ധ്യേ കാണാവുന്ന തുംഗനാഥക്ഷേത്രത്തിൽ കാളക്കൂറ്റന്റെ കൈ (ബാഹു) ആണ് പ്രതിഷ്ഠ. കേദാരനാഥിൽനിന്നും 113 കി.മീ. അകലെയുള്ള മണ്ഡൽചക്രയിലുള്ള രുദ്രനാഥ് ക്ഷേത്രത്തിൽ കാളയുടെ മുഖമാണ് ശിവപ്രതിഷ്ഠ. ഹെലാങ്ചാട്ടി എന്ന സ്ഥലത്തുള്ള കൽപ്പേശ്വർ ക്ഷേത്രത്തിലുള്ള ശിവപ്രതിഷ്ഠ

കാളയുടെ തലമുടി (ജട) ഭാഗമാണ്. ഈ അഞ്ചു പ്രതിഷ്ഠകൾ പഞ്ച കേദാർക്ഷേത്രങ്ങൾ എന്നപേരിൽ അറിയപ്പെടുന്നു.

6 മണി കഴിഞ്ഞപ്പോൾ ഉണർന്നെഴുന്നേറ്റ് ക്ഷേത്രദർശനത്തിനായി പുറപ്പെട്ടു. അതിപുരാതനമായ ചെറിയ ഒറ്റനിലക്കെട്ടിടങ്ങളുടെ ഇട യിൽക്കൂടി വളഞ്ഞു പുളഞ്ഞു പോകുന്ന ചെറിയ ഗല്ലികൾ പിന്നിട്ട് ക്ഷേത്രഗോപുരത്തിന്റെ മുൻവശത്തെത്തി. കേദാരനാഥനെ സാഷ്ടാംഗ നമസ്കാരം ചെയ്തു വണങ്ങിയതിനുശേഷം അമ്പലത്തിനുള്ളിൽ പ്രവേ ശിച്ചു. ഒട്ടും തിരക്കില്ലാത്തതിനാൽ ശ്രീകോവിലിനുള്ളിൽ കടന്ന് കുറേ നേരം അവിടെ കൈകൂപ്പിനിന്നു. കാളയുടെ മുതുകുഭാഗത്തെ അനുസ്മ രിപ്പിക്കുന്ന ശിവലിംഗപ്രതിഷ്ഠയ്ക്ക് രണ്ടര അടിയോളം ഉയരവും മൂന്ന ടിയിൽ കൂടുതൽ നീളവും ഉണ്ട്. ഭക്തിയും ഭീതിയും ആശ്ചര്യവും ഒക്കെ കൂടിക്കലർന്ന വികാരത്തോടുകൂടി മാത്രമേ ഈ അതിപ്രശസ്തമായ, പരിപാവനമായ, ശിവപ്രതിഷ്ഠ നോക്കിക്കാണാനാകൂ. കൈലാസപരിക്ര മണം നടന്നുകൊണ്ടു പൂർത്തിയാക്കിയ വ്യക്തിയാണെന്നു പ്രധാനപൂജാ രിയെ അറിയിച്ചപ്പോൾ അദ്ദേഹം അദ്ഭുതത്തോടെ എന്നെ നോക്കി കുറ ച്ചുനേരം നിന്നു. പിന്നെ എന്റെ തലയിൽ കൈവച്ച് ശിവസ്തോത്രങ്ങൾ ഉരുവിട്ടു. അർച്ചനയ്ക്കായി കരുതിയ പുഷ്പങ്ങളും മധുരപലഹാരങ്ങളും പ്രധാനപൂജാരി ബിംബത്തിൽ അർപ്പിച്ചശേഷം ബിംബത്തിന്റെ എല്ലാഭാ ഗങ്ങളിലും തൊട്ടുവന്ദിക്കാൻ നിർദേശിച്ചു. കേദാരേശ്വരനെ സ്പർശിക്കാൻ സാധിയ്ക്കുക എന്നത് ജീവിതത്തിലെ ഒരു മഹാസംഭവമാണ്. സ്പർശി ക്കുമ്പോൾ ബിംബം ചെറിയതോതിൽ അനങ്ങുന്നതായും ആ പ്രതിഷ്ഠ സ്ഥിതിചെയ്യുന്നത് വെള്ളത്തിലാണോയെന്നും എനിക്ക് സംശയം തോന്നി. ദർശനത്തിനായി അവിടെ മറ്റാരും ഇല്ലാത്തതിനാൽ ഞാൻ പ്രധാന പൂജാരിയോട് എന്റെ സംശയങ്ങൾ ചോദിച്ചു. അർഥഗർഭമായി എന്നെ നോക്കിയ പൂജാരി അതിന് ഉത്തരം പറഞ്ഞില്ല.

പുറത്ത് അതികഠിനമായ തണുപ്പും മൂടൽമഞ്ഞും ഉണ്ടായിരുന്നുവെ ങ്കിലും ശ്രീകോവിലിനുള്ളിൽ അത് അനുഭവപ്പെട്ടില്ല. പുറംചുമരുകളും ഉൾച്ചുമരുകളും വേദപുരാണങ്ങളുമായി ബന്ധപ്പെട്ട അപൂർവകൊത്തു പണികളാൽ അലംകൃതമാണ്. പ്രധാനപൂജകളും മറ്റും പ്രഭാതത്തിൽ മാത്രമേയുള്ളൂവെന്നും പുലർച്ചെ വന്നാൽ അതിനു സൗകര്യമൊരുക്കാ മെന്നും പൂജാരി പറഞ്ഞു. കേദാർനാഥ് ക്ഷേത്രത്തിലെ പൂജാരികൾ കർണാടകക്കാരാണ്. ഒക്ടോബർ അവസാനത്തോടെ ക്ഷേത്രം അട യ്ക്കുന്നു. പിന്നെ ഏപ്രിൽ മാസത്തിലേ നട തുറക്കുകയുള്ളൂ. ഇക്കാലമ ത്രയും ക്ഷേത്രവും പരിസരങ്ങളും മഞ്ഞിൽമൂടിക്കിടക്കുന്നു. പൂജാരികൾ ഇക്കാലത്ത് ഗുപ്തകാശിയിൽ താമസിയ്ക്കുന്നു. കേദാർനാഥ് ക്ഷേത്ര ത്തിലെ പ്രധാന വഴിപാടുകളും നിരക്കുകളും ഇതാണ്.

| | |
|---|---|
| പ്രഭാതപൂജ | 11–00 |
| മഹാഭിഷേകം | 301–00 |
| അഭിഷേകം | 151–00 |

| | |
|---|---|
| ലഘുരുദ്രാക്ഷാഭിഷേകം | 101–00 |
| ഷഡുപചാരപൂജ | 51–00 |
| അഷ്ടോപചാരപൂജ | 25–00 |
| മുഴുവൻദിവസപൂജ | 501–00 |
| സംപൂർണ ആരതി | 51–00 |
| ശിവനാമാവലി | 25–00 |
| ഉത്തംഭോഗ് | 251–00 |
| വിശേഷഭോഗ് | 151–00 |
| കിച്ചാരി | 251–00 |
| ശ്രാവണിപൂജ | 700–00 |
| അഖണ്ഡ്ജ്യോതി | 21–00 |

പാർവതീപൂജ, ഗണേശ്പൂജ, പാണ്ഡവപൂജ, വിളക്ക് എന്നിവയ്ക്ക് വളരെ കുറഞ്ഞ നിരക്കേയുള്ളൂ. ശ്രീകോവിലിനു പുറത്തായി, ചുറ്റമ്പലത്തിൽ, വേറെയും പ്രതിഷ്ഠകൾ ഉണ്ട്. പാർവതി, ലക്ഷ്മി, പാണ്ഡവർ എന്നിവരുടെ പ്രതിഷ്ഠകളാണ് പ്രധാനപ്പെട്ടവ. ഇവിടെയും നിത്യപൂജകളും വഴിപാടുകളും ഉണ്ട്. ക്ഷേത്രത്തിന്റെ അടുത്തുതന്നെയാണ് പിതൃക്കൾക്ക് ബലിയിടുന്ന ഹൻസ്കുണ്ഡ്. ക്ഷേത്രത്തിന്റെ പിൻഭാഗത്തായി അമൃതകുണ്ഡും സ്ഥിതിചെയ്യുന്നു. ക്ഷേത്രത്തിന്റെ വളരെ അടുത്തായി കാണാവുന്ന ഐസ്പോലെ തണുത്ത ശുദ്ധജലതടാകത്തിൽനിന്നാണ് മന്ദാകിനീനദിയുടെ ഉദ്ഭവം.

കേദാർനാഥുമായി ബന്ധപ്പെട്ട ധാരാളം പരാമർശങ്ങൾ നമ്മുടെ പുരാണങ്ങളിലുണ്ട്. വ്യാസസ്മൃതി നാലാം അധ്യായത്തിൽപ്പറയുന്നത് കേദാർനാഥിലേയ്ക്ക് തീർഥയാത്ര നടത്തിയാൽ എല്ലാ പാപങ്ങളിൽനിന്നും മോക്ഷം ലഭിയ്ക്കുമെന്നാണ്. മഹാഭാരതം, ശാന്തിപർവം, 38–ാം അധ്യായത്തിൽ കേദാരാഞ്ചൽ തീർഥയാത്ര നടത്തി അവിടെവച്ചു മരണപ്പെട്ടാൽ ശിവലോകപ്രാപ്തി ലഭിയ്ക്കുമെന്നും, ലിംഗപുരാണം 92–ാം അധ്യായത്തിൽ കേദാർനാഥിൽവച്ചു സംന്യാസം സ്വീകരിച്ചാൽ ആ വ്യക്തി ശിവഭഗവാനു തുല്യനായിത്തീരുന്നു എന്നുമാണ് വിവരണം. പദ്മപുരാണം 91–ാം അധ്യായം, കൂർമപുരാണം 36–ാം അധ്യായം, വാമനപുരാണം 36–ാം അധ്യായം, ഗരുഡപുരാണം 81–ാം അധ്യായം, ശിവപുരാണം 38–ാം അധ്യായം, സ്കാന്ദപുരാണം 40–ാം അധ്യായം ഇവയിലൊക്കെ കേദാർനാഥിനെപ്പറ്റിയുള്ള വസ്തുനിഷ്ഠമായ പരാമർശങ്ങൾ ധാരാളം കാണാനുണ്ട്.

ലോഡ്ജിലെ റിസപ്ഷൻ കൗണ്ടറിന്നരികെ ഇരുന്ന് അവിടെ ഒത്തുകൂടിയ ഏതാനും തീർഥാടകർക്ക് കേദാരനാഥന്റെ പ്രാധാന്യത്തെക്കുറിച്ച് ഞാൻ വിവരിച്ചുകൊടുത്തു. കൈലാസത്തിലേയ്ക്കു നടത്തിയ പദയാത്രയെക്കുറിച്ചും ചെറിയൊരു വിവരണം കൊടുത്തു. ഹൈന്ദവപുരാണങ്ങളെക്കുറിച്ച് സാമാന്യം അറിവുള്ള, ഹൈദരാബാദുകാരനായ, മി.റാവുവും സംഭാഷണത്തിൽ പങ്കുചേർന്നു. മഹാഭാരതം, ശല്യപർവം, 38–ാം അധ്യായത്തിലെ സരസ്വതീദേവിയുടെ ഏഴു വ്യത്യസ്തപേരുക

ളെപ്പറ്റിയാണ് റാവു പരാമർശിച്ചത്. പുഷ്കറിലെ സുപ്രഭ, നൈമിഷാരണ്യത്തിലെ കാഞ്ചനാക്ഷി, ഗയയിലെ വിശാല, അയോദ്ധ്യയിലെ മനോരമ, കുരുക്ഷേത്രത്തിലെ ആഗ്വതി, ഗംഗാധ്വറിലെ സുറീന, ഹിമാലയത്തിലെ വിംലോധക എന്നിങ്ങനെയാണു സരസ്വതീദേവി ഈ സ്ഥലങ്ങളിൽ അറിയപ്പെടുന്നത്. ബദരീനാഥനേയും കേദാരനാഥനേയും സന്ദർശിച്ചശേഷം സരസ്വതീദേവിയുടെ സാന്നിധ്യമുള്ള ഈ സ്ഥലങ്ങളും സന്ദർശിക്കേണ്ടതാണെന്ന് റാവു അഭിപ്രായപ്പെട്ടു.

ഞങ്ങളുടെ വിവരണങ്ങൾ ശ്രദ്ധാപൂർവം ശ്രവിയ്ക്കാൻ ഏതാനും ഗൈഡുകളും അവിടെ സന്നിഹിതരായിരുന്നു. ഇംഗ്ലീഷുഭാഷ ഒരുവിധം നന്നായി കൈകാര്യം ചെയ്യാൻ അറിയാവുന്ന ഇവരൊക്കെ ഈ സംഭാഷണത്തിലെ പ്രധാനഭാഗങ്ങൾ ഏതെങ്കിലുമൊരു തീർഥയാത്രാസംഘത്തിനു വിവരിച്ചുകൊടുക്കാൻ സാധ്യതയുണ്ടെന്നു എനിക്കു തോന്നി. ഇത്തരത്തിലുള്ള പുരാണപരാമർശങ്ങൾ ഭാരതീയർ ശരിക്കും അറിഞ്ഞിരിയ്ക്കേണ്ടതാണ്. "ഇന്ത്യയെക്കുറിച്ച് അറിയാത്ത ഇന്ത്യക്കാരൻ" എന്നൊരു അപഖ്യാതി പണ്ടുമുതലേ നമ്മൾക്കുണ്ടല്ലോ. അന്നേരം മിചൗഹാൻ എന്ന ഗൈഡ് പറഞ്ഞ ഒരു കാര്യം എന്നിൽ അതീവകൗതുകം ഉണർത്തി. കേദാർനാഥ്ക്ഷേത്രത്തിന്റെ പുറകുവശത്തായി, അങ്ങകലെ, ഹിമശൃംഗങ്ങളുടെ മധ്യഭാഗത്തായി വിദൂരപശ്ചാത്തലത്തിൽ ഒരു ശിവലിംഗരൂപം എല്ലാ തിങ്കളാഴ്ചയും രാത്രി 12-30നു പ്രത്യക്ഷപ്പെടുമെന്നും അതൊരു അദ്ഭുതദൃശ്യമാണെന്നും അദ്ദേഹം പറഞ്ഞു. ആ ദിവ്യദർശനം ഇന്നേ ദിവസമാണെന്നുകൂടി കേട്ടപ്പോൾ എന്റെ കൗതുകം ഇരട്ടിച്ചു. തുടർച്ചയായ ഹിമാലയയാത്രയിലായിരുന്നതിനാൽ ദിവസങ്ങളും ആഴ്ചകളും ഒന്നും മനസ്സിൽ തങ്ങിനിന്നിരുന്നില്ല എന്നതായിരുന്നു സത്യം.

ഈ ദിവ്യദർശനത്തെപ്പറ്റി ഞാനും റാവുവും മറ്റു തീർഥാടകർക്കിടയിൽ വേണ്ടത്ര പ്രചരണം നടത്തിയെങ്കിലും ആകെ നാലുപേരെ മാത്രമേ കിട്ടിയുള്ളൂ. മഴയും അതികഠിനമായ തണുപ്പും മൂലം മറ്റെല്ലാവരും ഒഴിഞ്ഞുമാറി. രാത്രിഭക്ഷണം ധർമശാലക്കാരുടെ വകയായിരുന്നു. പച്ചരിച്ചോറും സാമ്പാറും അച്ചാറുമായിരുന്നു ഭക്ഷണമായിക്കിട്ടിയത്. അതൊട്ടും തൃപ്തികരമായി തോന്നിയില്ല.

മഴ ശമിയ്ക്കുന്നതുവരെ ഞങ്ങൾ ലോഡ്ജിൽ കാത്തിരുന്നു. കേദാരനാഥിലെ സകല ജീവജാലങ്ങളും നിദ്രയിലാണ്ടുകഴിഞ്ഞിരുന്നു. എങ്ങും നിശ്ശബ്ദതമാത്രം. ദുസ്സഹമായ തണുപ്പുംപേറി കാത്തിരിപ്പു തുടർന്നാൽ ഉറക്കത്തിലേയ്ക്ക് വഴുതിവീഴാൻ സകലസാധ്യതയും ഉണ്ടായിരുന്നതുകൊണ്ട് ഞങ്ങൾ 4 പേരും ക്ഷേത്രത്തിന്റെ പിൻഭാഗത്തേയ്ക്ക് പോകാൻ തയ്യാറായി. ഷൂസും കയ്യുറയും കമ്പിളിക്കുപ്പായവും മഴക്കോട്ടും തലമുതൽ കഴുത്തുവരെ മൂടുന്ന കമ്പിളിത്തൊപ്പിയും ഒക്കെ ധരിച്ചും, ഒരു കമ്പിളിപ്പുതപ്പ് കൈവശം വച്ചുകൊണ്ടും, ഞങ്ങൾ കാൽ കി.മീ. ദൂരമുള്ള ക്ഷേത്രനടയിൽ എത്തി. ക്ഷേത്രത്തോട് ചേർന്ന്, ഇടതുവശത്തായി, കരിങ്കൽനിർമിതമായ ഒരു ഷെഡ് ഉണ്ട്. അതിന്റെ മേച്ചിലും കരിങ്കൽപ്പാളികൾ കൊണ്ടാണ്. നൂറ്റാണ്ടുകൾ പഴക്കം തോന്നിക്കുന്ന ആ ഷെഡ്ഡിന്റെ

ഒരു ഭാഗത്തായി കാലിക്കൂട്ടങ്ങൾ വിശ്രമിക്കുന്നുണ്ട്. ഒരൊഴിഞ്ഞ മൂല യിൽ ഞങ്ങൾ 4 പേരും സ്ഥാനം പിടിച്ചു.

സമയം 11 മണികഴിഞ്ഞിരുന്നു. അതുവരെ ചാറിച്ചാറി പെയ്തിരുന്ന മഴ ശക്തിയാർജിച്ചു. ക്രമേണ ദൂരെനിന്നും ചൂളംവിളിപോലൊരു ഇരമ്പൽ കേട്ടു തുടങ്ങി. ഹിമക്കാറ്റിന്റെ വരവാണ് അതെന്ന് എളുപ്പം ബോധ്യമായി. ദുസ്സഹമായ തണുപ്പുകൊണ്ട് ദേഹം കിടുകിടാ വിറയ്ക്കാനും കൈകാലുകൾ മരവിയ്ക്കാനും തുടങ്ങി. പകൽ മുഴുവൻ ദീർഘമായ യാത്ര നടത്തിയതുകൊണ്ട് ദേഹമാസകലവും, പ്രത്യേകിച്ച് അരക്കെട്ടു വേദനിയ്ക്കാനും തുടങ്ങി.

# IV

ആ ഹിമഭൂമിയിലെ സമസ്തജീവജാലങ്ങളും നിദ്രയിലാണ്ടു കഴിഞ്ഞിരുന്ന സമയത്ത് ഞങ്ങൾ നാല് മനുഷ്യജീവികൾ ദുസ്സഹമായ തണുപ്പും സഹിച്ച് കാത്തിരിയ്ക്കുക എന്നത് അനുഭവിച്ചറിയേണ്ടുന്ന ഒരു കാര്യം തന്നെയാണ്. സമയം അരിച്ചരിച്ച് നീങ്ങുന്നതേയുള്ളൂ. ഹിമക്കാറ്റ് മാറിയപ്പോൾ തൊട്ടുമുന്നിലായി നിലകൊള്ളുന്ന കൂറ്റൻ ഹിമശൃംഗങ്ങൾ തെളിഞ്ഞുകാണാൻ തുടങ്ങി. എങ്ങോട്ടു നോക്കിയാലും ധവളനിറത്തിൽ മഞ്ഞു മൂടികിടക്കുന്ന കൊടുമുടികൾ മാത്രം.

പന്ത്രണ്ടര മണികഴിഞ്ഞപ്പോൾ ഞങ്ങൾ വർധിച്ച ഉദ്വേഗത്തോടെ, ഗൈഡ് ചൂണ്ടിക്കാട്ടിത്തന്ന ആ ഭാഗത്തേയ്ക്ക് ദൃഷ്ടിപതിപ്പിച്ചു. മഴയും മൂടൽമഞ്ഞും നിശ്ശേഷം ഒഴിഞ്ഞുനിന്നു. താമസിയാതെ, ക്ഷേത്രഗോപുരത്തിന്റെ നേരെ പിൻഭാഗത്തായി ഹിമശൃംഗങ്ങളുടെ വിദൂരപശ്ചാത്തലത്തിൽ ഒരു പ്രത്യേകപ്രകാശം തെളിഞ്ഞുവരുന്നതും ക്രമേണ അത് ഒരു ശിവരൂപമായി മാറുന്നതുമായ അദ്ഭുതദൃശ്യം ഞങ്ങൾ എഴുന്നേറ്റുനിന്ന് കൈകൂപ്പി ദർശിച്ചു. മിടുക്കനായ ഒരു ചിത്രകാരൻ വരച്ച ഒരു കാരിക്കേച്ചർ പോലെയാണ് ആ ശിവരൂപം എന്നെനിയ്ക്കു തോന്നി. മൂടൽമഞ്ഞിൽ മറഞ്ഞു നില്ക്കുന്ന ഏതോ ഹിമശൃംഖലയുടെ അഗ്രഭാഗമല്ലേ ഈ ശിവരൂപമെന്നും തോന്നി. അനന്തകോടി നക്ഷത്രസമൂഹത്തിൽപ്പെട്ട ഏതെങ്കിലും ഒരു ദിവ്യനക്ഷത്രം ക്രമംതെറ്റാതെ തിങ്കളാഴ്ചതോറും ഉദിച്ചുയരുകയും മഞ്ഞുമൂടിക്കിടക്കുന്ന ഹിമശൃംഗത്തിന് അന്നേരം ഒരു ശിവരൂപം ആ പ്രകാശത്തിൽ ലഭിക്കാനുള്ള ഒരു സാധ്യത ഉണ്ടാവുകയും – ഞാൻ മനസ്സിൽ ഓർത്തു നോക്കി. എങ്കിലും, തിങ്കളാഴ്ച മാത്രമേ അത് ദൃശ്യമാകു എന്നു വരുമ്പോൾ അതൊരദ്ഭുതദൃശ്യം തന്നെയാണല്ലോ. പത്തു മിനിട്ടുകൾക്കകം അത് മറഞ്ഞു പോവുകയും ചെയ്തു.

കൈലാസയാത്ര അടക്കമുള്ള പല ഹിമാലയയാത്രകളിലും ഇതേപോലുള്ള അദ്ഭുതദൃശ്യങ്ങൾ ഞാൻ ധാരാളം കണ്ടിട്ടുണ്ട്. നബിധാങ്ങിലെ ഓം ദർശനവും, മാനസസരസ്സിലെ ദിവ്യാനുഭവങ്ങളും, കൈലാസശൃംഗത്തിൽ കണ്ടാസ്വദിച്ച നിരവധി അദ്ഭുതങ്ങളും ഞാൻ റാവുവിനു വിശദീകരിച്ചുകൊടുത്തു. ജമ്മു-കാശ്മീറിലെ അമർനാഥ് ഗുഹാക്ഷേത്രത്തിൽ

ജൂലായ് 15-31 (കർക്കടകം 1-15) വരെയുള്ള തിയ്യതികളിൽ പ്രത്യക്ഷപ്പെടുന്ന ശിവഭഗവാന്റെ മഞ്ഞുരൂപത്തിലും അദ്ഭുതം ദൃശ്യമാണല്ലോ എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. പാണ്ഡവന്മാരുടെ അവസാനയാത്ര ബദരിനാഥ് വഴിയായിരുന്നുവെന്നും, ഒരു പക്ഷേ, ധർമദേവൻ സ്വന്തം പുത്രനായ ധർമപുത്രരെ തേരിലേറ്റി സ്വർഗത്തിലേയ്ക്ക് ആനയിയ്ക്കാൻ വന്നത് ഈ തിങ്കളാഴ്ച മുഹൂർത്തത്തിലായിരിയ്ക്കാമെന്നും റാവു അഭിപ്രായപ്പെട്ടു.

കാലത്ത് 5.30ന് എഴുന്നേറ്റു. മന്ദാകിനീനദിയിലെ ഐസ്പോലെ തണുത്തവെള്ളത്തിൽ മുങ്ങിക്കുളിച്ചപ്പോൾ എന്തെന്നില്ലാത്ത നിർവൃതി അനുഭവപ്പെട്ടു. നദീതീരത്തുവച്ചുതന്നെ 'യോഗ'മുറകൾ കുറച്ചുനേരം ചെയ്തപ്പോൾ കോച്ചിവിറയ്ക്കുന്ന തണുപ്പിന് കുറവ് അനുഭവപ്പെട്ടു. ആറുമണിയോടെ വീണ്ടും ക്ഷേത്രദർശനം നടത്തി. ഒരു സംഘം പൂജാരികൾ ചുറ്റും കൂടിയിരുന്ന് ശിവലിംഗത്തിൽ ധാരകളും അർചനകളും നടത്തുന്നു. വേദമന്ത്രോച്ചാരണങ്ങൾ ഉച്ചത്തിലായിരുന്നു. ദക്ഷിണ വാങ്ങുന്നുണ്ടെങ്കിലും അതിനായി അത്യാർത്തി കാണിക്കുന്നില്ല എന്നത് ശ്ലാഘനീയമായി തോന്നി. നീലത്താമരമൊട്ടുകളാൽ അലംകൃതമായ കേദാരേശ്വരന്റെ മുതുകുഭാഗത്ത് വീണ്ടും വീണ്ടും തൊട്ടുവന്ദിച്ച്, സാഷ്ടാംഗനമസ്ക്കാരം ചെയ്ത് ഞാൻ വിടവാങ്ങി. മനുഷ്യജന്മത്തിൽ ഒരിക്കൽ മാത്രമേ കേദാരനാഥനെ ദർശിക്കുവാൻ സാധിക്കുകയുള്ളൂ എന്നാണ് പറയാറ്. പക്ഷേ, മൂന്നുതവണ ഈ ഭാഗ്യമുണ്ടായല്ലോ എന്ന ചിന്ത എന്നെ വിനയാന്വിതമായ ആഹ്ളാദത്തിൽ ആഴ്ത്തി. കേരളീയജനതയ്ക്കുവേണ്ടി മഹാമൃത്യുഞ്ജയമന്ത്രം കേദാരേശ്വരന്റെ തിരുനടയ്ക്കു മുമ്പിൽനിന്ന് ഞാൻ ഭക്തിപൂർവം ഉരുവിട്ടു -

* "ഓം ത്ര്യംബകം യജാമഹേ
സുഗന്ധിം പുഷ്ടിവർധനം॰
ഉർവാരുക മിവ ബന്ധനാത്-
മൃത്യോർ മുക്ഷീയ മാ *f* മൃതാത്"

ക്ഷേത്രത്തിന്റെ വടക്കുപടിഞ്ഞാറുഭാഗത്തായി സ്ഥിതിചെയ്യുന്ന ശ്രീശങ്കരാചാര്യരുടെ സമാധിസ്മാരകവും ഞാൻ സന്ദർശിച്ചു. നിരപ്പായ സ്ഥലത്ത് മാർബിൾഫലകവും ആചാര്യരുടെ ദണ്ഡും കമണ്ഡലുവും സ്മാരകമായി സൂക്ഷിച്ചിട്ടുണ്ട്. പുഷ്പഹാരങ്ങൾ അർപിച്ച്, മൂന്നുതവണ പ്രദക്ഷിണം നടത്തിയശേഷം ശ്രീശങ്കരന്റെ ഓർമയ്ക്കു മുമ്പിൽ സാഷ്ടാംഗനമസ്കാരം ചെയ്ത് കുറച്ചുനേരം കിടന്നു. ഹിന്ദുനവോത്ഥാനത്തിന്റെ വക്താവായ കാലടിയിലെ അദ്ഭുതബാലന്റെ ദിവ്യപരിവേഷത്തെക്കുറിച്ചുള്ള ഓർമകൾ എന്റെ മിഴികളെ ഈറനാക്കി. ശ്രീശങ്കരാചാര്യർ അന്തർധാനം ചെയ്തതെന്നു വിശ്വസിയ്ക്കപ്പെടുന്ന ഗുഹാ

*സുഗന്ധം നിറഞ്ഞവരായി ജീവന്മാരെ മുഴുവനും നന്നായി പോഷിപ്പിക്കുന്ന മുക്കണ്ണനായ ശ്രീപരമേശ്വരനെ ഞാനിതാ വണങ്ങുന്നു. വെള്ളരി ഏതുവിധം വള്ളിയുടെ ബന്ധനത്തിൽനിന്നും വേർപെടുന്നുവോ അതുപോലെ അവിടുന്ന് നമ്മളെ മരണത്തിൽനിന്ന് മുക്തനാക്കി അനശ്വരപദത്തെ - അമൃതത്വത്തെ - പ്രാപ്യമാക്കേണമേ.

മാർഗത്തിന്റെ അടുത്തേയ്ക്ക് ഏകനായി കുറച്ചുദൂരം ഞാൻ നടന്നു. ഗുഹാ മാർഗത്തിന്റെ അവ്യക്തമായ ഒരു രൂപം കാണാമെങ്കിലും കനത്ത മഞ്ഞു പാളികളാലും ഉരുകിയൊലിച്ചപോലെ കൂട്ടംചേർന്നു നില്ക്കുന്ന മഞ്ഞു കട്ടകളാലും ആ ഭാഗം മൂടപ്പെട്ടുകിടക്കുകയാണ്. ഹിമശൃംഗങ്ങളിൽനി ന്നുള്ള മരവിപ്പിയ്ക്കുന്ന ഹിമക്കാറ്റും മുടൽമഞ്ഞും ക്രമാതീതമായി വർധി ച്ചപ്പോൾ തിരിച്ചുപോന്നു.

മന്ദാകിനീനദിയുടെ ഉദ്ഭവസ്ഥാനമായ തടാകത്തിന്നടുത്തും കുറച്ചു നേരം ചെലവഴിച്ചു. മരവിച്ചുപോകുന്ന തണുപ്പാണ് ഈ ജലത്തിന്. ശൈത്യകാലത്ത് മന്ദാകിനി ഹിമനദിപോലെയാണ് കാണപ്പെടുക. അള കനന്ദയും, ഭാഗീരഥിയും മഞ്ഞുകാലത്തും ഒഴുകിക്കൊണ്ടിരിക്കുമ്പോൾ മന്ദാകിനിക്കെന്തേ ഈ രൂപമാറ്റം എന്നു ചിന്തിച്ചുപോയി.

ക്ഷേത്രനടയുടെ അടുത്തായി സ്ഥിതിചെയ്യുന്ന ഒരു ബ്രാഹ്മണന്റെ കടയിൽക്കയറി പ്രാതൽ കഴിച്ചു. ചൂടുള്ള പൂരിയും കിഴങ്ങുകറിയും സാവ കാശത്തിൽ കഴിക്കുമ്പോൾ കേദാരേശ്വരന്റെ ക്ഷേത്രകവാടത്തിലേയ്ക്കും അതിന്റെ പിന്നിൽ നിരനിരയായി ഉയർന്നുകിടക്കുന്ന ഹിമപ്രപഞ്ചത്തി ലേയ്ക്കും ഞാൻ അദ്ഭുതാദരങ്ങളോടെ നോക്കിയിരുന്നുപോയി. തീർഥാ ടകർ നന്നേ കുറവായതിനാൽ ശൂന്യമായ ഗല്ലികളും ഒഴിഞ്ഞകടകളും പിന്നിട്ട്, ഇടയ്ക്കിടയ്ക്ക് കേദാരനാഥനെ തിരിഞ്ഞുനിന്നു തൊഴുത് ഞാൻ ലോഡ്ജിൽ തിരിച്ചെത്തി മടക്കയാത്രയ്ക്ക് തയ്യാറായി. ഗൗരീകു ണ്ഡിൽനിന്നു കേദാർനാഥിലേയ്ക്കും തിരിച്ചു ഗൗരീകുണ്ഡിലേയ്ക്കും നടന്നു യാത്രചെയ്യുന്നത് വളരെ നല്ലതാണെന്ന് റാവു അഭിപ്രായപ്പെട്ടു. നമ്മുടെ പുരാണേതിഹാസങ്ങളിൽ നിറഞ്ഞുനില്ക്കുന്ന ദേവീദേവന്മാരു ടേയും മറ്റു മഹാരഥികളുടേയും കാല്പാടുകൾ പതിഞ്ഞ ഈ പുണ്യഭൂ മിയിൽക്കൂടി നടന്നുപോകുക എന്നത് ഈ ജന്മത്തിൽ നേടിയെടുക്കാൻ കഴിയുന്ന ഒരു മഹാഭാഗ്യമായി എനിക്കുതോന്നി. ദുഷ്കരമായ, മിക്കവാറും വിജനമായ, മലയിടുക്കുകൾ താണ്ടിയുള്ള ഈ യാത്രയ്ക്ക് അധികമാരും തയ്യാറാകുന്നുമില്ല.

റാവുവിനോടു യാത്രപറഞ്ഞ് മടക്കയാത്ര തുടങ്ങിയപ്പോൾ സമയം 8.30 കഴിഞ്ഞിരുന്നു. യാത്രയുടെ ആദ്യത്തെ ഒരു മണിക്കൂറിന്നുള്ളിൽ എനിയ്ക്കെതിരെ കടന്നുപോയത് ചൈനീസ് മുഖച്ഛായയുള്ള രണ്ടുപേ രാണ്. കാട്ടുവള്ളികൾകൊണ്ടു നെയ്തെടുത്ത ഒരുതരം കുട്ട പിൻഭാഗത്തു തൂക്കിയിട്ട് വേഗത്തിൽ നടന്നിരുന്ന അവരോടു ഞാൻ സംഭാഷണത്തിനു തുനിഞ്ഞെങ്കിലും പരിഭ്രമം കലർന്ന മുഖഭാവത്തോടെ അവർ ഒഴിഞ്ഞു മാറുകയാണുണ്ടായത്. കേദാർനാഥിൽനിന്നു 30 കി.മീ. ദൂരമേ ചൈനീസ് അതിർത്തിയിലേയ്ക്കുള്ളൂ.

മൂടൽമഞ്ഞും മഴയും മുന്നറിയിപ്പില്ലാതെ വന്നുപോയ്ക്കൊണ്ടിരുന്നു. കനത്ത മഴ പെയ്തപ്പോൾ റോഡിലേയ്ക്കു ആർച്ചുപോലെ വളഞ്ഞു നില്ക്കുന്ന കരിങ്കല്ലുപാറയുടെ അടിഭാഗത്തു അഭയം തേടി. 6 കി.മീറ്റർ

പിന്നിട്ടപ്പോഴാണ് റോഡിൽ നിന്നകന്ന്, ദുഷ്കരമായ മലമടക്കിന്റെ വല തുഭാഗത്തായി, ഒരു ചെറിയ കൂടാരം ദൃഷ്ടിയിൽ പെട്ടത്. അതെന്താണെന്നറിയാനുള്ള ആകാംക്ഷയോടെ ഞാൻ അങ്ങോട്ടു ചെന്നു. കൂടാരത്തിന്റെ പിൻഭാഗത്തായി വലിയൊരു ചെമ്മരിയാട്ടിൻകൂട്ടം വിശ്രമിക്കുന്നു. കൂടാരത്തിന്റെ മറ്റൊരുഭാഗത്ത് മരക്കമ്പുകൾ കൂട്ടിക്കെട്ടിയുണ്ടാക്കി ഒരു കട്ടിലിൽ കിടത്തി ഒരു ചെമ്മരിയാടിന്റെ രോമം പറ്റെ വെട്ടിയെടുക്കുകയാണ് ഒരു വൃദ്ധൻ. കൈകാലുകൾ കൂട്ടിക്കെട്ടിയ ആടിന്റെ തലഭാഗം അമർത്തിപ്പിടിച്ചിരിക്കുന്നത് കൗമാരപ്രായത്തിലുള്ള ഒരു ചെറുക്കനാണ്. ഹിന്ദുസ്ഥാനിയിൽ ഞാൻ വൃദ്ധനുമായി കുറച്ചുനേരം സംസാരിച്ചു. കറുപ്പ് കലർന്ന (OPIUM) ഒരിനം പാനീയം കുടിപ്പിച്ചാണ് ആടിനെ മയക്കിക്കിടത്തുന്നത്. രോമം പറ്റെ വെട്ടിയെടുത്തശേഷം, അത്തരം ആടുകളെ, മേയാൻ വിടാറില്ല. തണുപ്പും മഴയും മൂലം അവ ചത്തുപോകും. മഴയും തണുപ്പുമേൽക്കാതെ അവയെ കെട്ടിയിട്ട് തീറ്റികൊടുക്കും. തീ കത്തിച്ച് ചെറിയ തോതിൽ ചൂടുനല്കും. രോമം മുളച്ചുതുടങ്ങുന്നതോടെ മേയാൻ വിടും. അധികം തണുപ്പില്ലാത്ത വസന്തകാലത്താണ് സാധാരണയായി രോമം മുറിച്ചെടുക്കാറ്. പക്ഷേ അത് എപ്പോഴും സാധ്യമാകാറില്ലല്ലോ. ശരൽക്കാലത്ത് അവ താനെ കൊഴിഞ്ഞുപോകുന്നു.

വൃദ്ധനോട് യാത്രപറഞ്ഞ് യാത്ര തുടർന്നു. കുത്തനെയുള്ള ഇറക്കം കാരണം പേശികൾക്കാകെ വേദനയനുഭവപ്പെട്ടു. ദാഹം തീർക്കാൻ ആദ്യംമുതൽക്കേ ആശ്രയിച്ചത്, മലമുകളിൽനിന്നും പാറക്കെട്ടുകളിൽ നിന്നും ഒലിച്ചിറങ്ങി, മന്ദാകിനീനദിയിൽ പതിക്കുന്ന കൊച്ചുനീർചാലുകളിലെ സ്ഫടികസമാനമായ വെള്ളത്തെയാണ്. ഗൗരീകുണ്ഡിൽ യാത്ര അവസാനിപ്പിക്കുമ്പോൾ അത്തരത്തിലുള്ള നൂറിൽപ്പരം അരുവികളിലെ ഔഷധമൂല്യമുള്ള വെള്ളം ഞാൻ കുടിച്ചുകഴിഞ്ഞിരുന്നു.

ആറുമണിയോടെ രാംപൂരിൽ എത്തിച്ചേർന്നു. യാത്രയുടെ മറ്റൊരുഘട്ടം ഇവിടെ അവസാനിക്കുകയാണ്. യാതൊരു അപകടവും സംഭവിക്കാതെ ഈ യാത്ര മംഗളകരമായി നടത്തുവാൻ സഹായിച്ച കേദാരേശ്വരനെ മനസ്സിൽ സ്തുതിച്ച് വന്ദിച്ചശേഷം ഉറങ്ങാൻ കിടന്നു. മറ്റൊരു ദീർഘയാത്ര പിറ്റേന്നു വെളുപ്പിനു 5 മണിക്ക് ആരംഭിയ്ക്കുവാൻ പോവുകയാണെന്ന ചിന്ത മനസ്സിൽ നിറഞ്ഞുനിന്നു.




ഗഢ്‌വാൾ ഹിമാലയത്തിലെ നാലുധാമങ്ങൾ




# ബദരീധാമത്തിലേയ്ക്ക്

പുലർച്ചെ 5 മണിയ്ക്ക് ബദരീനാഥിലേയ്ക്കുള്ള വാഹനം രാംപൂരിൽനിന്നു യാത്രതിരിച്ചു. എന്റെ നാലാമത്തെ ബദരീനാഥ് യാത്രയായിരുന്നു ഇത്. കൺഡക്ടഡ് ടൂറിലും, പിന്നീട്, ഒറ്റയ്ക്കും ഞാൻ യാത്രകൾ നടത്തിയിട്ടുണ്ട്. സതോപന്ത്തടാകം പിന്നിട്ട് ബാബാജിനാഗരാജന്റെ ആശ്രമവഴിയെ കഴിയാവുന്നത്ര മുന്നേറണമെന്നു ആഗ്രഹിച്ചെങ്കിലും അതികഠിനമായ ഹിമക്കാറ്റും മരവിച്ചുപോകുന്ന തണുപ്പും മൂലം പിൻവാങ്ങുകയാണുണ്ടായത്. ഗൗരീശങ്കർപീഠത്തിലെ ബാബാജിആശ്രമത്തിലേയ്ക്കുള്ള എന്റെ പ്രവേശനത്തിനു സമയം ഇനിയും ആയിട്ടില്ല എന്നു കരുതി സമാധാനിയ്ക്കുന്നു. ഹിമാലയപ്രപഞ്ചത്തെ മൊത്തം 5 ഖണ്ഡങ്ങളായി നമ്മുടെ പൂർവികർ വിഭജിച്ചിട്ടുണ്ട്. ജമ്മു-കാശ്മീർ ഭൂവിഭാഗങ്ങൾ ഉൾപ്പെടുന്ന അമർനാഥഖണ്ഡം; പഞ്ചാബിലെ ഹിമാചലപ്രദേശം; അൽമോറ-കുമയൂൺ-ഭൂട്ടാന്റെ ഒരുഭാഗം ഉൾപ്പെടുന്ന കൂർമാചലപ്രദേശം; നേപ്പാൾ-സിക്കിം-തിബത്തിന്റെ ഒരുഭാഗം ഉൾപ്പെടുന്ന ഗൗരീശങ്കർപ്രദേശം; ഹരിദ്വാർ മുതൽ കൈലാസം വരെ കിടക്കുന്ന കേദാരഖണ്ഡം എന്നിങ്ങനെയാണ് ഈ വിഭജനം.

ബദരീധാമത്തിലേയ്ക്കു മൊത്തം നടത്തിയ യാത്രകളുടെ അനുഭവങ്ങളാണ് ഈ അധ്യായത്തിൽ ക്രോഡീകരിയ്ക്കുന്നത്. ഉത്തരാഞ്ചൽസംസ്ഥാനത്തിലെ ഗഢ്‌വാൾ ജില്ലയിൽ ഹരിദ്വാറിനു വടക്കുകിഴക്കായി അളകനന്ദാനദിയുടെ തീരത്ത് ബദരീനാഥ്ക്ഷേത്രം നിലകൊള്ളുന്നു. കേദാർനാഥിൽനിന്നു രുദ്രാപ്രയാഗ്-ഗോൾട്ടീർ-കർണപ്രയാഗ്-നന്ദപ്രയാഗ്-ചമോലി-ഭിരാനി-പിപ്പൽകോട്ടി-തൻഗാനി-ജോഷിമഠം-വിഷ്ണുപ്രയാഗ്-ഗോവിന്ദഘട്ട്-പാണ്ഡുകേശ്വർ-ഹനുമാൻചാട്ടി വഴി ബദരീനാഥിലേയ്ക്ക് 243 കി.മീറ്റർ ദൂരമുണ്ട്.

പുരാണപ്രസിദ്ധമാണ് ബദരികാശ്രമം, ബദര്യാശ്രമം എന്നീ പേരുകളാൽ അറിയപ്പെടുന്ന ഈ സ്ഥലം. ഇവിടെയാണ് നരനാരായണന്മാർ

## ഉപഗ്രഹമാധ്യമങ്ങൾ വഴി ചിത്രീകരിച്ച സരസ്വതീനദിയുടെ വറ്റിപ്പോയ പ്രവാഹപഥം



അനേകവർഷം തപസ്സുചെയ്തത്. ലന്തക്കുരു ഉണ്ടാകുന്ന ഫലവൃക്ഷങ്ങൾ ഇടതിങ്ങി വളർന്നുനിന്നിരുന്നതിനാൽ ഇതിനെ ബദരീവനം എന്നും പറയുന്നു.

ബ്രഹ്മാവിന്റെ പുത്രനായ ദക്ഷപ്രജാപതി സ്വായംഭൂവമനുവിന്റെ പുത്രിയായ പ്രസൂതിയെയാണ് വിവാഹം ചെയ്തത്. ഇവർക്ക് പതിനാറു പുത്രിമാർ ഉണ്ടായി. ധർമദേവന് പതിമൂന്ന് പുത്രിമാരേയും പിതൃക്കൾക്ക് സ്വാധയേയും അഗ്നിയ്ക്ക് സ്വാഹയേയും സാക്ഷാൽ ശിവഭഗവാന് സതിയേയും വിവാഹം ചെയ്തുകൊടുത്തു. ധർമദേവന്റെ പത്നിയായ മൂർത്തിയാണ് ലോകപൂജിതമായ തേജസ്സോടുകൂടിയ നരനാരായണന്മാരെ പ്രസവിച്ചത്. ആയിരം കവചങ്ങൾ അഥവാ പടച്ചട്ടകൾ അണിഞ്ഞിട്ടുള്ള സഹസ്രകവചൻ എന്ന ഉഗ്രപ്രതാപിയായ രാക്ഷസനെ നിഗ്രഹിക്കുന്നതിനുവേണ്ടിയാണ് മഹാവിഷ്ണു നരനാരായണന്മാരായി അവതരിച്ചത്. നരനാരായണന്മാരിൽ ഒരാൾ തപസ്സു ചെയ്യും, മറ്റെയാൾ അത്രയും കാലം യുദ്ധം ചെയ്യും. അങ്ങനെ ഊഴമിട്ട് തപസ്സും യുദ്ധവും നടത്തി നരനാരായണന്മാർ സഹസ്രകവചന്റെ ഒരു ചട്ട ഒഴിച്ചു ബാക്കിയെല്ലാം പിളർന്നു. തൽസമയം ബ്രഹ്മപ്രളയം ഉണ്ടാകുകയും രാക്ഷസൻ സൂര്യനിൽ ലയിക്കുകയും ചെയ്തു. അടുത്ത ജന്മം സഹസ്രകവചൻ കുന്തീപുത്രനായി കർണ്ണൻ എന്ന പേരിൽ ജനിച്ചു.

സഹസ്രകവചനിഗ്രഹാനന്തരം നാരായണനായ മഹാവിഷ്ണു, സഹോദരനായ നരനോടുകൂടി ധർമത്തെ ആചരിയ്ക്കുന്നവനും ഉപദേശിക്കുന്നവനും ആയിട്ട് ബദരികാശ്രമത്തിൽ വസിച്ചു. നരനാരായണന്മാരുടെ പുനരവതാരമാണ് ശ്രീകൃഷ്ണനനും അർജുനനനും.

ബദരീനാഥ് ക്ഷേത്രത്തിന്റെ പഴക്കത്തെക്കുറിച്ച് വ്യക്തമായ തെളിവുകൾ ലഭ്യമല്ല. അശോകചക്രവർത്തിയുടെ കാലഘട്ടത്തിൽ ഇതൊരു ബുദ്ധമതകേന്ദ്രമായിരുന്നുവത്രേ. പക്ഷേ, ഹിന്ദുമതനവോത്ഥാനത്തിന്റെ വക്താവായ ശ്രീ ശങ്കരാചാര്യർക്ക് ബദരീനാഥുമായി അനിഷേധ്യമായ ബന്ധമുണ്ടായിരുന്നു എന്നത് തർക്കമറ്റ സംഗതിയാണ്.

ശ്രീ ശങ്കരാചാര്യർ ഭാരതം മുഴുവനും മൂന്നുപ്രാവശ്യം പര്യടനം നടത്തിയതായി ചരിത്രം പറയുന്നു. ശ്രീ പരമേശ്വരൻ ചണ്ഡാലരൂപത്തിൽ പ്രത്യക്ഷപ്പെട്ട കാലഘട്ടത്തിൽ ശങ്കരാചാര്യരോട് ബദരിയിൽ പോകണമെന്ന് ആജ്ഞാപിച്ചു. അതനുസരിച്ച് അദ്ദേഹം അവിടെ പോയി. ശ്രീശങ്കരന് വ്യാസമുനിയെ ദർശിക്കാനുള്ള ഭാഗ്യവും സിദ്ധിച്ചു. തന്റെ പരമഗുരുവായ ഗോവിന്ദഭഗവത്പാദരെ ശ്രീ ശങ്കരൻ കണ്ടുമുട്ടിയതും ബദരീനാഥിൽവച്ചായിരുന്നു എന്നുപറയുന്നു. ശങ്കരാചാര്യർ നാരദ്കുണ്ഡിൽനിന്ന് ബദരീനാഥന്റെ വിഗ്രഹം മുങ്ങിയെടുക്കുകയും ഇന്നത്തെ രൂപത്തിൽ പുനഃപ്രതിഷ്ഠ നടത്തുകയും ചെയ്തുവെന്ന് സ്കാന്ദപുരാണത്തിൽ പരാമർശമുണ്ട്.

കനത്ത മൂടൽമഞ്ഞും മലമടക്കുകളെ പ്രദക്ഷിണംവച്ചു കയറിപ്പോകുന്ന വൻകയറ്റങ്ങളും കാരണം വാഹനം വളരെ സാവധാനത്തിൽ

മാത്രമേ മുന്നോട്ടു നീങ്ങിയുള്ളു. 9 മണി കഴിഞ്ഞപ്പോൾ രുദ്രപ്രയാഗിൽ എത്തിച്ചേർന്നു. കേദാർ-ബദരീയാത്രയിൽ ഇതൊരു ജങ്ഷനാണ്. ഇവിടെനിന്നാണ് ഈ രണ്ടുസ്ഥലത്തേയ്ക്കുമുള്ള റോഡുകൾ തിരിഞ്ഞുപോകുന്നത്. മന്ദാകിനീനദിയും അളകനന്ദാനദിയും ഒന്നിച്ചുചേരുന്ന ഈ സ്ഥലം റിസർവ്വനമേഖലയിൽപ്പെട്ടതാണ്. രുദ്രപ്രയാഗിൽ പ്രഭാതഭക്ഷണം കഴിയ്ക്കാനായി കുറച്ചുനേരം വാഹനം നിർത്തി. ഭക്ഷണം കഴിച്ചുകൊണ്ടിരിയ്ക്കുമ്പോൾ അതുവഴിവന്ന മിലിട്ടറിട്രക്കിലെ ഒരു ഓഫീസർ ഒട്ടും സുഖകരമല്ലാത്ത ഒരു വാർത്തയാണ് തീർഥാടകർക്കു നല്കിയത്. പിപ്പലിക്കോട്ടി എന്ന സ്ഥലം കഴിഞ്ഞാൽ, ജോഷിമഠം എത്തുന്നതിനു മുമ്പായി, റോഡ് ഇടിഞ്ഞുനദിയിൽ പതിച്ചിരിക്കുന്നതിനാൽ ഗതാഗതം മുടങ്ങിക്കിടക്കുകയാണെന്നും ഒട്ടും ധൃതിവയ്ക്കാതെ സാവധാനത്തിൽ പോയാൽമതിയെന്നും അദ്ദേഹം ഉപദേശിച്ചു. പിപ്പലിക്കോട്ടിൽ രാത്രി തങ്ങി, പിറ്റേന്നു റോഡു തുറന്നുകിട്ടിയശേഷം മാത്രമേ യാത്ര തുടരുവാൻ സാധിക്കുകയുള്ളൂഎന്നു കടക്കാരൻ പറഞ്ഞപ്പോൾ എനിയ്ക്കു നിരാശതോന്നി. ബദരീ ബസ്സ്സ്റ്റാൻഡിൽ സേർബഹാദൂർ എന്നെ പ്രതീക്ഷിച്ചുകൊണ്ടു നില്ക്കുമല്ലോ എന്ന ചിന്ത എന്നെ വ്യാകുലപ്പെടുത്തി.

തുടർന്നുള്ള യാത്ര വളരെ പതുക്കെയായിരുന്നു. രുദ്രപ്രയാഗ്വഴി ബദരീനാഥിലേയ്ക്കുള്ള യാത്രയ്ക്കിടയിലൊന്നും ഹിമാലയപർവതനിരകളുടെ മനോഹരപശ്ചാത്തലം ദൃശ്യമല്ല. കുത്തനെയുള്ള മലനിരകളെ പ്രദക്ഷിണംവച്ച് കയറിപ്പോകുന്ന വഴി അത്യന്തം അപകടംപിടിച്ചതാണ്. കേദാരറോഡിനെ അപേക്ഷിച്ച് വീതി കുറവാണ് ബദരീറോഡിന്. എതിർവാഹനങ്ങൾക്ക് സൈഡ് കൊടുക്കുമ്പോൾ പ്രത്യേകിച്ചും അപകടം മുന്നിൽ കാണുന്നു. വീതി കുറഞ്ഞ് ആകാശത്തേയ്ക്ക് എന്നപോലെ കയറിപ്പോകുന്ന പാത, ആർച്ച്പോലെ റോഡിലേയ്ക്ക് ചാഞ്ഞുനില്ക്കുന്ന കൂറ്റൻ പർവതശിഖരങ്ങളുടെ ഭീകരദൃശ്യം, താഴെക്കൂടി ഇരമ്പിയൊഴുകുന്ന നദികൾ, ഫസ്റ്റ്ഗിയറിൽപ്പോലും അംബരചുംബികളായ കൊടുമുടികൾ കയറാൻ വിഷമിയ്ക്കുന്ന വാഹനങ്ങൾ, മലയിടിഞ്ഞ് തകർന്നുപോയ റോഡുകളുടെ സ്ഥാനത്ത് താൽക്കാലികമായി ഉണ്ടക്കല്ലുകളിട്ട് പാക്ക് ചെയ്ത ഗട്ടർറോഡുകൾ, കനത്ത പേമാരിയും മൂടൽമഞ്ഞും – ഏതൊരു തീർഥാടകന്റെ മനസ്സും മരവിച്ചു പോകും ഈ കാഴ്ചകൾ കണ്ടാൽ.

കർണപ്രയാഗും നന്ദപ്രയാഗും പിന്നിട്ട്, ഉച്ചഭക്ഷണത്തിനായി, ഏകദേശം ഒരുമണിയോടെ ചമോലി എന്ന സ്ഥലത്ത് വാഹനം നിർത്തി. കർണപ്രയാഗിൽവച്ചാണ് പിനാറിഗ്ലേഷിയറിൽനിന്ന് ഉദ്ഭവിക്കുന്ന പിണ്ഡാർഗംഗ അളകനന്ദയിൽ ചേരുന്നത്. കുന്തീപുത്രനായി ജനിച്ച കർണൻ ഇവിടെയാണ് സൂര്യനെ തപസ്സുചെയ്തത്. കേദാർനാഥിൽനിന്നും ഉകിമഠ് വഴിയുള്ള റോഡും ചമോലിയിൽ സന്ധിയ്ക്കുന്നു. അളകനന്ദയുടെ തീരത്താണ് ഈ ചെറിയ ഗ്രാമപ്രദേശം. കേദാർനാഥിൽനിന്ന ചമോലിയിലെത്തിയപ്പോൾ 147 കി.മീറ്റർ പിന്നിട്ടിരുന്നു. ബദരീനാഥ്യാത്രയിലെ ഒരു പ്രധാനസ്ഥലമായ ജോഷിമഠം ചമോലിയിൽ ഉൾപ്പെട്ടതാണ്. ഹിന്ദുവേദശാസ്ത്രപുരാണേതി

ഹാസങ്ങളിൽ പാണ്ഡിത്യം നേടിയശേഷം ശ്രീശങ്കരാചാര്യർ ഉത്തരഖണ്ഡിലേയ്ക്ക് യാത്രചെയ്തു. ആ യാത്രയിൽ അദ്ദേഹം ആദ്യം സ്ഥാപിച്ച മഠമാണ് ജ്യോതിർമഠം. ജ്യോതിർമഠം ക്രമേണ ജോഷിമഠം എന്നപേരിൽ അറിയപ്പെട്ടു.

കഠിനമായ തണുപ്പാണ് അനുഭവപ്പെട്ടിരുന്നത്. തുടർച്ചയായ യാത്രകാരണം കൈകാലുകൾക്കനുഭവപ്പെട്ടിരുന്ന മരവിപ്പ് മാറ്റാൻവേണ്ടി ഞാൻ ചമോലിഅങ്ങാടിയിൽക്കൂടി കുറച്ചുദൂരം നടന്നു. നാഡീവ്യൂഹങ്ങളിലെ രക്തയോട്ടം സാധാരണനിലയിലാകാനും പേശികളുടെ മുറുക്കം കുറയാനും ആ നടത്തം ഉപകരിച്ചു. ചമോലിയിലെ കൃഷിയിടങ്ങൾ തികച്ചും ആകർഷകമാണ്. ഉയരക്കൂടുതലുള്ള മലഞ്ചെരുവുകളിലെ തട്ടുതട്ടായി തിരിച്ച നെൽവയലുകൾ, ദൂരെനിന്നുനോക്കുമ്പോൾ, ഹരം പകരുന്ന ദൃശ്യമാണ്. നെല്ലും ഗോതമ്പും ബാജ്റയും ഇവിടെ കൃഷിചെയ്യുന്നു. പച്ചക്കറികളും പഴവർഗങ്ങളും ധാരാളമായി മാർക്കറ്റിൽ വില്പനയ്ക്കായ് വച്ചിരിയ്ക്കുന്നതും കണ്ടു. കമ്പിളിവസ്ത്രങ്ങളുടെ ഒരു വലിയ വിപണനകേന്ദ്രം കൂടിയാണ് ചമോലി.

ചമോലിയും പരിസരപ്രദേശങ്ങളും ഒരു പഴയ ബ്രിട്ടീഷ് ശിക്കാറിയുടെ ഓർമ്മ എന്നിലുണർത്തി. നൈനിത്താൾ, കുമയൂൺ എന്നീ സ്ഥലങ്ങൾ കേന്ദ്രീകരിച്ച് അതിനുചുറ്റും കിടക്കുന്ന 500 ച.കിലോമീറ്റർ വനങ്ങളിൽ നരഭോജികളായ കടുവകളെത്തേടി നടന്ന ബ്രിട്ടീഷുകാരനായ നായാട്ടുകാരനാണ് ജിംകോർബറ്റ്. പ്രകൃതിസ്നേഹിയും ജന്തുസ്നേഹിയും ആയിരുന്ന ജിംകോർബറ്റ്, നരഭോജികളായ കടുവകളെമാത്രം പിന്തുടർന്ന് ഈ പ്രദേശമാകെ അലഞ്ഞുനടന്ന ചരിത്രം *The Man Eaters of Kumaoun' എന്ന കൃതിയിൽ വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുന്നതിനാണ് റാംനഗർ പട്ടണത്തിനടുത്തായി സ്ഥിതിചെയ്യുന്ന കടുവകളുടെ സംരക്ഷണകേന്ദ്രത്തിന് 'കോർബറ്റ് നാഷണൽ പാർക്ക്' എന്ന് 1957-ൽ പുനർനാമകരണം ചെയ്തത്.

ഉച്ചഭക്ഷണം കഴിഞ്ഞ്, ഒന്നു വിശ്രമിച്ച്, രണ്ടര മണിയോടെ പിപ്പിൽകോട്ടി ലക്ഷ്യമാക്കി യാത്രതുടർന്നു. ചമോലിയിൽനിന്ന് 17 കി.മീറ്റർ ദൂരമേ പിപ്പൽകോട്ടിയിലേയ്ക്കുള്ളൂവെങ്കിലും കുത്തനെയുള്ള കയറ്റവും ഹെയർപിൻബെന്റുകളും കാരണം വാഹനം അരിച്ചരിച്ചേ നീങ്ങി

* ജിംകോർബറ്റിന്റെ 'രുദ്രപ്രയാഗിലെ നരഭോജിയായ പുള്ളിപ്പുലി' യിലെ ഭീകരകഥാപാത്രമാണ്, കേരളത്തിന്റെ വീരപുത്രനായ സർ. സി. ശങ്കരൻനായര് ഐ.സി.എസ്. (ചേറ്റൂർ ശങ്കരൻനായർ) അവർകളുടെ ഭാര്യയെ കൊലചെയ്ത് കടിച്ചെടുത്തു കൊണ്ടുപോയത് എന്നൊരു കേൾവിയുണ്ട്. ബദരീനാഥിലേയ്ക്കുള്ള യാത്രാമധ്യേ, രുദ്രപ്രയാഗിനടുത്തുള്ള ഗുലാബ്റായ് എന്ന ഗ്രാമത്തിൽവച്ചാണ് ഈ അറുംകൊല നടന്നത്. പുലർച്ചെ വെളിക്കിരിക്കാൻ പുറത്തിറങ്ങിയ അവരെ, അതും പ്രതീക്ഷിച്ച് കാത്തുകിടക്കുകയായിരുന്ന, അതികൗശലക്കാരനായ ഈ പുള്ളിപ്പുലി ആക്രമിച്ചു കൊല്ലുകയാണുണ്ടായത്. സ്വർണവളയിട്ട അവരുടെ ഒരു കൈപ്പത്തി കുറച്ചുദൂരെയുള്ള വനത്തിൽനിന്നും കണ്ടെടുത്തപ്പോൾമാത്രമേ ഈ അറുംകൊലയെക്കുറിച്ച് അറിയാൻ കഴിഞ്ഞുള്ളൂ. എന്തായാലും, 125 സാധുമനുഷ്യരെ കൊലചെയ്ത ഈ ഭീകര ജന്തു ജിം കോർബറ്റിന്റെ റൈഫിളിന് ഇരയായിത്തീരുകയാണുണ്ടായത്.

യുള്ളൂ. കനത്ത മഴയും തടസ്സമായി. അതുകൊണ്ടുതന്നെ 4 മണിയോടെ മാത്രമേ പിപ്പിൽകോട്ടിൽ എത്തിയുള്ളൂ.

ഇവിടെ കാളികമ്ലി റെസ്റ്റ്ഹൗസിലാണ് എനിക്ക് താമസസൗകര്യം കിട്ടിയത്. ടൂറിസ്റ്റ് റെസ്റ്റ് ഹൗസ്, പി.ഡബ്ല്യൂ.ഡി. റെസ്റ്റ് ഹൗസ്, പി.ഡബ്ല്യൂ.ഡി ഇൻസ്പെക്ഷൻ ബംഗ്ലാവ്, ധർമശാലകൾ തുടങ്ങി താമസത്തിന് പറ്റിയ സ്ഥലങ്ങൾ ഇവിടെ കുറച്ചൊക്കെയുണ്ട്. പ്രധാനവീഥിയുടെ ഇരുവശത്തുമായി ലോഡ്ജുകളും മറ്റു കടകളും ചെറിയ ഹോട്ടലുകളും ഒക്കെയുള്ള ഈ സ്ഥലം ഒരു ചെറുകിടപട്ടണമാണെന്ന് പറയാം. എസ്.ടി.ഡി., പോസ്റ്റൽ, ബാങ്കിംഗ് സൗകര്യങ്ങളും ഇവിടെ ലഭ്യമാണ്.

ജോഷിമഠം എത്തുന്നതിന് മുമ്പായിട്ടാണ് റോഡ് തകർന്നതെന്നും അതെപ്പോൾ ശരിയാകുമെന്ന് പറയാൻ കഴിയില്ലെന്നും അവിടെ നിന്നുള്ള വാഹനഗതാഗതം തീർത്തും നിലച്ചിരിയ്ക്കുകയാണെന്നും ഒരു കടക്കാരൻ പറഞ്ഞറിഞ്ഞു. സന്ധ്യയായപ്പോഴേയ്ക്കും മൂടൽമഞ്ഞ് ശക്തമായി. രോട്ടിയും കിഴങ്ങും പരിപ്പും കൂടിച്ചേർന്ന കറിയും രാത്രിഭക്ഷണമായി കഴിച്ച് നേരത്തെ ഉറങ്ങാൻ കിടന്നു.

## II

ആ രാത്രി ഉറക്കം തികച്ചും സുഖപ്രദമായിരുന്നു. ഏഴുമണിക്ക് എഴുന്നേറ്റ് പുറത്തുവന്നു നോക്കിയപ്പോൾ പരിസരമാകെ മൂടൽമഞ്ഞിൽ കുളിച്ച് നില്ക്കുകയാണെന്ന് മനസ്സിലായി. രാത്രിയിൽവന്ന വാഹനങ്ങൾ നിരനിരയായി കിടക്കുന്നതു കണ്ടു. അധികവും പട്ടാളട്രക്കുകളും തീർഥാടകർ വന്ന വാഹനങ്ങളുമായിരുന്നു.

പ്രഭാതകൃത്യങ്ങൾക്കുശേഷം റോഡിൽ ഇറങ്ങി കുറച്ചുനേരം നടന്നു. ചമോലിയിൽ കണ്ടതുപോലെ മനോഹരമായ കൃഷിയിടങ്ങൾ ഇവിടേയും ധാരാളം കണ്ടു. ഇത്രയും ഉയർന്ന മലമ്പ്രദേശങ്ങളിൽ കൃഷികൾ ചെയ്തും വ്യാപാരങ്ങൾ നടത്തിയും തികച്ചും പ്രതികൂലമായ കാലാവസ്ഥയോട് മല്ലിട്ടും ജീവിക്കുന്ന ലക്ഷക്കണക്കിനു ജനങ്ങളുടെ നിശ്ചയദാർഢ്യത്തിനുമുമ്പിൽ അദ്ഭുതാദരവോടുകൂടിമാത്രമേ നമുക്കു നില്ക്കാൻ കഴിയൂ. ആധുനിക ജീവിതസൗകര്യങ്ങൾ ഒരുവിധമൊക്കെയുണ്ടെങ്കിലും മലയിടിച്ചലും അതോടെ താറുമാറാകുന്ന റോഡുകളും വൈദ്യുതിത്തകരാറുകളും ഇവർക്കെന്നും തീരാപ്രശ്നങ്ങൾതന്നെയാണ്. എന്നാലും, പിറന്ന മണ്ണിനോടുള്ള കൂറും ആ അർപണബോധവും തികച്ചും ശ്ളാഘനീയം തന്നെ.

ഉത്തരാഞ്ചൽസംസ്ഥാനം യാഥാർഥ്യമായെങ്കിലും ഇവരുടെ ഗതാഗതപ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാകുമെന്ന് പറയാൻ വയ്യ. ഉത്തരഖണ്ഡിൽ ഒട്ടാകെ നോക്കിയാൽ ചെറുതും വലുതുമായ 50,000 ൽപരം മലകൾ ഉണ്ടെന്നാണ് ഈ നാട്ടുകാർ പറയുന്നത്. അനൗദ്യോഗിക കണക്കാണ് ഇതെങ്കിലും ഇത് ഏറെക്കുറെ ശരിയാകാൻ സാദ്ധ്യതയുണ്ട്. എത്ര കോടികൾ മുടക്കിയാലാണ് ദുർഘടമായ ഈ റോഡുകൾ നല്ല രീതി

ത്താൽ കെട്ടിപ്പടുത്ത് ബലവത്താക്കാൻ സാധിക്കുക? അങ്ങനെ ചെയ്താൽത്തന്നെ മലയിടിച്ചിൽ എന്ന പ്രകൃതിക്ഷോഭത്തിനെതിരെ മനുഷ്യന് എന്തുചെയ്യാൻ കഴിയും? കൂറ്റൻമലകളെതമ്മിൽ ബന്ധിപ്പിക്കുന്ന സസ്പെൻഷൻ ബ്രിഡ്ജുകൾ നിർമിച്ച് ഈ ഗതാഗതസ്തംഭനത്തിനു പരിഹാരം കാണാനുള്ള ചില ശ്രമങ്ങൾ നടക്കുന്നുണ്ട്. വളരെ ചെലവേറിയ ഇത്തരം പാലങ്ങൾ ഗഢ്വാൾ ഭാഗത്ത് പലസ്ഥലത്തും നിർമിച്ചുകഴിഞ്ഞു. കിഴക്കൻ ഹിമാലയത്തിലെ സിക്കിം സംസ്ഥാനത്താണ് ഇത്തരം പാലങ്ങളുടെ നിർമാണത്തിൽ വൻപുരോഗതി കണ്ടത്. പട്ടാളമേഖലയായതിനാൽ ദ്രുതഗതിയിൽ അറ്റകുറ്റപ്പണികൾ നടത്തുന്നുമുണ്ട്.

പ്രസിദ്ധരായ പല രാഷ്ട്രീയനേതാക്കന്മാരും ഈ മേഖലയെ പ്രതിനിധീകരിച്ചിട്ടുണ്ട്. മുൻ യു.പി. മുഖ്യമന്ത്രിയും കേന്ദ്രമന്ത്രിയുമൊക്കെ ആയിരുന്ന എച്ച്.എൻ.ബഹുഗുണ ഗഢ്വാൾ പ്രദേശത്തുകാരനായിരുന്നു. രാഷ്ട്രീയസ്വാധീനം ധാരാളമുണ്ടായിരുന്നിട്ടും ഈ മലമ്പ്രദേശത്തിന് ഉദ്ദേശിച്ച രീതിയിലുള്ള വികസനം കൈവരാതിരിക്കാൻ പ്രധാന കാരണം ഈ ഭൂപ്രദേശത്തിന്റെ വൈവിധ്യം തന്നെയാണെന്ന് തോന്നുന്നു.

പ്രാതൽ കഴിയ്ക്കാനായി ഒരു ഭയ്യായുടെ കടയിൽ കയറി പൂരിയും കറിയും ഓർഡർ ചെയ്തു. പരത്തി തയ്യാറാക്കിവച്ചിരിയ്ക്കുന്ന പൂരി ഓർഡർ കൊടുത്താലേ എണ്ണയിൽ പൊരിച്ചെടുക്കൂ. കിഴങ്ങും പരിപ്പും ഏതോ തരം പച്ചിലയും കൂട്ടി കൊഴുപ്പിച്ച ഒരു കറിയാണ് കൂട്ടിക്കഴിക്കാൻ കിട്ടിയത്. പൂരിയ്ക്കും കറിയ്ക്കും നല്ല സ്വാദുള്ളതായി അനുഭവപ്പെട്ടു.

പ്രാതൽ കഴിഞ്ഞ് പുറത്തിറങ്ങിയപ്പോൾ ഒരു സംഘം വിദ്യാർഥികളെ കണ്ടു. ഞാൻ അവരുമായി കുറച്ചുനേരം സംസാരിച്ചു. റോഡിൽനിന്ന് കുറച്ചകലെ ഒരു കുന്നിൻപുറത്ത് സ്ഥിതിചെയ്യുന്ന സ്ക്കൂൾകെട്ടിടം അവർ ചൂണ്ടിക്കാണിച്ചുതന്നു. ചെറിയ രണ്ട് ഷെഡ്ഡുകളേ കണ്ടുള്ളൂ. അതൊരു ഹൈസ്ക്കൂളാണെന്ന് അറിഞ്ഞപ്പോൾ അതിന്റെ പരിമിതികളെക്കുറിച്ച് ബോദ്ധ്യപ്പെട്ടു. സിലബസ്സിനെക്കുറിച്ചും മറ്റും ഞാൻ വിശദമായി ചോദിച്ചറിഞ്ഞു. വിദ്യാർഥികൾക്ക് ഇംഗ്ലീഷ് പരിജ്ഞാനം വളരെ കുറവാണെന്നും ബോദ്ധ്യമായി. കേരളത്തെക്കുറിച്ചും, പ്രത്യേകിച്ച് ശങ്കരാചാര്യരെക്കുറിച്ചും, ഞാൻ കുറച്ച് ചോദ്യങ്ങൾ ചോദിച്ചെങ്കിലും അവർക്കാർക്കും തൃപ്തികരമായ ഉത്തരങ്ങൾ പറയാൻ കഴിഞ്ഞില്ല. സമർഥരായ വിദ്യാർഥികൾ ലഖ്നൗ, ഡെഹ്റാഡൂൺ തുടങ്ങിയ സ്ഥലങ്ങളിലേയ്ക്ക് ചേക്കേറി ഉന്നതവിദ്യാഭ്യാസം കൈവരിയ്ക്കുന്നുണ്ടെങ്കിലും വിദ്യാഭ്യാസപരമായി ഈ പ്രദേശങ്ങൾ വളരെ പിന്നണിയിൽത്തന്നെയാണ്.

നവരത്നക്കല്ലുകൾ വില്ക്കാനായി എത്തുന്ന കാട്ടുജാതിക്കാരായ സ്ത്രീകൾ പിപ്പിലിക്കോട്ടെത്തുന്ന യാത്രക്കാർക്ക് സുപരിചിതരാകും. വിവിധയിനം കല്ലുകളും കല്ലുമാലകളും ഇവർ ലോഡ്ജുകളിൽ കയറിയിറങ്ങി വില്പന നടത്തുന്നു. വ്യാജക്കല്ലുകൾ ധാരാളമായിട്ടുണ്ടെങ്കിലും

നല്ലയിനം കല്ലുകളും കൂട്ടത്തിൽ കാണാനുണ്ടെന്ന് ഒരാൾ അഭിപ്രായപ്പെട്ടു. ഹിമാലയത്തിൽനിന്ന് ഒഴുകിയെത്തുന്ന വിവിധനദികളിൽനിന്ന് വെള്ളം കുറയുന്ന സമയത്ത് അരിച്ചുപെറുക്കിയെടുക്കുന്നവയാണത്രേ ഈ കല്ലുകളിൽ അധികഭാഗവും.

ഉച്ചയോടെ മഴ ശക്തിപ്രാപിച്ചു. കുറച്ചുനേരം മുറിയ്ക്കുള്ളിൽ ഒതുങ്ങിക്കൂടി. മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ട് ഉച്ചയൂണിനുശേഷം സുഖമായി ഉറങ്ങി. ഏഴുമണിക്കെഴുന്നേറ്റപ്പോൾ ഗതാഗതം പുനഃസ്ഥാപിച്ചിരിക്കുന്നതായും കാലത്ത് ആറുമണിക്ക് യാത്ര തുടരുമെന്നും അറിയാൻ കഴിഞ്ഞു. രാത്രിഭക്ഷണം ഒരു ഗ്ലാസ് പാലും ആപ്പിളും മാത്രമാക്കി ചുരുക്കി വീണ്ടും നിദ്രയെ അഭയംപ്രാപിച്ചു.

## III

കാലത്ത് 6 മണിയ്ക്കു യാത്ര പുറപ്പെട്ടു. പിപ്പിൽകോട്ടിൽ നിർത്തിയിട്ടിരുന്ന വാഹനങ്ങൾ രാത്രിയിൽത്തന്നെ സ്ഥലം വിട്ടതിനാൽ വഴിയിൽ ഒട്ടും തിരക്കില്ലായിരുന്നു. ഗരുർഗംഗ, താൻഗാനി, ഹിലാങ്ങ് എന്നീ ചെറിയ പ്രദേശങ്ങൾ പിന്നിട്ട് വാഹനം ജോഷിമഠത്തിനോടടുത്തു. തലേദിവസം റോഡ് ഇടിഞ്ഞ് താഴേയ്ക്കുപതിച്ച ആ സ്ഥലത്ത് അപ്പോഴും പണികൾ നടക്കുന്നുണ്ടായിരുന്നു. ചെങ്കുത്തായ ഒരു വലിയ കരിങ്കല്ലുമലയുടെ പള്ളയിൽക്കൂടി വെട്ടിയെടുത്ത ആ വീതി കുറഞ്ഞ പാത വൃത്താകാരത്തിൽ തള്ളിനില്ക്കുന്ന മറ്റൊരു കരിങ്കൽപ്പള്ളയിലേയ്ക്ക് തിരിയുന്നിടത്താണ് ഒരു ഭാഗം ഇടിഞ്ഞ് താഴെ പോയത്. ഒരു ഉൾക്കിടിലത്തോടുകൂടി മാത്രമേ ആ ഭാഗത്തേയ്ക്ക് നോക്കാൻ കഴിഞ്ഞുള്ളൂ. കരിങ്കല്ലുമലയുടെ ഇടതുഭാഗത്തുനിന്ന് കുറേഭാഗം ജാക്ക്ഹേമർവച്ച് പൊളിച്ചെടുത്താണ് ഒരു വാഹനത്തിന് പോകാൻ മാത്രം വീതിയിൽ ആ വഴി ശരിപ്പെടുത്തിയെടുത്തത്. വൃത്താകാരത്തിൽ തള്ളിനില്ക്കുന്ന ആ പള്ളയിൽനിന്ന് താഴേയ്ക്കുള്ള ദൂരം ആയിരക്കണക്കിന് അടിയാണ് എന്നറിയുമ്പോൾ ഏതൊരുമനസ്സും പതറിപ്പോകും.

ജോഷിമഠം കഴിഞ്ഞപ്പോൾ വഴിയുടെ സങ്കീർണത ഇരട്ടിച്ചു. ഒരു വിധം തിരക്കുള്ള ഒരു ചെറിയ പട്ടണമാണ് ജോഷിമഠം. ഇവിടെനിന്നു ബദരീനാഥിലേയ്ക്കു 48 കി.മീറ്റർ ദൂരമുണ്ട്. ജോഷിമഠത്തിൽ ശ്രീശങ്കരാചാര്യർ സ്ഥാപിച്ച മഠം ഇന്നും നല്ലരീതിയിൽ പരിപാലിയ്ക്കപ്പെടുന്നു. കഴിഞ്ഞ യാത്രയിൽ ഞാൻ ഈ മഠത്തിൽ കുറച്ചുനേരം തങ്ങുകയുണ്ടായി. ജോഷിമഠത്തിൽവച്ചാണ് ശ്രീശങ്കരൻ വേദങ്ങൾക്കു ഭാഷ്യം രചിച്ചത്. ബദരീനാഥ്ക്ഷേത്രം മഞ്ഞുകാലത്ത് 6 മാസം അടഞ്ഞുകിടക്കുമ്പോൾ അവിടുത്തെ പൂജകൾ മുടങ്ങാതെ ചെയ്യുന്നത് ജോഷിമഠത്തിലെ നരസിംഹക്ഷേത്രത്തിലാണ്. ബദരീനാഥന്റെ വിഗ്രഹപ്രതിരൂപമാണ് ഇവിടെയും പ്രതിഷ്ഠ. കച്ചവടസ്ഥാപനങ്ങളും ഹോട്ടലുകളും ധർമശാലകളും സംന്യാസിമഠങ്ങളും ബാങ്കിങ്ങ് സൗകര്യങ്ങളുമൊക്കെയുള്ള ജോഷിമഠം സാമാന്യം തിരക്കുള്ള ഒരു ചെറിയ പട്ടണമാണ്. ജോഷിമഠം കഴിഞ്ഞാൽ

പിന്നെ ട്രാഫിക് വൺവെയാണ്. ആർമിയുടെ ചെക്ക്പോസ്റ്റിൽ വാഹനങ്ങൾ പരിശോധിയ്ക്കുന്നുണ്ട്. കോൺവോയ് അടിസ്ഥാനത്തിലാണ് വാഹനങ്ങൾ കടത്തിവിടുന്നത്. രണ്ടു മണിക്കൂറോളം കാത്തുകിടന്നശേഷമാണ് ഞങ്ങൾക്ക് പോകാൻ സാധിച്ചത്.

പിപ്പിൽകോട്ടിൽനിന്ന് 50 കി.മീറ്റർ ദൂരം പിന്നിട്ട്, വിഷ്ണുപ്രയാഗും കഴിഞ്ഞ്, ഗോവിന്ദ്ഘട്ടിൽ എത്തിയപ്പോൾ 11 മണി കഴിഞ്ഞിരുന്നു. വിഷ്ണുപ്രയാഗിൽവച്ചാണ് ധൗളീഗംഗ അളകനന്ദയുമായി സംയോജിക്കുന്നത്. ഈ 50 കി.മീറ്റർ ദൂരം ഒരു ഭീതിയോടുകൂടി മാത്രമേ ഓർക്കാൻ കഴിയൂ. മേഘക്കൂട്ടങ്ങൾക്കു തൊട്ടുതാഴെ എന്നപോലെ വളഞ്ഞുപുളഞ്ഞ് ഹെയർപിൻ ബെൻഡുകളോടുകൂടിയ ഈ പാതയിൽക്കൂടിയുള്ള യാത്ര കണ്ണടച്ച്, ബദരീനാഥനെ ധ്യാനിച്ചുകൊണ്ടാണ് പിന്നിട്ടതെന്നു പറയുന്നതിൽ ഒട്ടും അതിശയോക്തി ഇല്ല.

ഗോവിന്ദ്ഘട്ടിൽനിന്ന്, 15 കി.മീറ്റർ യാത്ര ചെയ്താൽ ഗംഗാറിയയിലും അവിടെനിന്ന് 6 കി.മീറ്റർ പോയാൽ ഹേമകുണ്ഡിലും എത്താം. ഹേമകുണ്ഡിന്റെ അടുത്താണ് പ്രസിദ്ധമായ "പൂക്കളുടെ താഴ്‌വര" (Valley of Flowers). താമരപ്പൊയ്കകളും ശുദ്ധജലതടാകങ്ങളും പച്ചപ്പുൽമേടുകളും സഞ്ചാരികളെ ഹഠാദാകർഷിക്കുന്നു. ഹേമകുണ്ഡിലെ സിക്കുമതഗുരുദ്വാരയും അതുകഴിഞ്ഞുള്ള "പൂക്കളുടെ താഴ്‌വരയും" ഞാൻ മുമ്പ് സന്ദർശിച്ചിട്ടുള്ളതാണ്. പാണ്ഡുപുത്രനായ ഭീമസേനൻ കല്ല്യാണസൗഗന്ധികപുഷ്പം തേടി ചെന്നെത്തിയത് ഗംഗാറിയയിൽ ആണെന്ന് വിശ്വസിയ്ക്കപ്പെടുന്നു. ഏപ്രിൽ മേയ് മാസങ്ങളാണ് ഈ യാത്രയ്ക്കു പറ്റിയ സമയം. ഇവിടെയടുത്തുള്ള വിഷ്ണുപ്രയാഗിൽ അളകനന്ദാനദിയ്ക്കു കുറുകെ കെട്ടുന്ന ഡാമിന്റെ പണി ദ്രുതഗതിയിൽ പുരോഗമിക്കുന്നുണ്ട്. വിഷ്ണുപ്രയാഗ് ഹൈഡ്രോ ഇലക്ട്രിക് പ്രൊജക്ട് എന്നു പേരുള്ള ഈ ഡാമിന്റെ വൈദ്യുതോൽപാദനശേഷി 400 M.W. ആണ്.

ബദരീനാഥ് യാത്രയിലെ മറക്കാനാവാത്ത ഒരു സ്ഥലമാണ് ഗോവിന്ദ്ഘട്ട്. ആകാശം മുട്ടിനില്ക്കുന്ന പർവതനിരകളും, അതിനുതാഴെ പ്രകൃതിസൗന്ദര്യം തുളുമ്പിനില്ക്കുന്ന താഴ്‌വരകളും, വിഷ്ണുപ്രയാഗിൽനിന്ന് ഒഴുകിയെത്തുന്ന അളകനന്ദാനദിയും, ആ പ്രദേശമാകെ അതിമനോഹരമാക്കിക്കൊണ്ട്, തണൽവിരിച്ച്, പ്രൗഢിയോടെ നില്ക്കുന്ന ദേവദാരുമരങ്ങളും അവിസ്മരണീയമായ ദൃശ്യങ്ങളാണ്. ആ വായുവിലെങ്ങും നിറഞ്ഞുനില്ക്കുന്നത് ദേവദാരുവൃക്ഷത്തിന്റെ മാസ്മരഗന്ധമാണ്. ഗോവിന്ദ്ഘട്ടിൽനിന്നു 25 കി.മീറ്റർ ദൂരമേ ബദരീനാഥിലേക്കുള്ളൂ. പക്ഷേ, ഭീതിപ്പെടുത്തുന്ന വിധത്തിലുള്ള ഈ യാത്ര രണ്ടാമതൊരിക്കൽക്കൂടി ഓർമിക്കാതിരിയ്ക്കുന്നതാണ് നല്ലത്.

നദീതീരത്തുകൂടിയുള്ള, അപകടംനിറഞ്ഞ, യാത്ര ഏകദേശം 4 കി. മീറ്റർ ദൂരം പിന്നിട്ടപ്പോൾ ബോർഡർ സെക്യൂരിറ്റിഫോഴ്സിലെ ഒരുസംഘം പട്ടാളക്കാർ വാഹനം തടഞ്ഞുനിർത്തി. കുറച്ചുദൂരം മുന്നോട്ടുപോയി റോഡ്സൈഡിൽ സൗകര്യപ്രദമായ ഒരു സ്ഥലത്ത് വാഹനം പാർക്കു

കേട്ടുവെന്നും തുടർന്നുള്ള യാത്ര അവിടെനിന്നുള്ള നിർദേശാനുസരണം മാത്രം മതിയെന്നും അവർ അറിയിച്ചു. ഹനുമാൻചാട്ടി എത്തുന്നതിനു മുമ്പായി ഏകദേശം 200 മീറ്റർ നീളത്തിൽ, റോഡ് ഒന്നാകെ ഇടിഞ്ഞ് നദിയിൽ പതിച്ചിരിയ്ക്കുന്നതിനാലാണ് ഇത്തരത്തിലൊരു വിലക്ക് വേണ്ടിവന്നതെന്നും അവർ പറഞ്ഞു. കഷ്ടി ഒരു കി.മീറ്റർ ദൂരംകൂടി മുന്നോട്ടു പോയശേഷം പാണ്ഡുകേശ്വർ എന്ന സ്ഥലത്ത് വാഹനം നിർത്തി.

പാണ്ഡുകേശ്വർ ഒരു കുഗ്രാമമാണ്. ഒന്നോ രണ്ടോ പെട്ടിക്കടകളും ഒരു ചെറിയ ടീ സ്റ്റാളും ഒരു ചെറിയ പലചരക്കുകടയും മാത്രമേ ഇവിടെയുള്ളൂ. മലമടക്കുകളിൽ ആൾത്താമസമുണ്ടെന്നും അവരുടെ ചെറിയ ആവശ്യങ്ങൾ നിറവേറ്റാനുള്ളവയാണ് ഈ കടകളും മറ്റുമെന്നും അന്വേഷണത്തിൽനിന്നു അറിവായി. പാണ്ഡുകേശ്വറിലെ ഉയരം 6300 അടിയോളമാണ്. ഹനുമാൻചാട്ടിയിലേക്കുള്ള 9 കി.മീറ്റർ ദൂരം പിന്നിടുമ്പോൾ 1500 അടിയോളം മുകളിലേയ്ക്കു കയറണം. ഇത്രയും ഉയർന്ന മലമടക്കുകളിലും ആൾത്താമസമുണ്ടെന്നു അറിയുമ്പോൾ അദ്ഭുതം തോന്നും. ആടുമാടുകളെ വളർത്തിയും ചെറിയതോതിലുള്ള കൃഷിപ്പണികൾ ചെയ്തും ഇവിടെയൊക്കെ ഒരുകൂട്ടം മനുഷ്യർ ജീവിച്ചുപോകുന്നു. പാണ്ഡവന്മാരുടെ പിതാവായ പാണ്ഡുമഹാരാജാവ് തന്റെ അവസാന കാലഘട്ടം ചെലവഴിച്ചത് ഇവിടെയായിരുന്നു. അദ്ദേഹം ചരമമടഞ്ഞ ഈ സ്ഥലത്തിനു പാണ്ഡുകേശ്വർ എന്നപേരും കിട്ടി. ഇവിടെ അടുത്തുള്ള ഗന്ധമാദനപർവതത്തിൽ സുഖവാസത്തിനായി റാണി മാദ്രിയേയും കൂട്ടിയെത്തിയ പാണ്ഡു, ചന്ദ്രികാചർചിതമായ പൂനിലാവിൽ ആ പരിസരമാകെ അലയടിച്ച മാസ്മരഗന്ധത്തിന് വശംവദനായി, തനിക്കു വിലക്കപ്പെട്ട ലൈംഗികബന്ധത്തെ വിസ്മരിച്ച് മരണത്തെ വരിയ്ക്കുകയാണുണ്ടായത്. വിവാഹരാത്രിയിൽ പാർവതീപരമേശ്വരന്മാർ ആലിംഗനബദ്ധമായി പുണർന്നുകിടക്കുന്ന രംഗം വിവരിക്കുമ്പോൾ മഹാകവി കാളിദാസൻ ഗന്ധമാദനവനത്തെ എത്ര ഹൃദ്യമായിട്ടാണ് സ്മരിക്കുന്നത്–

* "തൗ ക്ഷണം ശിഥിലിതോപഗുഹനൗ  
ദമ്പതീ ചലിതമാനസോർമയഃ  
പദ്മഭേദപിശുനാഃ സിഷേവിരേ  
ഗന്ധമാദനവനാന്തമാരുതാഃ" (കുമാരസംഭവം 8–86)

പാണ്ഡുകേശ്വർ എന്ന കുഗ്രാമവും അതിനുചുറ്റും കിടക്കുന്ന നയനാഭിരാമമായ ചുറ്റുപാടുകളും ആ പുരാണകാലത്തേയ്ക്ക് നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു.

വാഹനം നിർത്തിയ സ്ഥലത്തുനിന്നും ഏകദേശം ഒരുകി.മീറ്റർ ദൂരത്തായിട്ടാണ് റോഡ് ഇടിഞ്ഞതെന്നും അവിടെ നിർമാണപ്രവൃത്തികൾ ദ്രുതഗതിയിൽ നടക്കുന്നുണ്ടെന്നും അറിഞ്ഞപ്പോൾ അതൊന്നു നോക്കി

---

* ആലിംഗനം അല്പം ശിഥിലമാക്കിയ ആ ദമ്പതിമാരെ, മാനസസരസ്സിലെ ഓളങ്ങളെ ചലിപ്പിച്ചും താമരവിടർന്നുഎന്നു വാസനകൊണ്ടുസൂചിപ്പിച്ചും ഗന്ധമാദനവനത്തിൽനിന്നു വീശുന്ന കാറ്റുകൾ ഉപചരിച്ചു.

കാണാമെന്ന ഉദ്ദേശ്യത്തോടെ ഞങ്ങൾ കുറച്ചുപേർ അവിടേയ്ക്കു നടന്നു. കുതിച്ചൊഴുകുന്ന പാണ്ഡുകേശ്വരനദിയുടെ ഓരത്തുകൂടിയുള്ള റോഡിനു വീതി വളരെ കുറവാണ്. എങ്ങോട്ടുനോക്കിയാലും അംബരചുംബികളായ കൊടുമുടികൾ മാത്രം. ദുഷ്കരമായ ഈ മലമടക്കുകളിലും ആൾത്താമസമുണ്ട്. മംഗോളിയൻ മുഖച്ഛായയാണ ഇവർക്കൊക്കെ. നിറം കുറവാണെന്നുമാത്രം. ഇവരുടെ സംസാരഭാഷ ഗഢ്വാളിച്ചുവയുള്ള ഹിന്ദിയാണ്. പാണ്ഡുകേശ്വരനദി [illegible] റോഡിനു സമാന്തരമായി ഒഴുകുന്ന ഒരു മലയടിവാരത്തിലാണ്, മുകളിൽനിന്നൊരു റോഡ് ഒന്നാകെ ഇടിഞ്ഞ് നദിയിൽ പതിച്ചത്. നിരവധിപേർ അവിടെ നിർമാണപ്രവൃത്തികളിൽ മുഴുകിയിരിക്കുന്നു.

ഹിമാലയത്തിലെ ഉയർന്ന മലമടക്കുകളിൽ സ്ഥിതിചെയ്യുന്ന ഭാരതഭൂഖണ്ഡത്തിലെ അതിർത്തിറോഡുകളുടെ നിർമാണത്തിന്റേയും സംരക്ഷണത്തിന്റേയും ചുമതലകൾ "ബോർഡർ റോഡ്സ് ഓർഗനൈസേഷൻ" എന്ന വകുപ്പിനാണ്. ഇതിന്റെ കീഴിലുള്ള "ജനറൽ റിസർവ് എഞ്ചിനീയർ ഫോഴ്സ്" (GREF) എന്ന വിഭാഗമാണ് നിർമാണപ്രവർത്തനങ്ങളും മറ്റും നടത്തുന്നത്. ഉത്തർഖണ്ഡിലെ ഗഢ്വാൾ ഭാഗത്തും, കിഴക്കൻ ഹിമാലയത്തിലും, ലേ, ലഡാക്ക്, ശ്രീനഗർ, രാജസ്ഥാൻ തുടങ്ങിയ അതിർത്തിപ്രദേശങ്ങളിലും ഇന്ത്യൻ ആർമിക്കുവേണ്ടി റോഡുകൾ നിർമിച്ച് സംരക്ഷിക്കുന്നത് 'ബോർഡർ റോഡ്സ് ഓർഗനൈസേഷ'നാണ്. മഞ്ഞുമലകൾ ഇടിഞ്ഞുവീണും, മഴമൂലം മലയിടിച്ചിൽ സംഭവിച്ചും ഈ ഭാഗങ്ങളിൽ ഗതാഗതം താറുമാറാകുന്നത് നിത്യസംഭവമാണ്. നദികൾ നിറഞ്ഞൊഴുകുമ്പോൾ അടിഭാഗം കാർന്നെടുക്കുന്നതുമൂലം റോഡ് ഒന്നാകെ ഇടിഞ്ഞ് അപ്രത്യക്ഷമാകുന്നതും പതിവാണ്. ശൈത്യകാലത്ത് കനത്ത മഞ്ഞുവീഴ്ചമൂലം റോഡ് മൂടിപ്പോകുന്നതും സാധാരണസംഭവമാണ്. തീർഥാടകപ്രാധാന്യമുള്ള ഗഢ്വാൾ ഭാഗത്ത് മലയിടിച്ചിൽമൂലം റോഡുകൾ തകർന്നുപോകുമ്പോൾ തീർഥാടകർ ത്രിശങ്കുസ്വർഗത്തിലെന്നപോലെ കുടുങ്ങിപ്പോകുന്നു. ഇത്തരം അടിയന്തരഘട്ടങ്ങളിൽ രാപ്പകൽ ഭേദമില്ലാതെ പണിയെടുത്ത് ബോർഡർ റോഡ്സിലെ ജീവനക്കാർ ഗതാഗതം പുനഃസ്ഥാപിയ്ക്കുന്നു. പലപ്പോഴും, ഒരു ജീവന്മരണപ്പോരാട്ടംതന്നെ ഇവർക്കു നടത്തേണ്ടിവരുന്നു. മൈനസ് ഡിഗ്രി തണുപ്പും, മഞ്ഞുകാറ്റും, മഴയും, വെയിലും ഇവർക്കു തടസ്സമല്ല. അതിർത്തി കാക്കുന്ന പട്ടാളക്കാരുടേതുപ്പോലെത്തന്നെ സാഹസികതയും അർപണബോധവും നിറഞ്ഞതാണ് ഇവരുടെ സേവനം.

ബോർഡർ റോഡ്സിലെ വിവിധഗ്രേഡുകളിലുള്ള പല ജീവനക്കാരേയും ഞാൻ നേരിൽക്കണ്ടുസംസാരിയ്ക്കുകയുണ്ടായി. നിരാശാബോധമാണ് പലരുടേയും മുഖങ്ങളിൽ മുറ്റിനിന്നത്. പാരാ മിലിട്ടറി ഫോഴ്സ് ആയാണ് അറിയപ്പെടുന്നതെങ്കിലും ഇത് സിവിലിയൻ സ്വഭാവം മാത്രമുള്ള ഒരു വകുപ്പാണ്. അച്ചടക്കം അടിച്ചേൽപ്പിക്കാൻ ഇതിനൊരു ആർമി പരിവേഷം കൊടുക്കുന്നു എന്നുമാത്രം. ഇന്റഗ്രൽ പാർട്ട് ഓഫ് ആർമി

എന്നു പ്രഖ്യാപിച്ചുള്ള ഒരു ഓർഡിനൻസ് ഉണ്ടെങ്കിലും പട്ടാളത്തിന്റെ ആനുകൂല്യങ്ങളൊന്നും ഇവർക്കു ലഭിയ്ക്കുന്നില്ല എന്നതാണ് സത്യം. 1960-ൽ ബോർഡർ റോഡ്സ് ഓർഗനൈസേഷൻ രൂപീകരിച്ചപ്പോൾ ഇത് മിനിസ്ട്രി ഓഫ് ഷിപ്പിങ്ങ് ആന്റ് ട്രാൻസ്പോർട്ട് മന്ത്രാലയത്തിന്റെ കീഴിൽ ആയിരുന്നുവെങ്കിലും പിന്നീട് മിനിസ്ട്രി ഓഫ് ഹൈവേയുടെ കീഴിലേയ്ക്കു മാറ്റി. തുടക്കത്തിൽ റൂർക്കിയിലായിരുന്ന ആസ്ഥാനം പൂനെയിലേയ്ക്കു മാറ്റുകയും ചെയ്തു.

ജോലിയ്ക്കിടയ്ക്ക് അപകടങ്ങളും മരണവും സാധാരണമാണ്. പക്ഷേ, ഈ ജീവനക്കാർക്ക് ആർമി ആശുപത്രികളിൽ സൗജന്യചികിത്സ നിഷേധിച്ചിരിക്കയാണ്. ഇപ്പോൾ 13 പ്രോജക്ടുകൾ ഏറ്റെടുത്തു നടത്തുന്ന ഈ വകുപ്പിൽ 40,000-ൽ അധികം തൊഴിലാളികളുണ്ട്. ഇതിൽ 25%-ൽ അധികം സ്ഥാനങ്ങളിലും ആർമിക്കാരെ, ഡെപ്യൂട്ടേഷൻ വ്യവസ്ഥയിൽ വിന്യസിപ്പിച്ചിരിക്കയാണ്. പ്രധാനമന്ത്രിയാണ് 'ബോർഡർ റോഡ്സ് ഡെവലപ്മെന്റ് ബോർഡിന്റെ' ചെയർമാൻ. ബോർഡർ റോഡ്സ് ഓർഗനൈസേഷന്റെ ഡയറക്ടർ ജനറൽ, ലഫ്.ജനറൽ ഗ്രേഡിലുള്ള ആർമി ഓഫീസറാണ്. GREF കാർക്ക് ഈ പദവി ഒരിയ്ക്കലും കൊടുക്കാറില്ല. റോൾബ, ഡോസർ, ജെ.സി.ബി., ക്രെയിൻ, ജനറേറ്റർ പവർസിസ്റ്റം തുടങ്ങി അത്യാധുനികമായ എല്ലാഉപകരണങ്ങളും ഈ വകുപ്പിന്റെ ശേഖരണത്തിൽ ഉണ്ട്. ആധുനിക വാർത്താവിനിമയോപകരണങ്ങൾ ഘടിപ്പിച്ച പെട്രോളിങ്ങ് വാഹനങ്ങൾ 24 മണിക്കൂറും ഈ മലമ്പാതകളിൽക്കൂടി ചുറ്റിക്കറങ്ങി റോഡ് തടസ്സങ്ങൾ റിപ്പോർട്ടുചെയ്യുകയും ഏറ്റവും ചുരുങ്ങിയ സമയംകൊണ്ട് ഗതാഗതം പുനഃസ്ഥാപിക്കപ്പെടുകയും ചെയ്യുന്നു. പട്ടാളമേഖലകളായതിനാലാണ് ഇത്രയും ജാഗ്രത. റോഡപകടമുന്നറിയിപ്പുകൾ, ഭദ്രമായ ഡ്രൈവിങ്ങിന്റെ ആവശ്യകത, മദ്യം-മയക്കുമരുന്ന്-പുകവലി എന്നിവയുടെ ഉപയോഗം നിരുത്സാഹപ്പെടുത്തൽ, കാടുകൾ, മലകൾ, നദികൾ എന്നിവ സംരക്ഷിച്ചു പരിപാലിക്കൽ-ഇങ്ങനെയുള്ള ആഹ്വാനങ്ങൾ നല്കുന്ന എണ്ണമറ്റ പരസ്യബോർഡുകൾ റോഡുകളിൽ സ്ഥാപിച്ചിരിക്കുന്നത് തീർച്ചയായും ശ്ലാഘനീയമായ കാര്യം തന്നെയാണ്. 'ജീവനില്ലെങ്കിലും, എന്നോടു കരുണ കാണിക്കുക' എന്ന അഭ്യർഥന ഹൃദയത്തിൽത്തട്ടുന്ന ഒന്നായി എനിയ്ക്കുതോന്നി. ഹിമാലയത്തിലെ അതിദുഷ്കരമായ മലമ്പാതകളിൽക്കൂടി സഞ്ചരിക്കുമ്പോൾ ബോർഡർ റോഡ്സിലെ ജീവനക്കാർക്കുവേണ്ടി ഒരു നിമിഷമെങ്കിലും ശിരസ്സുകുനിക്കുന്നത്, അവരുടെ മഹത്തായ സേവനങ്ങളോടുള്ള ഒരു നന്ദിപ്രകടനം മാത്രമേ ആകുന്നുള്ളൂ.

ഒരു മണിക്കൂറിന്നുള്ളിൽ ഗതാഗതം പുനഃസ്ഥാപിക്കപ്പെട്ടു. ഉണ്ടക്കല്ലുകൾ ഇട്ടുനിറച്ച് ഉണ്ടാക്കിയ താൽക്കാലികറോഡിൽക്കൂടി യാത്രക്കാരെ കയറ്റാതെ വാഹനം അപ്പുറത്തെത്തി. അതിനുശേഷം അതിൽക്കയറി ഞങ്ങൾ യാത്ര തുടർന്നു. ചുരുങ്ങിയ സമയംകൊണ്ട് ഹനുമാൻചാട്ടിയിൽ എത്തുകയും ചെയ്തു. ഹനുമാൻചാട്ടി ഒരു ചെറിയ സ്ഥലമാണ്. പുരാണങ്ങളിൽ പരാമർശിക്കുന്ന കദളീവനപ്രദേശം ഇതാണെന്നാണ്

വിശ്വാസം. വായുപുത്രനായ ഹനുമാന്റെ കഠിനതപസ്സിൽ പ്രസന്നനായ ബദരീനാഥൻ ഹനുമാന് അസാമാന്യമായ കരുത്തും ദേഹബലവും നല്കി അനുഗ്രഹിച്ചു എന്നാണ് ഐതിഹ്യം. ഇവിടെനിന്ന് ബദരീനാഥിലേയ്ക്ക് 5 കി.മീറ്റർ ദൂരമേയുള്ളൂ. പക്ഷേ ഈ ദൂരം രണ്ടാമതൊന്നുകൂടി ഓർമി ക്കുവാൻ ഒരു തീർഥാടകനും തീർച്ചയായും ഇഷ്ടപ്പെടുകയില്ല. 2800 ഓളം അടി. വീതികുറഞ്ഞ് , ദേവലോകത്തിലേയ്ക്ക് എന്നപോലെ കയറിപ്പോ കുന്ന ഈ വഴിക്ക് മേഘക്കൂട്ടങ്ങളാണ് അകമ്പടി സേവിയ്ക്കുന്നത്. ബദ രീനാഥിൽ എത്തുന്നതിനു 2 കി.മീറ്റർ മുമ്പായി ദേവദർശിനി എന്നൊരു സ്ഥലമുണ്ട്. മലകളുടെ ഉയരക്കൂടുതലായിരിയ്ക്കണം ഈ പേരുകിട്ടാ നുള്ള കാരണം. അഞ്ചുമണിയ്ക്കു മുമ്പായി വാഹനം ബദരീനാഥ് ബസ്സ് സ്റ്റാൻഡിൽ എത്തിച്ചേർന്നു. കമ്പിളികൊണ്ടു ആസകലം മൂടിപ്പുതച്ച്, പോർട്ടർമാരുടെ കൂട്ടത്തിൽ നിന്നകന്ന്, ഒരൊഴിഞ്ഞ സ്ഥലത്ത് നില്ക്കുക യായിരുന്ന സേർബഹാദൂറിനെ ഞാൻ പെട്ടെന്ന് തിരിച്ചറിഞ്ഞു. ബദരീ നാഥ് ടെമ്പിൾ കമ്മറ്റിവക ഗസ്റ്റ്ഹൗസിൽ എനിയ്ക്കുവേണ്ടി ഒരു മുറി അദ്ദേഹം നേരത്തെ പറഞ്ഞുറപ്പിച്ചുവച്ചിരുന്നു.

ബസ്സ് സ്റ്റാൻഡിന്റെ തൊട്ടടുത്തുതന്നെയാണ് ഗസ്റ്റ്ഹൗസ്. വിശാല മായ ബസ്സ് സ്റ്റാൻഡും അതിനോടനുബന്ധിച്ചു പണിതിട്ടുള്ള ധർമശാ ലയും കടന്നു പുറത്തുവന്നാൽ എത്തിച്ചേരുക ഒരു ഷോപ്പിങ്ങ്കേന്ദ്രത്തി ലാണ്. ഹോട്ടലുകൾ, സ്റ്റേഷനറിക്കടകൾ, പാത്രക്കടകൾ, കമ്പിളിത്തു ണിക്കടകൾ തുടങ്ങി ചെരുപ്പുകടകൾവരെ ഇവിടെ ധാരാളമായി കാണാം. അളകനന്ദാനദിയുടെ തീരത്തായിട്ടാണ് ഇതെല്ലാം സ്ഥിതിചെയ്യുന്നത്. ഇടു ങ്ങിയ ഒരു ഇടവഴി പിന്നിട്ടാൽ അളകനന്ദയ്ക്ക് കുറുകെ കെട്ടിയ പാല ത്തിൽ എത്താം. പാലത്തിന്റെ മറുകരയിൽ ഉയർന്നുനില്ക്കുന്ന സുപ്ര സിദ്ധമായ ബദരീനാഥ് ക്ഷേത്രകവാടം കാണാം.

നല്ലപോലെ ഒന്നു വിശ്രമിച്ചശേഷം ക്ഷേത്രത്തിലേയ്ക്കു പോകാംഎന്നു കരുതി ഞാൻ മുറിയിലെ കട്ടിലിൽ കിടന്നു. കഠിനമായ തണുപ്പുണ്ടായിരുന്നതിനാൽ എനിക്കുവേണ്ടി ഒരു ചായ വാങ്ങിക്കാനായി സേർബഹാദൂർ പുറത്തേയ്ക്കുപോയി. ആ സുഖകരമായ കിടപ്പിൽ ബദ രീനാഥ് ക്ഷേത്രത്തെക്കുറിച്ചുള്ള സ്മരണകൾ ഓരോന്നായി എന്റെ മന സ്സിലേയ്ക്കു കടന്നുവന്നു.

ഇന്ത്യയുടെ ഏറ്റവും വടക്കേ അറ്റത്ത്, സമുദ്രനിരപ്പിൽനിന്നു 10,585 അടി ഉയരത്തിൽ, കനത്ത മഞ്ഞുമൂടിക്കിടക്കുന്ന നീലകണ്ഠപർവതനി രകളുടെ അടിഭാഗത്തായി, അളകനന്ദാനദിയുടെ തീരത്ത് അതിപുരാത നമായ ഈ മഹാക്ഷേത്രം നിലകൊള്ളുന്നു. നരനാരായണൻമാർ അനേ കവർഷം തപസ്സനുഷ്ഠിച്ച പുണ്യഭൂമിയാണ് ഇത്. ശ്രീകൃഷ്ണാവതാരം തുടങ്ങാനായി മഥുരയിലേയ്ക്ക് ഭഗവാൻ യാത്രതിരിച്ചതും ഈ ശ്രേഷ്ഠ ഭൂമിയിൽ നിന്നായിരുന്നു. ഋഷികളും, മഹാമുനികളും, യോഗികളും, ദിവ്യ സംന്യാസിമാരും ഈ പാവനഭൂമിയിൽ തപസ്സനുഷ്ഠിച്ചവരാണ്. ശ്രീശ ങ്കരാചാര്യർക്ക് വ്യാസമുനിയെ ദർശിയ്ക്കാൻ അവസരം ലഭിച്ചതും ഈ

സ്വർഗഭൂമിയിൽ വച്ചായിരുന്നു. ഭാരതത്തിലെ ഏറ്റവും ശ്രേഷ്ഠമായ പുണ്യസ്ഥലമായി നാമെല്ലാം മനസ്സിൽ വച്ചാരാധിക്കുന്നതും ഈ ദേവഭൂമിയെ ത്തന്നെയാണ്. ജംബുദ്വീപ്-ഭാരതഖണ്ഡം ദേവൻമാർപോലും ഒരു ജന്മംകൂടി ലഭിയ്ക്കുവാൻ കൊതിയ്ക്കുന്ന പരമപുണ്യഭൂമിയാണ്. ഇതിന്റെ വടക്കുഭാഗത്തായി ഹിമാലയവും പടിഞ്ഞാറും കിഴക്കും സമുദ്രങ്ങളുമാണ്. ശ്രീപരമേശ്വരന്റേയും ശ്രീപാർവതിയുടേയും വാസസ്ഥലം ഇവിടെയായിരുന്നു. ത്രികോണാകൃതിയിൽ കിടക്കുന്ന ഈ ഭാരതഭൂഖണ്ഡത്തിലെ പുണ്യസ്ഥലങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് ബദരീനാഥ്ക്ഷേത്രം.

ശ്രീ ശങ്കരാചാര്യർക്ക് ബദരീനാഥ്ക്ഷേത്രവുമായി അഭേദ്യമായ ബന്ധമുള്ളതായി മുമ്പേ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഭാരതീയരുടെ ആത്മീയഗുരുവായ ശ്രീ ശങ്കരൻ പെരിയാറിന്റെ തീരത്തുള്ള കാലടി എന്ന ഗ്രാമത്തിലാണ് ജനിച്ചത്. ഇദ്ദേഹത്തിന്റെ ജീവിതകാലം ക്രിസ്തുവിന് ശേഷം 788–820 ആണ്. ഭാരതം മുഴുവനും മൂന്നുപ്രാവശ്യം പര്യടനംനടത്തിയ ഇദ്ദേഹം ഈ സഞ്ചാരത്തിനിടയിലാണ് ഭാരതത്തിന്റെ നാലു ദിക്കിലും നാലുമഠങ്ങൾ സ്ഥാപിച്ചത്. തെക്ക് ശൃംഗേരി, കിഴക്ക് ജഗന്നാഥം, പടിഞ്ഞാറ് ദ്വാരക, വടക്ക് ബദരി എന്നിവയായിരുന്നു അദ്ദേഹം സ്ഥാപിച്ച നാല് മഠങ്ങൾ. ഭാരതത്തിൽ ഇന്നു കാണപ്പെടുന്ന മിക്ക ശിവ-വിഷ്ണു-ദേവീക്ഷേത്രങ്ങളും ഹിന്ദുമതസ്ഥാപനങ്ങളും ശ്രീശങ്കരാചാര്യരുടെ കീർത്തിയെ പ്രകീർത്തിക്കുന്നുണ്ട്. പഞ്ചായതനപൂജാപദ്ധതി ആവിഷ്ക്കരിച്ചത് ശ്രീശങ്കരനാണ്. ഇതിൽ ആദിത്യൻ, അംബികാ, വിഷ്ണു, ഗണനാഥൻ, മഹേശ്വരൻ എന്നിവരെയെല്ലാം കൂട്ടായി ആരാധിയ്ക്കുന്നു. പക്ഷേ ഓരോ വ്യക്തിയും പ്രഥമസ്ഥാനം കൊടുത്താരാധിയ്ക്കുന്നത് തന്റെ ഉപാസനാമൂർത്തിയെയായിരിയ്ക്കുമെന്നുമാത്രം. ഭാരതത്തിലെ സുപ്രധാനക്ഷേത്രങ്ങളിലെ പൂജാക്രമങ്ങളും മറ്റും ചിട്ടപ്പെടുത്തിയത് ശ്രീശങ്കരനായിരുന്നു. ഗുരുവായൂർക്ഷേത്രത്തിലെ കർശനവും കഠിനവുമായ പൂജാക്രമങ്ങൾ ചിട്ടപ്പെടുത്തിയതും ശ്രീശങ്കരാചാര്യരായിരുന്നു എന്ന കാര്യം എല്ലാവർക്കും അറിയാവുന്നതാണല്ലോ.

കേരളത്തിൽനിന്നുള്ള ബ്രാഹ്മണരെ ബദരിയിൽ പ്രധാനപൂജാരിമാരായി നിശ്ചയിച്ചതും ശ്രീശങ്കരാചാര്യരാണ്. ഇന്നും ആ പാരമ്പര്യം തുടർന്നുവരുന്നു. റാവൽ എന്ന പേരിലാണ് പ്രധാനപൂജാരി അറിയപ്പെടുന്നത്. സംസ്കൃതത്തിലും, പൂജാക്രമങ്ങളിലും അഗാധപാണ്ഡിത്യമുള്ള ഇവരെ നിയമിയ്ക്കുന്നത് ബദരീനാഥ് ക്ഷേത്രക്കമ്മിറ്റിയും ടെഹരി ഗഢ്വാളിലെ മഹാരാജാവും കൂടി ആലോചിച്ചിട്ടാണ്. സ്വർണം, വെള്ളി എന്നിവകൊണ്ട് പണിതീർത്ത ഓരോ വലിയ ദണ്ഡും ഒരു ജോഡി സ്വർണവളകളും രാജോചിതമായ മേൽവസ്ത്രങ്ങളും മേൽശാന്തിയായി അവരോധിയ്ക്കുമ്പോൾ ടെഹരി രാജാവ് നല്കുന്നു. ബദരീപുരിയുടെ കിരീടം വയ്ക്കാത്ത രാജാവാണ് റോവൽജി.

വൈകുന്നേരം ആറുമണിയോടുകൂടി ഞങ്ങൾ ക്ഷേത്രനടയിലേയ്ക്കു പോയി. ക്ഷേത്രദർശനത്തിനു ഉത്തമമായ സമയം അതിരാവിലെയാണെന്നും പ്രധാനപൂജകളും മറ്റും ആ സമയത്താണെന്നും എനിയ്ക്കറി

മാം. ദർശനം പിറ്റേ ദിവസത്തേയ്ക്കു മാറ്റിവച്ച്, അമ്പലത്തിനു ചുറ്റും നടന്ന് ഓരോരോ കാര്യങ്ങൾ കണ്ടും അന്വേഷിച്ചറിഞ്ഞും സമയം തള്ളി നീക്കി. പൂർണമായും കരിങ്കല്ലിൽ നിർമ്മിച്ചതാണ് ഈ ക്ഷേത്രം. കൊത്തു വേലകളോടുകൂടിയ മരപ്പണികളും ധാരാളമുണ്ട്. തറനിരപ്പിൽനിന്നും 15 അടിയോളം ഉയരത്തിലാണ് ക്ഷേത്രം സ്ഥിതിചെയ്യുന്നത്. അളകനന്ദാ നദി കരകവിഞ്ഞൊഴുകുമ്പോൾ ഉണ്ടായേയ്ക്കാവുന്ന വൈഷമ്യങ്ങളെ അതിജീവിയ്ക്കാനാണ് ക്ഷേത്രം ഉയർത്തിപ്പണിതിട്ടുള്ളതെന്ന് തോന്നു ന്നു. രണ്ടുഭാഗത്തുനിന്നും പടുത്തിട്ടുള്ള പടവുകൾ കയറിച്ചെന്നാൽ ഗാംഭീ ര്യത്തോടെ നിലകൊള്ളുന്ന ക്ഷേത്രഗോപുരം കാണാം. ക്ഷേത്രകവാട ത്തിന് 50 അടി ഉയരമുണ്ട്. കരിങ്കല്ലിൽ നിർമ്മിച്ച ഈ ക്ഷേത്രഗോപുരം അമൂല്യമായ കൊത്തുപണികളാൽ അലംകൃതമാണ്. ബദരീനാഥിലെ പ്രധാന വഴിവാടുകളും നിരക്കും ഇപ്രകാരമാണ് - മഹാഭിഷേകം 501.00, അഭിഷേകം 151.00, വിഷ്ണുസഹസ്രനാമാവലി 25.00, വിഷ്ണുസഹസ്ര നാമം 15.00, അഷ്ടോത്തരി 10.00, ഗീത്ഗോവിന്ദ് 10.00, സമ്പൂർണആരതി 31.00, കർപ്പൂരആരതി 5.00, ശ്രീമദ്ഭഗവത്പാത്ത് 101.00, ഉർവശീപൂജ 701.00, ജൻമാഷ്ടമി ഉത്സവ് 501.00, പിണ്ഡപ്രസാദം 5.00, നാമാവലി 600.00, സഹ സ്രനാമാർചന 300.00. ദർശനസമയം ഇപ്രകാരമാണ് - മേയ്മാസത്തിൽ നട തുറന്നാൽ തിരക്ക് കഴിയുന്നതുവരേയും ജൻമാഷ്ടമിക്ക് 5 a.m. മുതൽ 9 p.m. വരെയും നട്തുറന്നിരിയ്ക്കും. മറ്റുദിവസങ്ങളിൽ 6 a.m. മുതൽ ഉച്ചവരേയും 4 p.m. മുതൽ 8 p.m. വരെയും നട തുറന്നിരിയ്ക്കും.

കോടിക്കണക്കിന് രൂപ വരുമാനവും ആസ്തികളുമുള്ള ഈ ക്ഷേത്ര ത്തിന്റെ ഭരണച്ചുമതല ഗവൺമെന്റിന്റെ നേരിട്ടുനിയന്ത്രണത്തിലുള്ള ബദ രീനാഥ് ക്ഷേത്രക്കമ്മിറ്റിയ്ക്കാണ്. ടഹ്രിഗഢ്വാളിലെ മഹാരാജാവിനും ഭരണത്തിൽ കാര്യമായ പങ്കുണ്ട്. ബദരീനാഥിൽ താമസസൗകര്യം ധാരാ ളമുണ്ട്. ടെംപിൾ കമ്മിറ്റിയുടെ റസ്റ്റ്ഹൗസുകൾ, ആശ്രമങ്ങൾ, ധർമശാ ലകൾ, ട്രാവലേഴ്സ് ലോഡ്ജ്, ബിരാൾ റസ്റ്റ്ഹൗസ്, PWD ഇൻസ്പെ ക്ഷൻ ഹൗസ്, ദേവ്‌ലോക് ഹോട്ടൽ എന്നിവ ഇതിൽപ്പെടുന്നു.

സന്ധ്യ മയങ്ങിയതോടെ ക്ഷേത്രവും പരിസരവും വൈദ്യുതിപ്രകാ ശത്തിൽ കുളിച്ചുനിന്നുവെങ്കിലും കനത്ത മൂടൽമഞ്ഞും ചാറൽ മഴയും ആ പ്രകാശത്തിന് മങ്ങലേൽപ്പിച്ചു. തണുത്ത കാറ്റ് വീശിയടിയ്ക്കാൻ തുടങ്ങിയപ്പോൾ ദേഹം കിടുകിടാ വിറയ്ക്കാനും തുടങ്ങി. ഹോർലിക്സ് കലക്കിയ പാലും , പഴങ്ങളും അത്താഴമായി കഴിച്ചശേഷം ഞാൻ കമ്പി ളിപ്പുതപ്പിനുള്ളിൽ അഭയം തേടി. യാത്രാക്ഷീണവും അതിശൈത്യവും കാരണം ക്ഷണനേരംകൊണ്ട് സുഖനിദ്രയെ പ്രാപിച്ചു.

## IV

പുലർച്ചെ അഞ്ചുമണിക്ക് എഴുന്നേറ്റ് ഞാനും സേർബഹാദൂറും ക്ഷേത്ര ദർശനത്തിനായി പുറപ്പെട്ടു. തീർഥാടകരുടെ തിരക്ക് ഒട്ടുമില്ലാത്തതിനാലും വേണ്ടത്ര സമയമുണ്ടായിരുന്നതിനാലും വളരെ സാവകാശത്തിൽ ക്ഷേത്ര

ദർശനം നടത്തുകയാണുണ്ടായത്. ബദരീനാഥ് ക്ഷേത്രത്തിന്റെ വലത്തു വശത്തായി അളകനന്ദയുടെ തീരത്താണ് തപ്തകുണ്ഡ്, നാരദ്കുണ്ഡ് എന്നീ തീർഥക്കുളങ്ങൾ. തപ്തകുണ്ഡിനു നേരെ എതിർവശത്ത് അളകനന്ദയുടെ മധ്യഭാഗത്താണ് യഥാർഥനാരദ്കുണ്ഡ്. അഗാധമായ താഴ്ചയും, മരവിപ്പിയ്ക്കുന്ന തണുപ്പുമാണ് നാരദ്കുണ്ഡിന്. മുകൾഭാഗത്തുള്ള തീർഥക്കുളങ്ങളിലേയ്ക്ക് ഗരൂർശിലയിൽനിന്നു ഒഴുകിവീഴുന്ന ചൂടുവെള്ളപ്രവാഹം ഒരു അദ്ഭുതംതന്നെയാണ്. സഹിയ്ക്കാവുന്നതിലും അപ്പുറമാണ് ഈ വെള്ളത്തിന്റെ ചൂട്. തീർഥക്കുളങ്ങൾക്ക് ഏകദേശം 150 ചതുരശ്ര അടി വിസ്താരവും 6 അടിയിൽ അധികം താഴ്ചയും ഉണ്ട്. നിന്ന് കുളിയ്ക്കുവാൻ പാകത്തിൽ പടവുകളും കെട്ടിയിട്ടുണ്ട്. നീന്തൽ വശമില്ലാത്തവർക്ക് കുളിയ്ക്കാൻ പ്ലാസ്റ്റിക്ക്ബക്കറ്റും കപ്പും അടുത്ത സ്റ്റാളുകളിൽനിന്നു ലഭിയ്ക്കും. തണുപ്പുകൊണ്ട് വിറച്ച്, മരവിച്ചുപോകുന്ന കാലാവസ്ഥയിൽ ഈ ചൂടുവെള്ള പ്രവാഹത്തിലെ കുളി വിസ്മയത്തോടെ മാത്രമേ ഓർക്കാനാകൂ. ഹിമാലയനിരകളിലെ ഏതോ പർവതത്തിൽനിന്നും അന്തർധാരയായി ഒഴുകി എത്തുന്നതാണത്രേ ഈ ചൂടുവെള്ളം. സൾഫർ തിയ്യറി ഇവിടെയും സംഭവിയ്ക്കാമെങ്കിലും അതൊന്നും അത്ര പ്രായോഗികമായി തോന്നിയില്ല. അതിപുരാതനമായ കൊത്തുപണികളാൽ അലംകൃതമായ കരിങ്കൽസ്തൂപങ്ങളിൽ കൂടിയാണ് ചൂടുവെള്ളം ഒഴുകിവരുന്നത്. നാരദ്ശില, നരസിംഹശില, ഭാറശില, ഗരൂർശില, മാർക്കണ്ഡേയശില എന്നിങ്ങനെ പുരാണപ്രാധാന്യമുള്ള പേരുകളാൽ അറിയപ്പെടുന്ന ശിലകൾ ഇതിന് ചുറ്റുമായി സ്ഥിതിചെയ്യുന്നു. പഞ്ചധാര എന്ന പേരിൽ അറിയപ്പെടുന്ന പ്രഹ്ളാദ്ധാര, ധർമധാര, ഉർവശീധാര, ഭൃഗുധാര, ഇന്ദിരാധാര എന്നിവയും ബദരീനാഥ്പുരിയുടെ പ്രശസ്തിക്ക് മാറ്റുകൂട്ടുന്നു.

കുളി കഴിഞ്ഞ്, ഈറനുടുത്ത് ബദരീനാഥനെ ദർശിയ്ക്കാനായി ഞാൻ ക്ഷേത്രകവാടത്തിൽ എത്തി. പടവുകൾക്ക് ഇരുവശത്തും ധാരാളം പൂക്കടകളുണ്ട്. പലതരത്തിലുള്ള താമരപ്പൂക്കളും മധുരപലഹാരങ്ങളും കർപ്പൂരവും അടങ്ങിയ പ്രസാദത്തട്ട് അർച്ചനയ്ക്കായി ഇവിടെനിന്നും വാങ്ങാവുന്നതാണ്. ഭീമാകാരമായ ഗോപുരവാതിൽ കടന്ന് ഉള്ളിൽ പ്രവേശിച്ചാൽ ബദരീനാഥനെ ദർശിക്കാം. ആ ദർശനമാത്രയിൽത്തന്നെ ഏതൊരു ഭക്തനും ഏതാനും നിമിഷം അത്യദ്ഭുതത്തോടെ നിശ്ചലരായി നിന്നുപോകും. അത്രയ്ക്കധികം ആകർഷകമാണ് ആ ദിവ്യദർശനം.

മഹാവിഷ്ണുവിന്റെ (ബദരീനാഥന്റെ) വിഗ്രഹം തിളങ്ങുന്ന കറുത്ത കല്ലു (സാളഗ്രാമം - Shaligram) കൊണ്ടുള്ളതും പദ്മാസനരൂപത്തിൽ ഇരിയ്ക്കുന്നതും ആണ്. വിഗ്രഹത്തിൽ ഭക്തിയോടെ ശ്രദ്ധ കേന്ദ്രീകരിച്ച് വെവ്വേറെ കോണുകളിൽക്കൂടി നോക്കുമ്പോൾ ബ്രഹ്മ-വിഷ്ണു-മഹേശ്വര-ഹനുമാൻ-ദേവീ രൂപങ്ങൾ തെളിഞ്ഞുവരുന്നതായ മഹാദ്ഭുതം ദർശിക്കാം. ഇതിനെ വർണിക്കാനും വിവരിക്കാനും വാക്കുകൾ കിട്ടുന്നില്ല. എത്രനേരം ആ ദിവ്യാത്ഭുതം നോക്കി അവിടെ നിന്നു എന്നും ഇപ്പോൾ

ഓർക്കുന്നില്ല. വിഗ്രഹങ്ങളുടെ പ്രാധാന്യത്തെപ്പറ്റി പറയുമ്പോൾ അതിന്റെ പുരാണപ്രധാനമായ മുൻകാലചരിത്രവശങ്ങളും കണക്കിലെടുക്കേണ്ടതുണ്ട്. ബദരീനാഥിലെ മഹാവിഷ്ണുവിഗ്രഹത്തെപ്പോലെത്തന്നെ പ്രാധാന്യമുള്ളതാണ് ഗുരുവായൂർക്ഷേത്രത്തിലെ ശ്രീകൃഷ്ണവിഗ്രഹവും. ദ്വാരക കടലിൽ മുങ്ങിത്താഴ്ന്നുപോയപ്പോൾ ഈ ദിവ്യവിഗ്രഹം ഗുരുവും വായുവുംകൂടി പ്രചേതസ്സുകൾ തപസ്സുചെയ്തിരുന്ന രുദ്രതീർഥക്കരയിൽ എത്തിച്ചുഎന്നും വൃശ്ചികമാസത്തിലെ ഏകാദശിനാളിൽ പൂർവദിങ്മുഖമായി പ്രതിഷ്ഠ നടത്തി എന്നും പുരാണങ്ങളിൽ പറയുന്നു. വിഷ്ണു, ബ്രഹ്മാവ്, സുതപസ്സ്, കശ്യപപ്രജാപതി, വസുദേവർ, ശ്രീകൃഷ്ണൻ, ഉദ്ധവർ എന്നിവർ യഥാക്രമം കൈമാറി ഉപാസിച്ചുപോന്ന ഈ ദിവ്യവിഗ്രഹം പാതാളാഞ്ജനക്കല്ലുകൊണ്ടുള്ളതാണ്. ഉദ്ധവന്റെ പ്രാർഥനയ്ക്കനുസരിച്ച് ലോകാനുഗ്രഹാർഥം ഈ ദിവ്യവിഗ്രഹത്തിൽ തന്റെ സർവശക്തിയും ഭഗവാൻ നിക്ഷേപിച്ചു. പിന്നീട് ബൃഹസ്പതിയും വായുവുംകൂടി ഈ വിഗ്രഹപ്രതിഷ്ഠ നടത്തി.

"കൃഷിർഭൂവാചകഃ ശബ്ദഃ ണശ്ച നിർവൃതിവാചകഃ
തയോരൈക്യം പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ"

'കൃഷ്' എന്ന ശബ്ദം അസ്തിത്വത്തേയും 'ണ' എന്ന ധാതു ആനന്ദത്തേയും സൂചിപ്പിക്കുന്നു. ഇവ രണ്ടും ചേരുന്ന കൃഷ്ണൻ എന്ന പദത്തിന്റെ അർഥം സച്ചിദാനന്ദം – ബ്രഹ്മം – എന്നു തന്നെയാണ്. ഗുരുവായൂരിന് ഇത്രയധികം പ്രസിദ്ധിയും പ്രാധാന്യവും ഭാരതമൊട്ടാകെ കൈവന്നതും ഈ അത്യുത്തമമായ വിഗ്രഹപ്രതിഷ്ഠ മൂലമാണ്. ശ്രീശങ്കരാചാര്യർ കൈലാസത്തിൽനിന്നു കൊണ്ടുവന്ന ശ്രീപരമേശ്വരന്റെ പഞ്ചലിംഗപ്രതിഷ്ഠകളും ഉത്തമവിഗ്രഹങ്ങളിൽപ്പെട്ടവയാണ്.

നേപ്പാളിൽക്കൂടി ഒഴുകുന്ന ഗണ്ഡകീനദിയുടെ ഉദ്ഭവസ്ഥാനത്തുള്ള ഒരു ഗ്രാമപ്രദേശമാണ് സാളഗ്രാമി. ഇവിടെ പലരൂപത്തിലും വലുപ്പത്തിലുമുള്ള ശിലാരൂപങ്ങൾ കാണപ്പെടുന്നു. ഇവയാണ് സാളഗ്രാമങ്ങൾ. മഹാവിഷ്ണുവിന്റെ അംശത്തിൽനിന്ന് ഉദ്ഭവിച്ചതായതുകൊണ്ട് ഈ ശിലകൾ, വിഷ്ണുവിഗ്രഹങ്ങൾ നിർമിക്കുന്നതിന് അത്യുത്തമമാണെന്ന് വിശ്വസിക്കുന്നു. പത്തൊമ്പത് വിധത്തിലുള്ള സാളഗ്രാമങ്ങളെപ്പറ്റി പുരാണങ്ങളിൽ പറയുന്നുണ്ട്. ലക്ഷ്മീനാരായണം, ലക്ഷ്മീജനാർദനം, രഘുനാഥം, വാമനം, ശ്രീധരം, ദാമോദരം, രണരാമം, രാജരാജേശ്വരം, അനന്തം, മധുസൂദനം, സുദർശനം, ഗദാധരം, ഹയഗ്രീവം, നരസിംഹം, ലക്ഷ്മീനരസിംഹം, വാസുദേവം, പ്രദ്യുമ്നം, സങ്കർഷണം, അനിരുദ്ധം എന്നിവയാണ് അവ.

ഒരു വലിയ മരതകപ്പച്ചക്കല്ല് ബദരീനാഥവിഗ്രഹത്തിന്റെ മുൻഭാഗത്തുകാണാം. ഉപപ്രതിഷ്ഠകൾ ഇരുവശത്തും ഉണ്ട്. ഗണപതി, കുബേരൻ, ഉദ്ധവർ, ചതുർഭുജനാരായണൻ, നരൻ, നാരദൻ, ഗരുഡൻ, ലക്ഷ്മീദേവി എന്നീ പ്രതിഷ്ഠകൾ അടങ്ങിയ ഭൂവൈകുണ്ഠം തന്നെയാണ് ഇവിടം. നവരത്നക്കല്ലുകളുടെ കണ്ണഞ്ചിപ്പിക്കുന്ന പ്രകാശധാരയിൽ

നെയ്‌വിളക്കിന്റെ പൊൻപ്രകാശവും വൈദ്യുതദീപങ്ങളുടെ പ്രഭയും ഒന്നിയ്ക്കുമ്പോൾ ഒരു വർണപ്രപഞ്ചംതന്നെ സൃഷ്ടിക്കപ്പെടുന്നു. മാറ്റുകൂട്ടാനായി പശ്ചാത്തലത്തിലെ വിവിധനിറങ്ങളിലുള്ള പട്ടുകളുടെ വർണഭംഗിയും.

ക്ഷേത്രത്തിന്റെ ഉൾഭാഗത്തെ മൂന്നായി തരംതിരിച്ചിട്ടുണ്ട്. ഗർഭഗൃഹത്തിന്റെ ഏറ്റവും ഉൾഭാഗത്താണ് ബദരീനാഥന്റെ പ്രതിഷ്ഠ. ഈ ഭാഗം മുഴുവനും തങ്കപ്പാളികളാൽ അലംകൃതമാണ്. രണ്ടാമത്തെ ഭാഗമായ ദർശനമണ്ഡപത്തിലാണ് പൂജകളും മറ്റ് ആരാധനകളും നടത്തുന്നത്. ഈ ചെറിയ സ്ഥലത്ത്, തിരക്കില്ലാത്ത സമയത്ത്, ഭക്തന്മാർക്ക് പ്രവേശനം അനുവദിയ്ക്കും. മൂന്നാമത്തെ ഭാഗമായ സഭാമണ്ഡപത്തിന് മുമ്പിൽ കാത്തുനില്ക്കുന്ന ഭക്തന്മാർക്ക് വരിവരിയായി നടന്ന് ബദരീനാഥനെ ദർശിയ്ക്കാം. തിരക്കുണ്ടെങ്കിൽ ശ്രീകോവിൽ ചുറ്റിവന്ന് വീണ്ടും വരിയിൽ നില്ക്കാം. സ്തോത്രങ്ങളുടേയും മന്ത്രോച്ചാരണങ്ങളുടേയും, മുഴങ്ങുന്ന മണിയടി ശബ്ദങ്ങളുടേയും ഇടയിൽപ്പെട്ടുപോകുന്ന തീർഥാടകന് സ്വർഗലോകത്ത് എത്തിച്ചേർന്ന അനുഭൂതിയാണ് ഉണ്ടാവുക. കൂട്ടമണികൾ മുഴങ്ങുമ്പോൾ ഉണ്ടാകുന്ന ശബ്ദസൗന്ദര്യം ശ്രദ്ധേയമാണ്. *സപ്തസ്വരങ്ങളുടെ നാദബ്രഹ്മം മണിയൊച്ചകളിൽ വേർതിരിഞ്ഞു കേൾക്കുന്നത് അവിസ്മരണീയമായ ഒരുനുഭവംതന്നെയാണ്. അമ്പലമണികളുടേയും മറ്റു സംഗീതോപകരണങ്ങളുടേയും ശ്രുതിമാധുര്യം എവിടേയും എപ്പോഴും ഒരാളെ സർവശക്തനായ ഈശ്വരനുമായി ബന്ധിപ്പിക്കുന്നു. ഭക്തരുടെ അന്തരാത്മാവിൽ ഈ സംഗീതധ്വനി ശാന്തിയും സമാധാനവും ഉണ്ടാക്കുകയും തദ്വാരാ ഉത്തമമായ ആരാധനയ്ക്കും ധ്യാനത്തിനും സാഹചര്യമൊരുക്കുകയും ചെയ്യുന്നു.

ബദരീനാഥിലെ പൂജാസമ്പ്രദായങ്ങൾക്ക് വളരെ പ്രത്യേകതകൾ ഉണ്ട്. അതിരാവിലെ റാവൽജി സശ്രദ്ധം ഭഗവാനെ പള്ളിക്കുറുപ്പുണർത്തുന്നു. സാൽവ കൊണ്ടുള്ള പുതപ്പും മറ്റു മേൽവസ്ത്രങ്ങളും മാറ്റിയശേഷം കളഭം ചാർത്തിയത് വളരെ ശ്രദ്ധയോടെ എടുക്കുന്നു. ഈ വസ്ത്രവും കളഭവും ഇവിടുത്തെ ദിവ്യപ്രസാദങ്ങളായിട്ടാണ് ഭക്തജനങ്ങൾ കരുതുന്നത്. തപ്തകുണ്ഡിലെ ചൂടുവെള്ളംകൊണ്ടാണ് ആദ്യം അഭിഷേകം നടത്തുക. തുടർന്ന് പാല്, തൈര്, തേൻ, വാസനദ്രവ്യങ്ങൾ എന്നിവകൊണ്ടും അഭിഷേകം ചെയ്യുന്നു. ഈ ഭക്തിസാന്ദ്രമായ അന്തരീക്ഷത്തിൽ ഭഗവദ്ഗീത, സഹസ്രനാമം എന്നിവയുടെ പാരായണവും നടക്കുന്നുണ്ടാകും. അഭിഷേകസമയത്ത് വിഗ്രഹത്തിൽ കാണപ്പെടുന്ന ആ പുഞ്ചിരിഭാവത്തിൽ ആറാടി ഭക്തന്മാർ നിർവൃതിപൂകുന്നു. പിന്നെ ഭഗവാനെ അലങ്കരിക്കുന്ന ചടങ്ങുകളാണ്. ബദരീവനത്തിലെ പ്രത്യേകപൂക്കൾ, പനിനീർ, തുളസി, താമര എന്നിവകൊണ്ടുള്ള ആകർഷകമായ മാലകൾ ഭഗവാന് ചാർത്തുന്നു. ശ്രീവത്സം, കൗസ്തുഭം, എന്നീ രത്ന

*ഷഡ്ജം(സ), ഋഷഭം(രി), ഗാന്ധാരം(ഗ), മധ്യമം(മ), പഞ്ചമം(പ), ധൈവതം(ധ) നിഷാദം (നി)-സരിഗമപധനി

ങ്ങളും ആഭരണങ്ങളും അതീവശ്രദ്ധയോടെ ഭഗവാനെ അണിയിയ്ക്കുന്നു. അതുകഴിഞ്ഞാൽ നിവേദ്യങ്ങളാണ്. അഞ്ചുവെള്ളിക്കിണ്ണങ്ങളിൽ നാനാതരം പഴങ്ങളും ഉണക്കമുന്തിരി, കൽക്കണ്ടം, എന്നിവയും ഭഗവാന് സമർപ്പിക്കുന്നു. ബാലഭോജനം എന്നാണ് ഈ നിവേദ്യപൂജയുടെ പേര്. ഈ പൂജ ദീപാരാധനയോടുകൂടിയാണ് അവസാനിയ്ക്കുന്നത്. ഉച്ചപ്പൂജയ്ക്ക് മഹാനിവേദ്യമെന്നാണ് പറയുക. പരിപ്പ്, മറ്റു ധാന്യങ്ങൾ, കുങ്കുമപ്പൂ ചേർത്ത മധുരാന്നം, കേസരി നിവേദ്യം, പാൽപ്പായസം, അപ്പം, പലതരം പലഹാരങ്ങൾ എന്നിവ നിവേദ്യങ്ങളായി സമർപ്പിക്കുന്നു. മുൻകൂട്ടി പണമടച്ചാൽ ഈ നിവേദ്യങ്ങൾ ഭക്തജനങ്ങൾക്ക് ലഭിയ്ക്കും. മഹാനിവേദ്യപൂജയ്ക്കു മുമ്പായി പുഷ്പാഞ്ജലിയും മറ്റും നടത്തുന്നു.

ഒരു മണിക്കൂർ സമയം ബദരീനാഥനെ കൺകുളിർക്കെ കണ്ടു വണങ്ങിയശേഷം ചുറ്റമ്പലത്തിനു പ്രദക്ഷിണം വച്ച് അവിടത്തെ വിശേഷങ്ങൾ കണ്ടു മനസ്സിലാക്കി. പ്രസാദങ്ങൾ തയ്യാറാക്കുന്നതിനും വിതരണം ചെയ്യുന്നതിനും ഇവിടെ പ്രത്യേകസ്ഥലങ്ങളുണ്ട്. അർച്ചന ചെയ്ത പൂജാദ്രവ്യങ്ങളും ഇവിടെ വാങ്ങിയ്ക്കാൻ കിട്ടും. ഗോമുഖ്, ഗംഗോത്രി, യമുനോത്രി, അളകനന്ദാ തുടങ്ങിയ നദികളിലെ അർച്ചനചെയ്ത പരിശുദ്ധജലവും ഇവിടെ വാങ്ങിയ്ക്കാൻ കിട്ടും. ബദരീനാഥ് ക്ഷേത്രക്കമ്മിറ്റിയുടെ കീഴിൽ പ്രവർത്തിക്കുന്ന ആയുർവേദവിദ്യാപീഠംഫാർമസിയുടെ ആയുർവേദമരുന്നുകൾ വില്ക്കാനായി ഇവിടെ ഒരു പ്രത്യേകകൗണ്ടർ പ്രവർത്തിക്കുന്നുണ്ട്. ഹിമാലയത്തിലെ അതിവിശിഷ്ടവും അമൂല്യവുമായ നിരവധി ഔഷധച്ചെടികളിൽനിന്നും പ്രകൃതിദത്തമായ പല വിശിഷ്ടവസ്തുക്കളിൽനിന്നും ഉണ്ടാക്കിയെടുക്കുന്ന ഈ മരുന്നുകൾ ഏറെ ശ്രേഷ്ഠമാണെന്ന് ഈ സ്ഥാപനത്തിന്റെ ഭാരവാഹികൾ പറയുകയുണ്ടായി. എല്ലാ മരുന്നുകളും ബദരീനാഥന് അർച്ചനചെയ്ത ശേഷമാണ് വില്പനയ്ക്കെത്തിയ്ക്കുക. ഉദരരോഗങ്ങൾക്കും വായുസംബന്ധമായ അസുഖങ്ങൾക്കും ദേഹപുഷ്ടിക്കും വാതസംബന്ധമായ രോഗങ്ങൾക്കും ഇവിടത്തെ ഔഷധങ്ങൾ അതിവിശിഷ്ടമാണ് എന്നുപറയുന്നു. മരണസമയത്ത് ഊർധ്വശ്വാസം വലിച്ചുതുടങ്ങുന്ന വ്യക്തിയ്ക്ക് ഒരു പ്രത്യേക വായുഗുളിക ഗംഗാജലത്തിൽ അലിയിച്ചുകൊടുത്താൽ വളരെ സ്വസ്ഥമായി മൃത്യുവിനെ പ്രാപിക്കുമെന്നും അദ്ദേഹത്തിന് ബദരീനാഥന്റെ പ്രത്യേക അനുഗ്രഹത്താൽ വിശിഷ്ടമായ പുനർജന്മം സിദ്ധിക്കുമെന്നും വിശ്വസിയ്ക്കുന്നു. മേല്പോട്ട് വലിഞ്ഞുനില്ക്കുന്ന പ്രാണവായുവും കീഴ്പ്പോട്ട് വലിഞ്ഞുനില്ക്കുന്ന അപാനവായുവും തമ്മിലുള്ള കൂട്ടിപ്പിടിത്തത്തിലാണ് ജീവൻ എന്ന മഹാദ്ഭുതം ശരീരത്തിൽ നിലനില്ക്കുന്നത്. മരണസമയത്ത് കീഴ്പ്പോട്ടുള്ള വലിവ് കുറഞ്ഞ് പ്രാണവായുവും അപാനവായുവും തമ്മിലുള്ള ബന്ധം സ്വതന്ത്രമാക്കുന്നതോടെ പ്രാണവായു മേൽപ്പോട്ട് തള്ളി പ്രാണൻ ശരീരത്തിൽനിന്നും ബഹിർഗമിക്കുന്നു. ഈ സമയത്താണ് ഗംഗാജലം പോലുള്ള പരിശുദ്ധജലംകൊടുത്ത് മരണത്തെ പവിത്രമാക്കേണ്ടത്. ഭഗവദ്ഗീത, രാമായണം പോലുള്ള വിശുദ്ധഗ്രന്ഥപാരായണവും ഈ സമയത്ത് അത്യുത്തമമാണ്. കാശിയിൽവച്ച്

അന്ത്യശ്വാസം വലിക്കുന്നവരുടെ ചെവിയിൽ കാശിവിശ്വനാഥസ്വാമിതന്നെ കൈവല്യപ്രദമായ *കലിസന്തരണമന്ത്രം ജപിച്ചുകൊടുക്കുന്നു എന്നാണ് വിശ്വാസികളായ ഹിന്ദുക്കളുടെ സങ്കല്പം. ഈ പ്രത്യേകവായുഗുളിക ഒരു ഡപ്പി വാങ്ങി ഞാൻ കൈവശം വച്ചു. ക്ഷേത്രത്തിന്റെ വലതുവശത്തുള്ള പഴയ കെട്ടിടത്തിലെ വിശാലമായ മുറിയിൽ ക്ഷേത്രക്കമ്മിറ്റിയുടെ നിയന്ത്രണത്തിലുള്ള ഒരു മ്യൂസിയം ഉണ്ട്. ബദരീനാഥ്ക്ഷേത്രത്തെക്കുറിച്ചും, ടെഹരി മഹാരാജാക്കന്മാരെക്കുറിച്ചും, ശ്രീശങ്കരാചാര്യരെക്കുറിച്ചും ഇവിടെ നിരവധി വിലപ്പെട്ട രേഖകൾ സൂക്ഷിച്ചുവച്ചിട്ടുണ്ട്.

ബദരീനാഥിലെ അതിവിശിഷ്ടമായ ഒരു കർമമാണ് മരിച്ചുപോയവർക്കുവേണ്ടി ചെയ്യുന്ന ശ്രാദ്ധബലി. ഇതിനുവേണ്ടി പ്രത്യേകമായ ഏർപ്പാടുകളുണ്ട്. ഉത്തർഖണ്ഡ് സ്വദേശികളായ ബ്രാഹ്മണർക്കാണ് ഇതിന്റെ ചുമതല. ഒരാളിൽനിന്ന് 251 രൂപ ഇവർ ഈടാക്കുന്നു. കാശി, അലഹബാദ്, ഗയ തുടങ്ങിയ സ്ഥലങ്ങളിൽ സാധാരണയായി കാണുന്ന 'പണ്ഡ' കളുടെ പിടിച്ചുപറിയൊന്നും ഇവിടെ ഇല്ല എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

ഋഷിഗംഗയും അളകനന്ദയും ഒന്നിയ്ക്കുന്ന ബ്രഹ്മകപാൽ എന്ന സ്ഥലത്താണ് ശ്രാദ്ധകർമങ്ങൾ ചെയ്യുന്നത്. ബ്രഹ്മാവിന് സ്വപുത്രിയായ സരസ്വതിയിൽ അനുരാഗമുണ്ടായി എന്നും പുത്രിയെ പ്രാപിയ്ക്കാൻ ശ്രമിച്ച ബ്രഹ്മാവിനെ പരമശിവൻ തലയറുത്ത് കൊന്നു എന്നുമാണ് ചരിത്രം. അതിനുമുമ്പ് പഞ്ചമുഖൻ എന്നറിയപ്പെട്ടിരുന്ന ബ്രഹ്മാവ് ഒരു തല അറ്റുപോയപ്പോൾ, ചതുർമുഖൻ എന്നപേരിൽ അറിയപ്പെടാൻ തുടങ്ങി. ബ്രഹ്മാവിന്റെ അറുത്തെടുത്ത തല പരമശിവൻ തന്റെ ത്രിശൂലത്തിൽ കുത്തിയെടുത്ത് അത് നിക്ഷേപിക്കാൻ പറ്റിയ ഒരു തീർഥസ്ഥലം തേടി നടന്നു. ബദരീനാഥന്റെ മുൻവശത്തുകൂടി ഒഴുകുന്ന അളകനന്ദാനദിയുടെ തീരത്തെത്തിയപ്പോൾ ബ്രഹ്മാവിന്റെ തല ത്രിശൂലത്തിൽനിന്നും തെറിച്ച് ആ നദിയിൽ വീണുപോയി. ഈ സ്ഥലമാണ് ബ്രഹ്മകപാൽ എന്നറിയപ്പെടുന്നത്. ബ്രഹ്മകപാലിനെക്കുറിച്ച് വേറൊരു ചരിത്രവും പുരാണത്തിൽ കാണുന്നു. ഒരിയ്ക്കൽ ശ്രീപരമേശ്വരന്റെ ശിരസ്സിന്റേയും തൃപ്പാദത്തിന്റേയും അറ്റം കണ്ടുപിടിക്കാൻ മഹാവിഷ്ണുവും ബ്രഹ്മാവും തമ്മിൽ ഒരു മൽസരമുണ്ടായി. മഹാവിഷ്ണു തൃപ്പാദം അന്വേഷിച്ചും ബ്രഹ്മാവ് ശിരസ്സ് ലക്ഷ്യമാക്കിയും പ്രയാണം ചെയ്തു. തൃപ്പാദത്തിന്റെ അറ്റം കണ്ടുപിടിയ്ക്കാനാവാതെ വിഷ്ണു മടങ്ങിവന്നു. ബ്രഹ്മാവ് മേലോട്ട് വീണ്ടും വീണ്ടും സഞ്ചരിച്ചു. പക്ഷേ ലക്ഷ്യത്തിലെത്താൻ സാധിയ്ക്കാതെ വിഷമിച്ച് നില്ക്കുമ്പോൾ ഒരു കൈതപ്പൂ മുകളിൽനിന്ന് വരുന്നതുകണ്ടു. ബ്രഹ്മാവിന്റെ ചോദ്യത്തിന് ഉത്തരമായി താൻ ശ്രീപരമേശ്വരന്റെ ശിരസ്സിൽനിന്നാണ് വരു

* "ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ"
– ഈ 16 വാക്കുകൾ അടങ്ങിയ മന്ത്രമാണ് കലിസന്തരണമന്ത്രം. ഒരു ദിവസത്തിൽ ഇത് എത്രതവണ ജപിക്കാൻ കഴിയുമോ അത്രയും നല്ലതാണ്.

ന്നതെന്നും അനേകമനേകം കല്പങ്ങൾക്ക് മുമ്പാണ് പുറപ്പെട്ടതെന്നും കൈതപ്പൂ മറുപടി പറഞ്ഞു. സ്തബ്ധനായിപ്പോയ ബ്രഹ്മാവിന് തനിക്ക് ലക്ഷ്യത്തിലെത്താൻ പ്രയാസമാണെന്ന് ബോധ്യമായി. താൻ പരമശിവന്റെ ശിരസ്സിന്റെ അറ്റം കണ്ടു എന്നു കള്ളസാക്ഷിപറയാൻ ബ്രഹ്മാവ് കൈതപ്പൂവിനോട് അപേക്ഷിച്ചു. കൈതപ്പൂ അപ്രകാരം സാക്ഷിപറയുകയും ചെയ്തു. അസത്യം പറഞ്ഞതിന് പരമശിവന് അമർഷം തോന്നുകയും ബ്രഹ്മാവിന്റെ ദക്ഷിണശിരസ്സിനെ നുള്ളിയെടുക്കുകയും ചെയ്തു. തന്മൂലം മഹാദേവന് ബ്രഹ്മഹത്യാപാപം സംഭവിച്ചു. ഇതിൽനിന്നു മോചനം ലഭിക്കുവാൻ ഭഗവാൻ വളരെക്കാലം അളകനന്ദാനദിയുടെ തീരത്ത് തപസ്സനുഷ്ഠിച്ച സ്ഥലത്തെയാണ് ബ്രഹ്മകപാലം എന്നു വിളിയ്ക്കുന്നത്. ശ്രാദ്ധകർമങ്ങൾക്ക് ഇത്രയധികം പ്രശസ്തി ഈ സ്ഥലത്തിനുണ്ടാകാൻ കാരണം ഇതാണെന്നു പറയുന്നു.

ക്ഷേത്രത്തിൽനിന്ന് കഷ്ടി 2 ഫർലോംഗ് ദൂരമേ ഇവിടേയ്ക്കുള്ളൂ. കരിങ്കല്ലിൽ നിർമിച്ച, യുഗങ്ങൾ പഴക്കം തോന്നിയ്ക്കുന്ന, ഒരു ഒറ്റനിലക്കെട്ടിടത്തിലാണ് ഈ കർമങ്ങൾ നടത്തുന്നത്. അറ്റകുറ്റപ്പണികൾ നടത്തി ഈ സ്ഥലം ഇപ്പോൾ നവീകരിച്ചിട്ടുണ്ട്. തൊട്ടുമുമ്പിൽക്കൂടി അളകനന്ദ കുതിച്ചൊഴുകുന്നുണ്ട്. രണ്ടു മണിക്കൂറിലേറെ നീണ്ടുപോകുന്ന ശ്രാദ്ധകർമങ്ങൾക്കുശേഷം, പിണ്ഡ-ബലി വസ്തുക്കൾ അളകനന്ദാനദിയിൽ അർപ്പിച്ചശേഷം, നദിയിൽ മുങ്ങിക്കുളിച്ച് ദക്ഷിണ നല്കി ചടങ്ങ് അവസാനിപ്പിയ്ക്കുന്നു. ദക്ഷിണയ്ക്കു മുമ്പായി ദാനചതുഷ്ടയത്തിലെ നാലു ദാനങ്ങളായ നിത്യദാനം, നൈമിത്തികദാനം, കാമ്യദാനം, വിമലദാനം എന്നിവയ്ക്കുവേണ്ടി പ്രത്യേകം സങ്കല്പിച്ച്, പ്രാർഥിച്ച്, നീക്കിവയ്ക്കുന്ന സംഖ്യ ക്ഷേത്രഭണ്ഡാരത്തിൽ നിക്ഷേപിയ്ക്കുവാൻ പൂജാരിയെ ഏല്പിക്കുന്നു. (ഫലം ഉദ്ദേശിക്കാത്തത് നിത്യദാനം, പാപശാന്തിക്ക് നൈമിത്തികദാനം, സന്തതിക്കുവേണ്ടി കാമ്യദാനം, ഈശ്വരപ്രീതിക്കുവേണ്ടി വിമലദാനം) കുതിച്ചൊഴുകുന്ന നദിയിൽ മുങ്ങിക്കുളിക്കുന്നതിന് ഇരുമ്പുകമ്പിയിട്ട് ബലപ്പെടുത്തിയ ഒരു സുരക്ഷാസ്ഥലമുണ്ട്. മരിച്ചുപോയവർക്കുവേണ്ടി ഈ ലോകത്തിൽ ചെയ്യാൻ കഴിയുന്ന ഏറ്റവും ശ്രേഷ്ഠമായ ശ്രാദ്ധബലികർമങ്ങളാണ് ബദരീനാഥിലേത്. കാശി, ഗയ എന്നിവിടങ്ങളിൽ ശ്രാദ്ധകർമങ്ങൾ ചെയ്തവർ അതു ബദരീനാഥിൽ ആവർത്തിച്ചാൽ അതിൽപരം അത്യുത്തമമായ ശ്രാദ്ധകർമങ്ങളൊന്നുംതന്നെ ഈ ലോകത്തിൽ ഇല്ലെന്ന് പറയപ്പെടുന്നു. ആത്മപിണ്ഡസമർപണം കൂടി ചെയ്യുന്നു എന്നതുകൊണ്ട് ഇതിന്റെ പ്രാധാന്യത്തിന് പ്രത്യേകതയുണ്ട്.

ശ്രാദ്ധകർമങ്ങൾക്കുശേഷം, 11 മണിയോടെ, തപ്തകുണ്ഡിൽ ഒന്നുകൂടി മുങ്ങിക്കുളിച്ച് ബദരീനാഥനെ വീണ്ടും തൊഴുത് ലോഡ്ജിലേക്കു മടങ്ങി. അതിരാവിലെ മുതൽ ജലപാനം കഴിയ്ക്കാതെ, വിശപ്പുകൊണ്ട് ഒട്ടിയ വയറുമായി മുറിയിൽ എത്തിയപ്പോൾ ആവിപറക്കുന്ന പൂരിയും കിഴങ്ങുകറിയുമായി സേർബഹാദൂർ എന്നെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. ഉച്ചഭക്ഷണം കഴിഞ്ഞ് ഒന്നുറങ്ങി എഴുന്നേറ്റപ്പോൾ മഴ തോരാതെ

പെയ്യുന്നുണ്ടായിരുന്നു. രാവിലെ മുതൽ ഉച്ചവരെ മൂടിക്കെട്ടിയ അന്തരീക്ഷവും ചാറ്റൽമഴയുമായിരുന്നു. മഴയ്ക്കൊപ്പം തണുത്ത കാറ്റും മൂടൽമഞ്ഞും കൂടിയായപ്പോൾ അതിദുസ്സഹമായ തണുപ്പാണ് അനുഭവപ്പെട്ടത്. ഹനുമാൻചാട്ടിക്ക് സമീപം വീണ്ടും മലയിടിഞ്ഞ് റോഡുഗതാഗതം തടസ്സപ്പെട്ട വിവരം ഇതിനിടെ കിട്ടിയിരുന്നു. തന്മൂലം തീർഥാടകരുടെ വരവ് തീർത്തും നിലച്ചിരുന്നു.

അഞ്ചരമണിയോടെ മഴ ഒന്നു ശമിച്ചപ്പോൾ വീണ്ടും ക്ഷേത്രത്തിലെത്തി. സഭാമണ്ഡപത്തിനരികെ ഒരൊഴിഞ്ഞ കോണിലായി കുറെ നേരം വെറുതെ ഇരുന്നു. പൂജാരിമാരും ഏതാനും സംന്യാസിമാരും മൂന്നോ നാലോ ദേവസ്വം കാര്യക്കാരും മാത്രമേ അവിടെയുണ്ടായിരുന്നുള്ളൂ. ബദരീനാഥ്ക്ഷേത്രത്തിന്റെ ഒരു ഭാഗമാണ് അവിടത്തെ സംന്യാസിമാർ. ഭിക്ഷയാചിച്ചു നടക്കുന്ന സംന്യാസിമാരല്ല ഇവരാരും. ഉന്നതവിദ്യാഭ്യാസയോഗ്യതകളും ഉയർന്ന കുടുംബപാരമ്പര്യങ്ങളുമുള്ള യോഗ്യന്മാരാണ് ഇവരിലധികവും. സംന്യാസിമാരുടെ ഇടയിൽ ദിവ്യത്വം ദർശിക്കാവുന്ന ഒരാളെ എന്റെ രണ്ടാമത്തെ ബദരീയാത്രയിൽ കാണുകയുണ്ടായി. അന്നു രാവിലെ ബ്രഹ്മകപാലിൽ ശ്രാദ്ധകർമങ്ങൾക്കായി പോയപ്പോൾ അവിടെ കണ്ടുമുട്ടിയ ഒരു സംന്യാസിയെ ഇന്നും മറക്കാൻ കഴിയുന്നില്ല. ശ്രാദ്ധകർമങ്ങൾക്കുള്ള പുരോഹിതനായി അന്നു ഞാൻ തിരഞ്ഞെടുത്തത് മി.മായങ്ക്ബന്ദോളിയ എന്ന ഒരു മധ്യവയസ്ക്കനെയാണ്. തുടർന്നു നടത്തിയ യാത്രകളിലൊക്കെ ഈ സൗഹൃദം നിലനിർത്തി. ശ്രാദ്ധപിണ്ഡബലികർമങ്ങളിലെ മൂലമന്ത്രങ്ങളെക്കുറിച്ചും മറ്റും ഞാൻ വിസ്തരിച്ചപ്പോൾ അദ്ദേഹത്തിനു ഏറെ ആശ്ചര്യം തോന്നി. ബലികർമങ്ങൾ ചിട്ടയോടെ ചെയ്തുകൊള്ളാം എന്നദ്ദേഹം ഉറപ്പുതരികയും ചെയ്തു. മായങ്ക്ബന്ദോളിയയും അദ്ദേഹത്തിന്റെ പരികർമിയായ വൃദ്ധബ്രാഹ്മണനും ഒരുക്കങ്ങൾ നടത്തിക്കൊണ്ടിരിയ്ക്കവേ, വളരെ യാദൃച്ഛികമായിട്ടാണ് ആ കരിങ്കൽഷെഡ്ഡിന്റെ ഇരുളടഞ്ഞ മൂലയുടെ അറ്റത്തായി ധ്യാനത്തിൽ ഇരിക്കുന്ന സംന്യാസിയെ ഞാൻ ശ്രദ്ധിച്ചത്. അദ്ദേഹത്തെക്കുറിച്ച് ഞാൻ ബന്ദോളിയോട് ചോദിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ പ്രായം നിർണയിക്കാൻ സാദ്ധ്യമല്ലെന്നും കഴിഞ്ഞ ഒന്നുരണ്ടു തലമുറകളായി ഈ ദിവ്യപുരുഷൻ ബദരീസന്നിധിയിൽ ഉണ്ടെന്നും ആയതിനു വിശ്വസനീയമായ തെളിവുകളുണ്ടെന്നും ബന്ദോളിയ വ്യക്തമാക്കി. ദീപാവലികഴിഞ്ഞ് ക്ഷേത്രം അടച്ചുപൂട്ടി എല്ലാവരും ബദരീപുരി വിട്ടു താഴേയ്ക്ക് പോകുമ്പോൾ ഈ സംന്യാസി മാത്രം അളകാപുരിഗ്ലേഷിയർ ഭാഗത്തേയ്ക്ക് നടന്നുപോകുകയാണ് പതിവെന്നും, ആറുമാസം കഴിഞ്ഞ് ക്ഷേത്രം തുറക്കാനായി എല്ലാവരും ഒത്തുചേരുമ്പോൾ ഇദ്ദേഹം ആദ്യമേ അവിടെ വന്നുനില്ക്കുന്നത് കാണാറുണ്ടെന്നും ബന്ദോളിയ പറഞ്ഞു. ആരോടും സംസാരിക്കാതെ, സദാ നാരായണമന്ത്രം ഉരുവിട്ട്, പെട്ടെന്നു പ്രത്യക്ഷപ്പെട്ട് അപ്രത്യക്ഷമാകുന്ന രീതിയിൽ സഞ്ചരിച്ച്, കാറ്റത്തുപറക്കുന്ന കരിയിലപോലെ ലക്ഷ്യബോധമില്ലാതെ നടക്കുന്ന ഈ ദിവ്യപുരുഷനെ ഒന്നു നേരിൽ കാണുവാൻ എനിക്ക് രണ്ടുതവണ ഭാഗ്യം സിദ്ധിച്ചതും രണ്ടാമത്തെ ബദരീയാത്രയിൽ ആയിരുന്നു.

ശ്രാദ്ധകർമങ്ങൾക്കുശേഷം ഇദ്ദേഹത്തെക്കണ്ടു വണങ്ങുവാനായി ഞാൻ ആ ദിവ്യസന്നിധിയിൽ എത്തി മുട്ടുകുത്തി ഇരുന്നു. ധ്യാനരൂപത്തിൽ ഇരുന്ന അദ്ദേഹം ഏറെ നേരത്തേയ്ക്ക് കണ്ണുതുറന്നില്ല. ദേഹമാസകലം ചുക്കിച്ചുളിഞ്ഞ് എല്ലുംതൊലിയും മാത്രമായ ആ രൂപം കൈകാലുകൾ പിണച്ചുവച്ച രീതി എന്നെ ഒട്ടൊന്നദ്ഭുതപ്പെടുത്തി. എല്ലില്ലാത്ത ഒരു ശരീരത്തിനുമാത്രമേ അത്തരത്തിൽ അവയവങ്ങൾ പിണച്ചുവയ്ക്കാൻ സാധിക്കുകയുള്ളൂ. ഏറെ നേരത്തിനുശേഷം അദ്ദേഹം കണ്ണുതുറന്നപ്പോൾ ഞാൻ വീണ്ടും അദ്ഭുതപ്പെട്ടുപോയി. രക്തവർണമായ നേത്രഗോളങ്ങൾക്ക് പുറമെ എന്തെന്നില്ലാത്ത ഒരു പ്രകാശവും എനിയ്ക്കനുഭവപ്പെട്ടു. എന്നെ നല്ലപോലെ ഒന്നു തറച്ചുനോക്കിയശേഷം മുഴങ്ങുന്ന ശബ്ദത്തിൽ അദ്ദേഹം ചോദിച്ചു –

"എവിടെനിന്നു വരുന്നു"

മൗനവ്രതക്കാരനായ സംന്യാസി സംസാരിച്ചുകേട്ടപ്പോൾ ഞാൻ വിസ്മയിച്ചുപോയി. തികഞ്ഞ ഭവ്യതയോടെ ഞാൻ മറുപടി പറഞ്ഞു –

"കേരളത്തിൽ നിന്നാണ്."

"ആദിശങ്കരാചാര്യരുടെ നാട്ടിൽനിന്ന്; അല്ലേ? വളരെ നല്ലത്."

എന്തോ ചിന്തിച്ചശേഷം എന്നെ ഒന്നുകൂടി സൂക്ഷിച്ചുനോക്കിയശേഷം അദ്ദേഹം മൊഴിഞ്ഞു –

"നന്നായിവരും. പ്രശസ്തനാകും."

അദ്ദേഹം മിഴിയടച്ച് വീണ്ടും ധ്യാനത്തിലേയ്ക്ക് വഴുതിവീണു. കുറച്ചു സമയംകൂടി ഞാൻ കാത്തിരുന്നുവെങ്കിലും പിന്നീട് അദ്ദേഹം ശബ്ദിച്ചില്ല. സാഷ്ടാംഗനമസ്ക്കാരം നടത്തി ഞാൻ പോരുകയും ചെയ്തു. അദ്ദേഹത്തിന്റെ പ്രവചനം ഞാൻ വളരെ നിസ്സാരഭാവത്തോടെ തള്ളിക്കളഞ്ഞു. എന്റെ പരിമിതികളെക്കുറിച്ച് തികച്ചും ബോധവാനായിരുന്നു ഞാൻ. കലാ-സാഹിത്യ-സാംസ്ക്കാരിക-സാമൂഹ്യരംഗത്ത് വെറും വട്ടപ്പൂജ്യമായ ഒരാൾക്ക് പിന്നെ, മറ്റേതുവഴിയ്ക്കാണ് പ്രശസ്തിലഭിക്കുക? രാഷ്ട്രീയമാണെങ്കിൽ എനിയ്ക്കൊട്ടും ദഹിക്കാത്ത ഒരു വിഷയവുമാണ്. ബന്ദോളിയയുടെ സഹായത്തോടെ പിറ്റേദിവസം മനാ ഗ്രാമത്തിലേയ്ക്കും അതിനു ചുറ്റുവട്ടത്തുകിടക്കുന്ന പ്രദേശങ്ങളിലേയ്ക്കും ഞാൻ യാത്ര ചെയ്തു. ഹിമാലയയാത്രയിൽ ഒരു ശിശുവായ എനിക്ക് ബദരീപുരി കഴിഞ്ഞശേഷം കാണപ്പെട്ട സ്ഥലങ്ങളെല്ലാം അത്യദ്ഭുതമായിരുന്നു. കനത്ത മൂടൽമഞ്ഞും കടുത്ത തണുപ്പും യാത്രയ്ക്ക് തടസ്സമുണ്ടാക്കി. ഉർവശീപ്രതിഷ്ഠയുള്ള കൊച്ചുക്ഷേത്രത്തിന്റെ അടുത്തെത്തിയപ്പോൾ, എവിടെനിന്നാണെന്നറിഞ്ഞില്ല, കഴിഞ്ഞദിവസം കണ്ട സംന്യാസി എന്റെ മുന്നിലേയ്ക്ക് പെട്ടെന്ന് വന്നു. ഒന്നു ഞെട്ടിയതായി ഞാൻ ഇന്നും ഓർക്കുന്നു.

നഗ്നത മറച്ചിരുന്ന വസ്ത്രം മുകളിലോട്ടുകയറ്റി കഴുത്തിൽ കെട്ടിയതല്ലാതെ മറ്റൊന്നും അദ്ദേഹം ധരിച്ചിരുന്നില്ല. അതികഠിനമായ തണുപ്പായിരുന്നു മനയിൽ അന്നേരം. എന്റെ വഴികാട്ടിയോടു ദൂരേക്കു മാറിനി

ല്ക്കുവാൻ ആംഗ്യത്തിൽ ആജ്ഞാപിച്ചശേഷം അദ്ദേഹം എന്റെ നേരെ തിരിഞ്ഞു -

"വടക്കോട്ടാണല്ലേ? ഉരുണ്ടുകൂടിനില്ക്കുന്ന മൂടൽമഞ്ഞ് അപകടകാരിയാണ്. അതു നീങ്ങിപ്പോയശേഷം യാത്ര തുടങ്ങിയാൽ മതി."

മൗനവ്രതക്കാരനായ ഒരു സംന്യാസി, നിസ്സാരനായ എന്നോടു സംഭാഷണത്തിനു തുനിഞ്ഞപ്പോൾ അതിയായ സന്തോഷമാണ് തോന്നിയത്. തലേദിവസവും അദ്ദേഹം എന്നോടു കാണിച്ച താല്പര്യം ഞാൻ ഓർത്തു. കഴിഞ്ഞദിവസം സന്ധ്യയ്ക്ക് സഭാമണ്ഡപത്തിൽ ഇരിയ്ക്കുമ്പോൾ അവിടെ കൂട്ടംകൂടി ഇരുന്ന് സംഭാഷണത്തിൽ ഏർപ്പെട്ട ചില സംന്യാസിമാർ കൈലാസ്-മാനസസരസ്സ് യാത്രയെക്കുറിച്ച് ചർച്ചചെയ്തത് ഞാൻ ശ്രദ്ധിച്ചിരുന്നു. പുരാണങ്ങളിലൂടെമാത്രം പരിചയപ്പെട്ട ആ യാഥാർഥ്യം ഇന്നും നിലനില്ക്കുന്നുണ്ടോ എന്ന സംശയം എന്റെ മനസ്സിലുണ്ടായിരുന്നു. സംന്യാസിമാരുമായി ഞാൻ അക്കാര്യം ചർച്ചചെയ്യുകയും ചെയ്തു. കൈലാസ്-മാനസസരസ്സ് യാത്ര എന്ന ആശയം എന്റെ മനസ്സിൽ വേരൂന്നിയതും അന്നായിരുന്നു. ഇതൊക്കെ ഓർത്തുകൊണ്ട് ഞാൻ സംന്യാസിയോടു ചോദിച്ചു-

"സ്വാമിജി, അങ്ങ് കൈലാസയാത്ര നടത്തിയിട്ടുണ്ടോ? ആ യാഥാർഥ്യം ഇന്നും നിലനില്ക്കുന്നുണ്ടോ?"

കുറച്ചുസമയം വടക്കോട്ടുനോക്കി നിന്നശേഷം അദ്ദേഹം ഗംഭീരശബ്ദത്തിൽ മൊഴിഞ്ഞു-

"ത്വം തത്ര അസി; തത്ത്വമസി" ('അത്' അവിടെ ഉണ്ട്. അതു 'നീ' ആകുന്നു.)

അദ്ദേഹം തുടർന്നു:

"ഹിമാലയത്തിൽ യാത്രചെയ്യുമ്പോൾ ഈ ബോധം ഉൾക്കൊള്ളണം. വിനോദസഞ്ചാരത്തിനുള്ള വേദിയല്ല ഇവിടം. ഈ ചിന്തയോടെ യാത്ര ചെയ്താൽ പലതും കാണുവാനും അനുഭവിക്കുവാനും ഇടവരും. നിങ്ങൾക്ക് അത് വരുംകാലങ്ങളിൽ ബോദ്ധ്യപ്പെടും."

തെല്ലൊരു സംശയത്തോടെ ഞാൻ വീണ്ടും ചോദിച്ചു-

"ഞാൻ പ്രശസ്തനാകും എന്നൊരു പ്രവചനം അങ്ങ് ഇന്നലെ നടത്തിയല്ലോ. പക്ഷേ, അതിനൊരു സാധ്യതയും ഇല്ലെന്ന് ഞാൻ ഉറച്ചുവിശ്വസിക്കുന്നു. എന്താണ് അങ്ങനെ പറയാൻ കാരണം?

അദ്ദേഹം എന്റെ മുഖത്തേയ്ക്ക്, ഇമവെട്ടാതെ, കുറച്ചുനേരം ഏകാഗ്രതയോടെ നോക്കിനിന്നു. കഴിഞ്ഞദിവസം കണ്ടതുപോലെയായിരുന്നില്ല ആ മിഴികൾ. തൂവെള്ളനിറത്തിലുള്ള നേത്രഗോളങ്ങളുടെ നടുവിൽ തിളങ്ങുന്ന കറുത്ത കൃഷ്ണമണികൾ ജ്വലിയ്ക്കുന്നതുപോലെ തോന്നി. എന്റെ വലതുകൈപ്പത്തി നീട്ടിക്കാണിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. ഏറെനേരം ഉള്ളംകൈയിലെ രേഖകൾ പരിശോധിച്ചശേഷം പറഞ്ഞു-

"കൈയിൽ തെളിഞ്ഞുകാണുന്ന ശംഖ് അടയാളവും മത്സ്യഅടയാളവും ഉത്തമത്തിൽപ്പെട്ടതാണ്. കൈയിന്റെ ചതുരാകൃതിയും വിരലുകളുടെ അനുപാതവും ഏറെക്കുറെ ഉത്തമംതന്നെ. ഈശ്വരാധീനം ധാരാളം

ഉണ്ട്. പ്രശസ്തനാകും; സംശയിക്കേണ്ട. ശിവ-വിഷ്ണുശക്തിയിൽ അടിയുറച്ച് വിശ്വസിച്ച് ജീവിക്കുക. ഇവിടെ ബദരീപുരിയിൽ വിഷ്ണുചൈതന്യം തിളങ്ങി, വിളങ്ങിനില്ക്കുന്നു; അങ്ങ് കൈലാസത്തിൽ ശിവചൈതന്യവും. ഇവിടുത്തെ ഉയർന്ന മഞ്ഞുമലകൾക്കിടയിലൂടെ നടക്കുമ്പോൾ ശരീരത്തെ അതിനുതക്കവണ്ണം സജ്ജമാക്കണം. ലഘുവായ ചില യോഗമുറകൾ ഞാൻ ഉപദേശിച്ചുതരാം. ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് ചിട്ടയോടെ ഈ വിദ്യകൾ ദിവസവും അനുഷ്ഠിക്കുക."

15 മിനിട്ടോളം മാത്രം നീണ്ടുനിന്ന ആ യോഗവിദ്യ അദ്ദേഹം ചെയ്തു കാണിച്ചുതന്നു. ഒരു ബാറ്ററി ചാർജുചെയ്യുന്നതുപോലെ, അടുത്ത 24 മണിക്കൂർ നേരത്തേയ്ക്ക് ശരീരത്തെ യോഗവിദ്യകൊണ്ട് ചാർജുചെയ്ത് സജ്ജമാക്കുക എന്നതാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്.

മൂടൽമഞ്ഞ് മാറിയപ്പോൾ, സംന്യാസിയെ തൊഴുതുനമസ്ക്കരിച്ച് ഞങ്ങൾ മനാഗ്രാമത്തിലേയ്ക്ക് യാത്രതിരിച്ചു. കൈലാസയാത്രയ്ക്കുശേഷം വീണ്ടും ബദരീനാഥിൽ വന്നപ്പോൾ ഈ സംന്യാസിയെ അന്വേഷിച്ച് രണ്ടുദിവസം പലസ്ഥലത്തും അലഞ്ഞെങ്കിലും കാണാനുള്ള ഭാഗ്യമുണ്ടായില്ല. "ഉത്തർഖണ്ഡിലൂടെ - കൈലാസ് മാനസസരസ്സുയാത്ര" എന്ന എന്റെ യാത്രാവിവരണഗ്രന്ഥം പുറത്തുവന്നതോടെ സംന്യാസിയുടെ പ്രവചനം ഏതാണ്ട് യാഥാർഥ്യമായി. ഇത്തവണത്തെ യാത്രയിലും അദ്ദേഹത്തെത്തേടി എന്റെ കണ്ണുകൾ ബദരീപുരിയിലും അങ്ങുദൂരെ സതോപന്ത് തടാകംവരേയും അലഞ്ഞു. പക്ഷേ, അതൊരിക്കലും സഫലമായില്ല; ആ സാന്നിധ്യം അനുഭവപ്പെട്ട ഒരു തോന്നൽ ഉണ്ടായതൊഴികെ.

മനാഗ്രാമത്തിലേയ്ക്കു നടക്കുമ്പോൾ ബദരീപുരിയിലെ കൃഷ്ണചൈതന്യത്തെക്കുറിച്ചു സംന്യാസി സൂചിപ്പിച്ചത് ഞാൻ മനസ്സിൽ വിശകലനം ചെയ്തുനോക്കി. ബദര്യാശ്രമം എന്ന ഈ പുണ്യഭൂമി നിലവിൽവന്നിട്ട് എത്രയോ യുഗങ്ങൾ കഴിഞ്ഞിരിക്കുന്നു. ശ്രീകൃഷ്ണാവതാരത്തിനായി ഭഗവാൻ മഥുരയിലേയ്ക്ക് യാത്രതിരിച്ചത് ഈ ശ്രേഷ്ഠഭൂമിയിൽനിന്നാണ്. ശ്രീകൃഷ്ണാർജുനന്മാരായി അവതാരമെടുക്കുന്നതിനു മുമ്പ് നരനാരായണന്മാരായി ഇവർ അനേകസംവത്സരം ഇവിടെ വാണരുളി. ശ്രീകൃഷ്ണാവതാരത്തിൽ സ്വർഗാരോഹണംപൂണ്ടശേഷം ഭഗവാൻ മടങ്ങിയെത്തിയതും ഈ സ്വർഗഭൂമിയിലേയ്ക്കായിരുന്നു. തന്റെ സന്തതസഹചാരിയായ ഉദ്ധവരും ഈ സ്വപ്നഭൂമിയിൽത്തന്നെ എത്തിച്ചേർന്നു. പാണ്ഡവന്മാരുടെ സ്വർഗാരോഹണയാത്രയും ഈ പവിത്രഭൂമിയിൽക്കൂടിയായിരുന്നു. ഈ പരിപാവനഭൂമിയിലെ സരസ്വതീനദീതീരത്ത് വസിച്ചിട്ടാണ് വ്യാസമുനി പുരാണങ്ങളും ഇതിഹാസങ്ങളും രചിച്ചത്. എണ്ണമറ്റ ഋഷീശ്വരന്മാരും യോഗീശ്വരന്മാരും ദിവ്യസംന്യാസിമാരും ഇവിടെ ജീവിച്ച് നിർവൃതിപൂകി. ശ്രീശങ്കരാചാര്യരുടെ പരിപാവനമായ കാല്പാടുകൾ പതിഞ്ഞ ദിവ്യഭൂമിയാണ് ഇത്. നീലകണ്ഠപർവതം, നരനാരായണപർവതം, അളകാപുരിപർവതം, സ്വർഗാരോഹണിപർവതം, ചരൺപാദുക,

ചക്രതീർഥം, വസുധാര വെള്ളച്ചാട്ടം, ലക്ഷ്മീവനം, തപ്തകുണ്ഡ്, നാരദ്കുണ്ഡ്, ബ്രഹ്മകപാൽ, പ്രഹ്ളാദധാര, ധർമധാര, ഉർവശീധാര, ഭൃഗുധാര, ഇന്ദിരാധാര, അളകനന്ദാനദി, സരസ്വതീനദി, സതോപന്ത്തടാകം, വ്യാസഗുഹ, ഗണപതിഗുഹ, ശേഷനേത്രം, ഭീമശില തുടങ്ങി എത്രയെത്ര ധന്യമായ നാമങ്ങളാണ് ഈ ദേവഭൂമിയുമായി ബന്ധപ്പെട്ടുകിടക്കുന്നത്. ഈ തപോവനഭൂമിയിലെ ഓരോ അണുവിലും മഹാവിഷ്ണുവിന്റെ ചൈതന്യം തുടിച്ചുനില്ക്കുന്നു. ശ്രീകൃഷ്ണനാമം സ്ഥിരമായി മന്ത്രിച്ചുകൊണ്ടിരുന്നാൽ ഏതു മഹാപാപിയ്ക്കും മോക്ഷം ലഭിക്കുമെന്നാണ് പറയുക -

"കൃഷ്ണേതി വൈഷ്ണവം മന്ത്രം
യസ്യ വാചി പ്രവർത്തതേ
ഭസ്മീഭവന്തി രാജേന്ദ്ര!
മഹാപാതകകോടയഃ".

മാനസമായ തപസ്സനുഷ്ഠിക്കാനാണ് ഭഗവാൻ മനുഷ്യരാശിയോട് ഭഗവദ്ഗീതവഴി ഉപദേശിച്ചത്. അത് മനുഷ്യരെ സർവൈശ്വര്യത്തിലേക്കു നയിക്കും–

"മനഃപ്രസാദഃ സൗമ്യത്വം മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്തപോ മാനസമുച്യതേ".

– ഭഗവദ്ഗീത 17–16

[മനസ്സിനെ എപ്പോഴും പ്രസന്നമാക്കിവയ്ക്കുക, എല്ലാവരോടും വളരെ സൗമ്യമായി പെരുമാറുക, വെറുതെ മനോരാജ്യത്തിൽ മുഴുകാതിരിക്കുക, മനസ്സിനെ ഈശ്വരനിൽ ഏകാഗ്രമായി ഉറപ്പിക്കുക, ഈശ്വരഭാവന പുലർത്തി മനഃശുദ്ധി പാലിക്കുക; ഇതെല്ലാമാണ് മാനസമായ തപസ്സ്]

രാത്രി എട്ടരമണി കഴിഞ്ഞപ്പോൾ ഞാനും സേർബഹാദൂറും ക്ഷേത്രം വക പ്രസാദഊട്ട് കഴിച്ചു. തീർഥാടകരുടെ തിരക്ക് ഒട്ടുമില്ലാത്തതിനാൽ സഭാമണ്ഡപത്തിന്റെ ഒരൊഴിഞ്ഞകോണിൽ കുറച്ചു നേരം ഒറ്റയ്ക്ക് ഇരുന്നു. നട അടച്ചിരുന്നതിനാൽ ഏതാനും ക്ഷേത്രജീവനക്കാർ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളൂ. കനത്തമഞ്ഞുവീഴ്ച കാരണം തണുപ്പ് വല്ലാതെ വർധിച്ചു. പിറ്റേന്നുകാലത്ത് സതോപന്ത്തടാകം ലക്ഷ്യമാക്കിയുള്ള ദുഷ്ക്കരമായ ഒരു സാഹസികയാത്രയ്ക്ക് ഞങ്ങൾ തീരുമാനിച്ചിരുന്നതിനാൽ, അതിനുവേണ്ടുന്ന സന്നാഹങ്ങൾ ഒരുക്കാനായി സേർബഹാദൂർ തന്റെ കൂട്ടുകാരെത്തേടി പുറത്തേയ്ക്കുപോയി.

10 മണിയോടുകൂടി മുറിയിൽ തിരിച്ചെത്തി. കനത്ത മൂടൽമഞ്ഞുമൂലം നീലകണ്ഠപർവതനിരയും ബദരീനാഥ്ക്ഷേത്രസമുച്ചയവും കാണുവാൻ സാധിച്ചില്ല. മുനിഞ്ഞുകത്തുന്ന തെരുവുവിളക്കുകൾ മിന്നാമിനുങ്ങിന്റെ പ്രകാശബിന്ദുക്കൾപോലെ മാത്രം കാണപ്പെട്ടു. തണുപ്പ് വല്ലാതെ വർധിച്ചപ്പോൾ, പ്രാർഥിച്ചശേഷം, കിടക്കസ്സഞ്ചിയിലേക്ക് കയറിക്കൂടി. സതോപന്ത് യാത്രയെക്കുറിച്ചുള്ള സുഖകരമായ ചിന്തകളിൽ മുഴുകി പെട്ടെന്ന് ഉറങ്ങിപ്പോകുകയും ചെയ്തു.

## V

5 മണിയ്ക്കുതന്നെ ഉണർന്നെഴുന്നേറ്റ് ഞാൻ തയ്യാറായെങ്കിലും 6 മണിയോടുകൂടി മാത്രമേ സേർബഹാദൂർ എത്തിയുള്ളൂ. തന്റെ സുഹൃത്തുക്കളുമായി കൂടിയാലോചിച്ചശേഷം, സതോപന്ത് തടാകത്തിലേയ്ക്കുള്ള യാത്രാപരിപാടിയിൽ ചെറിയൊരു മാറ്റം വരുത്തിയകാര്യം അദ്ദേഹം വിശദീകരിച്ചു. ബദരീപുരിയിൽനിന്ന് 15കി.മീറ്ററിലധികം ദൂരെ കിടക്കുന്ന അളകാപുരിഗ്ലേഷിയർ ഭാഗത്ത് കനത്തതോതിൽ മഞ്ഞുമലകൾ ഇടിഞ്ഞുവീണ് തടസ്സങ്ങൾ സംഭവിച്ചിട്ടുണ്ടെന്നും, അതുകൊണ്ട് ഒരുദിവസം മനാഗ്രാമത്തിൽ തങ്ങിസ്ഥിതിഗതികൾ വീക്ഷിച്ചശേഷം മാത്രം മതി മുന്നോട്ടുള്ള യാത്രയെന്നും അദ്ദേഹം പറഞ്ഞു. മനാഗ്രാമത്തിലേയ്ക്ക് ഏകദേശം 4 കി.മീറ്റർ ദൂരം മാത്രമേയുള്ളു എന്നതിനാൽ 10 മണിയ്ക്കുശേഷം യാത്രതിരിക്കാം എന്നും ഞങ്ങൾ നിശ്ചയിച്ചു.

ബദരീനാഥനെ മതിവരുവോളം തൊഴുതുകൊണ്ട് ഈ സമയം ഉപയോഗപ്പെടുത്തി. അളകനന്ദയുടെ ഒഴുക്ക് ശ്രദ്ധിച്ചുകൊണ്ട് കുറച്ചുനേരം പടവിൽ ഇരുന്നു. കഴിഞ്ഞദിവസം കണ്ടതിൽനിന്നു വ്യത്യസ്തമായി നദിയിലെ വെള്ളത്തിനു നിറമാറ്റം വന്നിരിക്കുന്നു. അളകാപുരിഗ്ലേഷിയർ ഇടിഞ്ഞു നദിയിൽ പതിച്ചതിനാലാകാം ഈ നിറമാറ്റമെന്ന് എനിയ്ക്കു തോന്നി. തീർഥക്കുളത്തിലെ ചൂടുവെള്ളത്തിൽ അരമണിക്കൂറിലധികംസമയം ചെലവഴിച്ചപ്പോൾ ഒരു നവോന്മേഷം കൈവന്നതായി തോന്നി.കുളികഴിഞ്ഞ്, ഈറനുടുത്ത്, മഹാവിഷ്ണുവിന്റെ ഭൂവൈകുണ്ഠം തൊട്ടുമുമ്പിൽക്കണ്ട് നിർവൃതിപൂകി കുറേനേരം നിന്നു. ബദരീനാഥനെ വീണ്ടും വീണ്ടും തൊഴുത്, സാഷ്ടാംഗനമസ്ക്കാരം നടത്തി, സതോപന്ത്യാത്രയ്ക്കുള്ള അനുമതി തേടി. പ്രസാദകൗണ്ടറിൽനിന്ന് വിവിധ ഇനം പ്രസാദങ്ങൾ വാങ്ങി, ഭദ്രമായി പൊതിഞ്ഞുകെട്ടി, കൈവശംവച്ചു.

സേർബഹാദൂറിന്റെ ഒരുക്കങ്ങൾ തൃപ്തികരമായി തോന്നി. താൽക്കാലികകൂടാരം ഒരുക്കാനുള്ള പ്ലാസ്റ്റിക് ഷീറ്റുകളും, ഏച്ചുകൂട്ടി ഉറപ്പിയ്ക്കാവുന്ന ഫൈബർ വടികളും, ചരടുകളും, കനത്ത കമ്പിളിപ്പുതപ്പുകളും വിരികളും, തുടങ്ങി വാക്കിങ്ങ്സ്റ്റിക്വരെ അദ്ദേഹം സംഘടിപ്പിച്ചുവച്ചിരുന്നു. വാടകക്കെടുക്കുന്ന ഈ വസ്തുക്കൾ ഉപയോഗത്തിനുശേഷം, കേടുകൂടാതെ ഉടമസ്ഥന് തിരിച്ചുകൊടുക്കണം. മനാഗ്രാമംവരെ ലഗ്ഗേജുകൾ വഹിയ്ക്കാനുള്ള ഒരു പോണിക്കുതിരയേയും തയ്യാറാക്കി നിർത്തിയിരുന്നു. കഠിനമായ തണുപ്പാണ് അനുഭവപ്പെട്ടത്. അന്തരീക്ഷം ആകെ മൂടിക്കെട്ടിനിന്നതിനാൽ സൂര്യകിരണങ്ങൾ ഒട്ടും പുറത്തുവന്നില്ല. ഒരു ബ്രാഹ്മണന്റെ കടയിൽനിന്നു രോട്ടിയും കിഴങ്ങുകറിയും പ്രാതലായി കഴിച്ചശേഷം, 10 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തിരിച്ചു.

ബ്രഹ്മകപാൽ പിന്നിട്ട് അളകനന്ദയുടെ തീരത്തുകൂടി സാവധാനത്തിൽ നടന്നു. മൂടിക്കെട്ടിയ അന്തരീക്ഷമാണെങ്കിലും ഹിമശൃംഗങ്ങളുടെ വെൺമ പ്രത്യേകം ശ്രദ്ധാർഹമാണ്. മനാഗ്രാമത്തിലേയ്ക്കുള്ള കയറ്റം അത്ര

ആയാസകരമല്ല. മനാഗ്രാമത്തിന്റെ ചുറ്റുവട്ടത്തായി തീർത്ഥാടകരുടെ സവിശേഷശ്രദ്ധ ആകർഷിക്കുന്ന, പുരാണപ്രാധാന്യമുള്ള, പലതും കാണുവാൻ കഴിയും. അളകനന്ദയുടെ നേരെ എതിർവശത്തായി, നരപർവതത്തിന്റെ അടിവാരത്തിൽ രണ്ടുചെറിയ തടാകങ്ങൾ ഉണ്ട്. അതിലൊന്നിൽ, ഒരു വലിയ പാറയിൽ, ശേഷനാഗത്തിന്റേതെന്നു വിശ്വസിക്കുന്ന ഒരു കണ്ണ് പതിഞ്ഞുകിടക്കുന്ന കാഴ്ച അദ്ഭുതത്തോടുകൂടി മാത്രമേ കാണുവാൻ കഴിയൂ. ശേഷനാഗം, ആദിശേഷൻ, അനന്തൻ എന്നീ പേരുകളിൽ അറിയപ്പെടുന്ന ആയിരംഫണമുള്ള ഈ സർപ്പശ്രേഷ്ഠൻ നമ്മുടെ പുരാണങ്ങളിൽ നിറഞ്ഞുനില്ക്കുന്ന ഒരു കഥാപാത്രമാണ്. പൂർണമായും മഞ്ഞുമൂടിക്കിടക്കുന്ന നരപർവതത്തിന്റെ ഗാംഭീര്യം എടുത്തുപറയാതെ വയ്യ.

മനാഗ്രാമത്തിന്റെ പുരാണനാമധേയം മണിഭദ്ര എന്നാണ്. ഭാമിനി എന്ന പേരിൽ അറിയപ്പെടുന്ന ഒരു കൊച്ചുഗ്രാമവും ഇതിന്നടുത്തുണ്ട്. ഇവിടെയുള്ള ഉർവശിയുടെ ചെറിയ ക്ഷേത്രത്തിൽ വച്ചാണ് കഴിഞ്ഞ യാത്രയിൽ ആ ദിവ്യസംന്യാസിയെ ഞാൻ കണ്ടുമുട്ടിയത്. ബദരീപുരിയിൽനിന്നു ഏകദേശം 4 കി.മീറ്റർ ദൂരത്തിൽ കിടക്കുന്ന മനാ എന്ന പ്രദേശം അതിമനോഹരമായ ഒരു ഭൂവിഭാഗമാണ്. ഇവിടെ, ഭാരതത്തിന്റെ ഏറ്റവും വടക്കെ അറ്റത്ത്, ഒരു കൂട്ടം ജനങ്ങൾ സംതൃപ്തിയോടെ ജീവിയ്ക്കുന്നു. യഥാർഥ ഗഢ്വാളികൾ തങ്ങളാണെന്നു ഇവർ അഭിമാനംകൊള്ളുന്നു. ജനങ്ങളിൽ ഭൂരിഭാഗത്തിനും മംഗോളിയൻ ഛായയാണ്. അമേരിക്കൻ വൻകരയിലെ ജിപ്സികളെപ്പോലെ ഊരുചുറ്റി ജീവിതം നയിയ്ക്കുന്ന മംഗോളിയൻ നാടോടികൾ വസന്തകാലത്തിന്റെ ആരംഭത്തോടെ ഇവിടെ വന്നെത്തി താവളമടിയ്ക്കുന്നു. ഗാട്ടി വിഭാഗത്തിൽപ്പെടുന്ന ഗഢ്വാളികളാണ് ഈ ഗ്രാമത്തിലെ ബഹുഭൂരിപക്ഷം താമസക്കാരും. മംഗോളിയൻ നാടോടികളും ഗാട്ടി ഗഢ്വാളികളും ആറുമാസത്തോളം ഇവിടെ താമസിച്ചു കൃഷിചെയ്ത് ജീവിക്കുന്നു. പുരാതനമായ, ചെറിയ, ഒറ്റനില വീടുകളിലാണ് ഇവർ വസിയ്ക്കുന്നത്. കരിങ്കല്ലും മണ്ണും ഉപയോഗിച്ച് പണിത വീടുകളുടെ മേച്ചിൽ കനംകുറഞ്ഞ കരിങ്കല്ലുപാളികളെക്കൊണ്ടാണ്. ഒഴിഞ്ഞുകിടക്കുന്ന വീടുകൾ വാടകക്കെടുത്തും കൂടാരംകെട്ടിയും മംഗോളിയൻ നാടോടികൾ വസിക്കുന്നു. ചെമ്മരിയാടിനെ വളർത്തിയും, കാർപ്പറ്റ് നെയ്തുണ്ടാക്കിയും ഇവർ പണം സ്വരൂപിക്കുന്നു. ഉരുളക്കിഴങ്ങാണ് പ്രധാനകൃഷി. ചിലയിനം പച്ചക്കറികളും ഇവിടെ നട്ടുവളർത്തുന്നുണ്ട്. വർഷക്കാലത്ത് അളകനന്ദ കരകവിഞ്ഞൊഴുകുമ്പോൾ ഇളക്കിക്കൊണ്ടുവരുന്ന എക്കലും, ഗ്ലേഷിയറുകളുടെ മുകളിൽനിന്നൊഴുക്കിക്കൊണ്ടുവരുന്ന നനുത്ത കളിമണ്ണും ഇവിടത്തെ കൃഷിയിടങ്ങളെ ഫലഭൂയിഷ്ഠമാക്കിത്തീർക്കുന്നു. ഇവിടെ വളരുന്ന ഉരുളക്കിഴങ്ങിന്റെ സ്വർണരാശി കലർന്ന നിറവും, വലുപ്പവും, സ്വാദും പ്രത്യേകശ്രദ്ധ ആകർഷിക്കുന്നു. മഞ്ഞുകാലത്തിന്റെ ആരംഭത്തോടെ മംഗോളിയൻ നാടോടികൾ ചൈനീസ് അതിർത്തിയിലൂടെ കൂട്ടത്തോടെ നടന്നകലുമ്പോൾ, ഗാട്ടി ഗഢ്വാളികൾ ബദരീപുരിയ്ക്കു താഴോട്ടിറങ്ങി പാണ്ഡു

കേശവറിലോ, ഗോവിന്ദ്ഘട്ടിലോ താൽക്കാലികതാമസമൊരുക്കി ജീവിയ്ക്കുന്നു.

ലക്ഷ്മീവനത്തിൽനിന്നു ഭൂർജ് വൃക്ഷത്തിന്റെ ഇലയും തൊലിയും ശേഖരിച്ച് വളരെ ചെറിയ ചുരുളുകളാക്കിക്കെട്ടി തീർഥാടകർക്ക് വില്ക്കുക, ഈ പ്രദേശത്തുനിന്നു ലഭിക്കുന്ന നീലത്താമര, ബ്രഹ്മകമൽ തുടങ്ങി മറ്റു മനോഹരമായ പുഷ്പങ്ങൾ ശേഖരിച്ച് ബദരീപുരിയിലെ പൂക്കടക്കാർക്ക് എത്തിച്ചുകൊടുക്കുക, അളകനന്ദയിൽനിന്നു പെറുക്കിയെടുക്കുന്ന വർണക്കല്ലുകൾ മാലകളാക്കി വില്ക്കുക, നെയ്തുണ്ടാക്കുന്ന കമ്പിളിവസ്ത്രങ്ങളും കാർപറ്റും പച്ചക്കറികളും ബദരീപുരിയ്ക്കു ചുറ്റുവട്ടത്തായിക്കിടക്കുന്ന മാർക്കറ്റുകളിൽ എത്തിച്ചു വ്യാപാരം നടത്തുക എന്നിവയാണ് മനായിൽ നിവാസികളുടെ പ്രധാന തൊഴിലുകൾ. രണ്ടു കൊച്ചുമുറികൾ മാത്രമുള്ള ഒരു പ്രൈമറി സ്കൂൾ മനയിൽ പ്രവർത്തിക്കുന്നുണ്ട്. മെയ്മാസം മുതൽ ഓക്ടോബർ വരെ മാത്രമേ ക്ലാസ്സുകൾ ഉള്ളൂ. കുട്ടികളെ കിട്ടാൻ വല്ലാത്ത ബുദ്ധിമുട്ടാണെന്നാണ് അവിടത്തെ അധ്യാപിക പറഞ്ഞത്.

മനാ ഗ്രാമവുമായി ബദരീനാഥ് ക്ഷേത്രത്തിനു അഭേദ്യമായ ബന്ധമുണ്ട്. ബുദ്ധമതത്തിന്റെ നിയന്ത്രണത്തിലായിരുന്ന ഈ മഹാക്ഷേത്രത്തെ മോചിപ്പിയ്ക്കുവാനായി ശ്രീശങ്കരാചാര്യർ ആദ്യത്തെ ധാമം സ്ഥാപിച്ചത് ബദരീപുരിയ്ക്കടുത്തുള്ള ജോഷിമഠത്തിലാണ്. ക്ഷേത്രം വീണ്ടെടുക്കുന്നതിനുവേണ്ടി മനാ ഗ്രാമക്കാർ ആചാര്യസ്വാമികളെ അകമഴിഞ്ഞ് സഹായിക്കുകയുണ്ടായി. പിന്നീട്, ബദരീനാഥിലെ പൂജാക്രമങ്ങൾ ചിട്ടപ്പെടുത്തിയപ്പോൾ അദ്ദേഹം മനാ ഗ്രാമക്കാർക്ക് ചില പ്രത്യേക അവകാശങ്ങൾ നല്കി ആദരിച്ചു. അതിന്നും തുടരുന്നു.

ഉർവശീക്ഷേത്രത്തിന്റെ മുൻവശത്തുകൂടിയുള്ള ഒറ്റയടിപ്പാതയിൽക്കൂടി ഒരു കി.മീറ്ററിലധികം നടന്നാൽ മഹാവിഷ്ണുവിന്റെ പാദമുദ്ര ഒരു പാറയിൽ പതിഞ്ഞുകിടക്കുന്ന ചരൺപാദുക എന്ന സ്ഥലത്തെത്താം. വലിയൊരു മെതിയടിപ്പാടുപോലെ തോന്നിക്കുന്ന ഈ പാദമുദ്ര വിസ്മയം ജനിപ്പിക്കുന്നു. ചരൺപാദുകയിൽ കുറച്ചുനേരം ഇരുന്നു വിശ്രമിച്ച്, ക്ഷേത്രത്തിലെ പ്രസാദം കഴിച്ചു ക്ഷീണമകറ്റി. ചരൺപാദുകയുടെ വടക്കുപടിഞ്ഞാറുഭാഗത്തായി മഞ്ഞുമൂടാതെ കിടക്കുന്ന ഇടത്തരം മലകൾ ധാരാളമുണ്ട്. ഇവിടെ വിവിധനിറങ്ങളിലുള്ള അതിമനോഹരമായ പുഷ്പങ്ങൾ വിരിഞ്ഞുനില്ക്കുന്നത് എത്രകണ്ടാലും മതിവരില്ല. ഓരോ മലഞ്ചെരുവിലും ഓരോ നിറം മാത്രമായതിനാൽ അതിന്റെ ആസ്വാദ്യത പറഞ്ഞറിയിയ്ക്കാൻ വിഷമമാണ്.

കഠിനമായ തണുപ്പും വീശിയടിയ്ക്കുന്ന കാറ്റും സഹിച്ച് മനാ ഗ്രാമത്തിലെത്തിയപ്പോൾ 1 മണി കഴിഞ്ഞിരുന്നു. ക്യാൻവാസും പ്ലാസ്റ്റിക്ക് ഷീറ്റും കൂട്ടിക്കലർത്തി മേച്ചിൽ നടത്തിയ താൽക്കാലികതാമസസൗകര്യങ്ങൾ ഇവിടെയുണ്ട്. സഞ്ചാരികൾക്കും തീർഥാടകർക്കും വേണ്ടിയാണ് ഇത്തരം കൂടാരങ്ങൾ ഒരുക്കിയിരിയ്ക്കുന്നത്. ചെമ്മരിയാടുകളേയും കോവർക്കഴുതകളേയും ഓരോ വീടിന്റെ പരിസരത്തും കാണാം. ഗ്രാമീ

ണരുടെ വസ്ത്രധാരണരീതിയും ശുചിത്വമില്ലായ്മയും അരോചകമാണെങ്കിലും, ചുറ്റും നിരന്നുനില്ക്കുന്ന ഹിമക്കൊടുമുടികളിൽനിന്നുള്ള പരിശുദ്ധവായുവും, അളകനന്ദാനദിയിൽനിന്നും സരസ്വതീനദിയിൽനിന്നും വീശിവരുന്ന കുളിർതെന്നലും, നമ്മളിൽ ആശ്വാസം പകരും. സേർബഹാദൂർ ഏർപ്പാടാക്കിയ ഒരു ചെറിയ കൂടാരത്തിൽ ഞങ്ങൾ താമസസൗകര്യം ഉറപ്പിച്ചു. കല്ലുവച്ചുപൊക്കിയ മരപ്പലകയിൽ കനത്ത കമ്പിളിയും കിടക്കവിരിയും വിരിച്ച കൂടാരത്തിൽ നാലുപേർക്ക് സുഖമായി തങ്ങാനുള്ള സൗകര്യമുണ്ട്. പൊതിഞ്ഞുകരുതിയിരുന്ന റോട്ടിയും സബ്ജിയും കഴിച്ചശേഷം കുറച്ചുനേരം വിശ്രമിക്കാൻ തീരുമാനിച്ചു.

രണ്ടരമണി കഴിഞ്ഞപ്പോൾ, ഞങ്ങൾ മനാ ഗ്രാമത്തിന്റെ പരിസരപ്രദേശങ്ങളിൽക്കൂടി ചുറ്റിക്കറങ്ങാൻ പുറപ്പെട്ടു. ഈ ഗ്രാമത്തിൽ ഇന്ത്യൻ ആർമിയുടെ ഒരു താവളം ഉണ്ട്. മനാചുരത്തിൽ കാവൽനില്ക്കുന്ന നമ്മുടെ പട്ടാളത്തിന്റെ ബേസ് ക്യാമ്പും ഇവിടെത്തന്നെയാണ്. പട്ടാളത്തിന്റെ ഓഫീസ് പ്രവർത്തിക്കുന്ന ക്യാമ്പ് കെട്ടിടത്തിൽ ഞാൻ കുറച്ചു സമയം ചെലവഴിച്ചു. ഭാരതത്തിന്റെ പല ഭാഗത്തുനിന്നുള്ള പട്ടാളക്കാരെ അവിടെ കാണുകയുണ്ടായി. ചൈനീസ് അതിർത്തി വളരെ അടുത്തായതിനാൽ നമ്മുടെ പട്ടാളക്കാർ നിതാന്തജാഗ്രതയാണ് പുലർത്തുന്നത്. വിശദവിവരങ്ങൾ തുറന്നുപറയുവാൻ ആർമി അച്ചടക്കം അനുവദിക്കുന്നില്ല എങ്കിലും, ഡെഹ്റാഡൂൺ സ്വദേശിയായ ഒരു ഓഫീസർ എന്റെ കൂടെ കുറെ ദൂരം നടക്കുവാൻ തയ്യാറാവുകയും വളരെ വിലപ്പെട്ട ചില വിവരങ്ങൾ അറിയിക്കുകയും ചെയ്തു. ഞാനൊരു സഞ്ചാരസാഹിത്യകാരനാണെന്നു മനസ്സിലാക്കിയപ്പോഴാണ്, തന്റെ പേര് ഒരിക്കലും വെളിപ്പെടുത്തരുതെന്ന നിബന്ധനയിൽ, അദ്ദേഹം എന്റെ കൂടെ വന്നത്.

1962-ലെ ഇന്ത്യാ-ചൈന യുദ്ധത്തിനുശേഷം ഭാരതസർക്കാർ ഈ ഭാഗങ്ങളിൽ ചില കടുത്തനിയന്ത്രണങ്ങൾ ഏർപ്പെടുത്തി. മനാ ഗ്രാമത്തിനപ്പുറത്തേയ്ക്ക് പോകാൻ വിദേശികൾക്ക് പ്രത്യേകപാസ്സ് എടുക്കണമെന്ന നിയന്ത്രണം വന്നത് ഇക്കാലത്താണ്. താഴെ, ജോഷി മഠത്തിൽനിന്നുള്ള അനുമതി പത്രം മനാ ആർമിഓഫീസിൽനിന്നു മുദ്രകുത്തി വാങ്ങിയാൽ മാത്രമേ വിദേശികളെ തുടർന്നുള്ള യാത്രയ്ക്ക് അനുവദിച്ചിരുന്നുള്ളൂ. അടുത്തകാലത്താണ് ഈ നിയന്ത്രണം എടുത്തുകളഞ്ഞത്. സതോപന്ത്തടാകമാർഗത്തിലൂടെ നിരവധി വിദേശികൾ, ഹിന്ദുമതം സ്വീകരിച്ച വെള്ളക്കാർ, ഗോപ്യമായ മലമടക്കുകൾതാണ്ടി ഹിമാലയത്തിന്റെ അതിനിഗൂഢമായ പ്രദേശങ്ങളിൽ വസിയ്ക്കുന്ന ദിവ്യസംന്യാസിമാരെ കണ്ടുവണങ്ങുവാൻ സ്ഥിരമായി യാത്രചെയ്തിരുന്നു. പക്ഷേ, ചൈനീസ് ആക്രമണം ഉത്തരം കിട്ടാത്ത നിരവധി ചോദ്യങ്ങൾ ഇന്നും അവശേഷിപ്പിക്കുന്നു. വിദേശികളുടെ സഞ്ചാരത്തിൽ സർക്കാർ നിയന്ത്രണം വരുത്തിയതും ഇതുകൊണ്ടാണ്. 1962-ലെ യുദ്ധത്തിൽ ചൈനക്കാർ ഏകപക്ഷീയമായ ഒരു ജൈത്രയാത്രയാണ് ഈ ഭാഗത്തു നടത്തിയത്. നാമമാത്രമായിമാത്രം കാവൽനിന്നിരുന്ന ഇന്ത്യൻ പട്ടാളക്കാർ ജീവനുംകൊണ്ട് ഓടി രക്ഷപ്പെട്ടു.

ചൈനീസ് പട്ടാളം ബദരീപുരിയും കടന്ന്, താഴെ ജോഷിമഠംവരെ എത്തി. എവിടെ നോക്കിയാലും ചൈനീസ് പട്ടാളവും പട്ടാളവാഹനങ്ങളും മാത്രം. ഗഢ്‌വാൾ ഹിമാലയത്തിലെ ശ്രീനഗർവരെ, വേറൊരു ഭാഗത്തു കൂടി, ചൈനീസ് പട്ടാളം കയറിച്ചെന്നു. ഇന്ത്യൻ ഭാഗത്തുനിന്ന് യാതൊരു എതിർപ്പും നേരിടേണ്ടിവന്നില്ല എന്നതുകൊണ്ട് ചൈനക്കാർ ഗഢ്‌വാൾഭാഗം മുഴുവനും കൈയടക്കുമെന്ന നിലയിലായി. ഇന്നത്തെപ്പോലെ വിപുലമായ ഗതാഗതസൗകര്യങ്ങളൊന്നും അന്ന് ഈ ഭാഗത്ത് ഒട്ടും ഇല്ലായിരുന്നു.

ഭാരതഭൂമിയുടെ മഹത്ത്വം ഗഢ്‌വാൾ ഭാഗത്തുകിടക്കുന്ന മഹാക്ഷേത്രസമുച്ചയങ്ങളും, ഹിമാലയത്തിലെ നിഗൂഢമായ മലമടക്കുകളിൽ താമസിച്ച് ആധ്യാത്മികചൈതന്യം ലോകമെമ്പാടും പ്രസരണം ചെയ്യുന്ന ദിവ്യസംന്യാസിമാരും ആണെന്ന് ചൈനീസ് അധികാരികൾക്ക് അറിയാമായിരുന്നു. തിബത്തിനെ കീഴടക്കി ബുദ്ധമതത്തിന്റെ നട്ടെല്ലൊടിച്ചതുപോലെ, ഭാരതഭൂമിയുടെ ലോകോത്തരമായ ആർഷസംസ്ക്കാരത്തെ വേരോടെ പിഴുതെറിയാനാണ് ചൈനക്കാർ പദ്ധതി തയ്യാറാക്കിയത്. 2.5 മില്ല്യൺ ചതുരശ്രകിലോമീറ്റർ വിസ്താരമുള്ള തിബത്തിനെ കീഴടക്കിയ ചൈനയ്ക്ക്, ആവശ്യത്തിലും എത്രയോ ഇരട്ടി ഭൂമി കൈവശമുണ്ടെന്നിരിയ്ക്കെ ഭാരതത്തിന്റെ നേരെ ഒരു കടന്നുകയറ്റത്തിന്റെ ആവശ്യം തീരെ ഇല്ല. മാത്രമല്ല, ഭാരതവുമായി അതുവരെ തികഞ്ഞ സൗഹൃദബന്ധം പുലർത്തിയിരുന്ന ചൈന ഇത്തരത്തിലൊരു നഗ്നമായ ആക്രമണം നടത്തിയതിന്റെ യുക്തി വേറെ എന്താണ്? ഇന്ത്യൻ രാഷ്ട്രീയത്തിലെ ശക്തിദുർഗമായ പണ്ഡിറ്റ് ജവഹർലാൽനെഹ്റുവിന്റെ പ്രസിദ്ധമായ ചേരിചേരാനയം ലോകരാഷ്ട്രങ്ങൾക്കിടയിൽ അദ്ദേഹത്തിനു നേടിക്കൊടുത്ത മതിപ്പ് ചൈനീസ് നേതാക്കന്മാരെ അസൂയാലുക്കളാക്കിയിരുന്നു. ചൈനയുടെ പട്ടാളശക്തിയ്ക്കു മുമ്പിൽ ഭാരതത്തിനു യാതൊന്നും ചെയ്യാൻ കഴിയില്ലെന്നിരിക്കെ, ഉത്തരഖണ്ഡ് മുഴുവനും കീഴടക്കി നമ്മുടെ ആധ്യാത്മികസിരാകേന്ദ്രമായ ഈ ഭൂവിഭാഗത്തെ എന്നന്നേയ്ക്കുമായി ഉന്മൂലനാശം ചെയ്യാനായിരുന്നു ചൈനയുടെ പദ്ധതി. ലഡാക്ക് ഭാഗത്തുകൂടിയും അന്ന് ചൈന ആക്രമണം നടത്തുകയുണ്ടായി. അന്നു പിടിച്ചടക്കിയ ആയിരക്കണക്കിനു ചതുരശ്രകിലോമീറ്റർ ഭൂപ്രദേശം ഇന്നും അവരുടെ കൈവശമാണ്. എന്നാൽ ഗഢ്‌വാൾ ഭാഗത്തുനിന്ന് ചൈന എന്തുകൊണ്ട് ഏകപക്ഷീയമായി പിൻവാങ്ങി? ഗഹനമായ ചിന്തക്ക് വിധേയമാണ് ഈ വിഷയം.

*ക്രിസ്തുവിനു മുമ്പുതന്നെ, ഹിമാലയത്തിലെ ദിവ്യസംന്യാസിമാരുടെ സംഘങ്ങൾ ചൈന-തിബത്ത് പ്രദേശങ്ങളിൽ താവളമടിച്ച് ഭാരതീയതത്ത്വചിന്തകളും ക്രിയായോഗസിദ്ധാന്തംപോലെയുള്ള നിഗൂഢമായ വിദ്യകളും പ്രചരിപ്പിച്ച് ജനപ്രീതി നേടിയിരുന്നു. കുങ്ഫു പോലുള്ള പ്രതിരോധമുറകളും മറ്റു പലവിധത്തിലുള്ള ആയുധാഭ്യാസനമുറകളും ഈ പ്രദേശ

* ഈ പുസ്തകത്തിന്റെ അവസാനത്തിൽ ചേർത്തിട്ടുള്ള അനുബന്ധം ഒന്ന് നോക്കുക

ങ്ങളിൽ ഉരുത്തിരിഞ്ഞുവന്നത് ഭാരതത്തിലെ യോഗികളുടെ സ്വാധീനം മൂലമായിരുന്നു. ക്രിയായോഗസിദ്ധാന്തത്തിലെ അതിനിഗൂഢമായ 'ടോമോ' സമ്പ്രദായം തിബത്തൻ ലാമമാർ അഭ്യസിച്ച് സ്വായത്തമാക്കിയതും നമ്മുടെ യോഗികളിൽ നിന്നായിരുന്നു. ഭാരതത്തിന്റെ ആധ്യാത്മികചൈതന്യത്തെക്കുറിച്ചുള്ള നിരവധി കൃതികൾ ചൈനീസ് ഭാഷയിൽ പ്രസിദ്ധീകരിച്ചത്, അവരുടെ യുവതലമുറയിൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു. രാജവംശത്തിന്റെ ഭരണം അവസാനിപ്പിച്ച് ജനകീയസർക്കാർ അധികാരമേറ്റെടുത്തതോടെ ഈ വിഷയം ചൈനീസ്അധികാരികളുടെ പ്രത്യേകശ്രദ്ധയ്ക്ക് വിധേയമായി. തങ്ങളുടെ യുവതലമുറ ആധ്യാത്മികചിന്തകളുടെ തടവറയിലാകുന്നത് ചൈനയിലെ കമ്മ്യൂണിസ്റ്റ് സർക്കാരിന് സഹിയ്ക്കാവുന്നതിലും അപ്പുറമായിരുന്നു. ലോകത്തിലെ പ്രധാനപ്പെട്ട രണ്ടു മതവിഭാഗങ്ങളായ ഹിന്ദുമതവും ബുദ്ധമതവും വളരെയധികം സാമ്യമുള്ളവയാണ്. തൊട്ടടുത്തുകിടക്കുന്ന രണ്ടു രാഷ്ട്രങ്ങളാണ് ഇവയുടെ ഉദ്ഭവകേന്ദ്രവും. അതുകൊണ്ടുതന്നെ ഈ രാഷ്ട്രങ്ങളെ കീഴടക്കിയാൽ പ്രശ്നത്തിനു ശാശ്വതപരിഹാരമായി. 1950-ൽ തിബത്തിനെ കീഴടക്കി ചൈന ഈ സാംസ്ക്കാരികവിപ്ലവത്തിനു തുടക്കമിട്ടു. 6000-ൽപ്പരം ബുദ്ധമതമൊണാസ്റ്ററികൾ തകർത്തു തരിപ്പണമാക്കുകയും ലക്ഷക്കണക്കിനു തിബത്തൻകാരെ വധിക്കുകയും ചെയ്തു. അടുത്ത ലക്ഷ്യം ഭാരതമായിരുന്നു. ചൈനയുടെ ഓരോ നീക്കത്തിനു പിന്നിലും, ഒരിയ്ക്കലും പിഴയ്ക്കാത്ത കണക്കുകൂട്ടലുകളും കൃത്യനിർവഹണശക്തിയും ഉണ്ടെന്നിരിയ്ക്കേ ഭാരതത്തിന്റെ ഗഢ്വാൾഭാഗം കൈയടക്കാനാകാതെ പോയത് എന്തുകൊണ്ടാണ്? പിന്നീടു പറഞ്ഞുകേട്ട ഒരു വിശദീകരണം, കടുത്ത മഞ്ഞുവീഴ്ചയെ അതിജീവിയ്ക്കാനാകാതെ ചൈനക്കാർ പിൻവാങ്ങിയെന്നാണ്. പക്ഷേ, അതുപോലെ കടുത്ത മഞ്ഞുവീഴ്ചയുള്ള ലഡാക്ക് ഭാഗത്ത് ആയിരക്കണക്കിനു ച.കിമീറ്റർ ഭാരതഭൂമി കൈവശപ്പെടുത്തിയ ചൈന അവിടെനിന്ന് എന്തുകൊണ്ട് പിൻവാങ്ങിയില്ല? ഒക്ടോബർ മാസത്തോടെ ഹിമാലയഭൂഭാഗങ്ങളിൽ കനത്തതോതിൽ മഞ്ഞുവീഴ്ച്ചയും മൈനസ് ഡിഗ്രി തണുപ്പും അനുഭവപ്പെടുമെന്ന് ചൈനയ്ക്ക് അറിയാമായിരുന്നില്ലേ?

ഇതിനൊക്കെ ഉത്തരം ഒന്നുമാത്രമേയുള്ളൂ. ചൈനീസ്പട്ടാളം ഏകപക്ഷീയമായി പിൻവാങ്ങി ജീവനുംകൊണ്ട് രക്ഷപ്പെട്ടത് ഈ ഭാഗത്തെ മലമടക്കുകളിലെ ദിവ്യസംന്യാസിമാരുടെ ഇടപെടൽമൂലമായിരുന്നു. അന്നവിടെ എന്തൊക്കെ സംഭവിച്ചു എന്നതിനു സാക്ഷികളാകാൻ മംഗോളിയൻ വംശജരായ നാടോടികളും ഗഢ്വാൾ മലകളിലെ ഗാട്ടിവർഗക്കാരും മാത്രമേ ഉണ്ടായിരുന്നുള്ളൂ. കാഴ്ചശക്തി നശിയ്ക്കുന്നതുപോലെയുള്ള പ്രകാശധാരകളും, പ്രാണവായു സ്തംഭിപ്പിച്ചതുമൂലമുള്ള ശ്വാസതടസ്സങ്ങളും, മാനസികവിഭ്രാന്തിയും, ഏതോ ഒരദൃശ്യശക്തി തങ്ങളെ വിടാതെ പിൻതുടർന്ന് പീഡിപ്പിക്കുന്ന തോന്നലുകളും, അത്യാഹിതങ്ങൾ സംഭവിച്ച് പട്ടാളക്കാർ കൂട്ടത്തോടെ ചത്തൊടുങ്ങുന്നതും ചൈനീസ് ആർമിയെ വിടാതെ പിൻതുടർന്നപ്പോൾ, ഗത്യന്തരമില്ലാതെ അവർ പിൻവാങ്ങുകയാണുണ്ടാ

ന്ത് എന്നുപറയുന്നു. കേദാർ-ബദരീ ഭാഗത്തുള്ള നിയന്ത്രണരേഖയ്ക്കപ്പുറ ത്തേയ്ക്ക് ചൈനീസ് പട്ടാളം പിൻവാങ്ങുകയും യുദ്ധം പെട്ടെന്ന് നിർത്തു കയും ചെയ്തു. അമേരിക്കയുടെ ആയുധസഹായമെത്തിയ്ക്കലും റഷ്യയുടെ പിൻതുണയും ഒന്നുമല്ല യഥാർഥത്തിൽ ഈ യുദ്ധത്തിൽ വഴി ത്തിരിവായത് എന്ന് ഇവിടത്തെ ജനങ്ങളെങ്കിലും വിശ്വസിക്കുന്നു.

ഭാരതത്തിന്റെ അതിർത്തി കാത്തുസംരക്ഷിയ്ക്കുന്ന പട്ടാളക്കാർക്ക് ആത്മീയശക്തികളുടെ പിൻതുണയുണ്ടെന്ന സത്യം ഈ ഭാഗങ്ങളിൽ നിരന്തരം സഞ്ചരിക്കുന്നവർക്കു ബോദ്ധ്യമാകും. അത്തരത്തിലൊരു സംഭവം നേരിട്ടു പരിശോധിച്ചു ബോദ്ധ്യപ്പെടുന്നതിനുവേണ്ടി, 2004 സെപ്തംബർ മാസത്തിൽ കിഴക്കൻ ഹിമാലയത്തിലേയ്ക്ക് ഞാൻ പോവു കയുണ്ടായി. സിക്കിമിന്റെ തലസ്ഥാനമായ ഗാങ്ങ്ടോക്കിൽനിന്ന്, 14,000-ത്തോളം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന നാഥുലചുരത്തിനടുത്ത് ഹർബച്ചൻസിങ്ങ്ബാബയുടെ ആരാധനാലയമുണ്ട്. ഇന്ത്യയും ചൈനയും പുരാതനകാലം മുതൽക്കേ വാണിജ്യബന്ധം പുലർത്തിയിരുന്ന സിൽക്ക്റൂട്ട്, നാഥുലചുരം വഴിയാണ് കടന്നുപോകുന്നത്. വളരെ തന്ത്ര പ്രധാനമായ ഈ ചുരത്തിൽക്കൂടി ഇന്ത്യയിലേയ്ക്ക് പ്രവേശിച്ചാൽ സിക്കിം, നേപ്പാൾ, ഭൂട്ടാൻ, അരുണാചൽപ്രദേശ് തുടങ്ങിയ സ്ഥലങ്ങളി ലേയ്ക്ക് എളുപ്പത്തിൽ ചെന്നെത്താം. 1962-ലെ യുദ്ധത്തിനുശേഷം സ്ഥിര മായി അടച്ചിട്ടിരുന്ന സിൽക്ക്റൂട്ട് 2004-ൽ ആണ് വീണ്ടും തുറന്നത്. നാഥു ലചുരം വഴി ഒരു കടന്നുകയറ്റത്തിനു ചൈന പല ശ്രമങ്ങളും നടത്തി യെങ്കിലും എന്തോ അജ്ഞാതകാരണത്താൽ അതുപേക്ഷിയ്ക്കുകയാ ണുണ്ടായത്. ഹർബച്ചൻസിങ്ങ്ബാബയുടെ അദൃശ്യരൂപമാണ് ഈ മഹ ത്തായ സേവനം ചെയ്യുന്നതെന്ന്, ഔദ്യോഗികമായിട്ടല്ലെങ്കിലും, ഭാരത സർക്കാർ സമ്മതിക്കുന്നുണ്ട്.

പഞ്ചാബിലെ കപൂർത്തല സ്വദേശിയായ ഹർബച്ചൻസിങ്ങ് 9-2 -1966-ൽ പഞ്ചാബ് റജിമെന്റിൽ സിപ്പായി (No: 2456687) ആയി ഇന്ത്യൻ ആർമിയിൽ ചേർന്നു. കോവർക്കഴുതകളുടെ ഒരു പറ്റത്തെ നയിച്ചുകൊണ്ട് 1968 Oct. 4-ന് തന്റെ ഹെഡ്ക്വാർട്ടേഴ്സായ തുക്‌ളയിൽനിന്ന് ഡെങ്ങ്ദു ക്‌ലേക്കു പോകുമ്പോൾ, മലമുകളിൽനിന്നു അഗാധമായ നദിയിലേയ്ക്കു വീണ് മരണമടഞ്ഞു. നാഥുലചുരത്തിൽ കാവൽ നിന്നിരുന്ന പട്ടാളക്കാർ, കുറച്ചുനാളുകൾക്കുശേഷം, ഹർബച്ചൻസിങ്ങ് ആ ഭാഗത്തു പട്രോളിങ്ങ് നടത്തുന്നതുകണ്ടപ്പോൾ അദ്ഭുതസ്തബ്ധരായിപ്പോയി! പലർക്കും, സ്വപ്നത്തിൽ അദ്ദേഹം പ്രത്യക്ഷപ്പെട്ടു നിർദേശങ്ങൾ നല്കിക്കൊണ്ടി രുന്നു. അധികം താമസിയാതെ, ചുരത്തിനുതാഴെ വിശാലമായ കുന്നിൻചെരുവിൽ ഒരു സ്മാരകമന്ദിരം ഇന്ത്യൻ ആർമി പണികഴിപ്പിച്ചു. ക്രമേണ, അതൊരു ആരാധനാലയമായി (ബാബ മന്ദിർ) മാറി. ഗ്രനൈറ്റും മാർബിളും ഉപയോഗിച്ച് ക്ഷേത്രസമുച്ചയം മനോഹരമാക്കി. ഹർബച്ചൻസിങ്ങിന്റെ ഓഫീസ്മുറിയും, താമസിയ്ക്കാനുള്ള മുറിയും ക്ഷേത്രത്തോടു ചേർന്നുതന്നെ പണിയിച്ചു. ഹർബച്ചൻസിങ്ങിന് അനു വദിനീയമായ എല്ലാ ഉദ്യോഗക്കയറ്റങ്ങളും ഇന്ത്യൻ ആർമി നല്കി. അദ്ദേ

ഹത്തിന്റെ ശമ്പളം മാസംതോറും മുടങ്ങാതെ പഞ്ചാബിലെ കപൂർത്തലയിൽ എത്തുന്നുണ്ട്. വർഷത്തിലൊരിക്കൽ 2 മാസത്തെ അവധിയിൽ അദ്ദേഹം നാട്ടിൽ പോകുന്നു. അദ്ദേഹത്തിന്റെ പടം, അലങ്കരിച്ചുവച്ച ഒരു ആർമി വാഹനത്തിൽ, അകമ്പടിയോടുകൂടി സില്ലിഗുരിയിലെ എൻ.ജെ.പി. റെയിൽവേ സ്റ്റേഷനിൽ കൊണ്ടുചെന്ന് യാത്രയാക്കുന്നു. ഇപ്പോൾ അദ്ദേഹത്തിന്റെ ഔദ്യോഗികപദവി ഹോണററി ക്യാപ്ടൻ ആണ്.

ബാബാമന്ദിറിനോടു ചേർന്നുള്ള ഹർബച്ചൻസിങ്ങ്ബാബയുടെ കിടപ്പുമുറി. എല്ലാദിവസവും, ഓർഡർലി വളരെ വൃത്തിയോടെ സൂക്ഷിയ്ക്കുന്നു. വൈകുന്നേരം കിടക്കവിരി വടിവോടെ വിരിച്ചിട്ട്, തലയിണകൾ യഥാസ്ഥാനത്ത്വച്ച് മുറി പൂട്ടി പോരുന്നു. രാവിലെ മുറി തുറന്നുനോക്കുമ്പോൾ ചുക്കിച്ചുളിഞ്ഞ കിടക്കവിരിയും സ്ഥാനം തെറ്റിയ തലയിണകളുമാണ് കാണുക! തലേദിവസം, മിന്നുന്നപോലെ പോളീഷ് ചെയ്തുവച്ച ഷൂസ് മഞ്ഞിൽ നടന്നു നനഞ്ഞപോലെയും കാണാം! ബാബയുടെ അനുഗ്രഹം തേടി വളരെയധികം ജനങ്ങൾ ഇവിടെ എത്തുന്നുണ്ട്. മാറാരോഗങ്ങൾ പിടിപെട്ടവരും, മറ്റുവിധത്തിൽ അവശത അനുഭവിക്കുന്നവരും ഇവിടെ വന്നു പ്രാർഥിച്ച് സുഖപ്പെട്ടുപോകുന്നു. ഇന്ത്യൻ ആർമിയുടെ എല്ലാ റജിമെന്റുകളും ബാബയുടെ അനുഗ്രഹം സിദ്ധിച്ചതിന്റെ സ്മരണയ്ക്കായി റജിമെന്റിന്റെ പേരുകൊത്തിയ മനോഹരമായ ഫലകങ്ങൾ ഇവിടെ സ്ഥാപിച്ചിട്ടുണ്ട്. ഇവിടെ വരുന്ന തീർഥാടകർക്ക് ആർമിയുടെ വക സൗജന്യഭക്ഷണവും ലഭിയ്ക്കുന്നു. എന്തായാലും, ഈ അതിർത്തി സംരക്ഷിക്കുന്നതിൽ ബാബയുടെ പങ്ക് വളരെ വിലപ്പെട്ടതാണെന്ന് എല്ലാവരും ഏകസ്വരത്തിൽ സമ്മതിയ്ക്കുന്നു.

നാഥുല ചുരത്തിൽ കാവൽനില്ക്കുന്ന ചൈനീസ് പട്ടാളക്കാരുമായി ഞാൻ കുറച്ചുസമയം സംസാരിച്ചു. ബാബാമന്ദിറിനെക്കുറിച്ച് പരാമർശിച്ചപ്പോൾ അവരെല്ലാം തികഞ്ഞ ആദരവോടെ തല കുനിച്ച് പ്രണാമം അർപ്പിക്കുന്ന കാഴ്ച മറക്കാനാവില്ല. ഭാരതഭൂഖണ്ഡത്തിൽപ്പെടുന്ന ഹിമാലയസാമ്രാജ്യത്തിലെ അദ്ഭുതങ്ങൾ, ദക്ഷിണേന്ത്യക്കാർ വേണ്ടത്ര ഗൗരവത്തോടെ മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു.*

മനാഗ്രാമത്തിൽനിന്നു വടക്കോട്ടു ലക്ഷ്യംവച്ചു നടന്നപ്പോൾ ഞങ്ങൾ സരസ്വതീനദിയുടെ തീരത്തെത്തി. കൊടുംമഞ്ഞിൽ മൂടിക്കിടക്കുന്ന ഹിമക്കൊടുമുടികളാണ് പിൻഭാഗത്ത് മുഴുവനും. ഇവിടെയുള്ള ഒരു ഗ്ലേഷിയറിന്റെ അടിഭാഗത്തുനിന്നാണ് സരസ്വതീനദിയുടെ ഉദ്ഭവം. സ്വർഗാരോ

* ഗ്രന്ഥകാരന്റെ നാലാമത്തെ ഹിമാലയയാത്രാവിവരണഗ്രന്ഥം കിഴക്കൻ ഹിമാലയം, ഹിമാചൽ പ്രദേശിലെ ഹിമാലയം എന്നിവിടങ്ങളിൽ നടത്തിയ യാത്രകളെക്കുറിച്ചാണ്. ഗാങ്ങ്ടോക്, കാഞ്ചൻജംഘ, നാഥുലചുരം, ബാബാമന്ദിർ, ഛങ്കു തടാകം, ജ്യോർതെങ്ങ്, പഞ്ചപാണ്ഡവന്മാരിലെ 4 പേർ യക്ഷന്റെ ശാപമേറ്റു മരിച്ചുവീണ കീച്ച്പുരി തടാകം, കിന്നർ-മണിമഹേഷ്-ശ്രീകണ്ഠ് മഹാദേവ് കൈലാസങ്ങൾ തുടങ്ങിയ നിരവധി യാത്രകളെക്കുറിച്ചാണ് ഈ രചന.

ഹിമാനിഹിമക്കൊടുമുടിയുടെ നീണ്ടിറങ്ങിക്കിടക്കുന്ന ഒരു ഭാഗമാണ് ഈ ഗ്ലേഷിയർ. നുരഞ്ഞുപതഞ്ഞ്, അഗാധമായ താഴ്വരയിലൂടെ ഈ പുണ്യനദി മന്ദമന്ദം ഒഴുകിവരുന്നത് കാണുമ്പോൾ ആരും വിസ്മയപ്പെട്ടുപോകും. മറുഭാഗത്തുകൂടി കുതിച്ചൊഴുകിവരുന്ന അളകനന്ദയുമായി സരസ്വതീനദി സംഗമിക്കുന്ന സ്ഥലം കേശവപ്രയാഗ് എന്ന പേരിലാണ് അറിയപ്പെടുന്നത്. യഥാർഥത്തിൽ, അളകനന്ദയുമായി കൂടിച്ചേരുന്നതിനുമുമ്പു തന്നെ സരസ്വതീനദിയുടെ മുക്കാൽഭാഗവും പഞ്ചസാരപോലെയുള്ള മണൽപ്പരപ്പിലേയ്ക്ക് ആഴ്ന്നുപോവുകയാണ് ചെയ്യുന്നത്. ഇവിടെനിന്നും അപ്രത്യക്ഷയായ സരസ്വതീനദിയെ, പിന്നെ കാണുന്നത് അലഹാബാദിലെ ത്രിവേണീസംഗമത്തിൽവച്ചാണ്. സരസ്വതീനദി ഗംഗാനദിയുടെ സപ്തശാഖകളിൽ ഒന്നാണ്. വേദ-പുരാണങ്ങളിൽ പരാമർശിക്കപ്പെട്ടിട്ടുള്ള സരസ്വതീനദി, വെറും ഭാവനയാണെന്ന് അടുത്തകാലംവരെ പലരും പ്രചരിപ്പിച്ചിരുന്നു. പക്ഷേ, ബ്രഹ്മനദിയായ സരസ്വതിയുടെ, ഭൂഗർഭത്തിലേക്ക് അന്തർധാനം ചെയ്ത ഈ മഹാനദിയുടെ, വറ്റിപ്പോയ പ്രവാഹപഥം പുരാവസ്തുഗവേഷകർ കണ്ടെത്തിക്കഴിഞ്ഞു. 1980-1990 കാലഘട്ടത്തിൽ വി. എസ്. വകങ്കർ എന്ന ശാസ്ത്രജ്ഞന്റെ നേതൃത്വത്തിൽ നടന്ന ഗവേഷണങ്ങളിലൂടെയാണ് സരസ്വതീനദിയുടെ വറ്റിപ്പോയ പ്രവാഹപഥം കണ്ടെത്തിയത്. ഉപഗ്രഹമാധ്യമങ്ങളുടെ സഹായത്തോടെ ചിത്രീകരിച്ചെടുത്ത ഫോട്ടോകളും ഈ കണ്ടെത്തൽ നൂറുശതമാനവും സത്യമാണെന്ന് സ്ഥിരീകരിയ്ക്കുന്നു. 10,000-ൽപ്പരം വർഷങ്ങൾക്കുമുമ്പ് ഹിമാലയത്തിൽനിന്ന് ഉദ്ഭവിച്ച്, പഞ്ചാബിലെ അമ്പാല-ഭഗവാൻപുര സമതലപ്രദേശങ്ങളിലൂടെ സിന്ധുനദിയ്ക്ക് സമാന്തരമായി ഒഴുകി, ഘാഗർ താഴ്വരകളിലൂടെ രാജസ്ഥാൻ മരുഭൂമിയിലേയ്ക്ക് കടന്ന്, ഇപ്പോഴത്തെ പാക്കിസ്ഥാൻ പ്രദേശങ്ങളായ കോട്ട്ഡിജി - ചാൻഹുദാരോ പ്രദേശങ്ങൾ പിന്നിട്ട് അവസാനം ഗുജറാത്തിലെ കച്ച് ഉൾക്കടലിലൂടെ പശ്ചിമസാഗരത്തിൽ ചേരുന്ന സരസ്വതീനദിയുടെ പ്രവാഹപഥമാണ് ഉപഗ്രഹമാധ്യമത്തിലൂടെ ചിത്രീകരിച്ചെടുത്തത്. 3 മുതൽ 10 കി. മീറ്റർവരെ വീതിയുണ്ടായിരുന്ന ശക്തിയേറിയ ഒരു മഹാനദിയായിരുന്നു സരസ്വതി. സറ്റ്ലജ്, യമുന എന്നീ നദികൾ ഇതിന്റെ പോഷകനദികളായിരുന്നു. വെള്ളപ്പൊക്കങ്ങളും, ഭൂചലനങ്ങളും സരസ്വതിയുടെ പ്രവാഹപഥം പലതവണ മാറ്റിമറിച്ചപ്പോൾ, സറ്റ്ലജ് വഴിമാറി ഒഴുകി സിന്ധുനദിയോടും യമുന കിഴക്കോട്ടൊഴുകി ഗംഗാനദിയോടും ചേർന്നു. അനേകം നൂറ്റാണ്ടുകൾ നീണ്ടുനിന്ന വരൾച്ച സരസ്വതീതടങ്ങളിലുണ്ടായപ്പോൾ ബി.സി. രണ്ടായിരത്തോടെ ഈ മഹാനദി എന്നെന്നേക്കുമായി വറ്റിപ്പോയി. ഹരിയാന, രാജസ്ഥാൻ എന്നീ സ്ഥലങ്ങളിൽക്കൂടി ഒഴുകിയിരുന്ന ഈ നദിയുടെ തടങ്ങൾ എല്ലാം പിൽക്കാലത്ത് വിശാലമായ കൃഷിഭൂമികളായി മാറി. ബോംബെയിലെ ഭാഭ ആറ്റോമിക് റിസർച്ച് സെന്ററിലെ ശാസ്ത്രജ്ഞന്മാരായ ഡോ. കെ.എം. കുൽക്കർണിയും, ഡോ. എസ്.എം. റാവുവും 1995-ൽ രാജസ്ഥാൻ മരുഭൂമിയിലെ സരസ്വതീനദിയുടെ പ്രവാഹപഥത്തിലെ ഭൂഗർഭജലത്തിൽ നടത്തിയ റേഡിയൊ കാർബൺ ടെസ്റ്റുകൾ തെളിയിക്കുന്നത് മേല്പറഞ്ഞ

കാര്യങ്ങൾ നൂറുശതമാനവും വാസ്തവമാണെന്നാണ്. 'ആർക്കിയോളജിക്കൽ സർവേ ഓഫ് ഇന്ത്യ' ഹരിയാനയിലെ ഭിർദാന ഗ്രാമത്തിൽ സിന്ധുനദീതടനാഗരികതയുടെ 5000 വർഷത്തിലേറെ പഴക്കമുള്ള അവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ശ്രീ. എൽ.എസ്. റാവു മേൽനോട്ടം വഹിക്കുന്ന, ഫത്തേഹാബാദ് ജില്ലയിലെ കുണാലിലും, ബാണാവലിയിലും സിന്ധൂനദീതടകാലത്തെ ഉപനഗരങ്ങൾ നേരത്തെ കണ്ടെത്തിയിരുന്നു. കേന്ദ്രസർക്കാറിന്റെ 'സരസ്വതീപൈതൃകപദ്ധതി' പ്രകാരമാണ് ഈ ഗവേഷണങ്ങൾ നടത്തിയത്. സരസ്വതീനദിക്കരയിൽ നിലനിന്നിരുന്ന നാഗരികതകൾ കണ്ടെത്തുകയാണ് ഈ പദ്ധതിയുടെ ലക്ഷ്യം.

ഋഗ്വേദത്തിൽ, സരസ്വതി ഹിമാലയത്തിൽനിന്നുദ്ഭവിച്ച് അവസാനം പശ്ചിമസമുദ്രത്തിൽ ലയിയ്ക്കുന്നതായും, മഹാഭാരതത്തിൽ ഈ പുണ്യനദി മരുഭൂമിയിൽ അന്തർധാനം ചെയ്യുന്നതായും വർണിച്ചിരിക്കുന്നു. നമ്മുടെ പുരാണങ്ങളിലും ഈ നദിയെക്കുറിച്ചുള്ള പരാമർശങ്ങൾ കാണാനുണ്ട്. വേദകാലം മുതൽക്കുള്ള ഋഷീശ്വരന്മാർ ഈ ബ്രഹ്മനദിയുടെ തീരങ്ങളിൽ വസിച്ചുകൊണ്ടാണ് മഹത്തായൊരു സംസ്കൃതിക്ക് അടിത്തറയിട്ടത്. സരസ്വതീനദീതീരത്ത് 700 പുരാതന നഗരാവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ലോകോത്തര ക്ലാസിക് കൃതിയായ മഹാഭാരതത്തിന്റെ രചനയും വേദവിഭജനവും ബ്രഹ്മസൂത്രഗ്രന്ഥവും പുരാണങ്ങളുടെ സൃഷ്ടിയും വ്യാസമുനി സാധിച്ചത് സരസ്വതീനദിയുടെ ഉദ്ഭവസ്ഥാനത്തിനു തൊട്ടടുത്തുള്ള വ്യാസഗുഹയിൽ വസിച്ചുകൊണ്ടായിരുന്നു. ആർഷസംസ്ക്കാരത്തിന്റെ കനപ്പെട്ട സാഹിത്യകൃതികൾ ഭൂരിഭാഗവും ഉദയം ചെയ്തത് പുണ്യനദികളുടെ തീരങ്ങളിൽ വസിച്ചിരുന്ന ഋഷികളിൽനിന്നാണ്. രാമായണത്തിന്റെ കഥാബീജവുമായി വാല്മീകിമഹർഷി, ഭരദ്വാജൻ തുടങ്ങിയ ഒരുകൂട്ടം ശിഷ്യന്മാരുമൊത്ത് അനേക ദിവസം സഞ്ചരിച്ചു. അവസാനം തമസാനദിയുടെ തീരത്തെത്തിയപ്പോൾ രാമായണകഥ മഹർഷി ശിഷ്യന്മാർക്ക് ചൊല്ലിക്കൊടുത്തു–

* "അകർദമം ഇദം തീർഥം ഭരദ്വാജ! നിശാമയ
രമണീയം പ്രസന്നാംബു സൻമനുഷ്യമനോ യഥാ
ന്യസ്യതാം കലശസ്താത! ദീയതാം വൽക്കലം മമ
ഇദമേവാവഗാഹിഷ്യേ തമസാതീർഥമുത്തമം"

(വാല്മീകിരാമായണം 1-2-5, 6)

---

* "ഭരദ്വാജ, ഭവാൻ കാൺക,
ചേറില്ലാക്കടവൊന്നിതാ,
വെള്ളം തെളിഞ്ഞു ചേലൊത്തു,
നല്ലോർതൻ കരൾപോലവേ.
കുടം വയ്ക്കുക നീ കുഞ്ഞേ,
തരികെന്നുടെ വല്കലം;
മികച്ചതാമിത്തമസ-
ക്കടവിൽത്താന്നിറങ്ങുവൻ."
മഹാകവി വള്ളത്തോൾ (വാല്മീകി രാമായണം - തർജമ)

വ്യാസഗുഹയുടെ മുന്നിൽ ഞാൻ കുറച്ചുസമയം ധ്യാനനിമഗ്നനായി നിന്നു. പിന്നെ, ഗുഹയിൽക്കടന്ന് സാഷ്ടാംഗനമസ്ക്കാരംനടത്തി വ്യാസമുനിയെ വണങ്ങി, ഭഗവദ്ഗീതയിലെ ശ്ലോകങ്ങൾ ഉരുവിട്ട് കുറച്ചുനേരം കിടന്നു. ഓലച്ചീളുകൾപോലുള്ള പലതരം കല്ലുകൾകൊണ്ടാണ് ഗുഹ കെട്ടിപ്പൊക്കിയിരിയ്ക്കുന്നത്. നിറഞ്ഞൊഴുകുന്ന സരസ്വതീനദിയും നയനാഭിരാമമായ ഈ ചുറ്റുപാടുകളും ശ്രേഷ്ഠമായ കൃതികൾ രചിയ്ക്കാൻ മഹാമുനിക്ക് പ്രചോദനം നല്കിയിട്ടുണ്ടാകും. മഹാഭാരതത്തിലെ ഒരു ലക്ഷത്തിൽപ്പരം ശ്ലോകങ്ങൾ വ്യാസമുനി ചൊല്ലിക്കൊടുത്തത്, ഏതാനും വാര അകലെയായി സ്ഥിതിചെയ്യുന്ന മറ്റൊരു ഗുഹയിൽ ഇരുന്നുകൊണ്ട് ഗണപതിഭഗവാൻ എഴുതിയെടുത്തു എന്നാണ് ഐതിഹ്യം. വ്യാസൻ ആന്തരികശബ്ദംവഴി (Telepathically) ശ്ലോകങ്ങൾ ഗണപതിയ്ക്ക് ഇ-മെയിൽ ചെയ്താണ് ഈ രചന നടത്തിയത് എന്നാണ് കരുതേണ്ടത്!

സമയം അഞ്ചര മണിയോടടുത്തുവെങ്കിലും കണ്ണഞ്ചിപ്പിക്കുന്ന പ്രകാശമാണ് എവിടേയും ദൃശ്യമായത്. അസ്തമയസൂര്യന്റെ ചേതോഹരമായ പൊൻകിരണങ്ങൾ നര-നാരായണ, അളകാപുരി, സ്വർഗാരോഹണി, ബാൽകുണ്ഠ് തുടങ്ങിയ വൻഹിമശൃംഗങ്ങളിൽ പ്രതിഫലിച്ച് വെട്ടിത്തിളങ്ങി. ഓരോ ഹിമക്കൊടുമുടിയ്ക്കും പ്രകൃതി വ്യത്യസ്തനിറക്കൂട്ടുകളിൽ ചാലിച്ചുചേർത്തുകൊടുത്ത ആ സൗന്ദര്യം ആസ്വദിച്ച് കുറേനേരം നിന്നു. സരസ്വതീനദിയിലെ പരിശുദ്ധജലം മതിവരുവോളം കുടിച്ച്, ബിസ്കറ്റ് കഴിച്ച് ക്ഷീണമകറ്റി ഞാനും, ആർമി ഓഫീസറും, സേർബഹാദൂറും മനാഗ്രാമത്തിലേയ്ക്ക് തിരിച്ചുപോന്നു.

അതുവരെ ഒഴിഞ്ഞുനിന്ന ശീതക്കാറ്റും മൂടൽമഞ്ഞും സന്ധ്യമയങ്ങിയതോടെ പ്രത്യക്ഷപ്പെട്ടു. ഹിമശൃംഗങ്ങളുടെ മുകളിലുള്ള ചക്രവാളത്തിൽ, മുടൽമഞ്ഞ് കാർമേഘങ്ങളോടൊപ്പം ഭയാനകമായ രൂപത്തിൽ ഉരുണ്ടുകൂടി നിന്നപ്പോൾ മനാഗ്രാമം ഇരുളിലാണ്ടുപോയി. കോച്ചിവിറയ്ക്കുന്ന ഹിമക്കാറ്റ് ആഞ്ഞുവീശിത്തുടങ്ങി. കനത്ത കമ്പിളികൊണ്ട് മൂടിപ്പുതച്ച് ഞാൻ കൂടാരത്തിൽ കിടന്നു. രാത്രിഭക്ഷണം സംഘടിപ്പിക്കാൻവേണ്ടി സേർബഹാദൂർ പുറത്തേയ്ക്കുപോയി. മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ മനാഗ്രാമത്തെക്കുറിച്ചുള്ള ചിന്തകളിൽ മുഴുകി സമയം തള്ളിനീക്കി. പാണ്ഡവന്മാരുടെ വാനപ്രസ്ഥം ഈ വഴിയിൽക്കൂടി ആയിരുന്നു. സ്വർഗാരോഹണത്തിനായി, ധർമപുത്രരുടെ പിന്നാലെ അനുജന്മാരും ദ്രൗപദിയും കീഴോട്ടുനോക്കി മന്ദമന്ദം നടക്കുമ്പോൾ ചിന്തിച്ചിരുന്നത് എന്തൊക്കെയായിരിക്കും? സംഭവബഹുലമായൊരു ജീവിതത്തിന്റെ അന്ത്യം പാണ്ഡവന്മാർക്ക് വിധിച്ചത് ഈ മഞ്ഞുഭൂമിയിൽക്കൂടി നടന്നകലാനാണോ? കോട്ടകളും കൊട്ടാരങ്ങളും, രാജസദസ്സുകളും, അന്തഃപുരങ്ങളും മറ്റാർഭാടങ്ങളും, മക്കളും ചെറുമക്കളും മരുമക്കളും, രാജസേവകന്മാരും ദാസികളും, ചതുരംഗപ്പടയും എല്ലാം എല്ലാം നശ്വരമാണെന്നല്ലേ കരുതേണ്ടത്? എല്ലാ സൗഭാഗ്യങ്ങളും ഒത്തിണങ്ങിക്കിട്ടിയാലും അവസാനം മനുഷ്യൻ എന്തുനേടുന്നു?

തന്റെ സ്നേഹിതന്റെ വീട്ടിൽനിന്ന് സേർബഹാദൂർ തയ്യാറാക്കിക്കൊണ്ടുവന്ന റോട്ടിയും സബ്ജിയും കഴിയ്ക്കാനിരുന്നപ്പോൾ എന്റെ കണ്ണുകളിൽ ഉറക്കം തളംകെട്ടിനിന്നു. സതോപന്ത്തടാകത്തിലേക്കുള്ള മാർഗതടസ്സം മാറിയിട്ടുണ്ടെന്ന് ആർമിക്യാമ്പിൽനിന്ന് അറിവുകിട്ടിയപ്പോൾ എനിക്ക് അതിയായ സന്തോഷം തോന്നി. മഞ്ഞുകാറ്റും തണുപ്പും വല്ലാതെ വർധിച്ചപ്പോൾ ദേഹം കിടുകിടാ വിറയ്ക്കാൻ തുടങ്ങി. പ്രാർഥനയ്ക്കുശേഷം കിടക്കസ്സഞ്ചിയിലേയ്ക്കു കയറിക്കൂടുമ്പോൾ മനസ്സുനിറയെ, കുരുക്ഷേത്ര യുദ്ധത്തിനുശേഷം അർജുനൻ മുങ്ങിക്കുളിച്ച, സതോപന്ത്തടാകത്തെക്കുറിച്ചുള്ള മധുരചിന്തകളായിരുന്നു.

## VI

അഞ്ചുമണിയ്ക്ക് ഉണരണമെന്നു കരുതിയാണ് കിടന്നത്. ഉറങ്ങാൻ കിടക്കുമ്പോൾ, പ്രാർഥിച്ച് മനസ്സിനെ ഏകാഗ്രമാക്കി, എഴുന്നേല്ക്കേണ്ട സമയം മനസ്സിൽ പതിയുംവിധം പലതവണ ഉരുവിട്ടാൽ കൃത്യസമയത്ത് ഉണരാൻ കഴിയാറുണ്ട്. എന്തോ ശബ്ദം കേട്ടിട്ടാണെന്നു തോന്നുന്നു സുഖകരമായ ഗാഢനിദ്രയിൽനിന്ന് ഞാൻ ഞെട്ടിഉണർന്നു. പരിസര ബോധം വീണ്ടെടുക്കാൻ ഏതാനും സെക്കന്റുകളേ വേണ്ടിവന്നുള്ളൂ. അവ്യക്തമായ ഒരു ഭീതി മനസ്സിനെ മഥിച്ചിരിയ്ക്കുന്നതായി എനിയ്ക്കനുഭവപ്പെട്ടു. തലയ്ക്കൽ വച്ചിരുന്ന ടോർച്ചെടുത്തു പ്രകാശിപ്പിച്ചു. ബാഗിന്റെ മുകളിൽനിന്ന് വാച്ചെടുത്ത് സമയം നോക്കിയപ്പോൾ കൃത്യം 3.50! കൂടാരത്തിന്റെ പുറത്തേയ്ക്ക് കടക്കുവാനുള്ള ഭാഗത്തെ തുണിപ്പാളികൾ കാറ്റത്ത് ഇളകിയാടുന്നു. രാത്രിയിൽ, കിടക്കുന്നതിനുമുമ്പ്, സേർബഹാദൂർ അതു ഭദ്രമായി കൂട്ടിക്കെട്ടിയത് ഞാൻ കണ്ടതാണ്. അപ്പോൾ, ആരാണ് അത് അഴിച്ചിട്ടത്? സ്നേഹിതനാണെങ്കിൽ കിടക്കസ്സഞ്ചിക്കുള്ളിൽക്കിടന്ന് സുഖമായി ഉറങ്ങുന്നു. മൂത്രശങ്കയ്ക്കു പുറത്തുപോയി വന്നപ്പോൾ തുണി കൂട്ടിക്കെട്ടാൻ മറന്നതാകുമോ? കോച്ചിവിറയ്ക്കുന്ന തണുപ്പിലും ഞാൻ നേരിയതോതിൽ വിയർക്കുന്നതെന്തുകൊണ്ടാണ്?

കിടക്കസ്സഞ്ചിയിൽനിന്ന് പുറത്തിറങ്ങി, ക്ഷണത്തിൽ ഷൂസ് തിരുകിക്കയറ്റി, കവാടഭാഗത്തുചെന്ന് ടോർച്ച് പ്രകാശിപ്പിച്ച് പുറത്തേയ്ക്കുനോക്കി. കനത്ത മഞ്ഞുവീഴ്ചകാരണം യാതൊന്നും കാണുവാൻ സാധിച്ചില്ല. ഉള്ളിൽനിന്ന് കൂട്ടിക്കെട്ടി ബന്ധിച്ചിരുന്ന കവാടത്തിലെ തുണിക്കർട്ടൻ പുറത്തുനിന്ന് അഴിച്ചുമാറ്റാൻ വിഷമമൊന്നുമില്ല. ഉള്ളിൽ ഊറിക്കൂടിയ ഒരു സംശയം തീർക്കാനായി കൂടാരത്തിന്റെ തറയിൽ വിരിച്ചിട്ടിരുന്ന ചൗക്കാളത്തിലേയ്ക്ക് ടോർച്ച് പ്രകാശിപ്പിച്ചു നോക്കി. ഞാൻ അദ്ഭുതപ്പെട്ടുപോയി! ചൗക്കാളത്തിൽ നനഞ്ഞ കാല്പ്പാടുകൾ വ്യക്തമായി പതിഞ്ഞുകിടക്കുന്നു! നിന്നനിലയിൽ, കുറച്ചുനേരം നിന്നതുകൊണ്ടാകാം നഗ്നപാദങ്ങളുടെ മുദ്ര ഇത്രയും വ്യക്തമായി പതിഞ്ഞുകിടന്നത്. പെട്ടെന്നാണ്, മറ്റൊരു കാര്യം ശ്രദ്ധയിൽപ്പെട്ടത്. പ്രവേശനമാർഗത്തിന്റെ തൊട്ടടുത്ത് ഒഴിഞ്ഞ കട്ടിലിന്റെ മുകളിൽ ചുരുട്ടിവച്ചിരുന്ന കിടക്കസ്സഞ്ചിയ്ക്കു മുക

ളിൽ തണ്ടോടുകൂടിയ മനോഹരമായ ഒരു നീലത്താമരമൊട്ട്! മഞ്ഞിൻക ണങ്ങൾ, ദളങ്ങൾക്കിടയിൽ പറ്റിപ്പിടിച്ചിരിയ്ക്കുന്നു. നുള്ളിയെടുത്ത ഭാഗത്തെ നീരൊലിപ്പ് നിലച്ചിട്ടില്ല. കുറച്ചുസമയമേ ആയിട്ടുള്ളൂ അത് അറുത്തെടുത്തിട്ട്. ആരായിരിയ്ക്കാം പൂമൊട്ട് ഇവിടെ കൊണ്ടുവച്ചത്? കഴിഞ്ഞൊരു യാത്രയിൽ ഞാൻ കണ്ടുമുട്ടിയ ആ ദിവ്യസംന്യാസിയാ യിരിയ്ക്കുമോ? എന്നെ ഭയപ്പെടുത്തേണ്ട എന്നുകരുതി പിൻവാങ്ങിപ്പോ യതാകുമോ? അന്തഃകരണ-സന്ദേശം വഴി എന്നെ ഉണർത്തിയതാണോ? താമരമൊട്ട് ഇവിടെ വച്ചതിനുപിന്നിൽ ഒരു സന്ദേശമുണ്ടാകാം. അതെ ന്താണ്?

ഞാൻ ചിന്തിച്ചുനോക്കി. നീലപദ്മം ഉത്തമപുഷ്പമാണ്. നീലമേഘ ശ്യാമളവർണൻ ശ്രീകൃഷ്ണനും. നീലത്തിന് മംഗളധ്വനി എന്നും അർഥ മുണ്ട്. നീല എന്നാൽ കറുത്തത് എന്ന അർഥവുമുണ്ട്. ശ്രീകൃഷ്ണന്റെ നിറം നീലയോടുകൂടിയ കറുപ്പാണ്. കറുത്ത മേഘത്തെ നീലക്കാർ എന്നു പറയാറുണ്ട്.

"കൃഷ്ണേ നീലാസിതശ്യാമ
കാളശ്യാമളമേചകഃ". - എന്നു അമരകോശത്തിൽ പറയുന്നു.

നീലകണ്ഠൻ പരമശിവനാണ്. ബദരീപുരിയിൽ ശ്രീകൃഷ്ണചൈത ന്യവും തൊട്ടടുത്ത കേദാരധാമത്തിൽ ശിവചൈതന്യവും തുടിച്ചു നില്ക്കുന്നു. ശിവ-വിഷ്ണു ചൈതന്യത്തെ ഭക്തിപൂർവം സ്മരിച്ച് ആദ രിയ്ക്കാനാണ് ആ ദിവ്യസംന്യാസി അന്ന് ഉപദേശിച്ചത്. കൈലാസ ത്തിലും ഹിമാലയത്തിന്റെ മറ്റെല്ലാ ഭാഗത്തും ചെന്നെത്തിയ എനിയ്ക്ക് അദ്ദേഹം മംഗളധ്വനിയെന്നോണം സമർപിച്ചതാകുമോ ഈ നീലത്താമര?

നാലരമണി കഴിഞ്ഞപ്പോൾ സേർബഹാദൂറിനെ വിളിച്ചുണർത്തി, കൂടാ രത്തിൽ ആരോ കടന്നുവന്നകാര്യം അദ്ദേഹത്തെ ധരിപ്പിച്ചു. അതൊരു മോഷണശ്രമമാകാമെന്ന തണുപ്പൻ വിലയിരുത്തലാണ് അദ്ദേഹത്തിൽനി ന്നുണ്ടായത്. ഞാൻ കൂടുതലൊന്നും സംസാരിച്ചതുമില്ല. അന്നത്തെ യാത്രയ്ക്കുള്ള ഭക്ഷണപ്പൊതികൾ തയ്യാറാക്കാനായി സേർബഹാദൂർ സ്നേഹിതന്റെ അടുത്തേയ്ക്കു പോയപ്പോൾ, ലഗ്ഗേജ് ക്രമീകരി യ്ക്കലിനും മറ്റുമായി ഞാൻ വ്യാപൃതനായി. അഞ്ചരമണിയായപ്പോൾ അദ്ദേഹം പ്രാതലുമായി എത്തി. രോട്ടിക്കും, ഏതോ ഒരിനം ചീരയില ചേർത്തുണ്ടാക്കിയ, ഉരുളക്കിഴങ്ങുകറിക്കും നല്ല സ്വാദുള്ളതായിത്തോന്നി. സതോപന്ത്യാത്രയ്ക്ക് മറ്റൊരു സഹായികൂടി ഉണ്ടാകുന്നതാണ് അഭി കാമ്യമെന്നും, തന്റെ ഗ്രാമക്കാരനായ ധരംബഹാദൂർ എന്നൊരു സ്നേഹി തനെ പറഞ്ഞുറപ്പിച്ചിട്ടുണ്ടെന്നും സേർബഹാദൂർ ഭവ്യതയോടെ അറി യിച്ചു. സസന്തോഷം ഞാൻ സമ്മതം മൂളി. ചെറിയൊരു സ്പിരിറ്റ് സ്റ്റൗവും കുറച്ചു പാത്രങ്ങളും അത്യാവശ്യമായ പലചരക്കും സ്നേഹിതന്റെ വീട്ടിൽനിന്നും എടുക്കാനായി സേർബഹാദൂർ വീണ്ടും പുറത്തേക്കു പോയി.

ആറരമണി കഴിഞ്ഞപ്പോൾ യാത്രയ്ക്ക് തുടക്കം കുറിച്ചു. ബദരീപു

രിയിലേയ്ക്ക് അഭിമുഖമായി തിരിഞ്ഞുനിന്ന് ബദരീനാഥനേയും വടക്കോട്ടുനോക്കി കൈലാസനാഥനേയും പ്രാർഥിച്ചശേഷം ഞങ്ങൾ നടന്നു തുടങ്ങി. കഠിനമായ തണുപ്പും മൂടൽമഞ്ഞും ഉണ്ടായിരുന്നതിനാൽ കനത്ത കമ്പിളിവസ്ത്രങ്ങളാണ് ധരിച്ചിരുന്നത്. മൂടിക്കെട്ടിയ അന്തരീക്ഷമായിരുന്നതിനാൽ വെളിച്ചം കുറവായിരുന്നു. സതോപന്ത്തടാകത്തിലേയ്ക്ക് 32 കി. മീറ്ററിലധികം ദൂരമുണ്ട്. ഒരു ദിവസംകൊണ്ട് ഇത്രയും ദൂരം നടന്നെത്തുക എന്നത് തീർത്തും അസാധ്യമായതിനാൽ ഒരു രാത്രി ഏതെങ്കിലും മലയിടുക്കിൽ തങ്ങേണ്ടതുണ്ട്. നാലുമണി കഴിഞ്ഞാൽ കനത്ത മൂടൽമഞ്ഞുണ്ടാകുമെന്നും, തന്മൂലം ഉയർന്ന പ്രതലത്തിൽക്കൂടി നടക്കുന്നത് തികച്ചും ആത്മഹത്യാപരമാണെന്നും വഴിമദ്ധ്യേ കണ്ടുമുട്ടിയ പട്ടാളക്കാർ മുന്നറിയിപ്പു നല്കി. അളകാപുരിഗ്ളേഷിയർ ഭാഗത്തുള്ള ഹിമക്കൊടുമുടികളിൽ കനത്ത വിള്ളൽ കാണാനുണ്ടെന്നും അതുകൊണ്ട് ആ ഭാഗങ്ങളിൽക്കൂടി നടന്നുകയറുമ്പോൾ വളരെ ശ്രദ്ധിയ്ക്കണമെന്നും അവർ പ്രത്യേകം ഓർമിപ്പിച്ചു. കഴിഞ്ഞ ഒരാഴ്ചയായി, മനാചുരത്തിലെ കാവൽകേന്ദ്രങ്ങളിലേയ്ക്കുള്ള തങ്ങളുടെ യാത്ര പലപ്പോഴും തടസ്സപ്പെടുന്നുണ്ടെന്നും പട്ടാളക്കാർ പറയുകയുണ്ടായി. നാലുപേർ അടങ്ങുന്ന ഒരു സംഘം തീർഥാടകർ സതോപന്ത് ലക്ഷ്യമാക്കി മൂന്നുദിവസം മുൻപ് പോയതാണെന്നും അവർ ഇതുവരെ തിരിച്ചെത്തിയിട്ടില്ലെന്നും പട്ടാളക്കാർ പറഞ്ഞു.

അളകനന്ദാനദീതീരത്തുകൂടി ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. ലഗ്ഗേജുകൾ ഏറ്റിക്കൊണ്ട് രണ്ടുപേർ മുന്നിൽ നടന്നപ്പോൾ അവർക്കു തൊട്ടുപിന്നിലായി ഞാനും നടന്നു. എങ്ങോട്ടു നോക്കിയാലും ഹിമസാമ്രാജ്യം മാത്രമേ കാണാൻ കഴിയൂ. നിരനിരയായി ഉയർന്നുനില്ക്കുന്ന ഹിമക്കൊടുമുടികളും അതിന്റെ ഇടയിലൂടെ, സാഗരംപോലെ പരന്നുകിടക്കുന്ന, ഹിമഭൂമിയും കണ്ടപ്പോൾ വല്ലാത്തൊരു അനുഭൂതിയാണ് മനസ്സിൽ തോന്നിയത്. അളകനന്ദാനദിക്ക് കുറുകെ പണിതിട്ടുള്ള തൂക്കുപാലത്തിൽ (Suspension Bridge) ക്കൂടി നടന്ന് ഞങ്ങൾ നദിയുടെ മറുകരയിൽ എത്തി. നദിയുടെ മറുഭാഗത്ത് വളരെ ചെറിയ ഒരു ദുർഗാക്ഷേത്രമുണ്ട്. നിത്യപൂജയും മറ്റും ഇവിടെ ഉള്ളതായി തോന്നിയില്ല. നദീതീരത്തുകൂടിയുള്ള വഴി, അനന്തമായി നീണ്ടുകിടക്കുന്നു. വിശാലമായ കൃഷിഭൂമികളാണ് ഒരു ഭാഗത്ത്. പുരുഷന്മാർ ഉരുളക്കിഴങ്ങ് കൃഷിചെയ്യുന്നതിനുവേണ്ടിയുള്ള പ്രാഥമികജോലികളിൽ ഏർപ്പെട്ടിരിക്കുന്നു. സ്ത്രീകളാകട്ടെ കൃഷിത്തടത്തിനുചുറ്റുമായി വളർന്നുനില്ക്കുന്ന ഇളംപുല്ല് അരിഞ്ഞുകൂട്ടുന്നു. കൊച്ചുകുട്ടികൾവരെ ഓരോ പണികളിൽ ഏർപ്പെട്ടിരിക്കുന്നു. മനസ്സിനു കുളിർമനല്കുന്ന കാഴ്ചയാണിത്.

കൃഷിയിടങ്ങൾ അവസാനിച്ചതോടെ വഴി വളരെ ഇടുങ്ങിയതായി മാറി. ഇവിടെ ഒറ്റയടിപ്പാതയ്ക്ക് കഷ്ടി ഒരടിയോളമേ വീതിയുള്ളൂ. വഴിയുടെ തൊട്ടുതാഴെയെന്നോണം അളകനന്ദ കുതിച്ചൊഴുകുന്നത് 300-350 അടി താഴെയുള്ള അഗാധമായ താഴ്വരയിൽക്കൂടിയാണ്. 1½കി. മീറ്ററിലധികം

നീളത്തിൽക്കിടക്കുന്ന വഴിയുടെ ഒരു ഭാഗം മുഴുവനും മഞ്ഞില്ലാത്ത മലനിരകളാണ്. പച്ചക്കാർപറ്റ് വിരിച്ചപോലെ മലയുടെ അടിവാരപ്രദേശങ്ങളിൽ പുല്ല് വളർന്നുനില്ക്കുന്ന കാഴ്ച ഹൃദ്യമാണ്. അർധവൃത്താകൃതിയിലാണ്, ദൂരെ, ഹിമസാഗരം രൂപപ്പെട്ടുകിടക്കുന്നത്. വസുധാര വെള്ളച്ചാട്ടത്തേയും ലക്ഷ്മീവനത്തേയും, അകന്നൊരു മാർഗത്തിൽക്കൂടി, മറികടന്ന് ഞങ്ങൾ മുന്നോട്ടു നടന്നു. ഉരുളൻകല്ലുകളും മണ്ണും കൂടിക്കലർന്നുകിടക്കുന്ന വഴി ക്രമേണ ഒരു വൻപർവതത്തെ ചുറ്റിക്കയറിത്തുടങ്ങി. കനത്ത മഞ്ഞുവീഴ്ച മൂലം ഭൂമി നനഞ്ഞുകുതിർന്നതിനാൽ പല ഭാഗത്തും വഴുക്കൽ അനുഭവപ്പെട്ടു. പർവതത്തെ ചുറ്റിക്കറങ്ങി പാത മുകൾഭാഗത്തെത്തിയപ്പോൾ, താഴെ അത്യഗാധമായ കിടങ്ങുകൾ മനസ്സിനെ ഭീതിപ്പെടുത്തി. കടുത്ത തണുപ്പും ക്ഷീണവും ഒന്നിച്ചായപ്പോൾ വിശ്രമിയ്ക്കാനായി ഞങ്ങൾ ഒരു പാറയിടുക്കിൽ അഭയംതേടി. ഗ്ലൂക്കോസ് കലക്കിയ വെള്ളവും ബിസ്കറ്റും കഴിച്ച് 15 മിനിറ്റോളം അവിടെ വിശ്രമിച്ചു. നേരെ മുമ്പിൽ ഹിമപർവതനിരകൾ അനന്തമായി കിടക്കുന്നു. വടക്കുപടിഞ്ഞാറുഭാഗത്തായി കിടക്കുന്ന മനാഗ്രാമം ദൃഷ്ടിയിൽനിന്നു അകന്നുപോയിക്കഴിഞ്ഞു. സമയം 9 മണി കഴിഞ്ഞെങ്കിലും സൂര്യരശ്മികൾ നേരിയതോതിൽ മാത്രമേ പുറത്തുവന്നുള്ളൂ. ഹിമശൃംഗങ്ങളിൽനിന്നു വീശിയടിച്ചിരുന്ന കാറ്റിന് ശക്തി കൂടിക്കൂടിവന്നു.

പർവതത്തിന്റെ മുകളിൽനിന്നു ഞങ്ങൾ താഴോട്ടിറങ്ങി വിശാലമായ താഴ്‌വരയിലേയ്ക്ക് പ്രവേശിച്ചു. ഇവിടെ ചെറുതും വലുതുമായ ഉണ്ടക്കല്ലുകൾ ആ പ്രദേശമാകെ ചിന്നിച്ചിതറിക്കിടക്കുന്നുണ്ട്. കറുത്തതും ചാരനിറം കലർന്നതും വെള്ളരാശി കലർന്നതുമായ നിറങ്ങളാണ് കല്ലുകൾക്ക്. താഴ്‌വരപ്രദേശം അവസാനിച്ചപ്പോൾ വഴി അഗാധമായ മലയിടുക്കുകൾക്കിടയിൽക്കൂടിയായി. ആകാശം മുട്ടുമാറ് ഉയരത്തിൽ നില്ക്കുന്ന പർവതങ്ങളാണ് ഇരുഭാഗത്തും. പാതാളലോകത്തിൽക്കൂടി നടന്നുപോകുന്ന പ്രതീതിയാണ് എനിക്ക് അനുഭവപ്പെട്ടത്. പർവതങ്ങളിൽനിന്ന്, വെള്ളം കുത്തിയൊലിച്ചുണ്ടായ അഗാധമായ കിടങ്ങുകളും ഗർത്തങ്ങളും ഇവിടെ ധാരാളമുണ്ട്. പല സ്ഥലത്തും കഷ്ടി അര അടി മാത്രമേ വഴിക്ക് വീതിയുള്ളൂ. ദുർഘടമായ ഈ പാത പർവതത്തെ ചുറ്റിക്കയറി മുകളിലോട്ടു നീണ്ടുകിടക്കുന്നു. അപാരമായ ഉയരത്തിലേയ്ക്കാണ് ഓരോ അടിയും സൂക്ഷ്മതയോടെവച്ച് നടന്നുകയറിയത്. ഇടയ്ക്കെല്ലാം നിന്ന്, ശ്വാസോച്ഛ്വാസം ക്രമീകരിച്ച് ഉന്മേഷം വീണ്ടെടുത്ത്, സാവധാനത്തിൽ ഓരോ അടിയും മുന്നോട്ടുവച്ച്, ഞങ്ങൾ ദുർഘടമായ വൻകയറ്റങ്ങൾ കയറി. തണുപ്പിനും കാറ്റിനും ശക്തികൂടിക്കൊണ്ടിരുന്നത് ബുദ്ധിമുട്ട് ഇരട്ടിപ്പിച്ചു. കയറ്റങ്ങൾക്കിടയിൽ പല സ്ഥലത്തും ജലപ്രവാഹം മൂലമുണ്ടായ ഗിരികന്ദരങ്ങൾ കണ്ടപ്പോൾ ശരീരത്തിന് ഒരു വിറയൽ അനുഭവപ്പെട്ടു. അത്രയ്ക്കധികം അഗാധമാണ് ഈ ഗർത്തങ്ങൾ.

പർവതത്തിന്റെ മുകൾഭാഗത്തെത്തിയപ്പോൾ അഞ്ചുമിനിറ്റുനേരം അവിടെ ഇരുന്ന് വിശ്രമിച്ചു. ശുദ്ധജലവും ബിസ്കറ്റും കഴിച്ച് ക്ഷീണമ

കറ്റിയശേഷം പർവതത്തിന്റെ മറുഭാഗത്തുകൂടി ഞങ്ങൾ താഴോട്ടിറങ്ങി. ചവിട്ടുമ്പോൾ തെന്നിമാറുന്ന ഉരുളൻകല്ലുകളും, മഴപെയ്തുകുതിർന്ന മണ്ണും, കുത്തനെയുള്ള ഇറക്കവും കാരണം യാത്ര തികച്ചും ദുഷ്കരമായിരുന്നു. ഹിമക്കാറ്റിന് ശക്തികൂടിക്കൊണ്ടിരുന്നതിനാൽ തണുപ്പ് വല്ലാതെ വർദ്ധിച്ചു. 10 മണി കഴിഞ്ഞിട്ടും അന്തരീക്ഷം ഉരുണ്ടുകൂടി നിന്നതിനാൽ സൂര്യപ്രകാശം ഒട്ടും പുറത്തുവന്നില്ല. അരമണിക്കൂർകൊണ്ട് ഇറക്കം ഇറങ്ങി താഴെയെത്തിയപ്പോൾ അത്യാഗാധമായ ഒരു ചാലിൽക്കൂടിയാണ് തുടർന്നുള്ള യാത്ര എന്നു മനസ്സിലായി. 1½ കി. മീറ്ററിലധികം ദൂരം ചാലിൽക്കൂടി ഇറങ്ങി നടന്നാലേ മറുഭാഗത്ത് എത്തിച്ചേരുവാൻ കഴിയുകയുള്ളൂഎന്ന് സേർബഹാദൂർ പറഞ്ഞപ്പോൾ ഞാൻ തെല്ലൊന്നു പരിഭ്രമിച്ചു. മുകളിൽനിന്ന് വലിയ പാറക്കഷണങ്ങൾ ഉരുണ്ടുവന്ന് ചാലിൽ പതിയ്ക്കുന്നത് സാധാരണമായതിനാൽ ഈ യാത്ര അത്യധികം അപകടം പിടിച്ചതാണെന്ന് എനിയ്ക്കുതോന്നി. അഗാധമായ കൊക്കയിൽക്കൂടി ഇറങ്ങി നടക്കാതെ മറുഭാഗത്തെത്തുവാൻ വേറെ എന്തെങ്കിലും മാർഗമുണ്ടോ എന്നറിയാനായി കുറച്ചുനേരം ഞാൻ ആ പരിസരമാകെ നല്ലപോലെ നിരീക്ഷിച്ചു. ഇരുഭാഗത്തും ആകാശംമുട്ടുന്ന പർവതനിരകളായതിനാൽ മറ്റൊരു വഴിയും കാണുവാൻ കഴിഞ്ഞില്ല. സേർബഹാദൂറിന്റെ ആശ്വാസവചനങ്ങൾ ശ്രവിച്ചുകൊണ്ട് ചാലിൽക്കൂടി ഞങ്ങൾ യാത്ര തുടങ്ങി. പല ഭാഗത്തും കനത്ത മഞ്ഞുപാളികൾ രൂപപ്പെട്ടുകിടക്കുന്നത് കണ്ടു. മുകളിൽനിന്ന് ഉണ്ടക്കല്ലുകൾ ഉരുണ്ടുവരുന്നതും ചാലിലെ തടസ്സങ്ങളും പ്രത്യേകം ശ്രദ്ധിച്ചുകൊണ്ട് ആ ദുർഘടമായ വഴികൾ പിന്നിട്ട് മറുവശത്തെത്തിയപ്പോൾ സമയം 12 മണി കഴിഞ്ഞിരുന്നു.

അംബരചുംബിയായ മറ്റൊരു പർവതത്തെ മറികടന്നുവേണം ഇനി മുന്നോട്ടുപോകാൻ. പത്തുമിനിറ്റോളം സമയം നിലത്തിരുന്നു വിശ്രമിച്ചു. ശുദ്ധജലവും ആപ്പിളും കഴിച്ച് ക്ഷീണമകറ്റി. അങ്ങുദൂരെ, ഹിമശൃംഗങ്ങൾക്കു തൊട്ടുതാഴെ, മാസ്മരപ്രകാശം പരത്തിക്കൊണ്ട് വസുധാരവെള്ളച്ചാട്ടം താഴേയ്ക്ക് പതിക്കുന്ന കാഴ്ച അതീവ ഹൃദ്യമാണ്. ഈ വെള്ളച്ചാട്ടത്തിന്റെ സമീപത്തിരുന്നാണ് *അഷ്ടവസുക്കൾ ദീർഘകാലം തപസ്സനുഷ്ഠിച്ചത്. ഹിമശൃംഗങ്ങൾക്കു മുകളിലുള്ള അന്തരീക്ഷത്തിൽ സൂര്യകിരണങ്ങൾ നേരിയതോതിൽ പുറത്തുവന്നതിനാൽ വസുധാരവെള്ളച്ചാട്ടം പൂർവാധികം വെണ്മയോടെ ശോഭിയ്ക്കുന്നതായി തോന്നി. മനാഗ്രാമത്തിൽനിന്നു 3 കി. മീറ്റർ മുന്നോട്ടുപോയാൽ, ഹിമശൃംഗങ്ങളുടെ നേരെ താഴെയായി, വസുധാര വെള്ളച്ചാട്ടം തൊട്ടടുത്തുന്നിന്ന് വീക്ഷിയ്ക്കാം. ഒട്ടിച്ചേർന്നു നില്ക്കുന്ന മൂന്നു ഹിമക്കൊടുമുടികളുടെ വശങ്ങളിൽനിന്നാണ് വെള്ളച്ചാട്ടം ആരംഭിക്കുന്നത്. ബദരീപുരിയിൽനിന്ന് 8

*"ധരോ ധ്രുവശ്ച സോമശ്ച വിഷ്ണുശ്ചൈവാനിലോഽനലഃ
പ്രത്യൂഷശ്ച പ്രഭാസശ്ച വസവോഽഷ്ടൌ ക്രമാത് സ്മൃതാഃ"
ധരൻ, ധ്രുവൻ, സോമൻ, വിഷ്ണു, അനിലൻ, അനലൻ, പ്രത്യൂഷൻ, പ്രഭാസൻ എന്നു വസുക്കൾ എട്ട്. ദേവതകളായ ഇവർ കശ്യപന്റെ പുത്രന്മാരാണ്.

കി. മീറ്റർ ദൂരം വരും ഇവിടേയ്ക്ക്. 200-250 അടി ഉയരത്തിൽനിന്നാണ് വെള്ളച്ചാട്ടം ഉദ്ഭവിക്കുന്നത്. കഴിഞ്ഞൊരു യാത്രയിൽ വസുധാരവെള്ള ച്ചാട്ടത്തിന്റെ തൊട്ടരുകിൽനിന്ന് ആ മാസ്മരസൗന്ദര്യം കുറേനേരം ആസ്വ ദിച്ചത് ഞാൻ ഓർത്തു. അന്ന് വർഷക്കാലമായിരുന്നതിനാൽ ജലപ്രവാഹ ത്തിന്റെ പതനശക്തി അപാരമായിരുന്നു. വസുധാരയിൽനിന്ന് 4 കി. മീറ്റ റോളം മുന്നോട്ടുപോയാൽ ലക്ഷ്മീവനത്തിൽ എത്തിച്ചേരാം. ഭൂർജ്വൃക്ഷ ങ്ങൾ ഇവിടെ ധാരാളമുണ്ട്. മഞ്ഞുരുകി ഒലിച്ചിറങ്ങിവരുന്ന ചോലകളും, അങ്ങിങ്ങായി കൂട്ടംകൂടി നില്ക്കുന്ന സസ്യലതാദികളും, പൂക്കളും, ലക്ഷ്മീ വനത്തെ സുന്ദരിയാക്കുന്നു. ലക്ഷ്മീദേവി അനേകവർഷം തപസ്സനുഷ്ഠിച്ച സ്ഥലമായതിനാലാണ് ഇതിനെ ലക്ഷ്മീവനമെന്ന് വിളിയ്ക്കുന്നത്.

വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം കയറ്റം കയറാൻ തുടങ്ങി. കുത്തനെ നൂറുമീറ്ററോളം കയറിയശേഷം, പർവതത്തിന്റെ ഇടതുവശത്തുകൂടി തിരി ഞ്ഞുകയറിയ ഞങ്ങൾ അളകനന്ദയുടെ തീരത്ത് എത്തിച്ചേർന്നു. അഗാ ധമായ താഴ്ചയിൽക്കൂടിയാണ് നദി അലറിക്കുതിച്ച് ഒഴുകുന്നത്. മന സ്സിനെ കിടിലം കൊള്ളിക്കുന്ന വിധത്തിലാണ് ഈ ഒഴുക്ക്. നദിയ്ക്ക് സമാന്തരമായി കുത്തനെ മുകളിലേയ്ക്ക് കയറുംതോറും അപാരമായ ഉയരത്തിലേയ്ക്കാണ് ഞങ്ങൾ ഇഞ്ചിഞ്ചായി എത്തിക്കൊണ്ടിരുന്നത്. നേരിയ ഒരശ്രദ്ധ മതി, നദീഗർത്തത്തിലേക്ക് വീണുപോകാൻ. ഓരോ പത്തടിയോളം കയറിക്കഴിയുമ്പോഴും നിന്ന്, വിശ്രമിച്ച്, ശ്വാസോച്ഛ്വാസം നിയന്ത്രിച്ച് അടുത്ത പത്തടി കയറുക എന്ന തന്ത്രമാണ് ഇവിടെ ഞാൻ നടപ്പിലാക്കിയത്. അതുകൊണ്ടുതന്നെ ശ്വാസകോശങ്ങൾക്ക് ആവശ്യ മായത്ര വിശ്രമം ലഭിക്കുകയും ചെയ്തു. ബ്രാഹ്മമുഹൂർത്തത്തിൽ എഴു ന്നേറ്റ്, കുളിച്ച് പ്രാർഥിച്ചശേഷം, അന്തരീക്ഷത്തിൽനിന്ന് ആവോളം പ്രാണിക് എനർജി പൂരകം, കുംഭകം, രേചകം എന്നീ പ്രയോഗ ങ്ങൾകൊണ്ട് ശ്വസനം ചെയ്ത്, ശ്വസനേന്ദ്രിയങ്ങളേയും തദ്വാരാ രക്ത ചംക്രമണത്തേയും സുതാര്യമാക്കുന്ന യോഗവിദ്യ ഹിമാലയ ത്തിൽനിന്നാണ് ഞാൻ പഠിച്ചത്. ഇത് തുടർന്നുള്ള പല ദുർഘടമായ ഹിമാലയയാത്രകളിലും എനിക്ക് വളരെയേറെ ഗുണം ചെയ്തു. വിശ്രമത്തിനിടയ്ക്ക് ചുറ്റും കിടക്കുന്ന പരിസരങ്ങൾ ശ്രദ്ധിച്ചപ്പോൾ മന സ്സിന് എന്തെന്നില്ലാത്ത ഒരനുഭൂതിയാണ് തോന്നിയത്. അങ്ങിങ്ങായി കണ്ടിരുന്ന ഒറ്റപ്പെട്ട അക്രൂട്ട് വൃക്ഷങ്ങൾ ഇവിടെ എത്തിയതോടെ തീർത്തും ഇല്ലാതായി. മലഞ്ചെരുവുകളിലെ പച്ചപ്പുല്ലും, ചെമന്ന ഇല യോടുകൂടിയ ചെടികളും, കാട്ടുപൂക്കളും, നിലത്തോടു പറ്റിച്ചേർന്നുകിട ക്കുന്നതരം ചെടികളുടെ വിവിധനിറങ്ങളിലുള്ള കൊച്ചു പുഷ്പങ്ങളും കണ്ണിനു കുളിർമ നൽകുന്ന കാഴ്ചകളാണ്. ഇതിന്റെയൊക്കെ പശ്ചാത്ത ലത്തിലുള്ള ഭീമാകാരംപൂണ്ട പർവതനിരകളും അതിന്റെ പശ്ചാത്തല ത്തിൽ ഹിമസാഗരംപോലെയുള്ള മഞ്ഞുഭൂമിയും താഴ്ന്നിറങ്ങിക്കിടക്കുന്ന ചക്രവാളങ്ങളും കാണുമ്പോൾ പ്രകൃതിയുടെ അദ്ഭുതദൃശ്യങ്ങൾക്കു മുമ്പിൽ വിസ്മയപ്പെട്ടുനില്ക്കാതിരിക്കാൻ ആർക്കും സാധിയ്ക്കുമെന്നു തോന്നുന്നില്ല.

ഒരു മണിയോടുകൂടി ഞങ്ങൾ മുകൾനിരപ്പിൽ എത്തിച്ചേർന്നു. അതി കഠിനമായ വിശപ്പാണ് അനുഭവപ്പെട്ടത്. വെള്ളം മതിവരുവോളം കുടിച്ച് ദാഹമകറ്റിയശേഷം, ഒരു വലിയ പാറയുടെ തള്ളിനില്ക്കുന്ന അടിഭാഗത്ത് ഭക്ഷണം കഴിയ്ക്കാനായി താവളമടിച്ചു. ഏകദേശം 12,000 അടിക്ക് മുകളിലായിരുന്നു അന്നേരം ഞങ്ങൾ. സൂര്യൻ തലയ്ക്കുമുകളിലായിരുന്നുവെങ്കിലും ഇരുണ്ടുമൂടിക്കെട്ടിയ ആകാശമായിരുന്നതിനാൽ നേരിയ കിരണങ്ങൾ മാത്രമേ പുറത്തു കാണാമായിരുന്നുള്ളൂ. കുറച്ചുനേരം ആ നിരപ്പിൽ മലർന്നുകിടന്നപ്പോൾ വലിയ ആശ്വാസംതോന്നി. ഭൂർജ്വൃക്ഷത്തിന്റെ ഇലയിൽ സേർബഹാദൂർ ഭക്ഷണം വിളമ്പി. വെള്ളക്കടലയും ഉരുളക്കിഴങ്ങുംകൂട്ടി വേവിച്ചെടുത്ത സബ്ജിക്കും കനലിൽ ചുട്ട രോട്ടിക്കും, വിശപ്പു മൂലമാകാം, നല്ലരുചി തോന്നി. തണുത്തുമരവിക്കുന്ന അന്തരീക്ഷമായിരുന്നിട്ടും രോട്ടിക്ക് നല്ല മൃദുലത തോന്നി. സാധാരണയായി രണ്ടു രോട്ടി മാത്രമേ കഴിക്കാറുള്ളൂവെങ്കിലും ഒരെണ്ണംകൂടി കഴിച്ചപ്പോഴേ എനിക്ക് വിശപ്പ് അടങ്ങിയുള്ളൂ.

ബദരീധാമത്തിലെ ഹിമഭൂമിയുടെ വൈവിധ്യം, അദ്ഭുതപ്പെടുത്തുന്നതാണ്. നരനാരായണപർവതങ്ങൾ, അങ്ങുദൂരെ, കൂട്ടിമുട്ടിനില്ക്കുന്ന ദൃശ്യം കോൾമയിർക്കൊള്ളിക്കും. ചക്രതീർഥമെന്ന പേരിൽ അറിയപ്പെടുന്ന ഈ ദിവ്യഭൂമി, ലക്ഷ്മീവനത്തിൽനിന്നു 9 കി. മീറ്റർ അകലെ, 14,975 അടി ഉയരത്തിലാണ് സ്ഥിതിചെയ്യുന്നത്. ബദരീപുരി പരമപവിത്രമായ ഭൂമിയായിത്തീർന്നത്, നരനാരായണന്മാരുടെ അവതാരകാലത്താണ്. പിന്നീട്, ശ്രീകൃഷ്ണാർജ്ജുനന്മാരായി അവതാരമെടുത്തതും ഇവർതന്നെയായിരുന്നു. ചക്രതീർഥത്തിന്റെ വടക്കുഭാഗത്തായി, ആകാശത്തെ ചുംബിച്ചപോലെ, വജ്രംപോലെ വെട്ടിത്തിളങ്ങിക്കൊണ്ട് സ്വർഗാരോഹണപർവതം തലയുയർത്തിനില്ക്കുന്നു. ഈ കൊടുമുടിയുടെ അടിവാരത്താണ് പാണ്ഡവന്മാരുടെ അന്ത്യയാത്ര അവസാനിച്ചത് . സഹോദരന്മാരും ദ്രൗപദിയും വഴിമദ്ധ്യേ ഈ ഹിമഭൂമിയിൽ വീണ് മൃത്യുവിനെ വരിച്ചപ്പോൾ, ധർമപുത്രർ ഏകനായി സ്വർഗാരോഹണി വഴി, ധർമദേവന്റെ തേരിൽക്കയറി, സ്വർഗലോകത്ത് എത്തിച്ചേരുകയാണത്രേ ഉണ്ടായത്. മുവ്വായിരത്തിനും അയ്യായിരത്തിനും മദ്ധ്യേ പഴക്കം കണക്കാക്കപ്പെടുന്ന ഹൈന്ദവവേദപുരാണേതിഹാസങ്ങളിൽ പ്രതിപാദിയ്ക്കുന്ന ഓരോ സംഭവങ്ങൾക്കും ഇന്നും ഹിമാലയസാനുക്കളിൽ സ്ഥല-കാല-നാമങ്ങളുടെ നിഷേധിക്കാനാവാത്ത പിൻബലമുണ്ടെന്നറിയുമ്പോൾ ഏതൊരു ഭാരതീയന്റേയും ശിരസ്സ് അഭിമാനംകൊണ്ട് ഉയർന്നുപോകുമെന്നത് തർക്കമറ്റ വസ്തുതയാണ്.

സ്വർഗാരോഹണിക്കൊടുമുടിയുടെ അതേ നിരയിൽ, കുറേക്കൂടി വടക്കോട്ടുമാറി, ബാൽക്കുണ്ഡ് ഹിമക്കൊടുമുടി ഉയർന്നുനില്ക്കുന്നത് ആകർഷകമായ ദൃശ്യമാണ്. ഈ കൊടുമുടിയുടെ അടിഭാഗത്തുള്ള അളകാപുരിഗ്ലേഷിയറിൽനിന്നാണ് അളകനന്ദാനദിയുടെ ഉദ്ഭവം. ഭഗീരഥ് ഖരാക്, സതോപന്ത് എന്നീ ഗ്ലേഷിയറുകൾ ഇവിടെ ഒന്നിയ്ക്കുന്നു. ഗ്ലേഷിയറിന്റെ നടുഭാഗത്തുള്ള വലിയൊരു സുഷിരത്തിൽക്കൂടി നദി താഴേയ്ക്ക്

കുതിച്ചുചാടുന്നു. ഇവിടെനിന്നു ഉഗ്രരൂപിണിയായി അലറിക്കുതിച്ചൊഴുകിവരുന്ന അളകനന്ദ, ബദരീനാഥനെ വണങ്ങി, മുന്നോട്ടുകുതിച്ച് ദേവപ്രയാഗിലേയ്ക്ക് ഒഴുകുന്നു. ഗംഗാനദിയെ ദേവലോകത്തുകൂടി ഒഴുകുമ്പോൾ അളകനന്ദ എന്നും, പിതൃലോകത്തുകൂടി ഒഴുകുമ്പോൾ വൈതരണി എന്നും, ഭൂമിയിൽക്കൂടി ഒഴുകുമ്പോൾ ഗംഗാ എന്നും വിളിക്കുന്നു.

* "ഇയം ഭൂത്വാ ചൈകവപ്രാ
ശുചിരാകാശഗാ പുനഃ
ദേവേഷു ഗങ്ഗാ ഗന്ധർവ!
പ്രാപ്നോത്യളകനന്ദതാമ്.
തഥാ പിതൄൻ വൈതരണീ
ദുസ്തരാ പാപകർമഭിഃ
ഗങ്ഗാ ഭവതി വൈ പ്രാപ്യ
കൃഷ്ണദ്വൈപായനോ ƒ ബ്രവീൽ"

(മഹാഭാരതം - ചൈത്രരഥ പർവം)

അളകാപുരിഗ്ലേഷിയറിന്റെ പിൻഭാഗത്തായി നോക്കെത്താത്ത ദൂരത്തോളം കനത്ത ഹിമഭൂമി, സാഗരംപോലെ, നീണ്ടുപരന്നുകിടക്കുന്നു. നരനാരായണപർവതത്തിന്റെ പുറകുഭാഗത്തും കനത്ത ഹിമപാളികൾ ഇതേപോലെ നീണ്ടുകിടക്കുന്നുണ്ട്. അളകാപുരിഗ്ലേഷിയറിനേയും, ഗോമുഖ് ഉൾപ്പെടുന്ന ഗംഗോത്രിഗ്ലേഷിയറിനേയും നരനാരായണപർവതനിരകൾ വിഭജിച്ചു നിർത്തുന്നു. മൈനസ് ഡിഗ്രിയിലും എത്രയോ താഴ്ന്ന താപനിലയുള്ള ഈ അനന്തമായ ഗ്ലേഷിയറുകൾ താണ്ടിക്കടന്നാണ് ഹിമാലയത്തിലെ ദിവ്യസംന്യാസിമാർ അതിനിഗൂഢമായ ഗുഹകളിൽ വസിയ്ക്കുന്നത്. ഗംഗോത്രിധാമത്തിലെ ഖാറ്റിലിങ്ങ്ഗ്ലേഷിയർ കുറുകെക്കടന്ന് ഞാൻ എത്തിപ്പെട്ട

---

* ഈ ഗംഗയാണേകവപ്ര
ശുചിയാകാശഗാമിനി
ഗന്ധർവ, കേൾ ദേവഗംഗ-
സാക്ഷാലളകനന്ദ താൻ;
പിതൃലോകേ വൈതരിണി
പാപികൾക്കതി ദുസ്തര
ഗംഗതാനെന്നരുളിനാൻ
കൃഷ്ണദ്വൈപായനൻ മുനി" (മഹാഭാരതം - തർജമ - മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

(നദികളിൽ വെച്ച് പുണ്യോൽക്കർഷമുള്ളത് ഭാരതവർഷത്തിലൂടെ ഒഴുകുന്ന അളകനന്ദയ്ക്കാകുന്നു. അതിൽ സ്നാനം ചെയ്യണമെന്നു കരുതി പുറപ്പെടുന്നവർക്കു പോലും രാജസൂയാശ്വമേധാദി യാഗങ്ങൾ ചെയ്ത ഫലം സിദ്ധിക്കുമെന്നു ശ്രീമഹാദേവീഭാഗവതത്തിൽ പറയുന്നു.)

"ഗാങ്ഗാനിവാരി ഗരുഡധ്വജപാദപദ്മാ-
ദാവിർബഭൂവുരപുനൻപുനരീന്ദുമൗലിം
നിന്യൂർവിചിത്രമമൃതം സഗരാന്വയം ചാ
നേതോളധികം ഭുവി പവിത്രതമം സമം വാ". (ഗംഗാജലം മഹാവിഷ്ണുവിന്റെ കാല്ത്താരിൽ ഉദ്ഭവിച്ചു. ശിവനെ പരിശുദ്ധനാക്കി, സഗരവംശത്തിനെ മോക്ഷം നല്കി. ഇതിനോടൊപ്പമോ മീതേയോ പവിത്രമായി ഭൂമിയിൽ ഒന്നുമില്ല.)

സംന്യാസിഗുഹ, താരതമ്യേന, പുറംഹിമാലയത്തിൽപ്പെടുന്നതാണ് എന്നറിയുമ്പോൾ മധ്യഹിമാലയത്തിലെ നൂറുകണക്കിനു സംന്യാസിഗുഹകളിൽ പ്രവേശിക്കുന്ന കാര്യം സാധാരണ മനുഷ്യർക്ക് അചിന്ത്യമാണ്. പ്രാണവായുവിനെ ഒരു നിശ്ചിതമേഖലയിൽ, ഒരു രക്ഷാകവചംപോലെ സ്തംഭിപ്പിച്ചു നിർത്തിയിട്ടുള്ള അതിനിഗൂഢസ്ഥലങ്ങൾ മധ്യഹിമാലയത്തിൽ ഉണ്ടെന്നാണ് വിശ്വാസ്യയോഗ്യമായി കിട്ടിയ വിവരം.

ബദരീപുരിയിൽനിന്നു മനാ-വസുധാര-ലക്ഷ്മീവനം- നരനാരായണ പർവതം - ചക്രതീർഥം - സ്വർഗാരോഹണി പർവതം - ബാൽക്കുണ്ഡ് കൊടുമുടി എന്നീ സ്ഥലങ്ങളുടെ താഴ്‌വരപ്രദേശങ്ങളിൽക്കൂടി സഞ്ചരിച്ച് സതോപന്ത്തടാകത്തിലേയ്ക്ക് എത്തിച്ചേരാമെങ്കിലും ദൂരക്കൂടുതലും കഠിനമായ തണുപ്പും കാരണം, ഇതിനു സമാന്തരമായിക്കിടക്കുന്ന ഒരു പാതയാണ് ഞങ്ങൾ ഉപയോഗപ്പെടുത്തിയത്. പക്ഷേ, ഈ വഴിയിലെ ഉയരക്കൂടുതൽ ഞങ്ങളെ കൂടുതൽ ബുദ്ധിമുട്ടിലേയ്ക്ക് എത്തിയ്ക്കുകയാണുണ്ടായത്. ഉച്ചഭക്ഷണം കഴിച്ചശേഷം, കുറച്ചുസമയം വിശ്രമിച്ച്, ഞങ്ങൾ പർവതത്തിന്റെ ചെരിഞ്ഞ പ്രതലത്തിൽക്കൂടി താഴോട്ടിറങ്ങി. വൻപാറക്കൂട്ടങ്ങൾ നിറഞ്ഞതാണ് ഈ പ്രദേശം. പാറക്കെട്ടുകൾക്കിടയിൽക്കൂടിയുള്ള വഴി കുത്തനെ മേല്പോട്ടാണ്. കുറച്ചുസമയം വിശ്രമിച്ചശേഷം കയറ്റം തുടർന്നു. മുകളിലോട്ടു ചെല്ലുംതോറും കനത്തപാറക്കെട്ടുകൾക്കു മുകളിൽക്കൂടിയായി യാത്ര. നല്ലപോലെ ബാലൻസ് ചെയ്തുവേണം ഇത്തരം പ്രതലങ്ങളിൽക്കൂടി നടക്കുവാൻ. നേരിയ ഒരശ്രദ്ധപോലും അത്യാഗാധമായ താഴ്‌വരയിലേക്ക് നമ്മെ എത്തിയ്ക്കും. ഇടയ്ക്കെല്ലാം നിന്നു വിശ്രമിച്ച്, ശ്വാസകോശങ്ങൾക്ക് അമിതഭാരം ഏല്പിക്കാതെ, ഗ്ലൂക്കോസ് കലർത്തിയ വെള്ളവും നാരങ്ങസ്സത്തുമിഠായിയും കഴിച്ച് ഞാൻ കൂട്ടുകാർക്കൊപ്പം കയറി. ലഗ്ഗേജും തോളിലേറ്റി, കുനിഞ്ഞുനടക്കുന്ന കൂട്ടുകാരെ ഞാൻ ഇടയ്ക്കൊക്കെ ശ്രദ്ധിച്ചിരുന്നു. മലക്കയറ്റം സ്ഥിരംതൊഴിലായതുകൊണ്ടാകാം, അവർക്ക് വലിയ വിഷമമൊന്നും അനുഭവപ്പെടുന്നതായി തോന്നിയില്ല. പ്രതികൂലമായി വീശിയടിച്ചിരുന്ന ഹിമക്കാറ്റിനെ അഭിമുഖീകരിച്ച് കയറ്റം കയറുമ്പോൾ ദേഹം വിയർത്തതായി തോന്നി. മുക്കാൽ ഭാഗത്തോളം കയറിക്കഴിഞ്ഞപ്പോഴേക്കും കടുത്തക്ഷീണം അനുഭവപ്പെട്ടുതുടങ്ങി. നിരപ്പായ ചെറിയൊരുസ്ഥലത്ത് വിശ്രമത്തിനായി ഞങ്ങൾ 15 മിനിറ്റോളം തങ്ങി. ശുദ്ധജലവും ഓറഞ്ചും ആപ്പിളും കഴിച്ച് ഞങ്ങൾ ഊർജം വീണ്ടെടുത്തു. ഹിമാലയത്തിലെ പച്ചിലമരുന്നുകൾ ചേർത്തുണ്ടാക്കിയ ഒരുതരം ബാം പുരട്ടി തടവി സന്ധികളിലെ വേദനയ്ക്ക് ആശ്വാസം കണ്ടു.

തുടർന്നുള്ള യാത്ര അതികഠിനമായിരുന്നു. കുത്തനെയുള്ള കയറ്റമായതിനാൽ ഓരോ ഇഞ്ചും അതിസൂക്ഷ്മതയോടെ പാറപ്പുറത്ത് ഉറപ്പിച്ചുവച്ച് ഊന്നുവടിയിൽ ബലം കൊടുത്താണ് കയറിയത്. മുകളിലേയ്ക്ക് എത്തുംതോറും വായുവിന് കട്ടികുറയുന്നതായി അനുഭവപ്പെട്ടു. സുഗമമായി ശ്വാസം വലിച്ചെടുക്കാൻ അതുമൂലം നാസാരന്ധ്രങ്ങൾക്ക് തടസ്സമനുഭവപ്പെട്ടുതുടങ്ങി. ഹൃദയത്തിനും കാലുകൾക്കും വല്ലാത്ത ഭാരവും

തോന്നിത്തുടങ്ങി. ഓക്സിജന്റെ കുറവുമൂലമാണ് ഇതൊക്കെ സംഭവിയ്ക്കുന്നതെന്ന് അറിയാമായിരുന്നു. 16,500 അടിയ്ക്കുമുകളിലായിരുന്നു അന്നേരം ഞങ്ങൾ. മുക്കാൽ മണിക്കൂറിലധികം നീണ്ടുപോയ അവസാനഘട്ടം യാത്രകഴിഞ്ഞ് മുകൾനിരപ്പിലെത്തിയപ്പോൾ സമയം 3½മണി കഴിഞ്ഞിരുന്നു.

പ്രാണവായുവിന്റെ കുറവ് അനുഭവപ്പെട്ടതിനാൽ മുകൾഭാഗത്ത് തങ്ങാതെ ഞങ്ങൾ ക്ഷണത്തിൽ താഴേയ്ക്ക് ഇറങ്ങി. ഈ വഴി അഗാധമായ ഒരു താഴ്വരയിലേയ്ക്കാണ് എത്തിച്ചേരുന്നത്. നല്ലപോലെ നീണ്ടു ചെരിഞ്ഞുകിടക്കുന്ന ഭൂപ്രദേശമായതിനാൽ ഇറക്കം അത്ര ആയാസകരമായിത്തോന്നിയില്ല. എങ്ങോട്ടുനോക്കിയാലും ഹിമക്കൊടുമുടികൾ മാത്രം! കൊടുംതണുപ്പും. നിരപ്പിന്റെ ഇടതുഭാഗത്തുകൂടി വലിയൊരു ജലപ്രവാഹം വളഞ്ഞുപുളഞ്ഞ് ഒഴുകുന്നത് ഹൃദ്യമായൊരു കാഴ്ചയായിരുന്നു. മൂടിക്കെട്ടിയ അന്തരീക്ഷം തെളിഞ്ഞതിനാൽ നീലാംബരത്തിന്റെ ദൃശ്യം അത്യധികം ചാരുതയാർന്നതായിരുന്നു. ആകാശത്തിന്റെ 'ബ്ളൂമൂൺ' നിറം ഹിമശൃംഗങ്ങളിൽത്തട്ടി പ്രതിഫലിയ്ക്കുമ്പോൾ അവിടമാകെ പ്രസരിക്കുന്ന നീലച്ഛവി വിസ്മയത്തോടുകൂടി മാത്രമേ ആസ്വദിക്കുവാൻ കഴിയുകയുള്ളൂ. കുടപോലെ വിരിഞ്ഞുനില്ക്കുന്ന നീലാകാശവും, അതിനെ ചുംബിച്ചപൊലെ നിലകൊള്ളുന്ന ഹിമശൃംഗങ്ങളും, പരന്നുകിടക്കുന്ന ഹിമഭൂമിയും, മഞ്ഞുമൂടാതെ കിടക്കുന്ന വൻപർവതനിരകളും, ചെറിയ മേടുകളും, വിസ്തൃതമായിക്കിടക്കുന്ന പച്ചപ്പുൽമൈതാനവും, ഇതിന്റെയൊക്കെ ചുറ്റും താഴ്ന്നിറങ്ങിക്കിടക്കുന്ന ചക്രവാളവുമെല്ലാം കാണുമ്പോൾ ഒരദ്ഭുതലോകത്ത് എത്തിപ്പെട്ട അനുഭൂതിയാണ് ഉണ്ടായത്.

സമയം 4 മണി കഴിഞ്ഞതിനാൽ തുടർന്നുള്ള യാത്ര നിർത്തിവയ്ക്കാൻ ഞങ്ങൾ തീരുമാനിച്ചു. അന്തരീക്ഷം പ്രസന്നമാണെങ്കിലും അത് ഏതുനിമിഷവും മാറ്റിമറിയ്ക്കപ്പെട്ടേയ്ക്കാം. ഹിമാലയത്തിലെ കാലാവസ്ഥ എന്നും, എപ്പോഴും, പ്രവചനാതീതമാണ്. നദീതീരത്തുനിന്ന് കുറച്ചകലെയായി, ചെറിയൊരു മേടിന്റെ ഓരത്ത്, കൂടാരം ഉറപ്പിച്ച് രാത്രി കഴിച്ചുകൂട്ടുവാൻ ഞങ്ങൾ തീരുമാനിച്ചു. ഉണ്ടക്കല്ലുകൾ വൃത്താകാരത്തിൽ കൂട്ടിവച്ച് കൂടാരം ഉറപ്പിക്കുവാനുള്ള സ്ഥലം വേർതിരിച്ചിട്ടു. ബിസ്കറ്റും പഴങ്ങളും കഴിച്ച് വിശപ്പടക്കിയശേഷം, കൂട്ടുകാരുടെ കൂടാരനിർമാണം ശ്രദ്ധിച്ചുകൊണ്ട് ഞാൻ പുൽത്തകിടിയിൽ മലർന്നുകിടന്നു. തണുപ്പ് അടിക്കടി വർധിച്ചുകൊണ്ടിരുന്നു. ഉന്മേഷം വീണ്ടെടുക്കാനും തണുപ്പ് അകറ്റാനും ഓരോ ചൂടുചായ കുടിയ്ക്കാം എന്നുപറഞ്ഞ് സേർബഹാദൂർ സ്റ്റൗ കത്തിച്ച് വെള്ളം തിളപ്പിയ്ക്കാൻ ഒരുങ്ങിയപ്പോൾ അദ്ദേഹത്തിന്റെ ആ പ്രവൃത്തിയിൽ എനിക്കേറെ സന്തോഷംതോന്നി. ഓക്സിജൻ കുറവായ ഉയർന്ന ആൾറ്റിറ്റ്യൂഡിൽ മണ്ണെണ്ണ സ്റ്റൗ ഉപയോഗിക്കാറില്ല. സ്പിരിറ്റ് സ്റ്റൗ മാത്രമേ ഈ പ്രതലങ്ങളിൽ ഉപയോഗിക്കാറുള്ളൂ. അതികഠിനമായയാത്ര ചെയ്ത് ശരീരം ക്ഷീണിച്ചതിനാലാകാം ആ കിടപ്പിൽ ഞാനൊന്നു മയങ്ങി. എന്നെ ഉണർത്തിയശേഷം ആവിപറക്കുന്ന ഒരു പാത്രം ചായ സേർബഹാദൂർ എന്റെ നേരെ നീട്ടി. ചൂടുള്ള ചായ നുകർന്നുകൊണ്ട് ഞാൻ ചുറ്റു

പാടുകൾ ഒന്നു വീക്ഷിച്ചു. സൂര്യൻ പടിഞ്ഞാറെ ദിശയിലേക്ക് ചാഞ്ഞു തുടങ്ങിയിരുന്നു. പശ്ചിമാകാശത്ത്, എന്തുകൊണ്ടോ, പ്രതീക്ഷിച്ചപോലെ വർണസമന്വയം കണ്ടില്ല. തെളിവാർന്ന അന്തരീക്ഷമായിരുന്നുവെങ്കിലും, കാർമേഘങ്ങൾ അങ്ങിങ്ങായി രൂപപ്പെട്ടുവരുന്നുണ്ടായിരുന്നു.

കൂടാരത്തിന്റെ പണി പൂർത്തിയായി. മൂന്നുപേർക്ക് സുഖമായി കഴിഞ്ഞുകൂടാം. ലഗ്ഗേജുകൾ അഴിച്ച് സേർബഹാദൂർ കനത്തകമ്പിളി നിലത്ത് വിരിച്ചു. ചുരുട്ടിക്കെട്ടിവച്ചിരുന്ന കിടക്കസ്സഞ്ചികളും അഴിച്ച് നിവർത്തിയിട്ടു. കൂടാരത്തിന്റെ മേച്ചിൽ ഇളംപച്ച നിറത്തിലുള്ള പ്ലാസ്റ്റിക് ഷീറ്റുകൊണ്ടാണ്; ചുറ്റും മറച്ചിരിയ്ക്കുന്നത് കറുത്ത പ്ലാസ്റ്റിക് ഷീറ്റുകൊണ്ടും. കനത്തഹിമക്കാറ്റ് ആഞ്ഞുവീശിയാൽ, കൂടാരത്തെ താങ്ങിനിർത്തുന്ന ഫൈബർപോളുകൾ ഇളകി മറിയാൻ സാധ്യതയുണ്ടെന്ന് എനിക്കു തോന്നി. രാത്രിയിൽ പൊഴിയുന്ന കനത്ത മഞ്ഞ് കൂടാരത്തിന്റെ മുകളിൽ പറ്റിപ്പിടിച്ചുകിടന്നാൽ ആ ഭാരംകൊണ്ട് കൂടാരം മറിഞ്ഞുവീണേയ്ക്കാമെന്നും തോന്നി. ഇക്കാര്യം സേർബഹാദൂറിനോട് പറയുകയും ചെയ്തു. അങ്ങനെയൊരു സാധ്യത തള്ളിക്കളയാനാവില്ലെന്ന്, മൂന്നു കൊല്ലം മുമ്പ് തനിക്കുണ്ടായ ഒരനുഭവം വിശദീകരിച്ചുകൊണ്ട്, അദ്ദേഹം പറഞ്ഞു. സതോപന്തിലേയ്ക്കുള്ള യാത്രയിൽ അന്ന് കൂടാരങ്ങൾ ഒരുക്കിയത് ഈ പ്രദേശത്തുനിന്ന് ഒരു കിലോമീറ്റർ കൂടി മുന്നോട്ടുപോയിട്ടായിരുന്നു. രാത്രിയിലുടനീളം കനത്ത മഞ്ഞുവീഴ്ചയും, ഹിമക്കാറ്റും ഉണ്ടായിരുന്നു. നേരം പുലർന്ന് പുറത്തു കടന്നപ്പോഴാണ് നടുക്കുന്ന ആ ദാരുണദൃശ്യം കണ്ടത്. മൂന്നാമത്തെ കൂടാരം മറിഞ്ഞുവീണ്, അതിനുമുകളിൽ മൂന്നടിയോളം കനത്തിൽ മഞ്ഞ് മൂടിപ്പോയതിനാൽ അതിൽ നിദ്രയിലാണ്ടു കിടന്നിരുന്ന അഞ്ചു തീർഥാടകരും മരവിച്ച് മരിച്ചുപോവുകയാണുണ്ടായത്. കടുപ്പമേറിയ ഇത്തരം യാത്രകളിൽ അങ്ങനെയൊക്കെ സംഭവിച്ചേയ്ക്കാൻ സാധ്യതയുണ്ടെന്നും അദ്ദേഹം പിറുപിറുത്തു.

രാത്രിഭക്ഷണം കരുതിയിരുന്നതിനാൽ, സമയംപോക്കാൻവേണ്ടി ഞങ്ങൾ നദീതീരത്തുകൂടി കുറച്ചുദൂരം നടന്നു. പോക്കുവെയിലും അതിന്റെ തങ്കരശ്മികളും പടിഞ്ഞാറുഭാഗത്തുള്ള ഹിമശൃംഗങ്ങളിൽ വാരിവിതറുന്ന വർണസമന്വയം കണ്ടാസ്വദിയ്ക്കുവാൻവേണ്ടി അക്ഷമയോടെ ഏറെനേരം നോക്കിനിന്നെങ്കിലും എന്നെ തീർത്തും നിരാശപ്പെടുത്തിക്കൊണ്ട് സൂര്യൻ താഴ്ന്നു മറഞ്ഞുപോയി. നദീതീരത്തു നിന്ന് ഗായത്രീമന്ത്രജപവും സന്ധ്യാവന്ദനവും കഴിച്ചശേഷം ഞാൻ കൂടാരത്തിലേയ്ക്ക് മടങ്ങി.

8 മണി കഴിഞ്ഞപ്പോൾ ഇരുട്ട് വ്യാപിച്ചുതുടങ്ങി. അതിനു മുമ്പുതന്നെ കാറ്റും കനത്ത തണുപ്പും ആരംഭിച്ചിരുന്നു. പടിഞ്ഞാറുഭാഗത്ത് കാർമേഘങ്ങൾ ഉരുണ്ടുകൂടി നിന്നു. ആ ഭാഗം മുഴുവനും ഇരുട്ടിലാണ്ടുകിടക്കുന്നപോലെ തോന്നി. എണ്ണവിളക്കുകൾ കത്തിയ്ക്കുമ്പോൾ പുറംതള്ളപ്പെടുന്ന കാർബൺമോണോക്സൈഡ്, ഉയർന്നപ്രതലങ്ങളിൽ പ്രത്യേകിച്ചും, ശരീരത്തിനു ഹാനികരമാകുമെന്നതിനാൽ ഇടത്തരം വലുപ്പമു

ള്ള, കമ്പിറാന്തൽപോലെയുള്ള, ഒരു ഗ്യാസ് വിളക്ക് സേർബഹാദൂർ കരുതിയിരുന്നു. പ്രാണവായു കുറവായ ഉയർന്നപ്രതലങ്ങളിൽ, മൂടിക്കെട്ടിയ കൂടാരത്തിനുള്ളിൽ കഴിച്ചുകൂട്ടുമ്പോൾ, എണ്ണവിളക്കുകൾ അപകടകാരികളാണെന്ന് പൂർവകാലാനുഭവങ്ങൾ മലകയറ്റക്കാരെ പഠിപ്പിച്ചിട്ടുണ്ടാകാം. ഗ്യാസലൈറ്റ് ഒരു മൂലയിൽ കത്തിച്ചുവച്ച്, കനത്ത കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ച്, ശൂന്യതയിലേയ്ക്ക് നോക്കി ഞങ്ങൾ ഇരുന്നു. യാത്രയുടെ കുറിപ്പുകൾ എഴുതിവയ്ക്കാനും, പിന്നിട്ട പ്രദേശങ്ങളുടെ സ്കെച്ച് പുസ്തകത്തിൽ വരച്ചിടാനും കുറച്ചുസമയം ഞാൻ വിനിയോഗിച്ചു.

തീക്ഷ്ണമായ തണുപ്പാണെങ്കിലും മൂളിപ്പറക്കുന്ന ഹിമക്കാറ്റ് ഒഴിഞ്ഞുനിന്നു. മൂന്നുപേരുടേയും പല്ലുകൾ കിടുകിടാ കൂട്ടിയടിക്കുന്ന ശബ്ദം ആ നിശ്ശബ്ദതയിലും കൊച്ചുകൂടാരത്തിനുള്ളിൽ കേൾക്കാമായിരുന്നു. എട്ടരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഭക്ഷണം കഴിച്ചു. പൊതിഞ്ഞു കരുതിയിരുന്ന രോട്ടിക്കും സബ്ജിക്കും, കനത്ത തണുപ്പാർന്ന കാലാവസ്ഥയായതിനാലാകാം, കേടൊന്നും സംഭവിച്ചിരുന്നില്ല. ഭക്ഷണത്തിനുശേഷം കൂടാരത്തിനു വെളിയിൽക്കടന്ന് ഞാൻ ചുറ്റുപാടുകൾ വീക്ഷിച്ചുകൊണ്ട് കുറച്ചുസമയം നിന്നു. കനത്ത ഇരുട്ടിലും ഹിമശൃംഗങ്ങളുടെ വെണ്മ പുറത്തുകാണാമായിരുന്നു. വെളുത്തപക്ഷത്തിന്റെ അവസാനപാദമായതിനാൽ വൃദ്ധിക്ഷയം സംഭവിച്ച ചന്ദ്രന് നേരിയ പ്രകാശം മാത്രമേ ഉണ്ടാകുകയുള്ളൂ. പൂർണേന്ദുവിന്റെ മാസ്മരപ്രകാശത്തിൽ ആറാടിക്കിടക്കുന്ന ഹിമഭൂമിയുടെ സൗന്ദര്യം ഞാൻ നിരവധി യാത്രകളിൽ കണ്ടാസ്വദിച്ചിട്ടുള്ളതാണ്. വെളുത്ത പക്ഷം നോക്കി ഹിമാലയയാത്ര സംഘടിപ്പിക്കുന്നതാണ്, പ്രകൃതിസ്നേഹികൾക്ക്, ഉത്തമം. പക്ഷേ, ഇരുട്ടിലാണ്ടുകിടക്കുന്ന ഹിമഭൂമിക്കും അതിന്റേതായ ഒരു സൗന്ദര്യമുണ്ടെന്ന് എനിക്കു തോന്നി.

പ്രാർഥനയ്ക്കുശേഷം, ശാന്തമായൊരു നിദ്രയ്ക്കുവേണ്ടി കിടക്കസ്സഞ്ചിയിലേയ്ക്കു നൂഴ്ന്നുകയറുമ്പോൾ എന്റെ മനസ്സുനിറയെ സന്തോഷത്തിടാകമായിരുന്നു.

## VII

എട്ടുമണിക്കുറോളം നീണ്ടുപോയ ഗാഢനിദ്രയിൽനിന്ന് സേർബഹാദൂർ എന്നെ വിളിച്ചുണർത്തിയപ്പോൾ സമയം 6 മണി കഴിഞ്ഞിരുന്നു. മൂടൽമഞ്ഞ് മാറിക്കിട്ടിയശേഷം, 7 മണിയോടുകൂടി മാത്രമേ യാത്ര തുടങ്ങേണ്ടതുള്ളുഎന്ന് തലേദിവസം ഞങ്ങൾ തീരുമാനിച്ചിരുന്നു.

ചൂടുള്ള കട്ടൻചായ മൊത്തിക്കുടിച്ചുകൊണ്ട് ഞാൻ കൂടാരത്തിൽനിന്നു പുറത്തിറങ്ങി ചുറ്റുപാടുകൾ വീക്ഷിച്ചു. കനത്ത മൂടൽമഞ്ഞ് യാതൊന്നും കാണുവാൻ സാധിച്ചില്ല. ഉദയം ഏതു ദിശയിൽനിന്നാണെന്നുപോലും അറിയാൻ സാധിച്ചില്ല. നദീതീരത്തുനിന്നകന്നുമാറിക്കിടക്കുന്ന ചെറിയൊരു ചോലത്തടത്തിൽപ്പോയി പ്രഭാതകൃത്യങ്ങൾ നിർവഹിച്ചശേഷം, കൂടാരത്തിൽ കുറച്ചുസമയം വിശ്രമിച്ചു. 7 മണി കഴിഞ്ഞ

പ്പോൾ ലഗേജ് കെട്ടിമുറുക്കി ശരിയാക്കിവച്ചു. പ്രഭാതകിരണങ്ങൾ അരി ച്ചരിച്ച് പുറത്തുവന്നതോടെ, മൂടൽമഞ്ഞ് മാഞ്ഞുപോകാൻ തുടങ്ങി. 7.45 കഴിഞ്ഞപ്പോൾ യാത്രതുടങ്ങി.

നദീതീരത്തുകൂടിയുള്ള നിരപ്പിലൂടെ ഞങ്ങൾ സാവധാനം നടന്നു. സൂര്യരശ്മികൾ കൂടുതൽ മെച്ചപ്പെട്ടു പുറത്തുവന്നുതുടങ്ങിയതോടെ സമ തലപ്രദേശങ്ങളിൽനിന്നു മൂടൽമഞ്ഞ് മാറിത്തുടങ്ങി. കഠിനമായ തണു പ്പുണ്ടായിരുന്നുവെങ്കിലും കനത്ത കമ്പിളിവസ്ത്രങ്ങൾ ധരിച്ചിരുന്നതി നാൽ വിഷമം കൂടാതെ നടക്കുവാൻ സാധിച്ചു. എങ്ങോട്ടുനോക്കിയാലും ഹിമക്കൊടുമുടികൾ മാത്രം. മഞ്ഞില്ലാത്ത സമതലപ്രദേശത്തുനിന്ന്, നദീ തീരത്തുകൂടിയുള്ള, ഒറ്റയടിപ്പാത ക്രമേണ മഞ്ഞുമൂടിക്കിടക്കുന്ന പർവ തങ്ങളുടെ ഓരത്തുകൂടിയായി മാറി. ഹിമപർവതത്തെ ചുറ്റിക്കറങ്ങി, ദുർഘടമായ പാതയിലൂടെ, ഞങ്ങൾ മുകളിലേയ്ക്ക് കയറി. കയറ്റം കയറി മുകളിലെത്തിയാൽ പിന്നെ, കുത്തനെ താഴോട്ട് ഇറക്കമാണ്. കനത്ത തോതിൽ മഞ്ഞുവീണുകിടക്കുന്നതിനാൽ യാത്ര അതീവദുഷ്കരമായി ത്തീർന്നു. രാത്രിയിൽ പൊഴിയുന്ന മഞ്ഞ്, പഞ്ഞിക്കീറുകൾപ്പോലെ മൃദു ലമാണ്. ഹിമാലയത്തിൽ, സാധാരണ കാലവസ്ഥയിൽ, 2–2$^1/_2$ അടി കന ത്തിൽ മഞ്ഞുവീഴാറുണ്ട്. നവംബർ മാസം മുതൽ ഏപ്രിൽ മാസം അവ സാനംവരെയുള്ള മഞ്ഞുകാലത്ത് ഇത് 10–15 അടി കനത്തിൽ ആണ്. മഞ്ഞുറഞ്ഞ് പാറപോലെ കട്ടിയാകുന്നതും ഇക്കാലത്താണ്. സബ്സീറോ ഡിഗ്രി താപനിലയുള്ള കനത്ത ഗ്ലേഷിയറുകളിൽ ഘനമഞ്ഞ് കുമിഞ്ഞു കൂടുന്നതും ഇക്കാലത്താണ്. ഘനമഞ്ഞുള്ള ഗ്ലേഷിയറുകൾക്കു മുകളി ലൂടെ നടക്കുന്നതിനേക്കാൾ അപകടമാണ് പുതുമഞ്ഞ് വീണുകിടക്കുന്ന പർവതഭാഗങ്ങളിൽക്കൂടി നടക്കുന്നത്. ഉറപ്പില്ലാത്ത പുതുമഞ്ഞിൽ ചവി ട്ടുമ്പോൾ ആയിരക്കണക്കിന് അടി താഴേയ്ക്ക് വീണുപോകാനുള്ള സാധ്യത വളരെക്കൂടുതലാണ്. യാതൊരു ജീവജാലങ്ങളും ഇല്ലാത്ത മഞ്ഞുഭൂമിയിൽക്കൂടി മൂന്നു മനുഷ്യജീവികൾ നിശ്ശബ്ദരായി നടന്നുനീങ്ങു ന്നു. ഇതുകൊണ്ട് എന്തുനേടുന്നു എന്നൊരു ചിന്ത പലർക്കും ഉണ്ടാ യേയ്ക്കാം. എനിയ്ക്കതിനു വ്യക്തമായ ഉത്തരമുണ്ട്. ഹിമാലയത്തിലൂടെ ഇത്തരം യാത്രകൾ നിരന്തരം നടത്തുമ്പോൾ 'ഞാൻ എന്ന ഭാവം' നമ്മ ളിൽനിന്ന് തൂത്തുമാറ്റപ്പെടുന്നു. പ്രകൃതിയിലെ സകലസംഭവങ്ങൾക്കും കാര്യകാരണബന്ധമുണ്ട്. ജീവജാലങ്ങൾ എവിടെനിന്നു വരുന്നു, ഏതിൽപ്പോയി ലയിക്കുന്നു, അതിനെ അറിയുക എന്നതാണ് മനുഷ്യ ധർമം. അതുതന്നെയാണ് ബ്രഹ്മം. ദ്വൈതമില്ലാത്ത അദ്വൈതമാണ് (One without a Second) ബ്രഹ്മമെന്ന അനശ്വരസത്യം എന്നുപറയാറുണ്ട്. 'അത്' എല്ലാം ഉൾക്കൊള്ളുന്നതും പരിപൂർണവുമാണ്. എല്ലായിടത്തും നിറഞ്ഞി രിക്കുന്നതിനാൽ 'അതിനെ' ചിദാകാശം (Space of consciousness) എന്നും പറയുന്നു. മനസ്സും, ജ്ഞാനവും, ചൈതന്യവുമുള്ള ബ്രഹ്മം അനന്ത മാണ്; സർവവ്യാപിയാണ്; സൃഷ്ടി ഇതിൽനിന്നുണ്ടാകുന്നു; ഇതിലൂടെ സംരക്ഷിക്കപ്പെടുന്നു; അവസാനം ഇതിൽത്തന്നെ ലയിയ്ക്കുന്നു.

*"യേ ചൈവ സാത്ത്വികാ ഭാവാ
രാജസാസ്താമസാശ്ച യേ" (ഭഗവദ്ഗീത 7:12)

മനസ്സിനെ പരിശുദ്ധമാക്കിത്തീർക്കുവാൻ ഹിമാലയയാത്ര ഉപകരിയ്ക്കുന്നു; തദ്വാരാ 'സർവം ബ്രഹ്മ'മെന്ന ആത്മസാക്ഷാൽക്കാരത്തിൽ എത്തുവാനും സാധിയ്ക്കുന്നു. 'പ്രജ്ഞാനം ബ്രഹ്മ' (ബ്രഹ്മത്തിന്റെ സ്വരൂപം ബോധമാണ്-ഋഗ്വേദം); 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മമാണ്-യജുർവേദം); 'തത്ത്വമസി' (പരബ്രഹ്മവും ജീവാത്മാവും ഒന്നുതന്നെ-അത് 'നീ' ആകുന്നു-സാമവേദം); 'അയമാത്മാ ബ്രഹ്മ' (ഈ ആത്മാവ് ബ്രഹ്മമാകുന്നു-അഥർവവേദം) - എന്നീ വേദമന്ത്രങ്ങളുടെ ദിവ്യമായ പൊരുൾ, അധ്യാത്മജ്ഞാനം, നമ്മളിൽ വേരുന്നാനും ഈ ആത്മസാക്ഷാൽക്കാരത്തിലൂടെ ക്രമേണ സാധ്യമാകുന്നു.

**"അന്തർജ്യോതിർ ബഹിർജ്യോതിഃ
പ്രത്യഗ്ജോതിഃ പരാത്പരഃ
ജ്യോതിർജ്യോതിഃ സ്വയംജ്യോതിഃ
ആത്മജ്യോതിഃ ശിവോഽസ്മ്യഹം".

അഗാധമായൊരു താഴ്വരയിൽക്കൂടി ഞങ്ങൾ നടന്നുനീങ്ങി. ഹിമം മൂടിക്കിടക്കുന്ന ഉണ്ടക്കല്ലുകളും ഇടത്തരം പാറക്കെട്ടുകളും നിറഞ്ഞതാണ് ഈ പ്രദേശം. സൂര്യൻ ഉദിച്ചുയർന്നുവെങ്കിലും തണുപ്പ് കഠിനമായിരുന്നു. ആരവമുയർത്തിക്കൊണ്ടുള്ള കാറ്റ് നിശ്ചിതമായ ഇടവേളകളിൽ മാത്രമാണ് പ്രത്യക്ഷപ്പെട്ടത്. താഴ്വരയിൽനിന്ന് വിശാലമായ നിരപ്പിലേയ്ക്ക് കയറിയപ്പോൾ അങ്ങുദൂരെ, കണ്ണഞ്ചിപ്പിക്കുന്ന പ്രകാശത്തോടെ, കുത്തനെ ഉയർന്നുനില്ക്കുന്ന ഗ്ലേഷിയർ കണ്ടു. അതൊരു അമ്പരപ്പിയ്ക്കുന്ന കാഴ്ചയായിരുന്നു. സമയം 9.30 കഴിഞ്ഞതിനാൽ പ്രാതൽ കഴിക്കുവാനായി ഞങ്ങൾ ഒരു പാറക്കെട്ടിനുതാഴെ ലഗ്ഗേജ് ഇറക്കി. വെള്ളം കുടിച്ച് ദാഹമകറ്റിയശേഷം, ചെരിഞ്ഞ പാറക്കെട്ടിൽ ചാരി മുന്നിൽക്കിടക്കുന്ന ഹിമപ്രപഞ്ചത്തെ മതിവരുവോളം നോക്കിയിരുന്നു. രണ്ടാംദിവസത്തെ ഭക്ഷണസഞ്ചിയിൽ രോട്ടിക്കൊപ്പം കൂട്ടിക്കഴിയ്ക്കാനായി തേനാണ് കരുതിയിരുന്നത്. ഹിമാലയത്തിലെ തേനിന് ഔഷധഗുണവും രുചിയും കുടുതലാണ്. കുത്തനെയുള്ള പാറക്കെട്ടുകളുടെ അടിയിൽ കൂടുകൂട്ടുന്ന തേനീച്ച ദേവദാരു, പൈൻ, ഭൂർജ് വൃക്ഷങ്ങളുടെ തളിർക്കൂമ്പിൽ മഞ്ഞതുള്ളിയോടൊപ്പം പറ്റിപ്പിടിച്ചിരിക്കുന്ന മധുരലായിനിയും, നീലത്താമര, ബ്രഹ്മകമൽ തുടങ്ങി മറ്റനേകം പുഷ്പങ്ങളിൽനിന്നുള്ള തേനുമാണ് ശേഖരിക്കുന്നത്. സ്പിരിറ്റ് സ്റ്റൗവ്വിൽ വെള്ളം തിളച്ചപ്പോൾ അതിൽ രണ്ടുനാരങ്ങ പിഴിഞ്ഞൊഴിച്ച് ലമൺടീ തയ്യാറാക്കാൻ ഞാൻ നിർദേശിച്ചു.

---

* സാത്ത്വികമായും രാജസമായും താമസമായും യാതൊരു വസ്തുക്കളാണോ ഉള്ളത്- (അവയെല്ലാം എന്നിൽനിന്ന് ഉണ്ടായവയാണ്)

** ഉള്ളിലും പുറത്തും പ്രകാശം നിറഞ്ഞിരിക്കുന്നു. മുന്നിലും പിന്നിലും പ്രകാശം നിറഞ്ഞുനില്ക്കുന്നു. സർവത്രപ്രകാശം മാത്രം. 'ഞാൻ' സ്വയം പ്രകാശമാകുന്നു. ആത്മാവാണ് ആ പ്രകാശം . 'ഞാൻ' ആ മംഗലസ്വരൂപനാകുന്നു.

തണുപ്പിനെ കുറയ്ക്കാനും, ഊർജം വീണ്ടെടുക്കാനും തേൻ ചേർത്ത ലമൺ ടീ നന്നായിരിയ്ക്കുമെന്ന് എനിക്കുതോന്നി.

വർധിച്ച ഉത്സാഹത്തോടെ ഞങ്ങൾ കുത്തനെ നില്ക്കുന്ന ഹിമാനിയുടെ അടിവാരത്തിലേയ്ക്ക് നടന്നു. ഭീമാകാരത്തിൽ, ആകാശം മുട്ടേ ഉയർന്നുനില്ക്കുന്ന ഗ്ലേഷിയറിന്റെ അമ്പരപ്പിയ്ക്കുന്ന രൂപത്തിലേയ്ക്ക് നോക്കിനിന്നപ്പോൾ ശരീരമാകെ ഒരു വിറയൽ അനുഭവപ്പെട്ടു എന്നതാണ് സത്യം. ഓരോ ഇഞ്ചും അതിസൂക്ഷ്മതയോടെ നടന്നുകയറണമെന്നു സേർബഹാദൂർ ഉപദേശിച്ചു. നേരിയ ഒരശ്രദ്ധപോലും ഉണ്ടാകരുതെന്നു അദ്ദേഹം മുന്നറിയിപ്പുനല്കി. സൂര്യപ്രകാശമേറ്റ് വെട്ടിത്തിളങ്ങുന്ന ഗ്ലേഷിയറിന്റെ ഓരോ ഭാഗത്തിനും ഭീകരമുഖങ്ങളാണ്. ഇതിന്റെ ഓരത്തുകൂടി ചുറ്റിക്കറങ്ങിവേണം മുകളിലെത്തുവാൻ. നല്ലപോലെ പ്രാർഥിച്ച്, ശിവ-വിഷ്ണു സ്തോത്രങ്ങൾ മനസ്സിൽ ഉരുവിട്ടുകൊണ്ട് ഞാൻ കൂട്ടുകാരുടെ പിന്നാലെ അടിവച്ചടിവച്ച് കയറാൻ തുടങ്ങി. ഗ്ലേഷിയറിന്റെ മുകൾഭാഗത്തുനിന്നും, ഉൾഭാഗത്തുനിന്നും വീശിയടിച്ചിരുന്ന ഹിമക്കാറ്റ് ഞങ്ങളുടെ യാത്രയ്ക്ക് തടസ്സങ്ങളുണ്ടാക്കി. ഗ്ലേഷിയറിന്റെ വശങ്ങളിൽക്കൂടിയുള്ള മാർഗമായതിനാൽ, ഈ ഒഴിവിലേയ്ക്കാണ് ഹിമക്കാറ്റ് ശക്തിയോടെ വീശിയടിക്കുന്നത്. പാറപോലെ ഉറച്ച മഞ്ഞിൽ ഓരോ അടിവയ്ക്കുമ്പോഴും പിന്നോക്കം നിരങ്ങാനുള്ള സാധ്യത വളരെ കൂടുതലാണ്. നിരങ്ങിവീണാൽ പതിയ്ക്കുന്നത് ആയിരക്കണക്കിനു അടി താഴേയ്ക്കാണ്. ആ ചിന്തപോലും മനസ്സിനെ കിടിലംകൊള്ളിയ്ക്കും. പാറപോലെ ഉറച്ച ഗ്ലേഷിയറിന്റെ ചിലഭാഗങ്ങൾ ഇടിഞ്ഞ്, താഴെ അഗാധമായ ഗർത്തത്തിലേക്ക് പതിച്ചിട്ടുണ്ട്. ഈ ഭാഗങ്ങളിൽ സഞ്ചാരപഥത്തിനു ഒരടിയോളം വീതി മാത്രമേയുള്ളു. ഇടത്തുഭാഗത്തെ കനത്ത മഞ്ഞുഭിത്തികളിൽ താങ്ങുകൊടുത്ത് നടക്കാനും ഇത്തരം സ്ഥലങ്ങളിൽ ബുദ്ധിമുട്ടാണ്. തുകൽക്കയ്യുറകൾ ധരിച്ചിരിക്കുന്നതുകൊണ്ട്, കുത്തനെ നില്ക്കുന്ന മഞ്ഞുഭിത്തികളിൽ പിടിത്തം വേണ്ടത്ര ഉറപ്പിക്കാൻ സാധിക്കുകയില്ല. സേർബഹാദൂറിന്റെ ആശ്വാസവചനങ്ങളും സഹായങ്ങളും ഇത്തരം സന്ദിഗ്ധാവസ്ഥയിൽ എനിയ്ക്കേറെ തുണയായി ഭവിച്ചു. ഗ്ലൂക്കോസ് വെള്ളവും നാരങ്ങസ്സത്ത് മിഠായിയും ഓരോ സ്റ്റെപ്പ് കയറിക്കഴിഞ്ഞാലും ഉപയോഗിച്ചുകൊണ്ടിരുന്നു. ദുർഘടമായ ഈ പാതയിൽ ഹെയർപിൻ തിരിവുകളും ധാരാളമുണ്ട്. കീഴോട്ടുനോക്കി കയറ്റം കയറുന്നതിനിടയ്ക്ക് വളരെ പെട്ടന്നാണ് ഇത്തരം വളവുകൾ മുന്നിൽ പ്രത്യക്ഷപ്പെടുക. ലഗ്ഗേജ് ഏറ്റി നടക്കുന്ന സുഹൃത്തുകൾ 10 അടിയോളം മുന്നിലായിട്ടാണ് നടന്നത്. ഒരു മുൻകരുതൽ എന്ന നിലയ്ക്കാണ് യാത്രികർ തമ്മിൽ ഈ അകലം ക്രമീകരിച്ചു നടക്കുന്നത്. മുന്നിൽ നടക്കുന്ന ഒരാൾ നിരങ്ങി വീണാലും പിന്നാലെ നടക്കുന്നവർക്ക് നില്ക്കാനും മാറാനും ഒരവസരം വേണമല്ലോ.

അപകടഘട്ടങ്ങൾ ഒഴിവായി എന്നുറപ്പായപ്പോൾ സേർബഹാദൂർ യാത്ര നിർത്തി എന്റെ നേരെ തിരിഞ്ഞുനിന്നു. താഴെ, അത്യഗാധമായ ഹിമക്കൊക്കയിലേയ്ക്ക് വിരൽ ചൂണ്ടി അദ്ദേഹം പറഞ്ഞ വാക്കുകൾ കേട്ട

പ്പോൾ ഞാൻ ഞെട്ടിത്തരിച്ചുപോയി. മനാഗ്രാമത്തിൽനിന്നു മൂന്നുദിവസം മുമ്പ് യാത്ര തിരിച്ച നാലുപേരടങ്ങുന്ന സംഘം താഴെ അഗാധമായ കൊക്കയിൽ അന്ത്യവിശ്രമം കൊള്ളുന്നുണ്ടാകാം എന്നായിരുന്നു അദ്ദേഹം അറിയിച്ച ദുരന്തവാർത്ത. കൂടാരവും ലഗ്ഗേജുകളും താഴെ ചിന്നി ച്ചിതറിക്കിടക്കുന്നത് വ്യക്തമായി കണ്ടു എന്നദ്ദേഹം വിഷാദത്തോടെ അറി യിച്ചു. ഞങ്ങൾ കയറിവന്ന ചെങ്കുത്തായ ഭാഗത്തുനിന്ന് നിരങ്ങി താഴെ വീണുപോയതാവാനേ സാധ്യതയുള്ളു. ആശയ്ക്കു വഴിയില്ലെങ്കിലും, ഏതെങ്കിലും വിധത്തിൽ അവർ രക്ഷപ്പെട്ട് പുറത്തുവരേണമേ എന്നു പ്രാർത്ഥിയ്ക്കാൻ മാത്രമേ അന്നേരം എനിക്കു സാധിച്ചുള്ളു.

അതിദുഷ്കരമായ ആ യാത്രചെയ്ത് മുകൾഭാഗത്ത് എത്തിയപ്പോൾ സമയം 12 മണി കഴിഞ്ഞിരുന്നു. സൂര്യൻ തലയ്ക്കു മുകളിൽ പ്രകാ ശിച്ചുനിന്നെങ്കിലും ഗ്ലേഷിയറിന്റെ മുകൾഭാഗത്ത് അതികഠിനമായ തണു പ്പായിരുന്നു. ചീറിയടിക്കുന്ന ഹിമക്കാറ്റിനും ശക്തി വർധിച്ചു. ശ്വാസോ ച്ഛ്വാസത്തിനും ബുദ്ധിമുട്ടനുഭവപ്പെട്ടുതുടങ്ങി. 16,000-17,000 അടിക്കുമുക ളിലായിരുന്നു അന്നേരം ഞങ്ങൾ. സൂര്യപ്രകാശത്തിൽ ഹിമാനിയുടെ മുകൾഭാഗം കണ്ണഞ്ചിപ്പിക്കുന്ന വിധത്തിൽ വെട്ടിത്തിളങ്ങി. വിശപ്പും ക്ഷീണവും വല്ലാതെ വർധിച്ചതിനാൽ ഉച്ചഭക്ഷണം കഴിക്കാൻ ഞങ്ങൾ തീരുമാനിച്ചു. റോട്ടിയും, തേനും, ഉണക്കമുന്തിരിയും, ആപ്പിളും ശുദ്ധ ജലവും ധാരാളം കഴിച്ച് ക്ഷീണമകറ്റി. സമയം ഒട്ടും കളയാതെ ഞങ്ങൾ യാത്ര തുടർന്നു.

നിരപ്പായ ഗ്ലേഷിയറിനുമുകളിൽക്കൂടി സാവകാശം നടന്നു. ചുറ്റും അംബരചുംബികളായ ഹിമക്കൊടുമുടികൾ മാത്രം. ചക്രവാളത്തിൽ തൊട്ടുരുമ്മിയപോലെ നില്ക്കുന്ന ഹിമശൃംഗങ്ങൾക്ക് മേഘക്കൂട്ടങ്ങളാണ് അകമ്പടി സേവിയ്ക്കുന്നത്. പാറപോലെ ഉറച്ച ഗ്ലേഷിയറിന്റെ ഘനമ ഞ്ഞിൽക്കൂടി നടക്കുമ്പോൾ ഷൂസുകൾക്കുള്ളിൽക്കൂടി മരവിപ്പിക്കുന്ന തണുപ്പ് പാദങ്ങളിലേയ്ക്ക് വ്യാപിക്കുന്നതായി തോന്നി. രണ്ടടുക്ക് കമ്പിളിസോക്സിനുമുകളിൽ ഒന്നുകൂടി ധരിച്ച് പ്രശ്നം പരിഹരിച്ചു. ഷേർബഹാദൂറിന്റെ കണക്കൂട്ടൽ പ്രകാരം 4. കി. മീറ്റർ ദൂരം കൂടി സഞ്ച രിച്ചാലേ ലക്ഷ്യത്തിൽ എത്തുകയുള്ളൂ.

നിരപ്പാർന്ന പ്രതലത്തിൽനിന്നു ഞങ്ങൾ ക്രമേണ ഇടുങ്ങിയ ഒരു ഭാഗത്തേയ്ക്ക് പ്രവേശിച്ചു. ഗ്ലേഷിയറിന്റെ ഒരു ഭാഗമാണ് ഇതും. ഇരുഭാ ഗത്തും ആകാശം മുട്ടുമാറ് ഉയരത്തിൽ നിലകൊള്ളുന്ന ഹിമപർവതങ്ങ ളാണ്. അതിന്റെ നടുവിൽക്കൂടി ഗ്ലേഷിയർ നീണ്ടുകിടക്കുന്നു. ഒരു കിലോ മീറ്ററോളം ദൂരം നടന്നു മുന്നേറിയപ്പോൾ ഗ്ലേഷിയറിന്റെ രൂപം വീണ്ടും അമ്പരിപ്പിയ്ക്കുന്ന വിധത്തിലായി മാറി. അനന്തമായി, ആകാശത്തേയ് ക്കെന്നപോലെ കുത്തനെ കിടക്കുകയാണ് ആ മഞ്ഞുഭൂമി. കയറ്റം കയ റുന്നതിനുള്ള തയ്യാറെടുപ്പ് എന്ന നിലയിൽ 15 മിനിറ്റോളം സമയം താഴെ ഇരുന്ന് വിശ്രമിച്ചു. ഗ്ലൂക്കോസ് കലക്കിയ വെള്ളവും ബിസ്കറ്റും കഴിച്ച് ഉന്മേഷം വീണ്ടെടുത്തു. സതോപന്ത്യാത്രയ്ക്കിടയിലെ അവസാനത്തെ

കയറ്റമാണ് ഇത്. വിശ്രമത്തിനിടയിൽ, ഗ്ലേഷിയറിന്റെ കിടപ്പ് ഞാൻ വിസ്തരിച്ചൊന്നു നോക്കിപ്പഠിച്ചു. താഴെ നിന്നുനോക്കുമ്പോൾ മുക്ൾനിരപ്പ് കാണുവാൻ കഴിയില്ലെങ്കിലും തട്ടുതട്ടായി തിരിച്ചപോലെയാണ് ഹിമശൃംഗത്തിന്റെ കിടപ്പ്. ഓരോതട്ടു കയറിക്കഴിയുമ്പോഴും വിശ്രമിച്ച് ക്ഷീണമകറ്റി അടുത്ത തട്ടിലേക്ക് കയറിപ്പറ്റുക എന്ന തന്ത്രം പ്രായോഗികമാക്കുകയല്ലേ ഉചിതമെന്ന് സേർബഹാദൂറിനോട് ചോദിച്ചപ്പോൾ, അദ്ദേഹത്തിന്റെ മറുപടി തികച്ചും അനുകൂലമായിരുന്നു. മഞ്ഞുമലകളിൽനിന്ന് വാർന്നൊഴുകി വീഴുന്ന ശുദ്ധജലം അനേകം നീർച്ചാലുകളായി രൂപപ്പെട്ട് താഴേയ്ക്ക് ഒഴുകുന്നുണ്ട്. മരവിപ്പിയ്ക്കുന്ന തണുപ്പാണെങ്കിലും ജലം അതീവ ഹൃദ്യമായിതോന്നി.

വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം അവസാനത്തെ മലകയറ്റത്തിനായി ഞങ്ങൾ തയ്യാറായി. ഗ്ലേഷിയറിന്റെ ചെരിഞ്ഞ ഭാഗത്തുകൂടിയുള്ള മഞ്ഞുപാളികൾക്കിടയിലൂടെയാണ് യാത്ര ആരംഭിച്ചത്. കൂർത്ത്, മൂർച്ചയേറിയ ഭാഗങ്ങളാണ് ഈ മഞ്ഞുപാളികൾക്ക്. നിരങ്ങി വീണാൽ ശരീരഭാഗങ്ങൾ വട്ടം മുറിഞ്ഞു പോകുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല. 'Z' ആകൃതിയിൽ അരിച്ചരിച്ച് നടന്ന് ഞങ്ങൾ മുന്നോട്ട് കയറി. ആദ്യഘട്ടം കഴിഞ്ഞപ്പോൾ കുറച്ചുസമയം ഇരുന്ന് വിശ്രമിച്ചു. ആരവത്തോടെ പല ദിശകളിൽനിന്നും വീശിയടിച്ചിരുന്ന ഹിമക്കാറ്റിന് മരവിപ്പിയ്ക്കുന്ന തണുപ്പുണ്ടായിരുന്നു. നോക്കെത്താത്ത ദൂരത്തോളം വിസ്തൃതിയിൽ കിടക്കുന്ന ഹിമഭൂമിയുടെ അമ്പരിപ്പിക്കുന്ന വൈവിധ്യത്തിലേയ്ക്ക് നോക്കിയപ്പോൾ മനസ്സ് കിടിലംകൊണ്ടു. ഹിമാലയമെന്ന അദ്ഭുതസാമ്രാജ്യത്തെക്കുറിച്ചുള്ള ചിന്തകൾ ഒരിയ്ക്കലും അവസാനിക്കാത്തതാണെന്ന് എനിയ്ക്കു തോന്നി. മുന്നോട്ടുകയറുംതോറും അപാരമായ ഉയരത്തിലേയ്ക്കാണ് ഞങ്ങൾ എത്തിക്കൊണ്ടിരുന്നത്. പ്രാണവായുവിന്റെ കുറവുമൂലം യാത്ര വളരെ സാവധാനത്തിലുമായി. ചില പ്രത്യേക പോയിന്റുകളിൽ എത്തുമ്പോൾ ആ ഭാഗത്ത് പ്രാണവായു ഒട്ടും ലഭ്യമല്ല എന്ന വസ്തുത എന്നെ വല്ലാതെ വിഷമിപ്പിച്ചു. കരയിലിട്ട മത്സ്യത്തെപ്പോലെ, ശ്വാസം ലഭിക്കാനായി അന്നേരം ഏറെ വെപ്രാളപ്പെടുകയും ഉണ്ടായി. ഹിമക്കാറ്റിന്റെ വ്യതിയാനം മൂലമുണ്ടാകുന്ന വായുസ്തംഭനമാണോ, അതോ ശൂന്യമായ എയർപ്പോക്കറ്റുകളാണോ ഇത്തരം ഹ്രസ്വമായ പ്രതിഭാസങ്ങൾക്ക് കാരണം?

യാത്രയുടെ തുടർന്നുള്ള ഘട്ടം അത്യധികം ദുർഘടമുള്ളതായിരുന്നു. കുത്തനെക്കിടക്കുന്ന ഈ പ്രതലം മുഴുവനും ചെറുതും വലുതുമായ പാറകളാണ് . ഹിമാനിയുടെ ഇടയിൽ പൊന്തിനില്ക്കുന്ന പാറകൾ വളരെ അപകടകാരികളാണ്. ഒരു പാറയിൽക്കയറി ബാലൻസ് ശരിയാക്കിയിട്ടു വേണം അടുത്ത പാറയിലേയ്ക്ക് കാലുകുത്താൻ. നിലത്തുവീണാൽ ഗുരുതരമായ ക്ഷതങ്ങൾ സംഭവിയ്ക്കുമെന്നകാര്യം ഉറപ്പാണ്. കനത്തതോതിൽ ഘനമഞ്ഞ് മൂടിക്കിടക്കുന്നതിനാൽ പാറകളുടെ രൂപം ഭാഗികമായിട്ടേ പുറത്തുകാണാമായിരുന്നുള്ളു. കൂർത്തുമൂർത്ത, മൂർച്ചയേറിയ എഡ്ജുകളാണ് പാറകൾക്ക്. ഈഭാഗം മുഴുവനും കുത്തനെകിടക്കുന്ന

വൻകയറ്റമാണ് എന്ന വസ്തുത ഓർക്കുമ്പോൾ, ബുദ്ധിമുട്ട് എത്രമാത്രം കൂടുതലാണെന്ന് ഊഹിയ്ക്കാവുന്നതേയുള്ളൂ. ശ്വാസകോശത്തിന്റെ അമിതഭാരവും, പ്രാണവായുവിന്റെ ദൗർലഭ്യവും കൂടി കണക്കിലെടുത്താൽ മാത്രമേ ഈ യാതനയുടെ പൂർണരൂപം ബോധ്യപ്പെടുകയുള്ളൂ.

അവസാനഘട്ടം കയറുന്നതിനു മുൻപ് ഞങ്ങൾ നല്ലപോലെ വിശ്രമിച്ചു. ശുദ്ധജലത്തിൽ തേൻ കലർത്തി, നാരങ്ങപിഴിഞ്ഞൊഴിച്ച് കഴിച്ചപ്പോൾ വളരെ ആശ്വാസംതോന്നി. ബിസ്കറ്റും ആപ്പിളും ലഘുഭക്ഷണമായി കഴിച്ച് വിശപ്പടക്കിയശേഷം, ശ്വാസകോശങ്ങൾക്ക് പരമാവധി വിശ്രമം നല്കികൊണ്ട് കുറച്ചുസമയം മലർന്നുകിടന്നു. ഹിമക്കാറ്റും തണുപ്പും ശക്തിയാർജിച്ചുവന്നു. ഗോപുരംപോലെ കുത്തനെ നില്ക്കുന്ന മുകൾഭാഗത്ത് ഓറഞ്ച് നിറത്തിലുള്ള കൊടികൾ പാറിപ്പറക്കുന്നത് കണ്ടപ്പോൾ മനസ്സിലായി ലക്ഷ്യം അടുത്തെത്തിക്കഴിഞ്ഞു എന്ന്. മനസ്സൊന്നു കുളിർത്തു.

ഓരോകയറ്റം കയറുന്നതിനുമുമ്പും പർവതത്തെ തൊട്ടുവന്ദിച്ച്, അനുഗ്രഹം തേടിയാണ് ഞാൻ യാത്ര തുടങ്ങാറ്. പർവതങ്ങളെ വണങ്ങി, ബഹുമാനിക്കണമെന്നും അവയെ ചവുട്ടിക്കയറി കീഴടക്കുന്നു എന്നചിന്ത ഒരിക്കലും മനസ്സിൽ കരുതരുതെന്നും ഉള്ള പ്രാഥമികപാഠം കൈലാസയാത്രയിലാണ് ഞാൻ പഠിച്ചത്. ദുർഘടങ്ങൾ നിറഞ്ഞ ഏതു മലകയറ്റങ്ങളും അതിനുശേഷം എനിക്ക് ഒരിയ്ക്കലും ഒരു തടസ്സമായി അനുഭവപ്പെട്ടിട്ടില്ല. ദേവതാത്മാവിനെ മനസ്സിൽ ധ്യാനിച്ച്, കൂട്ടുകാരുടെ പിന്നാലെ മുകളിലോട്ടുള്ള കയറ്റം ആരംഭിച്ചു. മുളിപ്പറക്കുന്ന ഹിമക്കാറ്റിന്റെ തീക്ഷ്ണത പൂർവാധികം വർധിച്ചതിനാൽ ഓരോ സ്റ്റെപ്പ് വയ്ക്കുമ്പോഴും അത്യധികം മനസ്സിരുത്തേണ്ടിവന്നു. ഒന്നുനിരങ്ങിപ്പോയാൽ അതോടെ എല്ലാം അവസാനിയ്ക്കുമെന്ന് ഉറപ്പായിരുന്നു. പ്രാണവായുവിന്റെ കുറവും ഹിമക്കാറ്റിന്റെ ശക്തിയും ഒന്നിച്ചായപ്പോൾ ശ്വാസോച്ഛ്വാസം തീർത്തും ദുഷ്ക്കരമായി. കുത്തനെ നില്ക്കുന്ന പ്രതലത്തിലൂടെ സർവശക്തിയും സംഭരിച്ച്, ഞങ്ങൾ മൂന്നുപേരും പരസ്പരം കൈകോർത്ത് ഒരേ നിരയിൽ നടന്നുകയറി. നിരപ്പായ മുകൾഭാഗത്ത് കാലുകുത്തിയപ്പോൾ സമയം 3 മണി കഴിഞ്ഞിരുന്നു.

കടുത്തക്ഷീണംമൂലം മൂന്നുപേരും ആ നിരപ്പിൽ 10 മിനിട്ടോളം മലർന്നുകിടന്നു വിശ്രമിച്ചു. ഗ്ലൂക്കോസ് വെള്ളം കുടിച്ച് ദാഹമകറ്റി. പിന്നെ, ബിസ്കറ്റും ഓറഞ്ചും സാവകാശത്തിൽ ചവച്ചുകൊണ്ട് ചുറ്റുപാടുകൾ വീക്ഷിച്ചു. പരന്നുകിടക്കുന്ന മുകൾഭാഗത്തിന് ഏകദേശം 5–6 കി. മീറ്റർ വിസ്താരമുണ്ട്. ഭാഗികമായിട്ടുമാത്രമേ ഇവിടെ മഞ്ഞുമൂടിക്കിടക്കുന്നുള്ളൂ. ഗ്ലേഷിയറിന്റെ ഭാഗമല്ല ഇവിടം. നാമ്പുനീട്ടി പുറത്തുവരുന്ന പുൽക്കൊടികളും ചെറിയ പാറക്കൂട്ടങ്ങളും ഉണ്ടക്കല്ലുകളും മൈതാനംപോലെ കിടക്കുന്ന ഈ പ്രദേശത്ത് ധാരാളമുണ്ട്. അംഗീകൃതമായ അളവുകളൊന്നും രേഖപ്പെടുത്തിയിട്ടില്ലെങ്കിലും 19,000 അടിയ്ക്ക് മുകളിൽ വരും ഇവിടുത്തെ ഉയരം. കണ്ണഞ്ചിപ്പിക്കുന്ന സൂര്യപ്രകാശമായിരുന്നു മുകൾനിരപ്പിൽ. സാഗരംപോലെ പരന്നുകിടക്കുന്ന ഹിമഭൂമിയുടെ വടക്കു-കിഴക്കു ഭാഗത്ത്

അംബരചുംബികളായ ഹിമശൃംഗങ്ങളാണ്. വിദൂരമായ തെക്കു-കിഴക്കു ഭാഗത്തും വൻഹിമക്കൊടുമുടികളാണ്. മനാഗ്രാമത്തിന്റെയും ബദരീപുരിയുടേയും സ്ഥാനം നിർണയിയ്ക്കാൻ ശ്രമിച്ചെങ്കിലും, എനിയ്ക്കതിന്നു സാധിച്ചില്ല. ഹിമസാമ്രാജ്യത്തിനുമുമ്പിൽ പകച്ചുനില്ക്കുന്ന, തൃണംപോലുള്ള മനുഷ്യന്, ഇവിടെ യാതൊന്നും ചെയ്യാനാവില്ല എന്നതാണ് സത്യം.

മൈതാനത്തിന്റെ ഇടതുവശംചേർന്ന് ഞങ്ങൾ മുന്നോട്ടു നടന്നു. ഓറഞ്ചു നിറത്തിലുള്ള ഒരു ഡസനോളം കൊടികൾ ഉയരം കൂടിയ പാറക്കെട്ടുകളിന്മേൽ ഉറപ്പിച്ചു നിർത്തിയിട്ടുണ്ട്. ശക്തമായ ഹിമക്കാറ്റടിച്ച് കൊടികൾ പാറിപ്പറക്കുന്നതു കാണാൻ രസമുണ്ട്. പല കൊടികളും കീറിപ്പറിഞ്ഞ രൂപത്തിലുമാണ്. അപൂർവമായിട്ടാണെങ്കിലും, സതോപന്ത്തടാകം കണ്ടാസ്വദിക്കാൻ തീർഥാടകർ വരുന്നുണ്ടെന്നുള്ള കാര്യം ഉറപ്പായപ്പോൾ എനിക്ക് സന്തോഷംതോന്നി. ശക്തമായ, മരവിപ്പിക്കുന്ന, ഹിമക്കാറ്റും സഹിച്ച് സേർബഹാദൂർ ചൂണ്ടിക്കാട്ടിയ ലക്ഷ്യത്തിലേക്ക് സാവധാനം നടന്നു. പ്രാണവായുവിന്റെ കുറവ് അനുഭവപ്പെട്ടുവെങ്കിലും നിരപ്പായ പ്രതലമായതിനാൽ ശരീരത്തിനു അമിതക്ലേശം ഏല്ക്കേണ്ടിവന്നില്ല. മൈതാനത്തിന്റെ ഒരു ഭാഗം അഗാധമായ താഴ്വരയിലേക്കാണ് ചെരിഞ്ഞു കിടക്കുന്നത്. ലക്ഷ്യത്തിലെത്തിയപ്പോൾ ഞാൻ ആകാംക്ഷയോടെ താഴേക്ക് നോക്കി...

ചുറ്റും നിരന്നു നില്ക്കുന്ന ഹിമഗോപുരങ്ങൾക്കുകീഴെ, നിരപ്പിൽനിന്നും 200 അടിയോളം താഴെയായി, മനോജ്ഞമായ ഒരു ആഭരണംപോലെ, കടുംപച്ച നിറത്തിൽ, ത്രികോണാകൃതിയിൽ, വലിയൊരു തടാകം, നിശ്ചലമായി കിടക്കുന്നു. വലിയൊരു മരതകപ്പച്ചക്കല്ല് മഞ്ഞുഭൂമിയിൽ പതിച്ചുവച്ചപോലെയാണ് തോന്നിയത്. വിജനമായ ഈ മഞ്ഞുഭൂമിയിൽ കിടക്കുന്ന തടാകത്തിന് എങ്ങനെയാണ് ഈ കടുംപച്ചനിറം കൈവന്നത്? തടാകത്തിന്റെ ത്രികോണാകൃതി ആരെയും അമ്പരിപ്പിക്കുന്ന വിധത്തിലാണ്. ബ്രഹ്മ-വിഷ്ണു-മഹേശ്വരന്മാർ തടാകത്തിന്റെ ഓരോമൂലയിൽ ഇരുന്ന് വളരെക്കാലം തപസ്സനുഷ്ഠിച്ചിട്ടുണ്ട്. തടാകത്തിനു ത്രികോണാകൃതി കൈവന്നതു അതുകൊണ്ടാണ് എന്നുവിശ്വസിക്കുന്നു. ഏകാദശി നാളിൽ മഹാവിഷ്ണു ഇവിടെവന്ന് സ്നാനം ചെയ്യുന്നുണ്ട് എന്നാണ് മറ്റൊരു വിശ്വാസം. മഹാഭാരതയുദ്ധത്തിന്റെ പാപം കഴുകിക്കളയാൻ അർജുനൻ ഇവിടെവന്ന് മുങ്ങിക്കുളിച്ചതിന്റെ കാരണം ത്രിമൂർത്തികളുടെ അനുഗ്രഹത്താൽ പരിപാവനമാക്കപ്പെട്ട തടാകം എന്ന നിലയ്ക്കാവാം.

കുത്തനെ കിടക്കുന്ന ഒരു പ്രതലത്തിൽക്കൂടി ഞങ്ങൾ, വളരെ സൂക്ഷ്മതയോടെ, താഴേക്ക് ഇറങ്ങിച്ചെന്നു. അപകടം പതിയിരിക്കുന്ന ഒരു കൃത്യമായിരുന്നു ഇത്. തടാകത്തെ തൊട്ടുവന്ദിച്ചശേഷം അതിലെ പരിശുദ്ധജലം കൈക്കുമ്പിളിൽ കോരിയെടുത്ത് മതിവരുവോളം കുടിച്ചു. തടാകത്തെ മൂന്നുപ്രാവശ്യം പ്രദക്ഷിണം നടത്തിയശേഷം, ഇടതുഭാഗത്തു

സ്ഥിതിചെയ്യുന്ന മണ്ഡപത്തിനരികെ കുറച്ചുനേരം നിന്നു. തടാകത്തിന്റെ വശങ്ങളിൽ പൂഴിമണ്ണ് പരന്നു കിടക്കുന്നതു കാണുമ്പോൾ കടൽത്തീരത്തുള്ള ഒരു ബീച്ച് ആണോ എന്നുതോന്നും. തടാകത്തിന്റെ ചുറ്റും കാണപ്പെടുന്ന പർവതഭാഗങ്ങൾക്ക് പച്ചരാശികലർന്ന നിറമാണ്. കാലപ്പഴക്കം മൂലം മഞ്ഞിനു സംഭവിച്ച നിറംമാറ്റമാണത്. മഞ്ഞില്ലാത്ത ഭാഗങ്ങളിൽ ചാരനിറംകലർന്ന മണ്ണാണ്. ഇവിടെ പുൽക്കൊടികൾ തലനീട്ടി നില്ക്കുന്നുണ്ട്. ശക്തമായ ഹിമക്കാറ്റിടിച്ചിട്ടും തടാകത്തിലെ സ്ഫടികതുല്യമായ ജലത്തിനു നേരിയ ഇളക്കമേ കണ്ടുള്ളൂ. കറുത്തകണ്ണട ഊരിമാറ്റിയ ശേഷം നഗ്നമായ നേത്രങ്ങൾകൊണ്ട് ഞാൻ തടാകത്തെ മതിവരുവോളം നോക്കിക്കണ്ടു. കൂമ്പിയ മിഴികളോടെ കൈകൂപ്പിനില്ക്കുന്ന സുന്ദരിയായ ഒരു സ്ത്രീയുടെ നഗ്നമായ കണ്ഠത്തിൽ ചാർത്തിയ മരതകപ്പച്ചക്കല്ലു പോലെയാണ്, ഒറ്റ നോട്ടത്തിൽ, തടാകത്തിന്റെ രൂപമെന്ന് എനിയ്ക്കു തോന്നി. മുകളിലുള്ള ആകാശത്തിനും അതിനുതാഴെക്കിടക്കുന്ന ഹിമപ്രപഞ്ചത്തിനും തൂവെള്ളനിറമാണ്. പക്ഷേ, തടാകത്തിനു കടുംപച്ചനിറവും. ആലോചിക്കുതോറും എന്നിൽ അദ്ഭുതം ഏറിവന്നു.

മഹാഭാരയുദ്ധത്തിനുശേഷം അർജുനൻ ഏകാകിയായിട്ടാണോ ഇവിടെ എത്തിയത്? ദ്രൗപദിയെക്കൂടി കൂടെ കൊണ്ടുപോരാമായിരുന്നു കൗന്തേയന്. ദ്രൗപദിയോടൊത്ത് ഈ തടാകത്തിൽ നീരാടിയിരുന്നെങ്കിൽ, യുദ്ധം മൂലമുണ്ടായ മഹാദുഃഖം അവർ മറന്നുപോയേനെ. ദ്രൗപദിയുടെ ശരീരത്തിൽ നിന്ന് ഊർന്നുപോയ പച്ചപ്പട്ടുചേല തടാകത്തിൽ പരന്നു പൊന്തിക്കിടക്കുമ്പോൾ, അർദ്ധനഗ്നയായ അവരെ പാർഥൻ പഞ്ചാരമണൽത്തിട്ടയിൽ കയറ്റികിടത്തിയേനെ. എന്നിട്ട് രണ്ടുപേരും മുട്ടിയുരുമ്മി ഇരുന്നു നോക്കുമ്പോൾ എന്താണുകാണുക? മരതകപ്പച്ചപോലെ കിടക്കുന്ന സതോപന്ത്തടാകം... മനോജ്ഞമായ ഈ തടാകത്തെക്കുറിച്ച് അർജുനന് മുൻധാരണകൾ ഉണ്ടായിരിക്കണം. കഴിഞ്ഞ ജന്മത്തിൽ നരനായി ജനിച്ച് നാരായണനോടൊപ്പം ധർമരക്ഷാർഥം വാണരുളിയത് ഇവിടെ അടുത്തുള്ള ബദര്യാശ്രമമെന്ന ബദരീപുരിയിലാണ്. സ്വർഗഭൂമിപോലെ കിടക്കുന്ന ഈ പ്രദേശത്ത് അന്നും ഈ മനോഹരതടാകം ഉണ്ടായിരുന്നിരിയ്ക്കണം. ആ പൂർവജന്മസ്മരണയാകാം അർജുനനെ ഇവിടേയ്ക്കെത്തിച്ചത്. കുരുക്ഷേത്രമെന്ന പുണ്യഭൂമിയിൽവച്ച് യുദ്ധംചെയ്യാൻ തയ്യാറല്ല എന്നുറപ്പിച്ച് ഗാണ്ഡീവം തേർത്തട്ടിൽ ഉപേക്ഷിച്ചശേഷം അർജുനൻ തലകുനിച്ച് നിന്നപ്പോൾ, അദ്ദേഹത്തെ കേവലം നിമിത്തം മാത്രമാക്കിക്കൊണ്ട് മാനവരാശിയെ മുഴുവനും അനുഗ്രഹിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയാണ് ധർമ-അർഥ-കാമ-മോക്ഷമെന്ന പരമപുരുഷാർഥത്തെസംബന്ധിച്ച നീതിശാസ്ത്രം ഭഗവാൻ ശ്രീകൃഷ്ണൻ ഗീതാശാസ്ത്രംവഴി ഉപദേശിച്ചത്. കഴിഞ്ഞജന്മത്തിൽ സഹോദരനായും അടുത്തജന്മത്തിൽ സന്തതസഹചാരിയായും വർത്തിച്ച മഹാവിഷ്ണുവിന്റെ ധർമോപദേശങ്ങൾ ഉൾക്കൊണ്ടശേഷം തേർത്തട്ടിൽനിന്ന് ഗാണ്ഡീവം കൈയിലെടുത്ത് അർജുനൻ സുഹൃത്തിന്റെ മുന്നിൽ തലകുമ്പിട്ടു നിന്നുകൊണ്ടു മൊഴിഞ്ഞു-

* "നഷ്ടോ മോഹഃ സ്മൃതിർല്ലബ്ധാ ത്വൽപ്രസാദാന്മയാച്യുത!
സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ".

(ഭഗവദ്ഗീത 18:73)

ഓർമകളുടെ ലോകത്തുനിന്ന് സേർബഹാദൂർ എന്നെ തൊട്ടുണർത്തി, ആകാശത്തേയ്ക്ക് വിരൽചൂണ്ടി. വടക്കുപടിഞ്ഞാറുഭാഗത്ത് കാർമേഘങ്ങൾ ഉരുണ്ടുകൂടി നില്ക്കുന്നു. സമയം 4 മണി കഴിഞ്ഞെങ്കിലും അസ്തമയസൂര്യൻ പടിഞ്ഞാറോട്ട് താഴ്ന്നിറങ്ങിയിട്ടില്ല. ഹിമക്കാറ്റ് ശക്തിയോടെ വീശിയടിക്കാൻ തുടങ്ങിയപ്പോൾ ഞങ്ങൾ, ശ്രദ്ധയോടെ, മുകളിലേയ്ക്ക് കയറി. സേർബഹാദൂർ നീട്ടിത്തന്ന മഫ്ളറിൽ ബലമായി പിടിച്ചുകൊണ്ടാണ് ഞാൻ ഇഞ്ചിഞ്ചായി മുകളിൽ എത്തിയത്. സാധാരണയായി, തടാകം കണ്ടുവണങ്ങാൻ വരുന്നവർക്ക് അത് മുകളിൽ നിന്നുകണ്ട് തിരികെപ്പോയാൽ മതി. ബദരീനാഥിലെ ഗൗരീശങ്കർപീഠത്തിൽ നിത്യാദ്ഭുതമായി നിലനില്ക്കുന്ന, അമരനായ, സാക്ഷാൽ ഓം സദ്ഗുരുബാബാജി നാഗരാജിനെ** നേരിൽ കാണണമെന്നാഗ്രഹിക്കുന്ന ഭക്തന്മാർക്ക് സതോപന്ത്തടാകക്കരയിലേയ്ക്ക് ഇറങ്ങിച്ചെല്ലുകതന്നെ വേണം. പക്ഷേ, അതൊട്ടും എളുപ്പമല്ല എന്നുകൂടി ഓർക്കണം. സതോപന്ത്തടാകക്കരയിൽനിന്ന്, അത്യധികം ദുർഘടംനിറഞ്ഞ നിഗൂഢമാർഗങ്ങളിലൂടെ, അഞ്ചോ ആറോ ദിവസം നടന്നുയാത്രചെയ്താൽ മാത്രമേ ഗൗരീശങ്കർപീഠംആശ്രമത്തിന്റെ സമീപത്ത് എത്തിപ്പെടാൻ സാധിക്കുകയുള്ളൂ. അതിനുമുമ്പുതന്നെ തടസ്സങ്ങൾ നിരവധി ഉണ്ടായേയ്ക്കാം. ഒരു കിലോമിറ്ററോളം ദൂരം പ്രാണവായു ലഭിക്കാത്ത ഭാഗങ്ങൾവരെയുണ്ടെന്നാണ് കരുതപ്പെടുന്നത്. സാധാരണ ഭക്തന്മാർക്കൊന്നും ബാബാജിയുടെ ദിവ്യദർശനം ലഭിക്കില്ല. ബാബാജിയിൽ അടിയുറച്ച് വിശ്വസിച്ച്, ക്രിയായോഗതത്ത്വങ്ങൾ ഹൃദിസ്ഥമാക്കിയ അനുയായികൾക്കുമാത്രമേ ഇതിനവസരം ലഭിക്കാറുള്ളൂ. 'ബാബാജീസ് ക്രിയായോഗ ഓർഡർ ഓഫ് ആചാര്യാസ് ട്രസ്റ്റ്'** എന്ന സംഘടനവഴി ക്രിയായോഗസിദ്ധാന്തം ശാസ്ത്രീയമായി, ചിട്ടയോടെ, അഭ്യസിപ്പിക്കുന്ന നിരവധി കേന്ദ്രങ്ങൾ ഭാരതത്തിലും പുറത്തും പ്രവർത്തിക്കുന്നുണ്ട്. ലക്ഷക്കണക്കിനു ജനങ്ങൾ ഈ സംഘടനവഴി, ബാബാജിയെ ആരാധിച്ച്, ശാസ്ത്രീയമായ രീതിയിൽ ക്രിയായോഗം പഠിയ്ക്കുന്നു. ബാബാജിയുടെ അനുഗ്രഹം ലഭിയ്ക്കുന്ന

---

* അല്ലയോ ശ്രീകൃഷ്ണഭഗവാനേ, ആത്മവിഷയമായ എന്റെ അജ്ഞാനം നശിച്ചു. 'ഇതു ഞാൻ തന്നെയാകുന്നു' എന്നിങ്ങനെ സ്വരൂപാനുസന്ധാനരൂപമായ സ്മൃതിയും അങ്ങയുടെ അനുഗ്രഹത്താൽ എന്നാൽ ലഭിക്കപ്പെട്ടു. അതിനാൽ ഞാൻ യുദ്ധത്തിനു തയ്യാറായിരിക്കുന്നു. ധർമവിഷയമായ സംശയത്തിന്റെ നിവൃത്തി വന്നിട്ടുള്ള ഞാൻ അങ്ങയുടെ ആജ്ഞയെ അനുസരിച്ചുകൊള്ളാം.

*ഈ പുസ്തകത്തിന്റെ അവസാനത്തിൽ ചേർത്തിട്ടുള്ള അനുബന്ധം-1 വായിച്ചാൽ ഈ ദിവ്യപുരുഷനെക്കുറിച്ചുള്ള സമ്പൂർണ വിവരം ലഭിക്കും.

***Full Address : Babaji's Kriya Yoga Order of Acharyas Trust, P.O. Box No: 5608 Malleswaram West, Banglore - 560055. Fax : (080) 3444835. email : babaJiindia@lycos.com or Kriyayayog@vsnl.com

...ന്മാർക്ക് സർവൈശ്വര്യങ്ങളും അഭീഷ്ടസിദ്ധിയും കൈവരുന്നു.

ബാബാജിയുടെ ലക്ഷക്കണക്കിന് ആരാധകന്മാരിൽ അപൂർവം പേർക്കുമാത്രമേ അദ്ദേഹത്തെ നേരിൽ കാണുവാനുള്ള അവസരം ലഭിച്ചിട്ടുള്ളു. ആന്തരികശബ്ദം (Inner Voice) വഴി തന്റെ അടുത്ത ശിഷ്യന്മാർക്ക് ബാബാജി നിർദ്ദേശങ്ങൾ നല്കുന്നു: തുടർന്ന് അവർക്ക് ദർശനവും ലഭിയ്ക്കുന്നു. അമേരിക്ക, കനഡ, ഇംഗ്ലണ്ട്, ന്യൂസിലാന്റ്, ആസ്ത്രേലിയ, സ്പെയിൻ, പോർച്ചുഗൽ, ശ്രീലങ്ക, മലേഷ്യ, സിംഗപ്പൂർ, നേപ്പാൾ തുടങ്ങിയ വിദേശരാഷ്ട്രങ്ങളിൽ നിരവധി കേന്ദ്രങ്ങളിൽ ബാബാജിയുടെ ആശ്രമങ്ങൾ പ്രവർത്തിക്കുന്നുണ്ട്. ഗൗരീശങ്കർപീഠത്തിലെ ആശ്രമത്തിൽ സ്ഥിരമായി വസിയ്ക്കുന്നവരിൽ പലരും വിദേശികളാണ്. സതോപന്ത്തടാകക്കരയിൽ നിരവധി ഗുഹകൾ ഉണ്ട്. ദർശനസൗഭാഗ്യം കാംക്ഷിക്കുന്ന അനുയായികൾ ഈ ഗുഹകളിൽ അഞ്ചോപത്തോ ദിവസം താമസിച്ച്, ക്രിയായോഗത്തിലെ 144 മുറകളും നിത്യവും ആവർത്തിച്ചഭ്യസിച്ച് ധ്യാനനിമഗ്നരായി കഴിഞ്ഞുകൂടുമ്പോൾ ആന്തരികശബ്ദംവഴി ബാബാജി സംജ്ഞ നല്കുന്നു. തുടർന്ന് ഭാസുരതേജസ്വിയായ, രശ്മികളായി പ്രവഹിക്കുന്ന ഒരു ദിവ്യരൂപം ഭക്തന്റെ മുന്നിൽ പ്രത്യക്ഷപ്പെടുന്നു! കടഞ്ഞെടുത്ത ശരീരവടിവ്, ചെമ്പിച്ച നീണ്ട തലമുടി, ഉജ്ജ്വലദീപ്തിയോടെ പ്രകാശിക്കുന്ന നീലക്കണ്ണുകൾ, നിത്യയൗവനം,നഗ്നപാദൻ, അലസമായി തോളിലിട്ട മഞ്ഞവസ്ത്രം-ബാബാജിയുടെ ചിത്രം പൂർണമായി! ഏതുഭാഷയും സുഗമമായി സംസാരിയ്ക്കും. ഭക്തന് നിർദേശങ്ങൾ നല്കിയശേഷം കെട്ടിപ്പിടിച്ച്, ആശ്ലേഷിച്ച് അനുഗ്രഹിക്കുന്നു. ഐസ്പോലെ തണുത്തതാണ് ആ സ്പർശനംഎന്ന് അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തുന്നു.

മദ്രാസിൽനിന്നുള്ള യോഗി എസ്.എ.എ. രാമയ്യയ്ക്ക്*1952 ലും, കൽക്കത്തയിൽനിന്നുള്ള വി.ടി. നീലകണ്ഠന്** 1954 ലും ഈ തടാകക്കരയിൽവച്ച് ബാബാജിയെ ദർശിക്കുവാനുള്ള സൗഭാഗ്യം ലഭിച്ചിട്ടുണ്ട്. 1999 സെപ്തംബർ മാസത്തിൽ കാനഡയിൽനിന്നുള്ള മാർഷൽ ഗോവിന്ദൻ*** എന്ന വെള്ളക്കാരന്നും ഈ തടാകക്കരയിൽവച്ച് ബാബാജിയെ നേരിൽ

---

*മദ്രാസിലെ കോടീശ്വരനായ അണ്ണാമലൈ ചെട്ടിയാരുടെ മകൻ. ബാബാജിയുടെ നിർദേശപ്രകാരം 'ക്രിയായോഗ മാഗസിൻ' വളരെക്കാലം നടത്തി. "SONGS OF THE 18 YOGA SIDDHAS" എന്ന പുസ്തകം 1968 ൽ പ്രസിദ്ധീകരിച്ചു.

*ബാബാജിയുടെ മുരുമശിഷ്യൻ. പത്രപ്രവർത്തകനും പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ അടുത്ത സുഹൃത്തും ആയിരുന്നു. "The Voice of Babaji and Mysticism Unlocked", "Babajis Master key to all ills", "Death of Death"-Published in 1952-1953- എന്നീ കൃതികൾ ബാബാജി ഡിക്റ്റേറ്റു ചെയ്തുകൊടുത്ത സംഭവങ്ങളുടെ സ്വതന്ത്രാവിഷ്ക്കാരമാണ്.

***മാർഷൽ ഗോവിന്ദൻ-ഹിന്ദുമതം സ്വീകരിച്ച വെള്ളക്കാരൻ. അമേരിക്കയിലെ ജോർജ്ജ് ടൗൺ യൂണിവേഴ്സിറ്റിയിൽനിന്ന് എം.എ. ബിരുദം കരസ്ഥമാക്കി. രാമയ്യ മുഖേന അമേരിക്കയിൽ വെച്ച് ബാബാജിയുടെ അനുയായിയായി മാറി. ക്രിയായോ

കാണുവാനുള്ള സൗഭാഗ്യം സിദ്ധിച്ചു. ലാഹ്‌രി മഹാശയൻ, യുക്തേശ്വരൻ, സ്വാമി പരമഹംസയോഗാനന്ദൻ* തുടങ്ങിയ മഹായോഗികൾക്കും ബാബാജിയെ നേരിൽകണ്ടു സംസാരിക്കുവാനുള്ള അവസരം ലഭിച്ചിട്ടുണ്ട്. തിയോസഫിക്കൽ സൊസൈറ്റിയുടെ രണ്ടാമത്തെ അദ്ധ്യക്ഷയായ ഡോ. ആനിബസന്റിനും ഈ സൗഭാഗ്യം സിദ്ധിച്ചിട്ടുണ്ട്.

ബാബാജിനാഗരാജ് എന്ന ദിവ്യാവതാരത്തെ മനസ്സിൽ ആരാധിച്ച് പ്രാർഥിക്കാറുണ്ടെങ്കിലും, ഈ അവതാരപുരുഷന്റെ കീഴിൽ പ്രവർത്തിക്കുന്ന ഏതെങ്കിലും ഒരു സംഘടനയിൽ ഞാൻ അംഗമല്ല. ക്രിയായോഗസിദ്ധാന്തത്തെക്കുറിച്ച് ഗഹനമായ രീതിയിൽ വായിച്ച് അറിവുനേടിയിട്ടുണ്ടെങ്കിലും ഇതിന്റെ ശാസ്ത്രീയമായ മുറകൾ, ഈ സംഘത്തിലെ ഏതെങ്കിലും ആചാര്യനിൽനിന്ന്, ഞാൻ അഭ്യസിച്ചിട്ടുമില്ല. ആ നിലയ്ക്ക് ചിന്തിക്കുമ്പോൾ ബാബാജിയുടെ ദർശനം കാംക്ഷിച്ച് സതോപന്ത്തടാകക്കരയിൽ ദിവസങ്ങളോളം കാത്തിരിക്കുന്നതിൽ അർഥമില്ലെന്നെനിയ്ക്കുതോന്നി. ഈ സംഘത്തിൽച്ചേർന്ന് നിസ്വാർഥസേവനം നടത്തി ബാബാജിയുടെ ദർശനസൗഭാഗ്യം കാത്തിരിക്കുന്ന നിരവധിപേരുണ്ട്. അവരുടെയൊക്കെ ഊഴം കഴിഞ്ഞിട്ടുമാത്രമേ എനിക്കതിനു ശ്രമിയ്ക്കാൻ അർഹതയുള്ളൂ.

സതോപന്ത്തടാകത്തെ കൺകുളിർക്കെ നോക്കിക്കണ്ട് നിറഞ്ഞ മനസ്സോടെ ഞാൻ പിൻവാങ്ങി. സമയം നാലരമണി കഴിഞ്ഞതേയുള്ളൂവെങ്കിലും പകൽവെളിച്ചത്തിനു മങ്ങലേറ്റിരുന്നു. ഇരുണ്ടമേഘങ്ങൾ വടക്കോട്ടുപായുന്നത് ശരവേഗത്തിലാണ്. മൂളിപ്പറക്കുന്ന ഹിമക്കാറ്റിന്റെ ശക്തിയും വർധിച്ചു. നിരപ്പിലേയ്ക്ക് കയറിവന്ന കുത്തനെയുള്ള കയറ്റത്തിന്റെ വടക്കുഭാഗത്തുകൂടി താഴെയ്ക്കിറങ്ങിയാൽ, അവിടെ രാത്രിയിൽ താവളമുറപ്പിയ്ക്കാൻ പറ്റിയ ഗുഹകളുണ്ടെന്ന് സേർബഹാദൂർ പറഞ്ഞു. ഈ വഴിയിലൂടെ മുകളിലേയ്ക്കു കയറുവാൻ എളുപ്പമല്ല. കാലാവസ്ഥയിൽ പ്രകടമായ മാറ്റങ്ങൾ കണ്ടുതുടങ്ങിയതിനാൽ മറ്റൊന്നും ചിന്തിയ്ക്കാതെ ഞങ്ങൾ താഴേയ്ക്ക് ഇറങ്ങി. കുത്തനെയുള്ള ഇറക്കവും അതിന്റെയിടയ്ക്കുള്ള പാറക്കൂട്ടങ്ങളും അതീവ ശ്രദ്ധയോടെ പിന്നിട്ട്, അരമണിക്കൂർകൊണ്ട് താഴെയുള്ള നിരപ്പിലെത്തി. അതിനുതാഴെ അത്യഗാധമായ താഴ്‌വരയാണ്. കനത്ത മഞ്ഞിൽ മൂടിക്കിടക്കുന്ന ആ പ്രദേശ

---

ഗസിദ്ധാന്തത്തിലെ എല്ലാമുറകളും ഹൃദിസ്ഥം. സതോപന്ത്തടാകക്കരയിൽവെച്ച് രണ്ടുതവണ ബാബാജിയെ കണ്ട് സംസാരിച്ചു-1999 ൽ. "Babaji and The 18 siddha Kriya Yoga Tradition" (1991), "How I Became A Disciple of Babaji", "Kriya Yoga Sutras of Patanjali and The Siddhas" (Translation, Commentary and Practices) തുടങ്ങിയ കൃതികളുടെ രചയിതാവ്.

*ഭാരതം കണ്ട ദിവ്യയോഗികളുടെ കൂട്ടത്തിൽ ഒന്നാംനിരയിൽ സ്ഥാനമുള്ള യോഗി. "Autobiography of a Yogi" എന്ന ലോകപ്രശസ്തമായ കൃതി 1945 ൽ പ്രസിദ്ധീകരിച്ചു. ഈ കൃതി മലയാളത്തിൽ 'ഒരു യോഗിയുടെ ആത്മകഥ' എന്ന പേരിൽ ലഭ്യമാണ്. 'The Divine Romance', 'Man's Eternal Quest' എന്നിവയാണ് മറ്റു കൃതികൾ.

ങ്ങൾ സതോപന്ത് തടാകത്തിനു സമാന്തരമായിട്ടാണ് കിടക്കുന്ന തെന്നുതോന്നി. അന്തരീക്ഷം കൂടുതൽ ഇരുണ്ടതോടെ പകൽവെളിച്ചം അപ്രത്യക്ഷമായിത്തുടങ്ങി. വ്യത്യസ്തദിശകളിൽനിന്ന് വീശിയടിച്ചിരുന്ന ഹിമക്കാറ്റിന്റെ ശക്തി പൂർവാധികം വർധിച്ചു. മിന്നൽവേഗത്തിൽ പായുന്ന മേഘങ്ങൾ കണ്ടപ്പോൾ ഏതു നിമിഷത്തിലും മഴപെയ്തേയ്ക്കാമെന്ന് തോന്നി.

നിരപ്പിന്റെ ചെരിവാർന്ന പ്രതലത്തിന്റെ നടുവിലായി ആർച്ചുപോലെ തൂങ്ങിനില്ക്കുന്ന വലിയൊരു പാറക്കൂട്ടത്തിന്റെ മദ്ധ്യഭാഗത്തുകണ്ട ഗുഹയിലേയ്ക്ക് ഞങ്ങൾ കയറിച്ചെന്നു. ഒട്ടും വൈകാതെ മഴയും തുടങ്ങി. ടോർച്ചുപ്രകാശിപ്പിച്ച് ഗുഹയുടെ ഉൾഭാഗം ഞാൻ സൂക്ഷ്മമായി പരിശോധിച്ചു. ആറടിയോളം വീതിയും പത്തടിയോളം നീളവുമുണ്ട് ഗുഹയ്ക്ക്. 7 അടിയിൽ കൂടുതൽ ഉയരമുള്ളതിനാൽ തലമുട്ടാതെ നടക്കാം. അടിഭാഗം നിരപ്പായ പാറയാണ്. ഗുഹാന്തർഭാഗത്തോ, തറയിലോ പൊത്തുകളും മാളങ്ങളും ഒന്നുമില്ല. തണുപ്പകറ്റനായി തീക്കുണ്ഡമുണ്ടാക്കിയതിന്റെ അവശിഷ്ടങ്ങൾ ഒരു ഭാഗത്തുകണ്ടു. പ്രവേശനമാർഗത്തിൽ ഉയരം കുറവായതിനാൽ കുനിഞ്ഞുവേണം ഉള്ളിൽക്കടക്കാൻ. നിരപ്പായ പാറ വൃത്തിയാക്കിയശേഷം സേർബഹാദൂർ കനത്ത കമ്പിളിവിരി നിലത്ത് വിരിച്ചു. ലഗ്ഗേജുകൾ ഒരു മൂലയിൽ ഒതുക്കിവച്ച ശേഷം കൂട്ടുകാർ അതിന്മേൽ ചാരി ചുരുണ്ടുകിടന്നപ്പോൾ, പാറച്ചുമരിൽച്ചാരി ഞാൻ പുറത്തേയ്ക്കുനോക്കി ഇരുന്നു. കനത്ത മഴയാണ് പുറത്ത്പെയ്ത്കൂട്ടുന്നത്. ആർച്ചുപോലെ തൂങ്ങി നില്ക്കുന്ന പാറക്കെട്ടുകളിൽക്കൂടി മഴവെള്ളം ഒലിച്ചിറങ്ങുന്നത് വെള്ളിക്കൊലുസ്സുകൾ തൂങ്ങിക്കിടക്കുന്നതുപോലെയാണ്. കാറ്റടിക്കുമ്പോൾ നൃത്തം വയ്ക്കുന്ന വടിവോടെ ഒരു ഭാഗത്തേക്ക് അതൊഴിഞ്ഞുമാറുന്നു. മഴയും കാറ്റുംമൂലം തണുപ്പ് ക്രമാതീതമായി വർധിച്ചു. കമ്പിളിപ്പുതപ്പുകൊണ്ട് കഴുത്തവരെ ഭദ്രമായി മൂടിപ്പുതച്ചു.

സതോപന്തിലേയ്ക്കുള്ള യാത്രാമദ്ധ്യേ കൊക്കയിലേക്കു വീണു എന്നു കരുതപ്പെടുന്ന നാലു തീർഥാടകരെക്കുറിച്ചുള്ള ചിന്തകൾ എന്റെ മനസ്സിലേക്ക് വീണ്ടും കടന്നുവന്നു. അവർ എവിടെ നിന്നുള്ളവരാണെന്നു അറിയാൻ ഒരു മാർഗവും ഇല്ല. മനാ ഔട്ട്പോസ്റ്റിൽ യാത്രികരുടെ വിലാസങ്ങൾ രേഖപ്പെടുത്തേണ്ടുന്ന ആവശ്യം ഇല്ലാത്തതിനാൽ അവിടെനിന്നു വിശദാംശങ്ങൾ ലഭ്യമാവില്ല. കൊക്കയിലേയ്ക്കു വീണാലും രക്ഷപ്പെടുവാനുള്ള നേരിയ സാധ്യത നിലനില്ക്കുന്നുണ്ട്. മടക്കയാത്രയിൽ, പട്ടാളക്യാമ്പിൽ വിവരം അറിയിയ്ക്കുകമാത്രമേ തല്ക്കാലം ചെയ്യാൻ കഴിയൂ. ഉത്തരഖണ്ഡിലൂടെയുള്ള ഇത്തരം ദുഷ്ക്കരമായ യാത്രകളിൽ അപകടങ്ങൾ നിത്യസംഭവമാണ്. ഹൃഷീകേശിൽനിന്നു ബദരീനാഥിലേക്കുള്ള 298 കിലോമീറ്റർ റോഡുയാത്രയിലും അപകടം പതിയിരിക്കുന്നു. എല്ലാം അറിഞ്ഞിട്ടും മനുഷ്യൻ യാത്രകൾ വീണ്ടും വീണ്ടും നടത്തുന്നു. ഇതൊരു നിയോഗം തന്നെയാണ്. ഈശ്വരേച്ഛ അനുസരിച്ചുമാത്രമാണ്

എല്ലാം നടക്കുന്നത്. ഏതൊരു ദുർഘടയാത്രയ്ക്കും മനസ്സിനെ സജ്ജമാക്കിയെടുക്കുമ്പോൾ ആദ്യം വേണ്ടത് ആത്മധൈര്യമാണ്. ചാണക്യനീതി ഉദ്ബോധിപ്പിക്കുന്നതും അതുതന്നെയാണ്-

"യദ്ദൂരം യദ്ദുരാരാധ്യം
യച്ച ദൂരേ വ്യവസ്ഥിതമ്
തൽ സർവം തപസാ സാധ്യം
തപോ ഹി ദുരതിക്രമമ്".

(ലക്ഷ്യം ദുരെയാണെങ്കിലും നേടാൻ ബുദ്ധിമുട്ടുള്ളതാണെങ്കിലും ഉറച്ച മനസ്സുണ്ടെങ്കിൽ അതുനേടാം. ആത്മധൈര്യമുണ്ടെങ്കിൽ ഒന്നും അസാദ്ധ്യമല്ല.)

6 മണി കഴിഞ്ഞപ്പോൾ മഴ നിലച്ചു. കാറ്റിനും ശമനമായി. ടീബാഗും, പാൽപ്പൊടിയും, പഞ്ചസാരയും ചേർത്തുണ്ടാക്കിയ കടുപ്പത്തിലുള്ള ചായ ഉള്ളിൽച്ചെന്നപ്പോൾ ഒരു നവോന്മേഷം കൈവന്നപോലെ തോന്നി. ഞങ്ങൾ കരുതിയിരുന്ന റോട്ടി തീർന്നുപോയതിനാൽ രാത്രിഭക്ഷണത്തിനു ചോറ് മാത്രം മതി എന്നു തീരുമാനിച്ചു. ആട്ട കരുതിയിരുന്നെങ്കിലും അതു ചുട്ടെടുക്കാൻ വിറക് കൊണ്ടുവന്നിരുന്നില്ല. രാത്രിയിൽ തീക്കുണ്ഡമൊരുക്കാനും വിറക് ആവശ്യമായിരുന്നു. ചെറിയൊരുകെട്ട് വിറകെങ്കിലും കരുതാത്തതിൽ സേർബഹാദൂർ നിരാശ പ്രകടിപ്പിച്ചു. ചോറിന്റെകൂടെ കൂട്ടികഴിക്കാൻ ഉരുളക്കിഴങ്ങും ഉള്ളിയും പരിപ്പും ചേർത്ത കറിയുണ്ടാക്കാനും തീരുമാനിച്ചു.

മഴ നിശ്ശേഷം നിലച്ചപ്പോൾ ഞാൻ ഗുഹയിൽനിന്നു പുറത്തിറങ്ങി. ശക്തമായ ഹിമക്കാറ്റ് വീശിയിരുന്നതിനാൽ കഠിനമായ തണുപ്പാണ് അനുഭവപ്പെട്ടത്. ഇരുണ്ട ആകാശവും മങ്ങിയ പ്രകാശവുമാണെങ്കിലും ഹിമഭൂമിയുടെ ധവളാഭ ആസ്വാദ്യമായിരുന്നു. ഗംഗോത്രിധാമത്തിലേയും, കേദാരധാമത്തിലേയും വമ്പൻ ഹിമക്കൊടുമുടികൾ, അങ്ങുദൂരെ, ഉയർന്നുനില്ക്കുന്ന കാഴ്ച അമ്പരപ്പിയ്ക്കുന്നതാണ്. 21,000 മുതൽ 25,000 അടിവരെ ഉയരത്തിൽ നില്ക്കുന്ന ഈ ഹിമക്കൊടുമുടികളും അതിന്റെ ചുറ്റുപാടും അനന്തമായികിടക്കുന്ന ഹിമഭൂമിയും കാണുമ്പോൾ അന്തംവിട്ടുനില്ക്കാനേ നമുക്ക് കഴിയുകയുള്ളു. ഇരുണ്ട ആകാശമായതിനാൽ നക്ഷത്രങ്ങൾപോലും നിറംകെട്ടപോലെയാണ് തോന്നിയത്. തണുപ്പ് അസഹ്യമായതിനാൽ വേഗം ഗുഹയിലേയ്ക്ക് മടങ്ങി.

ഗ്യാസ്ലൈറ്റ് കത്തിച്ചുവച്ചതുകൊണ്ട് ഗുഹയ്ക്കകത്ത് പ്രകാശം തളംകെട്ടി നിന്നു. ഗുഹയ്ക്കകത്തും അതികഠിനമായ തണുപ്പാണ് അനുഭവപ്പെട്ടത്. ഹിമക്കാറ്റിന്റെ ശക്തിയും വല്ലാതെ വർധിച്ചു . ചൂളംവിളിച്ച് അലറിപ്പായുന്ന കാറ്റിന്റെ ഗതി, കുടുസ്സായ ഹിമപർവതങ്ങളുടെ ഇടയിൽക്കൂടി കടന്നുപോകുമ്പോൾ ഒരായിരംപേർ ഒന്നിച്ചുനിന്ന് അലറിവിളിക്കുന്നതുപോലെയാണ് തോന്നുക. നവാഗതർക്ക് ഇതുകേട്ടാൽ മോഹാലസ്യംവരെ സംഭവിക്കാം. ഏഴരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഭക്ഷണം കഴിച്ചു. വളരെ

നാളുകൾക്കുശേഷം അരിഭക്ഷണം കഴിച്ചപ്പോൾ വളരെ സംതൃപ്തി തോന്നി. വെള്ളം വറ്റിച്ച്, ചോറ് കട്ടയാക്കി എടുക്കുന്ന പാചകരീതിയാണ് നേപ്പാളികളുടേത്.

8 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ നിദ്രയ്ക്ക് തയ്യാറായി. ഗുഹാമുഖത്തിന്റെ പകുതിഭാഗം പ്ലാസ്റ്റിക് ഷീറ്റ് വലിച്ചുകെട്ടി ഭദ്രമായി അടച്ചു. ഒന്നുരണ്ടു വലിയകല്ലുകൾ തടസ്സമായി കവാടത്തിൽ വയ്ക്കുകയുംചെയ്തു. വായുസഞ്ചാരത്തിന് വേണ്ടിയാണ് മുകൾഭാഗം ഒഴിച്ചിട്ടത്. കിടക്കസ്സഞ്ചിയിലേയ്ക്ക് കയറിക്കൂടി, മൂന്നുപേരും ഒരുമിച്ചുകിടന്നു. ലൈറ്റ് കെടുത്തിക്കഴിഞ്ഞപ്പോൾ ഗുഹയ്ക്കകം കനത്ത ഇരുട്ടിൽ ആണ്ടുപോയി. മലർന്നുകിടന്നുകൊണ്ട് കുറച്ചുനേരം പ്രാർഥിച്ചപ്പോൾ മനസ്സ് ശാന്തമായി. തൊട്ടുമുകളിലായിക്കിടക്കുന്ന സതോപന്ത്തടാകം എന്റെ കൺമുന്നിൽ വീണ്ടും തെളിഞ്ഞുവന്നു...പച്ചപ്പട്ടുചേലയുടുത്ത അതിമനോഹരിയായ ദ്രൗപദി തടാകത്തിന്റെ പഞ്ചാരമണൽത്തിട്ടയിൽ മോഹിപ്പിക്കുന്ന അംഗചലനങ്ങളോടെ നൃത്തം വയ്ക്കുന്നു... പുരുഷസൗന്ദര്യത്തിന്റെ മൂർതിമദ്ഭാവമായ അർജുനൻ കൈയുംകെട്ടി നിന്ന് ഗൂഢസ്മിതത്തോടെ കാമിനിയെ വീക്ഷിക്കുന്നു.... നൃത്തം ചെയ്ത് ക്ഷീണിച്ച പാഞ്ചാലി, പാർഥന്റെ നീണ്ട ബാഹുക്കളിലേയ്ക്ക് തളർന്നു വീഴുന്നു...എത്ര ദിവ്യമായ മുഹൂർത്തം...ഒരാളെ മാത്രമേ ദ്രൗപദി ഗാഢമായി സ്നേഹിച്ചുള്ളൂ...ഫൽഗുനനെ...എന്നിട്ടും പ്രിയതമന്റെ നാലുസഹോദരന്മാരുടെ ഭാര്യയാകേണ്ടിവന്നു...എന്തൊരുക്രൂരമായ വിധി...ഈ മലമടക്കുകളിലെ സ്വർഗാരോഹണക്കൊടുമുടിയുടെ അടിവാരത്തിൽ ദ്രൗപദി തളർന്നുവീണ് മൃതുവിനെ പൂകിയപ്പോൾ ധർമപുത്രർ അതിനുകാരണം കണ്ടെത്തി...അവൾ അർജുനനെ മാത്രമേ മനസ്സറിഞ്ഞ്, അതിഗാഢമായി, സ്നേഹിച്ചുള്ളൂ.... വിജനമായ ഈ മഞ്ഞുഭൂമിയിൽക്കൂടി നടക്കുമ്പോൾ ആരും അന്യോന്യം സംസാരിച്ചിരുന്നില്ല. എല്ലാവരും അവരവരുടെ ചിന്താലോകങ്ങളിൽ ആയിരുന്നു. ഭർത്താക്കന്മാർക്ക് തന്റെ ആവശ്യം ഇനിയില്ലെന്ന് മനസ്സിലായപ്പോൾ ദ്രൗപദി പരമാത്മസ്വരൂപനായ ശ്രീകൃഷ്ണനിൽ മനസ്സുറപ്പിച്ച് ദേഹം വെടിയുകയാണുണ്ടായത്....

*"ദ്രൗപദീ ച തദാജ്ഞായ പതീനാമനപേക്ഷതാം
വാസുദേവേ ഭഗവതി ഹ്യേകാന്തമതിരാപ തം"

(ഭാഗവതം-പ്രഥമസ്കന്ധം-15-50)

നരനും നാരായണനും അമരരാണ്...അർജുനനും ശ്രീകൃഷ്ണനും എവിടെയാണോ, അവിടെയാണ് ജയവും ധർമനീതിയും..ഭഗവദ്ഗീതയിലെ അവസാനശ്ലോകം ഉരുവിട്ടുകൊണ്ട് ഞാൻ നിദ്രയിലേക്ക് വഴുതിവീണു...

* ഭർത്താക്കന്മാർക്ക് തന്റെ ആവശ്യം ഇനിമേലില്ലെന്ന് മനസ്സിലാക്കിയപ്പോൾ ദ്രൗപദി സർവൈശ്വര്യപരിപൂർണനായ ശ്രീകൃഷ്ണനിൽമാത്രം ബുദ്ധിയെ ഇളകാതെ നിർത്തിയതിനാൽ ആ ഭഗവാനോടുകൂടെ യോജിച്ചു.

* "യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമമ"

(ഭഗവദ്ഗീത 18-78)

# VIII

ഉണർന്നെഴുന്നേറ്റപ്പോൾ 6 മണി കഴിഞ്ഞിരുന്നു. പുറത്തുവന്നു നോക്കിയപ്പോൾ കനത്തമൂടൽമഞ്ഞുമൂലം ചുറ്റുപാടുകൾ വ്യക്തമായി കാണാൻ കഴിഞ്ഞില്ല. കട്ടൻചായ ഉണ്ടാക്കിക്കുടിക്കുന്നതിനും ലഗ്ഗേജ് അടക്കിക്കെട്ടിവയ്ക്കുന്നതിനും കുറച്ചുനേരം ചെലവഴിച്ചു. 7 മണി കഴിഞ്ഞപ്പോൾ യാത്രാപഥം കാണാനാകുംവിധത്തിൽ മഞ്ഞ് മാറിക്കിട്ടി. സതോപന്ത്തടാകത്തിന്റെ ദിശയിലേയ്ക്ക് നോക്കിനിന്ന് പ്രാർത്ഥിച്ചശേഷം ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു.

തിരിച്ചുവരുമ്പോൾ, യാത്രാമാർഗത്തിൽ ചെറിയ മാറ്റങ്ങൾ വരുത്തി. ദുഷ്കരമായ മലമടക്കുകൾ പിന്നിട്ട്, ബാരൾക്കുണ്ഡ്-സ്വർഗാരോഹണി കൊടുമുടികളുടെ അടിവാരത്തുകൂടി ചക്രതീർത്ഥത്തിലെ വിശാലമായ പുൽമേടുകളുടെ നടുവിൽ എത്തി. അളകാപുരിഗ്ലേഷിയറിൽ ഉൾപ്പെടുന്ന ഹിമക്കൊടുമുടികളുടെ ഭാഗത്ത് കനത്തതോതിൽ മഞ്ഞുമലകൾ ഇടിഞ്ഞുവീണതിനാൽ മാർഗതടസ്സങ്ങൾ ഉണ്ടായി. ഹിമക്കൊടുമുടികളുടെ തൊട്ടുമുമ്പിൽ വിശാലമായ പച്ചപ്പുൽമൈതാനങ്ങളും, മഞ്ഞുമൂടാതെ കിടക്കുന്ന മനോഹരമായ പർവതനിരകളും കണ്ടപ്പോൾ ദേവഭൂമിയുടെ സൗന്ദര്യം ഇരട്ടിച്ചതായി തോന്നി. ചക്രതീർത്ഥത്തിലെ കൊടുംതണുപ്പിൽ പാറകളിൽ ഇരുന്ന് വിശ്രമിക്കുമ്പോൾ ദൂരെ താഴ്വരയിൽനിന്ന് ഏകനായി നടന്നുകയറി വരുന്ന കാവിവസ്ത്രധാരിയെ ശ്രദ്ധിച്ചു. തിരിച്ചറിയാവുന്നവിധം അടുത്തെത്തിയപ്പോൾ ഞാൻ അദ്ദേഹത്തെ സൂക്ഷ്മമായി നിരീക്ഷിച്ചു. നഗ്നപാദനായ ആ സംന്യാസി കമ്പിളിവസ്ത്രങ്ങൾ ഒന്നും ധരിച്ചിരുന്നില്ല. കടുത്തകാവി നിറത്തിലുള്ള പൈജാമയും കുർത്തയും ആണ് വേഷം. കനം കുറഞ്ഞ കാവിമുണ്ട് പുതച്ചിട്ടുണ്ട്. തോളിൽ തൂക്കിയിട്ട തുണിസ്സഞ്ചി മാത്രമാണ് ലഗ്ഗേജ്. അഞ്ചര അടിയോളംമാത്രം ഉയരമുള്ള അദ്ദേഹത്തിന്റെ ശരീരം മെലിഞ്ഞതാണെങ്കിലും ദൃഢമാണ്. തലമുടി കഴുത്തിനുതാഴെ കെട്ടിവച്ച അദ്ദേഹത്തിന്റെ മുഖത്ത് ദീപ്തമായ തേജസ്സ് നിറഞ്ഞുനില്ക്കുന്നുണ്ട്. അടുത്തെത്തിയപ്പോൾ എഴുന്നേറ്റ് അദ്ദേഹത്തെ തൊഴുത് വണങ്ങി. ഏതാനും സെക്കന്റുനേരം എന്നെ തറപ്പിച്ചു നോക്കിയശേഷം സൗമ്യഭാവത്തോടെ അദ്ദേഹം ചോദിച്ചു–

"സതോപന്തിൽ നിന്നാണല്ലേ? വളരെ നല്ലത്. എല്ലാ നന്മകളും നേരുന്നു.".

അദ്ദേഹത്തിന്റെ ഇംഗ്ലീഷ് ഉച്ചാരണശൈലിയിലും, സ്ഫുടതയിൽ മുഴ

---

* ആരുടെ പക്ഷത്തിലാണ് യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാനും ഗാണ്ഡീവത്തെ ധരിച്ചിരിക്കുന്ന അർജുനനുമിരിക്കുന്നത് ആ പക്ഷത്തിൽ രാജ്യലക്ഷ്മിയും, ജയവും മേല്ക്കുമേലുള്ള അഭിവൃദ്ധിയും, ന്യായവും ഉറച്ചിരിക്കുമെന്നാണ് എന്റെ നിശ്ചയം.

ആ ശബ്ദത്തിലും ആകൃഷ്ടനായിപ്പോയ ഞാൻ ഭവ്യതയോടെ മറുപടി പറഞ്ഞു-

"അതേ സ്വാമിജി. ഒരു രാത്രി സതോപന്തിനുതാഴെ കൂടി. അങ്ങയുടെ അനുഗ്രഹത്തിനു വളരെ നന്ദി. അങ്ങയുടെ യാത്ര എങ്ങോട്ടാണ്."?

"അതിനുമറുപടി പറയാൻ പരിമിതികൾ എന്നെ അനുവദിക്കുന്നില്ല. ദയവായി ക്ഷമിക്കുക. നിങ്ങൾ ദക്ഷിണേന്ത്യയിൽ നിന്നാണല്ലോ. ദക്ഷിണേന്ത്യക്കാർക്ക് ഹിമാലയയാത്രയിൽ താൽപര്യം കുറവാണെന്നു തോന്നുന്നു. നിങ്ങൾ ധാരാളം യാത്ര നടത്തുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങളുടെ ശരീരഘടന അതി നുതികച്ചും യോജിച്ചതുമാണ്. ശ്രീശങ്കരനെക്കുറിച്ചും ഹിമാലയത്തിന്റെ മഹത്വത്തെക്കുറിച്ചും നിങ്ങൾ മറ്റുള്ളവരെ ബോധവൽക്കരിയ്ക്കണം. ഹിമാലയം ഒരു മതത്തിന്റേയും പ്രചരണോപാധിയല്ല, മറിച്ച്, ഇതൊരു മഹത്തായ സംസ്കാരത്തിന്റെ പൈതൃകമാണ്."

ഞങ്ങൾ തമ്മിൽ കുറച്ചുനേരം സംസാരിച്ചു. എന്റെ കൈലാസ്-മാനസസരസ്സ് യാത്രയെക്കുറിച്ചും, ഗഢ്വാൾഹിമാലയത്തിൽ നടത്തിയ മറ്റു യാത്രകളെക്കുറിച്ചും അദ്ദേഹത്തെ കേൾപ്പിച്ചു. "ഉത്തർഖണ്ഡിലൂടെ" എന്ന എന്റെ രചനയെപ്പറ്റിയും അതിനുലഭിച്ച വ്യാപകമായ പ്രതികരണങ്ങളെക്കുറിച്ചും ഞാൻ സൂചിപ്പിച്ചു. അദ്ദേഹത്തിന്റെ മുഖം ആശ്ചര്യം കൊണ്ടും, സന്തോഷംകൊണ്ടും വിടർന്നത് എന്നെ ഏറെ സന്തോഷിപ്പിച്ചു. ഉത്തരകാശിയിലെ ഒരു സംന്യാസിമഠത്തിന്റെ വിലാസം എനിയ്ക്കു തന്നശേഷം അവരുമായി സമ്പർക്കം പുലർത്തണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു.

യാത്രപറഞ്ഞ് പിരിയാൻനേരത്ത് ഹിമശൃംഗങ്ങളുടെ നേർക്ക് വിരൽചൂണ്ടി അദ്ദേഹം പറഞ്ഞു-

"*ദുശ്ശകുനങ്ങളാണ് നഗേന്ദ്രസമൂഹം കാണിച്ചുതരുന്നത്. ഈ സീസണിൽ ഇവിടെ വൻദുരന്തങ്ങൾ സംഭവിയ്ക്കാൻ സാധ്യതയുണ്ട്. ഗിരിശൃംഗങ്ങളിലെ മഞ്ഞിന്റെ നിറവ്യത്യാസം ശ്രദ്ധിച്ചുനോക്കൂ. 'അവർ' പ്രതികരിക്കുമെന്ന് ഉറപ്പാണ്. ധന്യാത്മാ.....നിങ്ങൾക്കു മംഗളം ഭവിക്കട്ടെ ....ഓം ശാന്തി..."

---

* ഈ സംന്യാസിയുടെ പ്രവചനം അക്ഷരംപ്രതി ശരിയായി. 2004 മെയ്, ജൂൺ, ജൂലായ്, ആഗസ്റ്റ് മാസങ്ങളിൽ ഉത്തരാഞ്ചൽസംസ്ഥാനത്തിന്റെ ഗാഢ്വാൾഭാഗത്ത് വ്യാപകമായ രീതിയിൽ നാശനഷ്ടങ്ങൾ ഉണ്ടായി. കനത്ത പേമാരി, ആലിപ്പഴവർഷം, മലയിടിച്ചിൽ തുടങ്ങിയ പ്രകൃതിക്ഷോഭങ്ങൾ അടിയ്ക്കടി സംഭവിച്ചപ്പോൾ ബദരീ-കേദാർ റോഡ് ഗതാഗതം ആഴ്ചകളോളം നിലച്ചുപോയി. വാഹനങ്ങൾ അഗാധമായ താഴ്വരയിലേയ്ക്ക് കൂപ്പുകുത്തി, മലയോടൊപ്പം, നദിയിലൂടെ ഒലിച്ചുപോയി നിരവധിപേർ മരണമടഞ്ഞു. മലയിടിച്ചിലിൽപ്പെട്ടും നിരവധി ജീവൻ പൊലിഞ്ഞുപോയി. അഗാധമായ മലയിടുക്കുകളിൽ കുടുങ്ങിപ്പോയ തീർഥാടകരെ ഹെലിക്കോപ്ടർ മുഖേനയാണ്, പലപ്പോഴും, രക്ഷിച്ചെടുത്തത്. പല ദിവ്യസംന്യാസിമാരും സംഭവിക്കാൻ പോകുന്ന ദുരന്തങ്ങളെക്കുറിച്ച് സൂചനകൾ തരികയുണ്ടായി എന്ന വസ്തുത ഒരു ഞെട്ടലോടെ ഞാൻ ഇന്നും ഓർത്തുപോകുന്നു.

ഏകനായി അദ്ദേഹം നടന്നു നീങ്ങുന്നതു നോക്കിയശേഷം ഞങ്ങൾ യാത്രതുടർന്നു. അളകനന്ദയുടെ ഉദ്ഭവസ്ഥാനത്തിന്റെ സമീപത്തുകൂടി നരനാരായണപർവതത്തിന്റെ താഴെ എത്തിയശേഷം ലക്ഷ്മീവനത്തിലേയ്ക്ക് നടന്നു. അസ്തമയസൂര്യന്റെ പകിട്ടാർന്ന പ്രകാശത്തിൽ വസുധാരവെള്ളച്ചാട്ടവും ദർശിച്ച് മനാഗ്രാമത്തിൽ എത്തിയപ്പോൾ സമയം 7 മണി കഴിഞ്ഞിരുന്നു. 12 മണിക്കൂറോളം നീണ്ടുപോയ ഈ യാത്രയിൽ ഭക്ഷണവും വിശ്രമവും ശരിയായവിധത്തിൽ ഉണ്ടാകാത്തതുകൊണ്ട് അത്യധികം ക്ഷീണം അനുഭവപ്പെട്ടു. അന്നുരാത്രി മനാഗ്രാമത്തിൽ തങ്ങിയ ശേഷം, പുലർച്ചെ ബദരീനാഥിലേയ്ക്ക് യാത്രതിരിച്ചു. 8 മണിയായപ്പോൾ ക്ഷേത്രത്തിൽ എത്തുകയുംചെയ്തു. അളകനന്ദയിലെ നാരദ്കുണ്ഡിൽ മുങ്ങിക്കുളിച്ചശേഷം, തപ്തകുണ്ഡിലെ ചൂടുവെള്ളപ്രവാഹത്തിൽ കുറച്ചധികംനേരം മുങ്ങിക്കിടന്നപ്പോൾ എല്ലാ ക്ഷീണവും മാറിക്കിട്ടി. ബദരീനാരായണനെ തൊഴുത്, സാഷ്ടാംഗം നമസ്കരിച്ച്, വഴിപാടുകൾ അർപിച്ചശേഷം ലോഡ്ജിൽ തിരിച്ചെത്തി വൈകുന്നേരം വരെ അവിടെ വിശ്രമിച്ചു.

സന്ധ്യയ്ക്ക്, ദീപാരാധന സമയത്ത്, വീണ്ടും ക്ഷേത്രത്തിൽപ്പോയി. ചാറ്റൽമഴ ക്രമേണ ശക്തമായി. തീർഥാടകരുടെ തിരക്ക് ഒട്ടുമില്ലാതിരുന്നതിനാൽ സഭാമണ്ഡപത്തിൽ, നട അടയ്ക്കുന്നതുവരെ, ധ്യാനിച്ച് ഇരുന്നു. അത്താഴം ഒന്നിച്ചിരുന്നുകഴിച്ചശേഷം സേർബഹാദൂർ വിടപറയാൻ ഒരുങ്ങി. പിറ്റേന്ന് അതിരാവിലെ ഗുജറാത്തിൽനിന്നുള്ള ഒരു സംഘം തീർഥാടകരേയുംകൊണ്ട് ലക്ഷ്മീവനംവരെ ഗൈഡായി പോകാനുള്ള ഒരവസരം കൈവന്നതിനാൽ, എന്നെ യാത്രായാക്കുവാൻ ബസ്സ്



പറങ്കിപ്പേട്ടയിലെ ബാബാജി സ്മാരക മന്ദിരത്തിനു മുമ്പിൽ ലേഖകൻ

സ്റ്റാൻഡിൽ വരാൻ സാധിയ്ക്കാത്തതിൽ അദ്ദേഹം ഖേദംപ്രകടിപ്പിച്ചു. സേർബഹാദൂറിന്റെ വിലമതിയ്ക്കാനാവാത്ത സേവനങ്ങൾക്ക് ഗാഢമായ വിധത്തിൽ, സ്നേഹപ്രകടനം നടത്തി, നന്ദിപറഞ്ഞ്, അദ്ദേഹത്തിനു പറഞ്ഞുറപ്പിച്ചിരുന്ന തുകയ്ക്കുപുറമെ നല്ലൊരു സംഖ്യ ഉപഹാരമായി നല്കിയശേഷം ഞാൻ ലോഡ്ജിലേയ്ക്ക് മടങ്ങി. ലോഡ്ജുമുറിവരെ എന്നെ അനുഗമിച്ച അദ്ദേഹം തലകുനിച്ച് വീണ്ടും വീണ്ടും വണങ്ങി യാത്രയായി.

ബദരീനാഥ്ക്ഷേത്രത്തിലെ നടതുറക്കുന്നതും അടയ്ക്കുന്നതും പ്രത്യേകം പരാമർശിക്കേണ്ട വിഷയമാണ്. ഒക്ടോബർ മാസത്തിൽ, ദീപാവലി കഴിഞ്ഞാൽ നല്ലൊരു ദിവസം നോക്കി ക്ഷേത്രം അടയ്ക്കുന്നു. സൂര്യൻ വൃശ്ചികരാശിയിൽ പ്രവേശിച്ച് ഏഴുദിവസത്തിനുള്ളിൽ ക്ഷേത്രം അടയ്ക്കുക എന്നതാണ് ആദ്യകാലം മുതല്ക്കേ ചെയ്തുവരുന്നത്. ജ്യോതിഷപണ്ഡിതന്മാരുടേയും പുരോഹിതന്മാരുടേയും അഭിപ്രായം ആരാഞ്ഞശേഷം ക്ഷേത്രക്കമ്മിറ്റിയുടെ ചീഫ് ഓഫീസറാണ് ഈ നല്ലദിവസം നിശ്ചയിക്കുക. ക്ഷേത്രം അടയ്ക്കുന്ന ദിവസം പരമ്പരാഗതമായി ആചരിച്ചുവരുന്ന പല വിശേഷാൽപൂജകളും ചടങ്ങുകളും മറ്റുമുണ്ട്. നട അടച്ച് ഭദ്രമായി പൂട്ടി സീൽവച്ചശേഷം പൂജാരിമാരും ക്ഷേത്രക്കമ്മിറ്റിക്കാരും മറ്റെല്ലാവരും ബദരീനാഥനോട് വിടപറയുന്നു. കടകമ്പോളങ്ങളും മറ്റും അടച്ചുപൂട്ടി സകലരും ബദരീപുരി വിട്ടുപോകുന്നു. നവംബർ മുതൽ ഏപ്രിൽ വരെ ക്ഷേത്രവും പരിസരവും കൊടുംമഞ്ഞിൽ മൂടപ്പെട്ടു കിടക്കുന്നു. പൂജാരിമാരും ക്ഷേത്രക്കമ്മിറ്റിക്കാരും പിന്നെ നട തുറക്കുന്നതുവരെ ജോഷിമഠത്തിൽ താമസിച്ച് ബദരീനാഥനെ പൂജിക്കുന്നു.

ആറുമാസത്തിനുശേഷം, മെയ്മാസത്തിൽ ക്ഷേത്രം വീണ്ടും തുറക്കുന്നു. മേയ് മധ്യത്തോടുകൂടി മിക്കവാറും *അക്ഷയതൃതീയ സുദിനത്തിലാവും, വൃഷഭസംക്രാന്തിയ്ക്ക് രണ്ടോ മൂന്നോ ദിവസം മുമ്പ്, നല്ല ദിവസം നോക്കി ക്ഷേത്രം തുറക്കുക. അടയ്ക്കുമ്പോഴെന്നപോലെ തുറക്കുമ്പോഴും ജ്യോതിഷപണ്ഡിതന്മാരുടേയും മറ്റും അഭിപ്രായം ആരായാറുണ്ട്. പ്രധാനപൂജാരിമാത്രം ഉള്ളിൽക്കടന്ന് വീണ്ടും നട അടയ്ക്കുന്നു. ആ സമയത്തിനുള്ളിൽ, നട അടയ്ക്കുമ്പോൾ കത്തിച്ചുവച്ചിരുന്ന അഖണ്ഡജ്യോതിപ്രകാശം പുറത്തുനില്ക്കുന്നവർക്ക് ദർശിക്കാം. ആറുമാസത്തോളം ആ ജ്യോതി അണയാതെ പ്രകാശിച്ചു നില്ക്കുന്നു എന്നറിയുമ്പോൾ അദ്ഭുതംതോന്നുന്നു. ക്ഷേത്രമാസകലം കനത്ത മഞ്ഞിൽ മൂടപ്പെട്ട് ഇക്കാലമത്രയും കിടക്കുമ്പോൾ, ഓക്സിജൻ ലഭിക്കാനുള്ള സാധ്യത തീരെ ഇല്ലെന്ന് ഓർക്കുമ്പോഴാണ് അത്ഭുതം ഇരട്ടിയ്ക്കുന്നത്. 'ദീപം' എന്ന

---

*വർഷത്തിൽ നാലുപ്രാവശ്യം അഭിജിത്ത് എന്ന അതിശ്രേഷ്ഠമുഹൂർത്തം സ്വയം വന്നെത്തുന്നുണ്ട്-ചൈത്രമാസത്തിലെ ശുക്ലപക്ഷപ്രതിപദത്തിനും, വൈശാഖമാസത്തിലെ ശുക്ലപക്ഷതൃതീയയ്ക്കും, വിജയദശമിയുടേയും ദീപാവലിയുടേയും മുമ്പുള്ള പ്രദോഷദിനങ്ങളിലും. ഇതിൽ വൈശാഖമാസത്തിലെ ശുക്ലപക്ഷതൃതീയയാണ് 'അക്ഷയതൃതീയ' എന്ന പരമപുണ്യമുഹൂർത്തം. ക്ഷയമില്ലാത്തതാണ് ഈശ്വരൻ- അതുകൊണ്ട് അക്ഷയതൃതീയ ഈശ്വരന്റെ ദിനമായി കണക്കാക്കുന്നു.



യോഗി എസ്.എ.എ. രാമയ്യ

സങ്കല്പം ഒരു യാഥാർത്ഥ്യമായി മാറുന്ന അദ്ഭുതപ്രതിഭാസം ആർഷസംസ്കാരത്തിന്റെ മഹത്തായ പൈതൃകങ്ങളിൽപ്പെട്ട നിത്യസത്യമാണ്. ഈ പ്രപഞ്ചത്തിലെ ഏതൊരു വസ്തുവിൽനിന്നും, എത്ര കുറച്ചോ എത്ര കൂടുതലോ എടുത്താലും ആ കുറവ് അവിടെ ഉണ്ടാകുമെന്നത് ഒരു യാഥാർത്ഥ്യമാണ്. പക്ഷെ, ഒരു ദീപത്തിൽനിന്ന് എത്രലക്ഷം ദീപങ്ങൾ വേറെ കത്തിച്ചാലും പഴയ ദീപം ഒരു കുറവും സംഭവിക്കാതെ അവിടെ നിലനില്ക്കുന്നു. ദീപം എന്ന പദം ഉദ്ഭവിച്ചിരിക്കുന്നത് എത്ര ശ്രേഷ്ഠമായ വിധത്തിലാണെന്ന് ഈ ശ്ലോകത്തിൽനിന്ന് ബോധ്യമാകും–

* "ദീയതേ ദീർഘമായുഷ്യം, പാതി മൃത്യോർഗദാദ്ഭയാൽ
ദീപഃ ഇത്യുച്യതേ ദേവി!മമ പൃഷ്ഠേ വിശേഷതഃ"

പ്രധാനപൂജാരിയായ റാവൽജി, സ്ഥാനമേല്ക്കുമ്പോൾ നട തുറക്കുന്നസമയത്ത് അകത്തുകണ്ട കാര്യങ്ങൾ പുറത്തുപറയില്ല എന്ന് സത്യം ചെയ്യാറുണ്ടെന്ന് പറയുന്നു. നട അടയ്ക്കുമ്പോൾ വിഗ്രഹത്തിൽ ചാർത്തിയിരുന്ന പുഷ്പഹാരങ്ങൾ ആറുമാസം കഴിഞ്ഞ് വീണ്ടും നട തുറക്കുമ്പോൾ അപ്രത്യക്ഷമായിട്ടുണ്ടാകുമെന്നും ഈ ഭൂമിയിൽ കാണാത്തതരത്തിലുള്ള പുഷ്പങ്ങളെക്കൊണ്ട് ബദരീനാഥനെ അർച്ചന ചെയ്തതായി കാണാമെന്നും പറയപ്പെടുന്നു. അതെന്തായാലും, ബദരീനാഥനെ ആറുമാസം നാരദമഹർഷിയും ദേവന്മാരും, ആറുമാസം മനുഷ്യരും പൂജിക്കുന്നു എന്നാണ് പുരാണങ്ങളിൽ പറയുന്നത്.

---

*ശിവൻ ദേവിയോട് പറയുന്നു– ദീർഘായുസ്സ് നല്കുന്നു; മൃത്യുവിൽനിന്നും രോഗത്തിൽനിന്നും ഭയത്തിൽനിന്നും പാലനം ചെയ്യുന്നു; അതിനാൽ ദീപം എന്നുപറയുന്നു. ദീപം എന്റെ പിൻഭാഗത്തായാൽ ഈ ഫലങ്ങൾ വിശേഷിച്ചും അനുഭവപ്പെടും. (ശിവന് പിൻവിളക്ക് പ്രധാനമാണല്ലോ.) (ദീയതേ ദീർഘമായുഷ്യം-എന്നതിലെ "ദീ" ശബ്ദവും, പാതിമത്യോർഗദാദ്ഭയാൽ-എന്നതിലെ "പ" ശബ്ദവും കൂടിച്ചേർന്നതാണ് ദീപം.)

ബദരീനാഥ്ക്ഷേത്രത്തിലെ പ്രധാന പൂജാരിയായ റാവൽജിയോടൊപ്പം ഒരുദിവസം ചെലവഴിക്കാനുള്ള സൗഭാഗ്യം എനിയ്ക്കു ലഭിയ്ക്കുകയുണ്ടായി. ക്ഷേത്രനടയുടെ തൊട്ടുതാഴെയാണ് അദ്ദേഹത്തിന്റെ വസതി. വസതിയുടെ നേരെ മുന്നിലാണ് ശ്രീശങ്കരാചാര്യരുടെ പ്രതിഷ്ഠ; നേരെ എതിർവശത്ത് കേദാരേശ്വരന്റേയും. റാവൽജിയുടെ വസതിയുടെ പുറം ചുമരിലെ നെയിംബോർഡ് വായിച്ചാൽ ഏതൊരു മലയാളിയും അഭിമാനംകൊണ്ട് പുളകിതനാകും–Badari Prasad Namboodiri; H.H. The RAVAL OF BADRINATH. ഭാരതത്തിന്റെ ഏറ്റവും വടക്കെ അറ്റത്തുസ്ഥിതിചെയ്യുന്ന ഈ മഹാക്ഷേത്രത്തിലെ പ്രധാന പൂജാരി, ഏറ്റവും തെക്കേഅറ്റത്തുള്ള കേരളത്തിലെ ഉത്തമബ്രാഹ്മണകുടുംബത്തിൽപ്പെട്ട ഒരു ചെറുപ്പക്കാരൻ! ശ്രീശങ്കരാചാര്യർ ചിട്ടപ്പെടുത്തിയ ആചാരങ്ങൾ ഇന്നും കടുകിട തെറ്റാതെ ഇവിടെ അനുവർത്തിച്ചുവരുന്നു. റാവൽജിക്കു മാത്രമേ ബദരീനാഥന്റെ വിഗ്രഹത്തിൽ സ്പർശിയ്ക്കുവാൻ അധികാരമുള്ളൂ. പ്രധാനപൂജകളൊക്കെ ചെയ്യുന്നതും റാവൽജി മാത്രമാണ്. കീഴ്ശാന്തിക്കാരെല്ലാം ഉത്തരാഞ്ചലിലെ ഡിമ്മർ ഗ്രാമത്തിലെ ഡിമിരി ബ്രാഹ്മണരാണ്.

റാവൽജിയുമായുള്ള സംസാരത്തിൽനിന്ന് വിജ്ഞാനപ്രദമായ നിരവധി രഹസ്യങ്ങൾ ലഭിയ്ക്കുകയുണ്ടായി. ദീപാവലി കഴിഞ്ഞ് ക്ഷേത്രം അടയ്ക്കുമ്പോൾ കത്തിച്ചുവയ്ക്കുന്ന അഖണ്ഡജ്യോതിയെ സംബന്ധിച്ച വിശദാംശങ്ങൾ ഏറെ കൗതുകകരമാണ്. എട്ടുലിറ്ററോളം എണ്ണകൊള്ളുന്ന ഒരു വെള്ളിപ്പാത്രത്തിലാണ് ജ്യോതി ഒരുക്കുന്നത്. ജ്യോതിയുടെ തിരി ഉണ്ടാക്കിയെടുക്കുന്ന വിദ്യ, ആധുനികശാസ്ത്രത്തെപ്പോലും വെല്ലുവിളിക്കുന്ന സാങ്കേതികമേന്മയോടുകൂടിയതാണ്. ഋതകമ്പളത്തിന്റെ നൂലുകൊണ്ടാണ് ഈ തിരികൾ ഉണ്ടാക്കുന്നത്. ഇതിന്മേൽ പരിശുദ്ധമായ നെയ്യും, ഹിമാലയത്തിലെ അമൂല്യങ്ങളായ പച്ചിലകളുടെ നീരും കൂട്ടിച്ചേർത്ത



കേദാരനാഥക്ഷേത്രം



ബദരീനാഥ്ക്ഷേത്രം

മിശ്രിതം ഒരു പ്രത്യേക കനത്തിൽ പുരട്ടി ഉണക്കിയെടുക്കുന്നു. ഓരോ മാസത്തിന്റേയും ദിവസങ്ങളുടെ എണ്ണം അനുസരിച്ച് തിരിയ്ക്ക് ഓരോ കെട്ട് ഉണ്ടാകും. നവംബർമാസത്തിൽ 30 ദിവസം മാത്രം ഒരു കെട്ട് കത്തുമ്പോൾ, ഡിസംബർ മാസത്തിൽ അടുത്ത കെട്ട് 31 ദിവസവും കത്തുന്നു. ഫെബ്രുവരിയിൽ 28 ദിവസം മാത്രം കത്തിയശേഷം, മാർച്ച് മാസത്തിലെ കെട്ടിലേയ്ക്ക് കത്തിക്കയറുന്നു! അഖണ്ഡജ്യോതിയിലേക്കുള്ള തിരികൾ ഉണ്ടാക്കുവാനുള്ള അവകാശം, പുരാതനകാലം മുതല്ക്കുതന്നെ, മനാ ഗ്രാമക്കാർക്കാണ് കല്പിച്ചുനല്കിയിട്ടുള്ളത്. പ്രായമായവരും കന്യകമാരും അടങ്ങുന്ന ഒരു സംഘം, 41 ദിവസം കഠിനമായ വ്രതത്തിൽ ഇരുന്ന ശേഷമാണ് തിരിനിർമാണത്തിൽ വ്യാപൃതരാകുന്നത്. അഖണ്ഡജ്യോതിയിലേയ്ക്കുള്ള എണ്ണ ടെഹ്രി മഹാരാജാവിന്റെ വകയാണ്. മഹാരാജാവിനു മാത്രമേ ആ എണ്ണയുടെ കൂട്ട് അറിയുകയുള്ളൂ. ഈ എണ്ണയുടെ കൂടെ ഒരു പ്രത്യേകലായനി മനാ ഗ്രാമത്തലവൻ അഖണ്ഡജ്യോതിയിൽ ഒഴിയ്ക്കുന്നു. ഹിമാലയത്തിലെ ചില പ്രത്യേകവൃക്ഷങ്ങളിൽ നിന്നെടുക്കുന്ന എണ്ണയും അമൂല്യങ്ങളായ ഔഷധക്കൂട്ടുകളും കൂട്ടിക്കലർത്തിയതാണ് ഈ ലായനി. നട അടയ്ക്കുന്നതിനു മുമ്പുള്ള പ്രത്യേകപൂജകൾ അവസാനിയ്ക്കുമ്പോൾ അഖണ്ഡജ്യോതിയിലെ തിരി കത്തിച്ചശേഷം ഗോപുരവാതിൽ അടച്ചുപൂട്ടുന്നു. മൂന്നു പ്രത്യേകതരം പൂട്ടുകളാണ് ഈ വാതിലിന്. മൂന്നും ഒരേ സമയം പ്രവർത്തിപ്പിച്ചാൽ മാത്രമേ പൂട്ടാനും തുറക്കാനും സാധിയ്ക്കുകയുള്ളൂ. ടെഹ്രി മഹാരാജാവും, റാവൽജിയും, മനാ ഗ്രാമത്തലവനുമാണ് താക്കോലിന്റെ അവകാശികൾ.

ഹിമാലയത്തിലെ ദിവ്യസംന്യാസിമാരെക്കുറിച്ചും ഞങ്ങൾ സംസാ

രിച്ചു. ബദരീപുരിയിലും ചുറ്റുവട്ടത്തും അപൂർവതേജസ്സുള്ള സംന്യാസിമാരുണ്ടെന്ന് റാവൽജി പറഞ്ഞു. 40 വയസ്സോളംമാത്രം പ്രായമുള്ള രാംലഖൻ ബാബ എന്ന ദിവ്യസംന്യാസി ബദരീപുരിയിൽ കുറച്ചുവർഷം കഴിഞ്ഞുകൂടിയത് ചൂടുവെള്ളംമാത്രം കുടിച്ചിട്ടായിരുന്നു. കഴിഞ്ഞവർഷം അദ്ദേഹം പെട്ടെന്ന് അപ്രത്യക്ഷനാവുകയും ചെയ്തു. കാൺപൂർ I.I.T. പോലുള്ള പ്രശസ്തമായ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു ഉയർന്ന റാങ്കോടെ ജയിച്ച് പുറത്തുവരുന്ന വിദ്യാർഥികളിൽ പലരും ഹിമാലയത്തിലെ സംന്യാസി സംഘത്തിൽ ചേരുന്നുണ്ടെന്നു റാവൽജി പറഞ്ഞപ്പോൾ ഞാൻ കുറച്ചുനേരം ചിന്താധീനനായി ഇരുന്നുപോയി. ഗംഗോത്രിധാമത്തിലെ ഖാറ്റ്ലിങ്ങ് ഗ്ലേഷിയറിനപ്പുറത്തുള്ള ഗുഹയിൽവച്ച് കണ്ടുമുട്ടിയ അഞ്ചുസംന്യാസിമാരെക്കുറിച്ചുള്ള ചിന്തകൾ എന്റെ മനസ്സിലൂടെ മിന്നിമറഞ്ഞു.

ഹിമാലയത്തിന്റെ വിവിധഭാഗങ്ങളിലേയ്ക്ക് ധാരാളം യാത്രനടത്തി എന്നതുകൊണ്ട്, എല്ലാം കണ്ടു, മനസ്സിലാക്കി, അനുഭവിച്ചു എന്നൊന്നും ആരും കരുതരുത്. വളരെ ചെറിയൊരംശത്തിൽ മാത്രമേ എനിക്ക് ചെന്നെത്താൻ കഴിഞ്ഞിട്ടുള്ളൂ. ഹിമസാഗരത്തിന്റെ അമ്പരപ്പിക്കുന്ന വൈവിധ്യത്തിലേയ്ക്കുനോക്കി പകച്ചുനില്ക്കാനേ എനിക്കു പലപ്പോഴും സാധിച്ചിട്ടുള്ളൂ. വേദങ്ങളുടെ പ്രഭവസ്ഥാനമായ ഈ സ്വർഗഭൂമിയിൽക്കൂടി സഞ്ചരിക്കുമ്പോഴൊക്കെ ഋഗ്വേദത്തിലെ അവസാന മന്ത്രത്തിലെ തുല്യശക്തി -സമാനസങ്കല്പം എന്ന ആഹ്വാനമാണ് എന്റെ മനസ്സിൽ അലയടിക്കാറുള്ളത്-

"സമാനീ വ ആകൂതിഃ സമാനാ ഹൃദയാനി വഃ
സമാനമസ്തു വോ മനോ യഥാ വാഃ സുസഹാസതി"

(വ്യാഖ്യാനം:- "ആകൂതിഃ എന്ന പദത്തിന് കാമം എന്നാണ് അർഥം. കാമത്തിന് സങ്കല്പമെന്നും. സങ്കല്പമില്ലെങ്കിൽ വിചാരം ഉണ്ടാകില്ല. വിചാരം ഉണ്ടാകാതെ പ്രവൃത്തിയില്ല. അതുകൊണ്ട് കാമവും സങ്കല്പവും പ്രവൃത്തിയും വിചാരവും ഒരുപോലെ ആയിരിയ്ക്കണം, ഒന്നായിരിയ്ക്കണം. ഉത്തമശക്തി ഉണ്ടാകുന്നതിന് ഐക്യം വേണം. ഐക്യമുണ്ടാകണമെങ്കിൽ നടപ്പും പ്രവൃത്തിയും വിചാരവും ഒരു പോലെ ആയിരിയ്ക്കണം. അതിന് വാക്ക് ഒന്നായിരിയ്ക്കണം. സമാനചിന്തനവും വേണം. ഒരുപോലെ ചിന്തിയ്ക്കാൻ മനസ്സും ചിത്തവും ഏകീകൃത ലക്ഷ്യത്തെ ഉദ്ദേശിച്ചാകണം. ഭൗതികോപഭോഗങ്ങളും തുല്യമായിരിയ്ക്കണം. ഒരു വിധത്തിലും അന്തരങ്ങൾ ഉണ്ടായിക്കൂടാ. അങ്ങനെ സങ്കല്പവും ഹൃദയവും മനസ്സും ഉപഭോഗങ്ങളും ഒന്നായാൽ നമ്മുടെ ബലവും സാമർഥ്യവും സഹനശീലവും ത്യാഗബുദ്ധിയും എല്ലാം തിളങ്ങി വിളങ്ങും. മനുഷ്യരുടെ വ്യഷ്ടിതലം ക്രമേണ സാമൂഹികതലത്തിലേയ്ക്ക് വളർന്നു വികസിയ്ക്കുമാറാകട്ടെ".)

ശുഭം.

## അനുബന്ധം 1

# ഓം സദ്ഗുരു ബാബാജി നാഗരാജ്

### ക്രിയായോഗസിദ്ധാന്തം

മനുഷ്യശരീരത്തിലെ രക്തത്തെ അംഗാരവിമുക്തമാക്കി പ്രാണവായുവിനെക്കൊണ്ട് വീണ്ടും സംശുദ്ധമാക്കി ആ ക്രിയയിലൂടെ അഥവാ അനുഷ്ഠാനത്തിലൂടെ ഈശ്വരനുമായുള്ള ഐക്യം (യോഗം) നേടുക എന്ന പ്രക്രിയയെയാണ് ക്രിയായോഗം എന്നുപറയുന്നത്. ഇപ്രകാരം സിരകളിലേയ്ക്ക് അധികമായി ഒഴുകിയെത്തുന്ന പ്രാണവായു അതിന്റെ പരമാണുക്കളെക്കൊണ്ട് തലച്ചോറിനേയും സുഷുമ്നാനാഡികേന്ദ്രങ്ങളേയും നവോന്മേഷപൂർണമാക്കിത്തീർക്കുന്നതിനുള്ള പ്രാണശക്തിയായി മാറുന്നു. അശുദ്ധരക്തത്തിന്റെ അളവു ചുരുങ്ങുന്നതോടെ ശരീരത്തിലെ എണ്ണമറ്റ കോശങ്ങളുടെ ജീർണനം കുറയ്ക്കാനും ഒഴിവാക്കാനും തക്കതായ ഒരു സിദ്ധി യോഗിയ്ക്ക് കൈവരിയ്ക്കാൻ സാധിയ്ക്കുന്നു. വ്യക്തിയുടെ ബോധത്തെ ആത്മസാക്ഷാൽക്കാരത്തിലേയ്ക്ക് ഉയർത്തുവാനും ആത്മാവിനെ ദേഹത്തിന്റെ ബന്ധനത്തിൽനിന്നും മോചിപ്പിയ്ക്കുവാനും തദ്വാരാ ഒരു യോഗിയ്ക്ക് സാധിയ്ക്കുന്നു. ഇന്ത്യൻ ഫിലോസഫിയുടെ എല്ലാ രീതികളും ഒരു ലക്ഷ്യത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്; ആത്മാവിനെ ബന്ധനങ്ങളിൽനിന്നും സങ്കടങ്ങളിൽനിന്നും മോചിപ്പിയ്ക്കുക. 'യോഗ'കൊണ്ട് ഇതു സാധ്യമാകുന്നു. മനസ്സിനെ നിയന്ത്രിയ്ക്കാൻ സാധിച്ചാൽ, മനസ്സിനുമേൽ ആധിപത്യം നേടാൻ സാധിച്ചാൽ, ഇതു നേടുവാൻ കഴിയും. 'യോ'+ 'ഗ'യാണ് യോഗ; ഏകാഗ്രതയും ഒരുമിയ്ക്കലും.

യുഗങ്ങൾക്കുമുമ്പ് കൈലാസപർവതത്തിൽ പരമശിവൻ സനാതനധ്യാനത്തിൽ വളരെക്കാലം തപസ്സിരുന്നിട്ടുണ്ട്. ശിവഭഗവാൻ 'ശക്തി' രൂപത്തിന്, പാർവതീദേവിക്ക്, ക്രിയാകുണ്ഡലിനീപ്രാണായാമയോഗവിദ്യ ആദ്യം ഉപദേശിച്ചുകൊടുത്തത് കൈലാസത്തിൽവച്ചാണ് ; പിന്നെ കാശ്മീരിലെ അമർനാഥ് ഗുഹയിൽവച്ചും. ശിവഭഗവാൻ പിന്നീട് അഗസ്ത്യർക്കും, നന്ദിദേവർക്കും, തിരുമൂളാർക്കും ഈ വിദ്യ ഉപദേശിച്ചുകൊടുത്തു. അഗസ്ത്യമുനിയാണ് വളരെക്കാലങ്ങൾക്കുശേഷം ബാബാജി നാഗരാജിന് ഈ ദിവ്യവിദ്യാജ്ഞാനം അനുഗ്രഹിച്ചു നല്കിയത്.

ക്രിയായോഗസിദ്ധാന്തം ഭഗവാൻ ശ്രീകൃഷ്ണൻ അർജുനന് ഉപദേശിച്ചുകൊടുത്ത ആ ശാസ്ത്രം തന്നെയാണ്.

"അപാനേ ജുഹ്വതി പ്രാണം
പ്രാണേഽപാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ
പ്രാണായാമപരായണാഃ". (ഭഗവദ്ഗീത–4–29)

[ചിലർ അപാനവൃത്തിയിൽ പ്രാണനെ ഹോമിയ്ക്കുന്നു-പൂരകമെന്ന പ്രാണായാമത്തെ ചെയ്യുന്നുവെന്നർഥം. മറ്റുചിലർ പ്രാണവായുവിൽ അപാനവായുവിനെ

ശ്വസിക്കുന്നു-രേചകമെന്ന പ്രാണായാമത്തെ ചെയ്യുന്നു. അപ്രകാരംതന്നെ പ്രാണായാമതൽപരന്മാരായ വേറെ ചിലർ, വായിൽക്കൂടിയും മൂക്കിൽക്കൂടിയുമുള്ള വായുവിന്റെ പുറത്തേയ്ക്കുള്ള ഗതിയേയും തദ്വിപരീതമായി അതിന്റെ അകത്തോട്ടുള്ള ഗതിയേയും അടക്കി കുംഭകമെന്ന പ്രാണായാമത്തെ ചെയ്യുന്നു.]

"സ്പർശാൻ കൃത്വാ ബഹിർബാഹ്യാംശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൌ സമൌ കൃത്വാ നാസാഭ്യന്തരചാരിണൌ
യതേന്ദ്രിയമനോബുദ്ധിർമുനിർമോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ യഃ സദാ മുക്ത ഏവ സഃ"

(ഭഗവദ്ഗീത–5–27, 28)

[ദേഹത്തിൽനിന്നും ബാഹ്യമായിരിക്കുന്ന ശബ്ദാദിവിഷയങ്ങളെ (ശാൽചിന്താനിമിത്തം) ഉള്ളിലേയ്ക്കു പ്രവേശിപ്പിക്കാതെ പുറത്തേയ്ക്കുതന്നെ തള്ളിക്കളഞ്ഞും, ദൃഷ്ടിയെ പുരികങ്ങളുടെ മധ്യേ ഉറപ്പിച്ചും, പ്രാണാപാനവായുക്കളെ മൂക്കിന്റെ ഉള്ളിൽ സമമായി സഞ്ചരിയ്ക്കുന്ന വിധത്തിൽ അടക്കിയും, ഇന്ദ്രിയങ്ങൾ-മനസ്സ്-ബുദ്ധി ഇവയെ അടക്കിയും, ഇച്ഛ-ഭയം-ക്രോധം ഇവയെ ഉപേക്ഷിച്ചും, മോക്ഷത്തെത്തന്നെ ഏറ്റവും ആശ്രയമായി വിചാരിച്ചും ഇരിക്കുന്ന മുനി (മനനശീലൻ) ഏവനോ അവൻ എപ്പോഴും മുക്തനാകുന്നു.]

മഹാജ്ഞാനിയായ വിവസ്വാന്, കഴിഞ്ഞുപോയ ഒരു ജന്മത്തിൽ ഈ യോഗവിദ്യ ഉപദേശിച്ചുകൊടുത്തത് താൻ തന്നെയാണെന്ന് ഭഗവാൻ കൃഷ്ണൻ പറയുന്നുണ്ട്. വിവസ്വാനിൽനിന്നു മനുസ്മൃതിയുടെ കർത്താവായ മനുവിനും, മനുവിൽനിന്ന് സൂര്യവംശസ്ഥാപകനായ ഇക്ഷ്വാകുവിനും ഈ യോഗവിദ്യ ലഭിച്ചു.

"ഏവം പരംപരാപ്രാപ്ത-
മിമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ
യോഗോ നഷ്ടഃ പരന്തപ!" (ഭഗവദ്ഗീത–4–2)

[അല്ലയോ പരന്തപ, ഇപ്രകാരം പരമ്പരയായി ഉപദേശിയ്ക്കപ്പെട്ട ഈ 'യോഗ'ത്തെ രാജർഷികൾ (രാജാക്കന്മാർതന്നെ ഋഷികളായിട്ടുള്ളവർ) അറിഞ്ഞിരുന്നു. കാലവശാൽ ഈ 'യോഗം' ഇഹലോകത്തിൽ ഇല്ലാതായിപ്പോയി.]

(പരന്തപൻ = ശത്രുക്കളെ ശൗര്യതേജസ്സുകളായ രശ്മികളെക്കൊണ്ടു സൂര്യനെന്നപോലെ തപിപ്പിയ്ക്കുന്നവൻ-ശത്രുതാപനൻ എന്നർഥം)

'ഓങ്കാരധ്യാനം, മനസ്സിന്റെ നിയന്ത്രണം, ശരീരത്തിന്റെ ശിക്ഷണം' എന്നിവ അടങ്ങിയതാണ് ക്രിയായോഗംഎന്ന് പതഞ്ജലി മഹർഷി പറയുന്നു. 'ശ്വാസത്തിന്റെയും ഉച്ഛ്വാസത്തിന്റെയും ഗതിയുടെ വിഘടനംകൊണ്ട് സാധ്യമാകുന്ന പ്രാണായാമത്താൽ മുക്തി നേടാൻ കഴിയും' - മഹർഷി ഉറപ്പിച്ചുപറയുന്നു. പതഞ്ജലിമഹർഷിയുടെ ദൃഷ്ടിയിൽ മനസ്സിനെ ഏകാഗ്രമാക്കി പ്രാർഥിക്കുമ്പോൾ കേൾക്കുന്ന ഓങ്കാരത്തിന്റെ യഥാർഥപ്രപഞ്ചധ്വനിയാണ് സർവശക്തനായ ദൈവം. 'ഓം' ആണ് സൃഷ്ടിയുടെ വചനം; സ്പന്ദനഹൃദയത്തിന്റെ മുരൾച്ച.

"ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ" (ഭഗവദ്ഗീത–8–13)

'ഓം എന്ന ബ്രഹ്മവാചകമായ ഏകാക്ഷരത്തെ ഉച്ചരിയ്ക്കുന്നവനും 'എന്നെ' സ്മരിയ്ക്കുന്നവനുമായ' എന്ന് ഗീതോപദേശത്തിൽ ഭഗവാൻ ഊന്നിപ്പറയുന്നുണ്ട്.

എല്ലാ ആത്മാവും സൂക്ഷ്മാണുക്കളായി മൂലപ്രകൃതിയിൽ സ്ഥിതി ചെയ്യുന്നു. ഇപ്രകാരം മൂലപ്രകൃതിയിൽ വസിയ്ക്കുന്ന ആത്മാവിന് പരമാത്മാവ് ശരീരവും ബുദ്ധിയും ലോകവും നല്കി അനുഗ്രഹിക്കുന്നു. ജഗദീശ്വരന്റെ ഈ കാരുണ്യത്തെയാണ് പരാശക്തി എന്നു പറയുന്നത്. പരാശക്തിയിൽനിന്നു ആദിശക്തിയും അതിൽനിന്നു പിരിഞ്ഞ് ജ്ഞാനശക്തിയും അതിൽനിന്നു ഒരു ഭാഗമായി പിരിഞ്ഞ് ക്രിയാശക്തിയും ഉരുത്തിരിയുന്നു. ക്രിയാശക്തിയാണ് ലോകത്തെ നിയന്ത്രിയ്ക്കുന്നത്. ക്രിയാശക്തിയിൽ നിന്നുള്ള ഇച്ഛാശക്തിയെന്ന ജലപ്രവാഹം 'ബിന്ദു' എന്ന ചക്രത്തിൽ പതിച്ച് നാദം ഉദ്ഭവിച്ചു. നാദത്തിൽനിന്നു ഓങ്കാരധ്വനി രൂപമെടുത്തു. അക്ഷരം, പദം, വാക്യം മുതലായ സകലശബ്ദപ്രപഞ്ചവും ഓങ്കാരത്തെ അനുഗമിച്ചുണ്ടായതാണ്. ഭഗവദ്ഗീതയുടെ മൂന്നാം അധ്യായത്തിൽ ഭഗവാൻ ഇത് വ്യക്തമാക്കുന്നുണ്ട്.

"കർമ ബ്രഹ്മോദ്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുദ്ഭവം" (ഭഗവദ്ഗീത–3–15)

ശബ്ദരാശിയുടെ ആദിമൂലം ഓങ്കാരം ആണ്. അത് നാദാകൃതിയും സർവവ്യാപിയും ആയ നാരായണന്റെ വാചകമാണ്. ക്രിയായോഗത്തിൽ 'ഓം' ഉച്ചാരണത്തിനു അതീവ പ്രാധാന്യമുണ്ട്. ക്രിയായോഗത്തെ പടർന്നുപന്തലിച്ചുനില്ക്കുന്ന ഒരു വലിയ വൃക്ഷത്തോടുപമിയ്ക്കാം; 'സിദ്ധയോഗി'കളേയും ഋഷികളേയും അതിന്റെ ആഴത്തിൽ ആണ്ടിറങ്ങിയ വേരുകളോടും. ഈശ്വരസാക്ഷാൽക്കാരത്തിനുള്ള ഈ ക്രിയകളെ സയൻസും കലയും കൂട്ടിക്കലർത്തി, സമന്വയിപ്പിച്ച്, വളർത്തിവലുതാക്കി ഇന്നത്തെ അവസ്ഥയിൽ എത്തിക്കുന്നതിൽ 'സിദ്ധയോഗി'കൾ വഹിച്ച പങ്ക് നിസ്തുലമാണ്.

'യോഗ'യുമായുള്ള സംയോഗത്തിന്റെ അനുഭവവും ആത്മീയമായ അത്യുന്നതാവസ്ഥയും തമിഴ് യോഗസിദ്ധന്മാർക്ക് അവരുടെ ബുദ്ധിയും മനസ്സും ചേതനയും ആത്യന്തികമായി ഭൗതികശരീരംതന്നേയും ക്രമേണ രൂപാന്തരം പ്രാപിച്ച് സമുദ്രത്തിൽ നിമജ്ജനം ചെയ്ത ഉപ്പുപാറയുടെ അവസ്ഥ ഉണ്ടാക്കി. ഈശ്വരാനുഗ്രഹത്തിന്റെ ഫലമായിട്ടാണ് ഈ നേട്ടം കൈവരിയ്ക്കാൻ 18 സിദ്ധയോഗികൾക്ക് സാധിച്ചത്. (ശിവൻ, മുരുകൻ, വിഷ്ണു, കാളി എന്നാണ് സിദ്ധയോഗികൾ പറയുന്നത്.) ഭൗതികശരീരത്തെ ഈശ്വരനിലേയ്ക്ക് എത്തിയ്ക്കാനുള്ള സങ്കേതങ്ങളാണ് 'ക്രിയകൾ'. ഇവയെ 'ക്രിയായോഗസിദ്ധാന്തം' എന്നു വിളിക്കുന്നു. തമിഴിൽ 'ചിത്തം' എന്നാൽ മനസ്സ് എന്നാണർഥം. മനസ്സിന്മേലുള്ള നിയന്ത്രണം എന്ന അർഥത്തിലുള്ള 'സിദ്ധി' എന്ന വാക്ക് ഇതിൽനിന്നാണ് ഉദ്ഭവിച്ചത്.

നന്ദിദേവർ, അഗസ്ത്യൻ, തിരുമൂളാർ, ഭോഗ്നാഥർ, കൊങ്കനാവർ, മച്ചാമുനി, ഗോരഖ്നാഥ്, സാട്ടമുനി, സുന്ദരനാടാർ, രാമദേവർ, കുടംബൈ, കരുവറാർ, ഇടയ്കാദർ, കമലാമുനി, വാല്മീകി, പതഞ്ജലി, ധന്വന്തരി, പാമ്പാട്ടി എന്നിവരാണ് പതിനെട്ടു സിദ്ധയോഗികൾ. ഈ പതിനെട്ടു സിദ്ധയോഗികളിൽ കാശിയിൽനിന്നുള്ള നന്ദിദേവരും ഗിർനാറിൽനിന്നുള്ള ഗോരഖ്നാഥും ഒഴികെ എല്ലാവരും ദക്ഷിണേന്ത്യയിൽ നിന്നുള്ളവരായിരുന്നു; പ്രത്യേകിച്ച് ഇന്നത്തെ തമിഴ്നാടുഭാഗത്തുനിന്ന്.

ദക്ഷിണഭാരതത്തിനു ഭൂമിശാസ്ത്രപരമായി അതീവ പ്രാധാന്യമുണ്ട്. ഭൂമിശാസ്ത്രപരമായ രേഖകൾ പ്രകാരം ദക്ഷിണഭാരതമാണ് ലോകത്തിലെ ഏറ്റവും പഴക്കമേറിയ ഭൂവിഭാഗം. ഭൂഗോളത്തിന്റെ ഘടനയും രൂപവും ഒട്ടാകെ മാറ്റിമറിയ്ക്കപ്പെട്ട വിഖ്യാതമായ പല വിഘടനകാലഘട്ടങ്ങളിലും ദക്ഷിണഭാരതഭൂവിഭാഗം ഒരു മാറ്റവും കൂടാതെ നിലനിന്നിരുന്നു. മദിരാശി പട്ടണത്തിന്റെ അടുത്തുള്ള പല്ലാവരം എന്ന സ്ഥലത്തുനിന്ന് കണ്ടെടുത്ത അതിപുരാതനശിലാശകലങ്ങൾ ലോകത്തിലെ ഏറ്റവും പഴക്കമേറിയ ശിലാരൂപത്തിൽപ്പെട്ടവയാണെന്ന് തെളിഞ്ഞിട്ടുണ്ട്. കന്യാകുമാരിമുതൽ പടിഞ്ഞാറ് ആഫ്രിക്ക വരെയും തെക്ക് ആസ്ത്രേലിയ വരെയും നീണ്ടുകിടക്കുന്ന ഇന്ത്യൻ മഹാസമുദ്രത്തിലെ, ഒരു വലിയ ഭാഗം ഉൾപ്പെടുന്നതാണ് ഉപദ്വീപ് ആയ ഇന്ത്യ (Peninsular India). 30,000 ബി.സി. മുതൽ 2700 ബി.സി. വരെയുള്ള കാലഘട്ടത്തിൽ ഭൂമിയുടെ പ്രതലത്തിലും സമുദ്രതടത്തിലും കൂടെക്കൂടെയുണ്ടായ ജലപ്രളയം, ഭൂകമ്പം, വിഘടനം, അഗ്നിപർവതസ്ഫോടനം എന്നീ പ്രാകൃതികശക്തികളുടെ ഫലമായി സ്വാഭാവികമായ ഭൂഭ്രംശം സംഭവിച്ചു.' പടിഞ്ഞാറ് ലെമൂറിയ വൻകര താഴ്ന്നുപോയപ്പോൾ ജനങ്ങൾ ഏഷ്യ, ആസ്ത്രേലിയ, പെസഫിക്കിലെ ചില ഭൂപ്രദേശങ്ങൾ എന്നിവിടങ്ങളിലേയ്ക്ക് കുടിയേറിപ്പാർത്തു. ആഫ്രിക്ക, ആസ്ത്രേലിയ, ഉപദ്വീപ് ആയ ഇന്ത്യ, തെക്കേ അമേരിക്ക, സിലോൺ, അന്റാർട്ടിക്ക എന്നീ പ്രദേശങ്ങൾ ഒരുകാലത്ത് 'ജിഗ്സോ പസിലിലെ' ചതുരക്കഷണങ്ങൾപ്പോലെ യോജിച്ചുനിന്നിരുന്നുവെന്നും പിൽക്കാലത്ത് ചലിക്കുന്ന തളികകൾപോലെ (MOVING PLATES) വേർപിരിഞ്ഞ് ചില ഭാഗങ്ങൾ സമുദ്രത്തിൽ താണുപോയെന്നും വിശ്വസിയ്ക്കപ്പെടുന്നു. ദക്ഷിണഭാരതത്തേയും ആഫ്രിക്കയേയും കൂട്ടിയിണക്കിക്കൊണ്ട് ഒരു വൻകര ഉണ്ടായിരുന്നതായി ശാസ്ത്രജ്ഞന്മാർ സമർഥിക്കുന്നു. ഇന്ത്യാസമുദ്രം ഏതോ ഒരു യുഗത്തിൽ ഒരു വലിയ വൻകരയായിരുന്നുവെന്നതിനു ഇപ്പോൾ ശാസ്ത്രീയമായ തെളിവുകളുണ്ട്. ഹീബ്രുമതഗ്രന്ഥങ്ങളിൽ ഒരു മഹാപ്രളയത്തിന്റെ സൂചനയുണ്ട്. അതൊരുപക്ഷേ ഈ വൻകരയുമായി ബന്ധപ്പെട്ടതാകാം. യൂറേഷ്യൻ പ്ലേറ്റിൽനിന്നും ഇന്ത്യൻ പ്ലേറ്റിനെ 110 ദശലക്ഷം വർഷങ്ങൾക്കുമുമ്പേ തള്ളിമാറ്റാൻ തുടങ്ങിയതായുള്ള എണ്ണമറ്റ വിവരങ്ങൾ ഇന്ത്യാ-ഏഷ്യാ സമാഘാതങ്ങളെക്കുറിച്ചുള്ള പഠനങ്ങളിൽനിന്ന് ലഭ്യമാണ്. 70 ദശലക്ഷം വർഷങ്ങൾക്കുമുമ്പ് ഇന്ത്യൻപ്ലേറ്റ് വർഷത്തിൽ ശരാശരി $14.9 \pm 4.5$ സെന്റിമീറ്റർ എന്ന ക്രമത്തിൽ വടക്കോട്ടുനീങ്ങാൻ തുടങ്ങി. 40 ദശലക്ഷം വർഷമായപ്പോൾ അതിന്റെ വേഗത കുറയുകയും വർഷത്തിൽ $5.2 \pm 0.8$ സെന്റീമീറ്റർ എന്ന ഇപ്പോഴത്തെ സ്ഥിതിയിൽ എത്തുകയും ചെയ്തു.

18 മഹാസിദ്ധന്മാരിൽ ഒരാളായ തിരുമൂളാർ എഴുതിയ 'അഷ്ടാംഗയോഗ' എന്ന ഗ്രന്ഥത്തിൽ മരണമില്ലാത്ത ജീവിതം എന്ന പ്രതിഭാസത്തെക്കുറിച്ച് പറയുന്നുണ്ട്. യോഗയുടെ ഈ സിദ്ധാന്തങ്ങൾ പരിശീലിക്കുകയാണെങ്കിൽ ഉണർവ്, സ്വപ്നം, ഉറക്കം ഇവയ്ക്ക് അതീതമായ 'സമാധി' എന്ന 4-ാം ഇന്ദ്രിയാവസ്ഥ ആ മഹാശക്തിയുടെ അനുഗ്രഹംകൊണ്ട് കൈവരുന്നതാണ്. ഈ അനുഭവങ്ങൾ പൂർണമായും സമ്മേളിച്ചാലുള്ള അവസ്ഥയെ 'ശരീരത്തിന്റെ സിദ്ധി' എന്നു പറയുന്നു. ഇത് മൂന്നുവിധത്തിലുണ്ട്.

1. വുരുവസിദ്ധി-ഭൗതികശരീരത്തിനുണ്ടാകുന്ന സിദ്ധി. ഭൗതികശരീരം ഉജ്ജ്വലദീപ്തിപൂണ്ട് ഈശ്വരനിൽ ലയിയ്ക്കുന്ന പ്രതിഭാസം.

2. അരു-വുരുവസിദ്ധി-ശരീരത്തോടുകൂടിയോ ശരീരമില്ലാതേയോ ഉള്ള സിദ്ധി. ശരീരം രൂപാന്തരീകരണം പ്രാപിച്ച്, നിർവൃതി പൂണ്ട്, അഗ്നിയിൽ ലയിച്ച കർപ്പൂരംപോലെ ഒന്നും അവശേഷിപ്പിയ്ക്കാതെ ദൈവത്തോടുകൂടി ചേരുന്ന അവസ്ഥ.

3. അരുവസിദ്ധി-ശരീരമില്ലാതെയുള്ള സിദ്ധി. ദൈവത്തിന്റെ ഉജ്ജ്വലദീപ്തിയിൽ രൂപാന്തരീകരണം പ്രാപിച്ച് അപ്രത്യക്ഷമാകുന്ന അവസ്ഥ.

ചിദംബരത്ത് തിരുമൂളാറും, പഴനിയിൽ ഭോഗ്നാഥരും, തിരുവണ്ണാമലയിൽ ഇടയ്കാദറും വുരുവസിദ്ധി കൈവരിച്ചിട്ടുള്ളവരാണ്. രാമായണംപോലുള്ള ഇതിഹാസഗ്രന്ഥവും, വിവിധവിഷയങ്ങളെ സംബന്ധിച്ച് ആധികാരികമായ മറ്റു പല രചനകളും 18 സിദ്ധയോഗികളുടേതായി പ്രചാരത്തിലുണ്ട്. മെഡിസിൻ, കായകല്പം, രാസവിദ്യ (ALCHEMY), തമിഴ്ഗ്രാമർ, നാച്ചറൽസയൻസ്, യോഗ, ഫിലോസഫി, റിലീജിയൻ, ഹഠയോഗ, താന്ത്രികയോഗ, അവധൂതഗീത, മന്ത്രശാസ്ത്രം, സിദ്ധഫിലോസഫി, രാമായണം, യോഗസൂത്ര തുടങ്ങിയ വിഷയങ്ങളെ സംബന്ധിച്ച 200-ൽപരം രചനകൾ ഈ സിദ്ധയോഗികളുടേതാണ്.

സിദ്ധവൈദ്യശാസ്ത്രം പ്രചുരപ്രചാരം നേടിയ ഒരു വൈദ്യശാസ്ത്ര ശാഖയാണ്. പ്രകൃതിയിൽനിന്നു ലഭിക്കുന്ന വസ്തുക്കളെക്കൊണ്ടു മാത്രമേ മരുന്നുകൾ നിർമിക്കൂ എന്നത് സിദ്ധവൈദ്യത്തിന്റെ പ്രത്യേകതയാണ്. അതുകൊണ്ടു തന്നെ ഫലസിദ്ധിയും കൂടുതലാണ്. വേരുകൾ, ഘനീകരിച്ച ഉപ്പ്, ഫുള്ളേഴ്സ് എർത്ത്, കർപ്പൂരം, സ്വാഭാവികമായ അമ്ളം, ചൂടുകൊണ്ട് കരിച്ചെടുത്ത ലോഹങ്ങൾ, വിവിധസത്തുകൾ, രസം, മണ്ണ് മുതലായവയാണ് ഔഷധനിർമാണത്തിനു ഉപയോഗിക്കുന്നത്. യോഗ, ധ്യാനം, മന്ത്രം എന്നിവ രോഗിയെക്കൊണ്ട് പരിശീലിപ്പിയ്ക്കുന്നു. കാന്തചികിത്സയും സിദ്ധവൈദ്യത്തിന്റെ ഒരു ഭാഗമാണ്. പ്രഗല്ഭരായ സിദ്ധവൈദ്യന്മാർ പൾസ് പിടിച്ചുനോക്കി രോഗനിർണയം നടത്തുന്നതിൽ മിടുക്കന്മാരാണ്. കണ്ണ്, നാക്ക്, മൂത്രം, മലം, ശരീരത്തിന്റെ സ്പർശനവും ശബ്ദവും ഇതൊക്കെ നോക്കിക്കൊണ്ട് ഒരു സിദ്ധവൈദ്യന് അസുഖങ്ങൾ എളുപ്പം കണ്ടുപിടിക്കാവുന്നതേയുള്ളൂ.

സിദ്ധസയൻസുപ്രകാരം ഒരു മനുഷ്യൻ ഒരു മിനിറ്റിൽ ശരാശരി 15 പ്രാവശ്യം ശ്വസിക്കുന്നു. ഇതുപ്രകാരം, 15X60=900 ; 900X24=21,600; ഒരു ദിവസത്തിൽ 21,600 പ്രാവശ്യം ഒരു മനുഷ്യൻ ശ്വസിയ്ക്കുന്നു. ശരീരത്തിന്റെ അടിസ്ഥാനതത്ത്വമനുസരിച്ച് പരമാവധി 120 കൊല്ലം ശ്വസിച്ചു ജീവിയ്ക്കാൻ മാത്രമേ മനുഷ്യന് സാധിക്കൂ. ഉച്ഛ്വാസനിശ്വാസപ്രക്രിയയിലെ അപാകംമൂലം ഉണ്ടാകുന്ന ഊർജനഷ്ടം ജീവിതദൈർഘ്യം ഗണ്യമായി കുറയ്ക്കുന്നു. 12 ഇഞ്ച് വ്യാസത്തിലുള്ള ഊർജം പുറത്തേയ്ക്ക് പോകുമ്പോൾ 8 ഇഞ്ച് മാത്രമേ അകത്തേയ്ക്ക് വരുന്നുള്ളൂ. ഭക്ഷണം കഴിയ്ക്കുമ്പോൾ 18 ഇഞ്ചും, ഓടുമ്പോൾ 42 ഇഞ്ചും, ലൈംഗികമായി ബന്ധപ്പെടുമ്പോൾ 50 ഇഞ്ചും ശ്വസനപ്രക്രിയയ്ക്ക് അധികഭാരമുണ്ട്. ശ്വസനപ്രക്രിയയിലെ ഊർജനഷ്ടം ആധുനികസയൻസ് അംഗീകരിയ്ക്കുന്നുണ്ട്. അവരുടെ കണക്കനുസരിച്ച് മനുഷ്യന്റെ ഒരു ദിവസത്തെ ഉച്ഛ്വാസനിശ്വാസത്തിന്റെ തോത് 12,000 ലിറ്റർ വായുവാണ്. ഇത് മിനിറ്റിൽ 18 തവണ എന്ന തോതിലും 500 സി.സി.

ഡെപ്തിലുമുള്ള (DEPTH) കണക്കാണ്. അകത്തേയ്ക്ക് ശ്വസിയ്ക്കുന്ന വായുവിൽ 20 ശതമാനം ഓക്സിജനും പുറത്തേയ്ക്ക് കളയുന്ന വായുവിൽ 16 ശതമാനം ഓക്സിജനും മാത്രമാണെന്നും ഇവരുടെ കണക്കുകൾ വ്യക്തമാക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ ശരീരത്തിനു ലഭിയ്ക്കുന്ന ഓക്സിജൻ വെറും 4 ശതമാനം മാത്രമാണ് (480 ലിറ്റർ ഒരു ദിവസം). അതുകൊണ്ടുതന്നെ 20 ശതമാനത്തിൽ താഴെമാത്രം കലകളിലേയ്ക്കുള്ള (TISSUES) ഓക്സിജനേ രക്തത്തിനു എത്തിയ്ക്കുവാൻ കഴിയുന്നുള്ളു.

അനാരോഗ്യകരമായ ചുറ്റുപാടുകളും ജീവിതക്രമത്തിലെ പാളിച്ചകളും മൂലം ഉണ്ടാകുന്ന ഊർജനഷ്ടം കണക്കാക്കുമ്പോൾ ഇന്ന് ഒരു മിനിറ്റിൽ 30 തവണ മനുഷ്യൻ ശ്വസിക്കുന്നു; ആയുസ്സ് 60 കൊല്ലമായി ചുരുങ്ങുകയും ചെയ്യുന്നു. ക്രിയായോഗവ്യായാമങ്ങൾ ചെയ്തും മനസ്സിന്റെ സംഘർഷങ്ങൾ കുറച്ചും ഒരു മിനിറ്റിൽ 5 എന്ന തോതിൽ ശ്വാസോച്ഛ്വാസം നിയന്ത്രിയ്ക്കാനായാൽ അവർക്ക് 360 വർഷംവരെ ജീവിയ്ക്കാം. ഇത് മിനിറ്റിൽ ഒന്ന് എന്ന തോതിലായാൽ 1800 കൊല്ലംവരെ ജീവിച്ചിരിയ്ക്കാം. അത്യപൂർവസിദ്ധികളുള്ള ക്രിയായോഗികൾക്കു മാത്രമേ അഞ്ച്, ഒന്ന്, പൂജ്യം തോതുകൾ സാധ്യമാകൂ. കടലാമകൾ 300 കൊല്ലം വരെ ജീവിയ്ക്കുന്നത് ഒരു മിനിറ്റിൽ 4 തവണ മാത്രം ശ്വസിയ്ക്കുന്നതുകൊണ്ടാകാം എന്നു ധരിക്കുന്നതിൽ തെറ്റില്ലെന്ന് തോന്നുന്നു. കനത്ത മഞ്ഞുകാലത്ത് മാളങ്ങളിൽ ശിശിരനിദ്രയിൽ (HIBERNATION) ഏർപ്പെടുന്ന കരടി, ചില തരം തവളകൾ, മഞ്ഞ എലികൾ എന്നിവയ്ക്ക് ദീർഘകാലം ജീവിയ്ക്കാനാവുന്നത്, ഈ നിദ്രാസമയത്തെ, കുറഞ്ഞതോതിലുള്ള ശ്വാസോച്ഛ്വാസം മൂലമാണ്.

സിദ്ധസിദ്ധാന്തപ്രകാരം കുറഞ്ഞ അളവിൽമാത്രം ഊർജനഷ്ടം സംഭവിയ്ക്കാവുന്ന ഒരു ശ്വാസോച്ഛ്വാസസമ്പ്രദായം ആവിഷ്കരിച്ചിട്ടുണ്ട്. രക്തചംക്രമണസംവിധാനംവഴി ഓക്സിജനും നാഡീവ്യൂഹപ്രവർത്തനം മൂലം പ്രാണോർജവും ശരീരത്തിനു ലഭിയ്ക്കുന്നു. ശ്വാസോച്ഛ്വാസത്തിന്റെ നിയന്ത്രണം മൂലം തലച്ചോറിലും നാഡീവ്യൂഹസന്ധികളിലും കൂടിയ അളവിൽ പ്രാണിക് ഊർജം കരുതിവെയ്ക്കാൻ സാധിക്കുന്നു. സിദ്ധയോഗസിദ്ധാന്തം നല്ലനിലയിൽ പരിശീലിക്കുന്ന ഒരാൾക്ക് ഈ കരുതിവച്ച പ്രാണിക് ഊർജംകൊണ്ട് ബുദ്ധിപൂർവമായ പല പ്രവൃത്തികളും ചെയ്യുവാൻ കഴിയുന്നു. സൂര്യനിൽനിന്നും മറ്റു അന്തരീക്ഷഗോളവ്യൂഹങ്ങളിൽനിന്നും ധാരാളം പ്രാണിക് ഊർജം ലഭ്യമാക്കാൻ സാധിയ്ക്കും. ഈ ഊർജം ഒരു വൈദ്യുതശക്തിയായി നാഡീവ്യൂഹങ്ങളിൽ പ്രവർത്തിക്കുന്നതുകൊണ്ടാണ് പ്രഭാവലയം (AURA) എന്ന പ്രതിഭാസം മനുഷ്യർക്ക് ഒരാവരണംപോലെ ചുറ്റും ശോഭിച്ചുകൊണ്ടു നിലകൊള്ളുന്നത്. മൂന്ന് ഡൈമെൻഷൻ മാത്രം പ്രവർത്തിക്കുന്ന സാധാരണക്കാരുടെ കണ്ണുകൾക്ക് ഇതുകാണുവാൻ, പക്ഷേ, സാധിക്കുന്നില്ല. റഷ്യൻ ശാസ്ത്രജ്ഞനായ ഡോ.കിർലിയോൺ, Mrs. കിർലിയോൺ എന്നിവർ പ്രഭാവലയത്തെക്കുറിച്ച് നീണ്ടുനിന്ന ഗവേഷണങ്ങൾ നടത്തുകയും 'ഹാർട്ട്മെൻസ് ഡൗസിങ്ങ് റോഡ്' എന്ന ഉപകരണം വികസിപ്പിച്ചെടുക്കുകയും ചെയ്തു. ഈ ഉപകരണംകൊണ്ടു മനുഷ്യനുചുറ്റും നിലകൊള്ളുന്ന പ്രഭാവലയം (AURA) കാണുവാൻ സാധിയ്ക്കും. മരിച്ച പുല, പ്രസവിച്ച പുല, മാസമുറ എന്നിവ സംഭവിയ്ക്കുന്ന വീടുകളിലെ അംഗങ്ങൾക്കു പ്രഭാവലയം അപ്രത്യക്ഷമാകുന്നു ! പുല മാറിയാൽ വീണ്ടും പ്രത്യക്ഷപ്പെടുന്നു! പുരാതനമായ ഹൈന്ദവാചാരങ്ങൾക്കു

ഒളിമങ്ങാത്ത ശാസ്ത്രരഹസ്യങ്ങൾ ഉണ്ടെന്ന് കാണുന്നത് ഈ ഭാരതഭൂമിയുടെ ലോകോത്തരമായ ഔന്നത്യത്തെയാണ് കാണിക്കുന്നത്.

ക്രിയാകുണ്ഡലിനീപ്രാണായാമയോഗവിദ്യ സിദ്ധസിദ്ധാന്തത്തിലെ അതിപ്രധാനമായ ഒരു യോഗവിദ്യയാണ്. ശ്വാസോച്ഛ്വാസസമ്പ്രദായത്തെ സ്വന്തം വരുതിയിൽ നിർത്തി അതിനുമേൽ മേല്ക്കോയ്മ നേടുകയും അതുവഴി മൂലാധാര ചക്രത്തിൽ സ്ഥിതിചെയ്യുന്ന 'കുണ്ഡലിനി' ഊർജത്തെ ഉണർത്തി അതിനെ നാഡീവ്യൂഹങ്ങളിലേയ്ക്കു പ്രവഹിപ്പിച്ച് അസാമാന്യമായ ഉറച്ച ശരീരഘടനയും ബുദ്ധിയും വൈഭവവും ദീർഘായുസ്സും നല്കുകയും ചെയ്യുക എന്നതാണ് ഈ യോഗവിദ്യയുടെ ലക്ഷ്യം. മൂലാധാരം മുതൽക്ക് മൂർധാവ് വരെ നീണ്ടുകിടക്കുന്ന സുഷുമ്നാനാഡിയാണ് മനുഷ്യശരീരത്തിലെ ഏറ്റവും പ്രധാനപ്പെട്ട നാഡി. ഈ നാഡിയുടെ ഇടതുവശത്തും വലതുവശത്തും ഇഡാ, പിംഗളാ എന്ന രണ്ടു നാഡികൾ സ്ഥിതിചെയ്യുന്നു. മറ്റു സഹസ്രം നാഡികളുമായി കൂട്ടിപ്പിണഞ്ഞു ഇവ ബന്ധപ്പെട്ടുകിടക്കുന്നു. സുഷുമ്നാനാഡിയുടെ അന്തർഭാഗങ്ങളിൽ സൂക്ഷ്മദ്വാരങ്ങൾ ഉണ്ട്. ഇതിൽക്കൂടിയാണ് കുണ്ഡലിനീശക്തി ഉയരുന്നത്. സാധാരണനിലയിൽ കുണ്ഡലിനി മൂലാധാരത്തിൽ സുഖനിദ്രകൊള്ളുന്നു.

മനുഷ്യശരീരത്തിൽ ഒട്ടാകെ 72,000 നാഡികൾ ഉണ്ട്. നാഡികളുടെ പ്രവർത്തനം നടക്കുന്നത് ശ്വാസോച്ഛ്വാസം മൂലമാണ്. കുണ്ഡലിനീശക്തിയാണ് ഈ പ്രവർത്തനത്തെ നിയന്ത്രിക്കുന്നത്. കുണ്ഡലീനിശക്തിയുടെ പ്രധാനധർമങ്ങൾ ഇച്ഛ, ജ്ഞാനം, ക്രിയ എന്നിവയാണ്. ഇവയെ ഉണർത്തുന്നതിലൂടെ ജ്ഞാനോദയവും, ജീവബ്രഹ്മൈക്യവും, ആത്മാനുഭൂതിയും ഉണ്ടാകുന്നു. ശരീരത്തിൽ ഗുദത്തിനും ലിംഗത്തിനും മധ്യത്തിലാണ് കുണ്ഡലിനിയുടെ സ്ഥാനം. സദാ മയങ്ങിക്കിടക്കുന്ന ഈ മർമത്തെയാണ് മൂലാധാരം എന്നുപറയുന്നത്. നേർത്ത നൂലുപോലുള്ള ഒരു നാഡി മൂലാധാരത്തിൽനിന്ന് നട്ടെല്ലിലൂടെ തലച്ചോറിലേയ്ക്കു പോകുന്നു. നട്ടെല്ലിന്റെ ഇടതുഭാഗത്തായി ശുക്ലവർണത്തിലുള്ള ഇഡ എന്ന നാഡിയും വലതുഭാഗത്തായി അരുണവർണത്തിൽ പിംഗള എന്ന നാഡിയും ഉണ്ട്. ഈ നാഡികൾ പലസ്ഥലത്തും സുഷുമ്നയെ സന്ധിച്ചുകൊണ്ട് ശിരസ്സിലേയ്ക്കു കയറിപ്പോകുന്നു. ഇങ്ങനെ മൂന്നു നാഡികളും ഒത്തുചേരുന്ന സന്ധികൾ ആധാരചക്രങ്ങൾ എന്നപേരിൽ അറിയപ്പെടുന്നു. രുദ്രഗ്രന്ഥിയിലെ അഞ്ജന, വിശുദ്ധി; വിഷ്ണുഗ്രന്ഥിയിലെ അനഭേധം, മണിപൂരകം; ബ്രഹ്മഗ്രന്ഥിയിലെ സ്വാധിഷ്ഠാനം, മൂലാധാരം എന്നിവയാണ് ആധാരചക്രങ്ങൾ.

മൂലാധാരത്തിൽ, മൂന്നരച്ചുറ്റായി, ഉറങ്ങുന്ന പെൺപാമ്പിന്റെ രൂപത്തിൽ കുണ്ഡലിനി സ്ഥിതിചെയ്യുന്നു. ഗുദത്തിന്റെ രണ്ട് അംഗുലം താഴെയായും മേഢ്രത്തിന് രണ്ട് അംഗുലം മുകളിലായും നാലു ചതുരശ്രാംഗുലം വിസ്താരത്തിലാണ് മൂലാധാരപദ്മം സ്ഥിതിചെയ്യുന്നത്. പൃഥിവീതത്ത്വത്തിലധിഷ്ഠിതമായ ഈ പദ്മത്തിനു നാലു ദളങ്ങൾ ഉണ്ട്. വ-ശ-ഷ-സ എന്നീ അക്ഷരങ്ങൾ ദളങ്ങളിൽ ക്രമമായി കാണാം. സ്വർണത്തിന്റെ നിറമാണ് ഈ പദ്മത്തിന്. പദ്മത്തിന്റെ കർണികയിലെ പശ്ചിമാഭിമുഖമായ ത്രികോണത്തിന്റെ ബിന്ദുവിനെ ചുറ്റിയാണ് കുണ്ഡലിനി സ്ഥിതിചെയ്യുന്നത്. ഇതിൽ 56 അഗ്നികലകൾ ഉണ്ട്. മൂലാധാരത്തിന്റെ രണ്ടംഗുലം മുകളിൽ ലിംഗസ്ഥാനത്താണ് സ്വാധിഷ്ഠാനം. ഇതിൽ 52 അഗ്നികലകൾ ഉണ്ട്. സ്വാധിഷ്ഠാനത്തിൽനിന്ന് $10^1/_2$ അംഗുലം മുകളിൽ നാഭീസ്ഥാനത്താണ് മണിപൂരകം സ്ഥിതിചെ

ളുണ്ട്. അപ്‌തത്ത്വം, വായുതത്ത്വം, ആകാശതത്ത്വം, മനസ്തത്ത്വം എന്നിവയെ പ്രതിനിധീകരിക്കുന്ന മണിപൂരകം മനുഷ്യശരീരത്തിലെ അതിനിഗൂഢമായ മർമസ്ഥാനമാണ്.

"മൂലാധാരൈകനിലയാ ബ്രഹ്മഗ്രന്ഥിവിഭേദിനീ
മണിപൂരാന്തരുദിതാ വിഷ്ണുഗ്രന്ഥിവിഭേദിനീ
ആജ്ഞാചക്രാന്തരാളസ്ഥാ രുദ്രഗ്രന്ഥിവിഭേദിനീ
സഹസ്രാരാംബുജാരൂഢാ സുധാസാരാഭിവർഷിണീ
തടില്ലതാസമരുചിഃ ഷഡ്ചക്രോപരിസംസ്ഥിതാ
മഹാശക്തിഃ കുണ്ഡലിനീ ബിസതന്തുതനീയസീ"

സാധാരണയായി, നിദ്രാവസ്ഥയിൽ സ്ഥിതിചെയ്യുന്ന മൂലാധാരം ഒരാളുടെ നിസർഗ്ഗമായ അവസ്ഥയെ പ്രതിനിധീകരിയ്ക്കുന്നുവെങ്കിലും ഉണർത്തപ്പെട്ടാൽ അതിന്റെ ആധ്യാത്മികമായ സാധ്യതകൾ വളരെ ഉയർന്നതലത്തിൽ പ്രതിഫലിയ്ക്കുന്നവയാണ്. ശാരീരികമായി ഈ അവയവം ലൈംഗിക, ഉൽപാദന, മലമൂത്ര സംബന്ധമായ നിയന്ത്രണങ്ങളുടെ ഒരു അവയവം മാത്രമാണ്. വികാരപ്രകടനം, ആലസ്യം എന്നിവയും ഇതിന്റെ നിയന്ത്രണത്തിലാണ്. ലൈംഗികാഭിലാഷം, കുറ്റബോധം, വേദന, അസൂയ, ദ്വേഷ്യം എന്നീ അവസ്ഥകളും ഈ അവയവത്തിന്റെ പ്രവർത്തനഫലമാണ്. ക്രിയായോഗസിദ്ധാന്തത്തിലെ 'താന്ത്രിക് യോഗ' ശീലിച്ചവർക്ക് ലൈംഗികോർജ്ജത്തെ അലൗകികമായ ഊർജ്ജമാക്കി മാറ്റിയെടുക്കുവാൻ സാധിയ്ക്കും. ശുക്ളോർജവും ലൈംഗികസമയത്തെ രതിമൂർച്ഛയിൽ നിന്നുയരുന്ന ഊർജവും നഷ്ടപ്പെടാതെ സംരക്ഷിച്ച്, ഉദാത്തമാക്കി, അതിനെ അലൗകികമായ ഊർജത്തിലേയ്ക്ക് മാറ്റുന്ന ഈ പ്രക്രിയ മൂലാധാരത്തെ നിയന്ത്രിയ്ക്കുന്നതുമൂലമാണ് യോഗിക്ക് സാധിയ്ക്കുന്നത്. ഇങ്ങനെ മാറ്റപ്പെടുന്ന ലൈംഗികോർജം അലൗകികോർജ്ജമായ 'തേജസ്' എന്ന രൂപത്തിൽ ശരീരത്തിലെ സകലകോശങ്ങളിലും എത്തുന്നു.

മരണം, പുനർജന്മം, മോക്ഷം തുടങ്ങിയ മനുഷ്യാവസ്ഥകളെക്കുറിച്ച് വേദ–ഉപനിഷദ്-ശാസ്ത്ര–പുരാണങ്ങളെ ആധാരമാക്കിയുള്ള ഒരു ഉറച്ച തത്ത്വത്തിലാണ് സിദ്ധസിദ്ധാന്തവും നിലകൊള്ളുന്നത്.

ജ്ഞാനസ്വരൂപനായ ആത്മാവ് ഏകനാണെങ്കിലും ചലിയ്ക്കുന്ന ബുദ്ധികളിൽ പലതായി കാണപ്പെടുന്നു. ഉപനിഷത്തുകൾ പറയുന്നു, പരാശക്തി ഒന്നു മാത്രമേ ഉള്ളൂ. ആ ശക്തി പല രൂപത്തിലും പേരിലും അറിയപ്പെടുന്നുവെന്നു മാത്രം. "ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്" – ഒരേ ചന്ദ്രനാണല്ലോ ജലാശയങ്ങളിൽ പലതായി പ്രതിബിംബിയ്ക്കുന്നത്. ഇഹലോകത്തിൽനിന്നുള്ള മോക്ഷമാണ് പുരുഷാർഥമായി കണക്കാക്കുന്നത്. ചിത്തം ഏകാഗ്രമാക്കുവാൻ കഴിഞ്ഞാൽ സമാധിയായി. മനസ്സിനെ പരിശുദ്ധമാക്കിത്തീർത്താൽ 'സർവം ബ്രഹ്മ'മെന്ന ആത്മസാക്ഷാൽക്കാരത്തിൽ എത്തുന്നു. ജീവിച്ചിരിക്കുമ്പോൾ നിറവേറ്റപ്പെടാനാവാതെ പോകുന്ന തീവ്രാഭിലാഷങ്ങളാണ് മനുഷ്യനെ പുനർജന്മങ്ങളുടെ ചക്രവുമായി ബന്ധിപ്പിച്ചിടുന്നത്.

പ്രാണൻ അല്ലെങ്കിൽ ജീവന്റെ കണിക ആണ് മനുഷ്യശരീരത്തിലെ പ്രധാന ബിന്ദു. ദൃഷ്ടിയ്ക്കു ഗോചരമല്ലാത്ത, അത്യന്തം സൂക്ഷ്മമായ, ഈ പ്രകാശബിന്ദു നെറ്റിയുടെ മധ്യത്തിലായി, പുരികങ്ങളുടെ നടുവിൽ, വസിക്കുന്നു. ഭാര

തിയര്‍ ഈ പവിത്രസന്ദേശം തികഞ്ഞ പഠിപ്പിക്കുന്നത് ഇതൊക്കെ ആത്മസ്മൃതിയ്ക്കായിട്ടാണ്. ജീവന്, ആത്മാവിന്, ഒരുകാലത്തും നാശം സംഭവിക്കുന്നില്ല; അത് ശാശ്വതമാകുന്നു, എന്നുമുള്ളതാകുന്നു. "ഈ ആത്മാവിനെ ആയുധങ്ങൾ മുറിവേല്പിക്കുന്നില്ല; അഗ്നി ദഹിപ്പിക്കുന്നില്ല; വെള്ളം ദ്രവമാക്കിത്തീർക്കുന്നില്ല; വായു ശോഷിപ്പിക്കുന്നതുമില്ല.'

'നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ"
(ഭഗവദ്ഗീത 2-23)

ബോധസ്വരൂപനായ ഈ ആത്മാവാണ് മനസ്സിനെ നിയന്ത്രിയ്ക്കുന്നത്. മനസ്സിൽ ഉദിയ്ക്കുന്ന ചിന്തകളിൽ തീരുമാനമെടുക്കുന്ന ആത്മാവിന്റെ ശക്തിയെയാണ് ബുദ്ധി എന്നുപറയുന്നത്. ബുദ്ധി തീരുമാനമെടുത്തശേഷം, കർമ്മേന്ദ്രിയങ്ങൾ വഴി കർമ്മം ചെയ്യുന്നതും കർമ്മഫലമായ സുഖദുഃഖങ്ങൾ അനുഭവിയ്ക്കുന്നതും ആത്മാവുമാത്രമാണ്.

പ്രാചീനഗ്രന്ഥമായ 'യോഗവാസിഷ്ഠ'ത്തിൽ പ്രതിപാദിച്ചിട്ടുള്ള ആണവഘടനാസിദ്ധാന്തം ഇതിലേയ്ക്ക് വെളിച്ചം വീശുന്നുണ്ട്. അണുക്കളും ഇലക്ട്രോണുകളും അപാരമായ ശക്തികളാണെന്നും അണുക്കളും പരമാണുക്കളും സൃഷ്ടിയുടെ സൂക്ഷ്മതമമാർഗ്ഗങ്ങളായ 'പ്രാണനാണ്' എന്നും പുരാണശാസ്ത്രഗ്രന്ഥങ്ങളിൽ വിസ്തരിയ്ക്കുന്നുണ്ട്. 'പ്രാണൻ' സ്വന്തം നിലയിൽ പ്രാജ്ഞമാണ്. പരമാണു മുതൽ മനുഷ്യൻ വരെയുള്ള എല്ലാ സൃഷ്ടികളിലും ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നീ എട്ടു മൗലികപ്രകൃതികൾ അടങ്ങിയിരിക്കുന്നു.

"ഭൂമിരാപോഽനലോ വായുഃ ഖം മനോ ബുദ്ധിരേവ ച
അഹംകാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ". [ഭഗവദ്ഗീത, 7–4]

['എന്റെ' ഈ പ്രകൃതിതന്നെ ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹംകാരം എന്നിങ്ങനെ എട്ടായി വിഭാഗിയ്ക്കപ്പെട്ടിരിയ്ക്കുന്നു. സൂചന–: ഭൂമി എന്ന പദംകൊണ്ടു മഹാസൂക്ഷ്മമായ പൃഥിവീതന്മാത്ര എന്നാണ് അർഥം ഗ്രഹിയ്ക്കേണ്ടത്. പ്രകൃതി എട്ടായി വിഭാഗിയ്ക്കപ്പെട്ടിരിയ്ക്കുന്നു എന്നു പറഞ്ഞതുകൊണ്ട് സ്ഥൂലമായ പൃഥിവി എന്നല്ല അർഥം. അതുപോലെ ജലം, അഗ്നി, വായു, ആകാശം എന്ന ശബ്ദങ്ങളെക്കൊണ്ട് അതാതിന്റെ തന്മാത്ര എന്ന് അർഥം ഗ്രഹിയ്ക്കണം. മനസ്സ് = മനസ്സിനു കാരണമായ അഹംകാരം. ബുദ്ധി = അഹംകാരകാരണമായ മഹത്തത്ത്വത്തെ ഗ്രഹിയ്ക്കണം. അഹംകാരം = അവിദ്യയോടുകൂടിയിരിയ്ക്കുന്ന അവ്യക്തത്തെ ഗ്രഹിയ്ക്കണം.]

ഈശ്വരൻ ജീവരൂപേണ സർവഭൂതങ്ങളിലും പ്രവേശിച്ചിരിയ്ക്കുന്നു എന്നുള്ള ഉറച്ച വിശ്വാസത്താൽ സകല ഭൂതങ്ങളേയും മനസാ ബഹുമാനിച്ചു നമസ്കരിയ്ക്കണം– 'ഭാഗവതം' [3–29–34] പറയുന്നു.

"മനസൈതാനി ഭൂതാനി
പ്രണമേദ് ബഹു മാനയൻ
ഈശ്വരോ ജീവകലയാ
പ്രവിഷ്ടോ ഭഗവാനിതി".

അങ്ങനെ ഈശ്വരാംശമായ പ്രാണന്റെ ഇന്ദ്രിയങ്ങളുടെ പിടിയിൽനിന്നുള്ള, താൽകാലികമായ സ്വാതന്ത്ര്യത്തിനെ മരണം എന്നുപറയുന്നു. ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങൾ മനസ്സിലും മനോവ്യാപാരം 'പ്രാണനി'ലും ലയിയ്ക്കുന്നു. ഉറങ്ങുമ്പോഴും സ്വപ്നം കാണുമ്പോഴും ഇന്ദ്രിയങ്ങളും മനസ്സും പ്രവർത്തിക്കാത്ത അവസ്ഥയിലാണ്. പക്ഷേ 'പ്രാണൻ' ഈ അവസ്ഥയിലും സജീവമായി നിലനില്ക്കുന്നുണ്ട്. മരണസമയത്ത് 'പ്രാണൻ' ജീവാത്മാവിൽ ചേരുന്നതോടെ ശരീരം നിശ്ചലമാകുന്നു. അഭിരുചികളും കർമഫലങ്ങളും അപ്പോൾ ജീവാത്മാവിൽ ലയിയ്ക്കുന്നു. ഈ 'ജീവൻ' പിന്നെ പഞ്ചഭൂതങ്ങളോടു ചേർന്ന് സൂക്ഷ്മശരീരമുണ്ടാക്കുന്നു. ശാരീരികമായ ഇന്ദ്രിയങ്ങൾ നശിച്ചുവെങ്കിലും ബുദ്ധിയും അഭിരുചികളും ജീവാത്മാവിനുണ്ട്. അടുത്ത ജന്മം എവിടെയായിരിയ്ക്കണമെന്നും എങ്ങനെയായിരിയ്ക്കണമെന്നും എത്ര ഇടവേള വേണമെന്നും തീരുമാനിയ്ക്കുവാൻ 'ജീവനു' കഴിവുണ്ട്. ആത്മാവിന്റെ ഗുണങ്ങൾ മൂന്നാണ്; സത്യം, ആനന്ദം, ചൈതന്യം.

*"തത്ര ചാന്ദ്രമസം ജ്യോതിര്യോഗീ പ്രാപ്യ നിവർതതേ"

–എന്നു ഭഗവദ്ഗീതയിൽ (താരകബ്രഹ്മയോഗം) ഭഗവാൻ, അർജുനനോട്, പുനർജന്മത്തെപ്പറ്റി വിസ്തരിക്കുന്നുണ്ട്. (ഭഗവദ്ഗീത–8–25)

മരണത്തിനുശേഷം, ഒരു നിശ്ചിതകാലദൈർഘ്യം പ്രവചിയ്ക്കാനാവാതെ, ജീവൻ സൂക്ഷ്മലോകത്ത് (ഹിരണ്യലോകത്ത്) കഴിയുന്നു. ഒരു ജീവൻ ഒരു മനുഷ്യശരീരത്തിൽ എത്രകാലം തങ്ങിനില്ക്കും എന്നത് കർമാനുസാരമായി മുൻകൂട്ടി നിശ്ചയിയ്ക്കപ്പെട്ടതാണ്. സൂക്ഷ്മലോകത്ത് കഴിയുന്ന ജീവന് പൂർവജന്മങ്ങളിലെ സ്മരണകൾ നിലനിർത്താനുള്ള കഴിവുണ്ട്. ഇവിടെയാണ് മരണവും ഉറക്കവും തമ്മിലുള്ള പൊരുത്തം ബോദ്ധ്യപ്പെടുക. ഉറക്കം ഒരു ലഘുവായ മരണമാണ്. ഉറക്കത്തിൽ കാണുന്ന നല്ല സ്വപ്നങ്ങൾ തന്റെ ശരീരാതീതമായ അസ്തിത്വത്തിന്റെ ഊഷ്മളമായ ചിന്തകളാണ്. ചീത്ത സ്വപ്നങ്ങൾ സ്വയം ചെയ്തുകൂട്ടുന്ന പാപകർമങ്ങളുടെ ആവിഷ്ക്കാരവും. സൂക്ഷ്മലോകത്ത് (മരണത്തിനുശേഷം) സ്ഥിതിചെയ്യുന്ന ജീവന്റെ കണിക, ഇതുപോലെ, പൂർവജന്മങ്ങളിൽ ചെയ്ത സത്കർമങ്ങളുടേയും ദുഷ്പ്രവൃത്തികളുടേയും നിജസ്ഥിതി സ്വയം വിലയിരുത്തുവാൻ കഴിവുള്ളതാണ്. അതുകൊണ്ടുതന്നെ ഒരു മനുഷ്യൻ ജീവിതകാലത്തു തന്റെ ചിന്തയും പ്രവൃത്തിയുംകൊണ്ടു തന്റെ ഭാഗധേയം സ്വയം രൂപീകരിയ്ക്കുന്നു. ഈ ജന്മത്തിലും മുജ്ജന്മത്തിലും ചെയ്തിട്ടുള്ള പുണ്യ–പാപകർമങ്ങളുടെ പ്രതിച്ഛായ ജീവനെ വിടാതെ പിൻതുടർന്നുകൊണ്ടിരിയ്ക്കുന്നു. പ്രാരബ്ധകർമം, സഞ്ചിതകർമം, ആഗാമികകർമം എന്നിവയാണ് കർമങ്ങൾ. ജനിയ്ക്കുമ്പോൾ ഈ ജന്മത്തിൽ അനുഭവിച്ചുതീർക്കാൻ കൂടെ കൊണ്ടുവന്നതാണ് പ്രാരബ്ധകർമം. ജീവന്റെ ഉള്ളിൽ സൂക്ഷ്മരൂപത്തിൽ കുടികൊള്ളുന്നതാണ് സഞ്ചിതകർമം. ഈ ജന്മത്തിൽ ചെയ്യുന്ന കർമങ്ങളാണ് ആഗാമികകർമം. മനുഷ്യരുടെ ബുദ്ധിപരമായ സ്വഭാവവിശേഷങ്ങളും, വികാരങ്ങളും, ഭാവങ്ങളും, ശീലങ്ങളും ഏതെങ്കിലും ഒരു പൂർവജന്മത്തിൽ സംഭരിച്ച കാര്യങ്ങളുടെ തുടർച്ചയാണ്.

* ദേവതകളുടെ ലോകങ്ങൾ വഴിക്ക് ദേഹത്യാഗം ചെയ്തുപോയിട്ടുള്ള കർമയോഗി ചന്ദ്രപ്രകാശത്തോടുകൂടിയ സ്വർഗലോകത്തെ പ്രാപിച്ചിട്ട് പുനർജന്മത്തെ പ്രാപിയ്ക്കുന്നു.

*"യദ് യദ് യോ കുരുതേ കർമം
ശുഭം വാ യദി വാശുഭം
പൂർവദേഹകൃതം സർവം
അവശ്യമുപഭുജ്യതേ" (മഹാഭാരതം-അശ്വമേധപർവം)

മന്ദബുദ്ധികളായി ജനിയ്ക്കുന്ന കുട്ടികളുടെ കാര്യം ആലോചിച്ചുനോക്കൂ. ഇത്തരം കുട്ടികളുടെ മാതാപിതാക്കളിൽ ബഹുഭൂരിപക്ഷവും ഈ ജന്മത്തിൽ ഒരുവിധത്തിലുള്ള പാപകർമങ്ങളും അറിഞ്ഞോ അറിയാതേയോ ചെയ്തിട്ടില്ലാത്തവരാണ്. അപ്പോൾ അത് തീർച്ചയായും കഴിഞ്ഞ ഏതോ ജന്മത്തിൽ ചെയ്ത പാപകർമങ്ങളുടെ ഫലമാകാം. മനുഷ്യജന്മങ്ങൾ പുനർജന്മവുമായി ബന്ധപ്പെട്ടുകിടക്കുന്നു എന്ന ഭാരതീയതത്ത്വചിന്തയ്ക്ക് ആധുനികശാസ്ത്രം ഇന്ന് ഏറെ മൂല്യം കല്പിക്കുന്നുണ്ട്. ശാസ്ത്രീയമായ സിദ്ധാന്തങ്ങളെ അടിസ്ഥാനമാക്കി വളരെ കെട്ടുറപ്പോടുകൂടിയ ഒരു പുനർജന്മസിദ്ധാന്തം (തിയറി) ശാസ്ത്രം മനസ്സിലാക്കിവച്ചിട്ടുണ്ട്. ജീനുകൾ, ക്രോമോസോമുകൾ, DNA, RNA എന്നീ അടിസ്ഥാനഘടകങ്ങളും ജനറ്റിക് കോഡും അവർ മനസ്സിലാക്കിയിട്ടുണ്ട്.

എന്തായാലും ഏറ്റവും വലിയ അത്യദ്ഭുതം മനുഷ്യജന്മം തന്നെയാണ്. ഇന്നും വളരെ കുറച്ചുമാത്രമേ നമ്മൾ ഇതിനെക്കുറിച്ച് മനസ്സിലാക്കിയിട്ടുള്ളൂ. മനുഷ്യജന്മം ദിവ്യവും ശ്രേഷ്ഠവുമാണെന്നും അമ്മയുടെ ഗർഭപാത്രത്തിൽവച്ചു തന്നെ കുഞ്ഞ് ദേവനുമായി ബന്ധം സ്ഥാപിയ്ക്കുന്നുവെന്നും അർഥം വരുന്ന ഒരു മന്ത്രം ഋഗ്വേദത്തിൽ ഉണ്ട്. (8-83-8)

"പ്രഭ്രാതൃത്വം സുദാനവോ$f$ധ ദ്വിതാ സാമാന്യാ
മാതുർഗർഭേ ഭരാമഹേ"

പതിനെട്ടു സിദ്ധയോഗികളിൽപ്പെട്ട പലരും അതിപുരാതനകാലം മുതല്ക്കേ പ്രശസ്തി നേടിയവരാണ്. 'തിരുമന്ദിര'ത്തിന്റെ കർത്താവായ തിരുമൂളാറും, 'അഷ്ടാംഗയോഗം' എഴുതിയ പതഞ്ജലി മഹർഷിയും നമുക്ക് സുപരിചിതരാണ്. രാമായണത്തിലും മഹാഭാരതത്തിലും പ്രത്യക്ഷപ്പെടുന്ന അഗസ്ത്യമുനിയും രാമായണ രചയിതാവായ വാല്മീകിമഹർഷിയും 18 സിദ്ധയോഗികളിൽ പ്രചുരപ്രചാരം നേടിയവരാണ്. അഗസ്ത്യന്റെ, തമിഴ് വ്യാകരണത്തെസ്സംബന്ധിച്ച രചനയിൽ 12,000 ൽപ്പരം സൂക്തങ്ങൾ ഉണ്ട്. 'യോഗ'യെക്കുറിച്ചും നിരവധി രചനകൾ ഇദ്ദേഹത്തിന്റേതായിട്ടുണ്ട്. പക്ഷേ, ബാബാജി നാഗ്‌രാജന്റെ 'ജ്ഞാനഗുരു'വായ സിദ്ധബോഗ്നാഥരെക്കുറിച്ച് മാത്രം ഇവിടെ പ്രത്യേകം പരാമർശിയ്ക്കേണ്ടതുണ്ട്.

കാശിയിൽ ജനിച്ച കലംഗിനാഥർ ആണ് ഭോഗ്നാഥരുടെ 'ജ്ഞാനയോഗ' ഗുരു. 315-ാം വയസ്സിൽ സ്വരൂപസമാധിയിൽ പ്രവേശിച്ച കലംഗിനാഥർ അദ്ദേഹത്തിന്റെ അവസാനനാളുകൾ ചൈനയിലെ സിദ്ധയോഗികളുടെ കൂടെയാണ് കഴിച്ചുകൂട്ടിയത്. ശിവഭഗവാന്റെ ധ്യാനമാർഗത്തെ (മെഡിറ്റേഷൻ) പിൻതുടരുന്ന 'നവനാഥ്സാധു' എന്ന സംന്യാസിസംഘത്തിന്റെ പിൻതുടർച്ചക്കാരാണ് കലംഗിനാ

*പൂർവജന്മത്തിൽ ചെയ്ത ശുഭ-അശുഭകർമങ്ങളുടെ ഫലമാണ് ഈ ജന്മത്തിൽ നമ്മൾ അനുഭവിയ്ക്കുന്നത്. അതുകൊണ്ട് നമുക്കും സമൂഹത്തിനും നന്മ വരാനുള്ള കർമങ്ങളാണ് നമ്മൾ അനുഷ്ഠിയ്ക്കേണ്ടത്.

ന്മാരും ശിഷ്യന്മാരും. ഹിമാലയത്തിലെ അമർനാഥ്, കേദാർനാഥ്, ബദരീനാഥ്, കൈലാസം, പശുപതീനാഥം എന്നീ സ്ഥലങ്ങളിൽ ഈ സംഘത്തിനു ആശ്രമങ്ങൾ ഉണ്ടായിരുന്നു. ക്രിയാകുണ്ഡലിനീപ്രാണായാമയോഗവിദ്യയിൽ സാക്ഷാത്കാരം നേടിയ ഭോഗ്നാഥർ തമിഴ്നാട്ടിലെ പളനിയിൽവച്ച് സ്വരൂപസമാധിയിൽ പ്രവേശിച്ചു. ബോഗ്നാഥർ അളവറ്റ മുരുകഭക്തനായിരുന്നു. ദേഹാന്തരപ്രാപ്തി (TRANSMIGRATION) അല്ലെങ്കിൽ പരകായപ്രവേശം, മരണത്തെ അതിജീവിക്കുന്ന ആത്മാവ് (ASTRAL BODY) തുടങ്ങിയ സിദ്ധികൾ സ്വായത്തമാക്കിയിരുന്ന ഇദ്ദേഹം സ്വന്തം ഭൗതികരൂപത്തിലും ചിലപ്പോൾ അദൃശ്യനായും ഒക്കെ നിരവധി വിദേശരാഷ്ട്രങ്ങളിലേയ്ക്കുവരെ യാത്രകൾ നടത്തിയിട്ടുണ്ട്. ഇപ്പോഴത്തെ കലിയുഗത്തിന്റെ ആരംഭത്തിൽ, 3102 B.C., ചൈന-ടിബറ്റ് ഭാഗങ്ങളിൽ സിദ്ധസംന്യാസിമാരുടെ ഒരു യോഗം ഭോഗ്നാഥരുടെ നേതൃത്വത്തിൽ നടത്തിയതായി വിശ്വസിയ്ക്കുന്നു. ദൈവപുത്രനായി അവതരിച്ച യേശുക്രിസ്തു, കൗമാരപ്രായത്തിൽ, പാലസ്തീൻ പ്രദേശത്തുനിന്ന് കച്ചവടക്കാരുടെകൂടെ കുതിരപ്പുറത്ത് സഞ്ചരിച്ച് എത്തിച്ചേർന്നത് ഹിമാലയത്തിലെ 'നവനാഥ്സാധു' സംഘത്തിലായിരുന്നു എന്നാണ് പറയപ്പെടുന്നത്.

ചൈനയിൽ സിദ്ധയോഗസിദ്ധാന്തം പ്രചരിപ്പിയ്ക്കുവാനായി ഭോഗ്നാഥർ, മരണമടഞ്ഞ ഒരു ചൈനക്കാരന്റെ മൃതശരീരത്തിലേയ്ക്ക് തന്റെ ആത്മാവിനെ പ്രവേശിപ്പിച്ച് 'ബോ-യങ്' (BO-YANG) എന്ന പേർ സ്വീകരിച്ചു. കുറേ കാലത്തിനുശേഷം 'ലഒട്സു' (LAO-TZU) എന്ന പേരിലും ഭോഗ്നാഥർ തന്റെ ചൈനീസ് അനുയായികളെ ക്രിയാതാന്ത്രിക്യോഗ അഭ്യസിപ്പിച്ചു. 5-ാം നൂറ്റാണ്ട് ബി.സി.യിൽ ചൈനീസ് സഞ്ചാരിയായ കൺഫ്യൂഷ്യസ് ലഒട്സുവിനെ കണ്ടതായി പറയുന്നു. അദ്ദേഹത്തിന്റെ ആശ്ചര്യം ഇപ്രകാരമായിരുന്നു– "എനിയ്ക്കറിയാം ഒരു പക്ഷിക്ക് പറക്കാനാവുമെന്ന്; ഒരു മത്സ്യത്തിനു നീന്താൻ കഴിയുമെന്ന്; ഒരു മൃഗത്തിന് ഓടാൻ കഴിയുമെന്ന്. പക്ഷേ, വായുവിൽക്കൂടി മേൽപ്പോട്ട് കുതിച്ചുകയറിപ്പായുന്ന ഒരു ഡ്രാഗൺ–അതെനിയ്ക്ക് വിശ്വസിക്കാനാവുന്നില്ല! എന്നാൽ ഇന്ന് ലഒട്സു ഒരു ഡ്രാഗണെപ്പോലെയാണ് ആ പ്രവൃത്തി ചെയ്തത് !"

ഒരു കാലഘട്ടത്തിനുശേഷം ചൈനയിലെ ദൗത്യം പൂർത്തിയാക്കി ഭോഗ്നാഥർ ശിഷ്യന്മാരോടൊപ്പം ഹിമാലയത്തിൽ എത്തിച്ചേർന്നു (400 ബി.സി.). കൈലാസത്തിൽ താവളമടിച്ച ഭോഗ്നാഥർ, കൈലാസപതിയുടെ അനുഗ്രഹത്തോടെ, 4 ലക്ഷം വരികളുള്ള ഒരു പദ്യസമാഹാരം രചിയ്ക്കുകയും പിന്നീടതിനെ സംക്ഷിപ്തരൂപത്തിൽ 7000 ആക്കി 'ഭോഗർ സപ്തഖണ്ഡം' എന്ന പേരിൽ പ്രചരിപ്പിയ്ക്കുകയും ചെയ്തു. ചൈനീസ് ഉപ്പും രസതന്ത്രശാസ്ത്രത്തിന്റെ ആദ്യപാഠങ്ങളും തമിഴ്നാട്ടിൽ പ്രചരിപ്പിച്ചതും ഭോഗ്നാഥരാണ്. 900 A.D.യിൽ തഞ്ചാവൂരിലെ ബൃഹദീശ്വരാർ ശിവക്ഷേത്രത്തിന്റെ നിർമാണത്തിന് 80 ടൺ തൂക്കമുള്ള ശിലകൾ 200 അടിയ്ക്ക് മുകളിൽ എത്തിയ്ക്കുവാനുള്ള തന്ത്രം ഉപദേശിച്ചുകൊടുത്തത് ഭോഗ്നാഥരാണ്. 5 മൈൽ നീളമുള്ള ഒരു ചരിവുകോവണിയുണ്ടാക്കി അതിലൂടെ പടുകൂറ്റൻ കല്ലുകൾ ഉരുട്ടിക്കയറ്റിയ വിദ്യ ആധുനിക എഞ്ചിനീയറിങ് വൈദഗ്ധ്യത്തിനുപോലും ആശ്ചര്യമുളവാക്കുന്നതാണ്.

തമിഴ്നാട്ടിലെ പളനിയിൽവച്ച് സ്വരൂപസമാധിയിൽ പ്രവേശിച്ച ഭോഗ്നാഥർ ഇന്നും അദൃശ്യനായി വന്ന് തന്റെ അനുയായികളുടെ മുമ്പിൽ പ്രത്യക്ഷപ്പെടാറു

ണ്ടെന്നും ചിലപ്പോൾ തന്റെ ആത്മാവിനെ മറ്റു മനസ്സുകളിലേയ്ക്ക് പ്രവേശിപ്പിച്ച് അവർക്ക് ജ്ഞാനോപദേശവും മറ്റു പലതരത്തിലുള്ള പ്രചോദനങ്ങളും നല്കുകയും ചെയ്യാറുണ്ടെന്ന് അദ്ദേഹത്തിന്റെ ശിഷ്യൻ യോഗിരാമയ്യ ആധികാരികമായി പറയുന്നുണ്ട്. ആധുനികയുഗത്തിലെ ശാസ്ത്രജ്ഞന്മാരായ നീൽബോർ (NEILS BOHR), ആൽബർട്ട് ഐൻസ്റ്റൈൻ (ALBERT EINSTEIN) എന്നിവർക്ക് അന്തഃകരണസന്ദേശം (TELEPATHY) വഴി നിർദ്ദേശങ്ങൾ നല്കി പ്രധാനപ്പെട്ട പല കണ്ടുപിടിത്തങ്ങൾക്കും അവരെ സജ്ജമാക്കി സഹായിച്ചത് ഭോഗ്നാഥർ ആയിരുന്നു. ഐൻസ്റ്റൈൻ തന്റെ സുപ്രസിദ്ധമായ $E=MC^2$ എന്ന തിയറി ഓഫ് റിലേറ്റിവിറ്റി സിദ്ധാന്തത്തിന്റെ രഹസ്യം കണ്ടുപിടിക്കാനാവാതെ കുഴഞ്ഞിരിക്കുമ്പോൾ പെട്ടെന്നാണ് ഒരു പ്രചോദനം മനസ്സിൽ ഉദിച്ചതെന്നും അതെന്താണെന്ന് വിവരിയ്ക്കാൻ കഴിയുന്നില്ലെന്നും ഒരു ലേഖനത്തിൽ പറയുന്നുണ്ട്. 1968ലെ ആദ്യത്തെ ചന്ദ്രനിലേയ്ക്കുള്ള യാത്രയ്ക്കിടയിൽ സ്പേസ് പേടകത്തിനു തകരാറു സംഭവിച്ചപ്പോൾ തന്റെ സൈക്കോ കൈനെറ്റിക് അതീന്ദ്രിയജ്ഞാനം വഴി ഭോഗ്നാഥറാണ് അതു പരിഹരിച്ചതെന്ന് യോഗി രാമയ്യ പറയുന്നു.

ബാബാജി നാഗ്‌രാജിന്റെ ജ്ഞാനഗുരുവും ധ്യാനഗുരുവും ഭോഗ്നാഥറാണ്. ബാബാജിയെ നൂറ്റാണ്ടുകളായി ജീവിച്ചിരിയ്ക്കുന്ന ഒരു അവതാരപുരുഷനാക്കി മാറ്റുന്നതിന് ഭോഗ്നാഥർ വഹിച്ച പങ്ക് നിസ്തുലമാണ്. ബാബാജിയും ശിഷ്യന്മാരായിരുന്ന ലാഹിരി മഹാശയനും യുക്തേശ്വരനും പരമഹംസയോഗാനന്ദനും നല്കുന്ന ചില സന്ദേശങ്ങൾ പല ചരിത്രസത്യങ്ങളിലേക്കും വെളിച്ചം വീശുന്നവയാണ്.

ബാബാജി, ലാഹിരി മഹാശയനോട് പറഞ്ഞു –

"19–ാം നൂറ്റാണ്ടിൽ ഞാൻ നിന്നിലൂടെ ലോകത്തിനു നല്കുന്ന ക്രിയായോഗം പരസ്സഹസ്രം സംവത്സരങ്ങൾക്കു മുമ്പ് ശ്രീകൃഷ്ണൻ അർജുനന് നല്കിയ അതേ ശാസ്ത്രത്തിന്റെ പുനരുദ്ധാരണമാണ്. ഇതേ ശാസ്ത്രം പിന്നീട് പതഞ്ജലി മഹർഷിയ്ക്കും ക്രിസ്തുദേവനും വിശുദ്ധയോഹന്നാനും വിശുദ്ധപൗലോസിനും മറ്റു ശിഷ്യന്മാർക്കും അറിയാൻ കഴിഞ്ഞിരുന്നു."

"ഇച്ഛാനുസരണം സ്വന്തം ശരീരത്തെ ആവിർഭവിപ്പിയ്ക്കുകയും വിലയിപ്പിയ്ക്കുകയും ചെയ്യാൻ കഴിഞ്ഞിരുന്ന എലീജയും, യേശുവും, കബീറും, മറ്റു പ്രവാചകരും ക്രിയായോഗത്തിലോ അതുപോലുള്ള ഒരു ചര്യയിലോ തികഞ്ഞ വൈദഗ്ധ്യം നേടിയവരായിരുന്നു."

– പരമഹംസയോഗാനന്ദൻ

"ഒരു ആത്മാവ് ശാരീരികമായ മിഥ്യാബോധത്തിന്റെ മൂന്നു ഭരണികളിൽനിന്ന് ആത്യന്തികമായി വിമോചിതമാകുമ്പോൾ, അത് വ്യക്തിത്വം നഷ്ടപ്പെടാതെത്തന്നെ ഈശ്വരനുമായി ഒന്നായിത്തീരുന്നു. ശ്രീയേശുവായി ജനിയ്ക്കുന്നതിനു മുമ്പു തന്നെ ക്രിസ്തുദേവൻ ഈ ആത്യന്തികമോചനം നേടിയിരുന്നു. ആത്മാവിൽ ഉയിർത്തെഴുന്നേല്ക്കാനുള്ള പൂർണശേഷി പൂർവജന്മങ്ങളിലെ മൂന്നു ഘട്ടങ്ങളിൽ അദ്ദേഹം നേടിയിരുന്നു. തന്റെ ഭൂതല ജീവിതത്തിലെ മരണത്തിന്റേയും ഉയിർത്തെഴുന്നേല്പിന്റേയും മൂന്നുദിവസത്തെ അനുഭവം മുജ്ജന്മത്തിലെ ആ മൂന്നു ഘട്ടങ്ങളുടേയും പ്രതീകമാണ്."

- ശ്രീയുക്തേശ്വരൻ

ക്രിസ്തുമതദൈവശാസ്ത്രത്തിൽ യേശുക്രിസ്തുവിന്റെ മരണം ഒരു വസ്തുതയായി അംഗീകരിച്ചിട്ടുണ്ട്. പക്ഷേ, മരണത്തിൽനിന്നും ഉള്ള അദ്ദേഹത്തിന്റെ സ്വർഗാരോഹണമാണ്, ദൈവപുത്രനാണ് അദ്ദേഹം എന്നതിന്റെ തെളിവായി കണക്കാക്കപ്പെടുന്നത്. അതുകൊണ്ട് യേശുവിന്റെ പുനരുത്ഥാനം ഒരു ദിവ്യാദ്ഭുതമായോ യോഗാത്മകദർശനമായോ, അസാധാരണപ്രതിഭാസമായോ കണക്കാക്കപ്പെടുന്നില്ല. അദ്ദേഹത്തിന്റെ കല്ലറ ഒഴിഞ്ഞുകണ്ടപ്പോൾ ജനങ്ങൾക്ക് അതൊരു കൂട്ടായ മതിഭ്രമമോ കാഴ്ചയുടെ ബഹുത്വമോ ആയിരുന്നില്ല. അതൊരു തീവ്രവും വ്യാപകവുമായ വിശ്വാസത്തിന്റെ പൊട്ടിപ്പുറപ്പാടായിരുന്നു. ദൈവപുത്രനാണ് ക്രിസ്തു എന്നതിന് വിശ്വാസ്യത നേടിക്കൊടുത്തത്, ക്രൂശിതമരണമല്ല പ്രത്യുത അദ്ദേഹത്തിന്റെ പുനരുത്ഥാനമാണ്. ക്രിസ്തുവിന് തന്റെ ശരീരംകൊണ്ട് സ്വർഗാരോഹണം നടത്തേണ്ട ആവശ്യമുണ്ടായിരുന്നുവോ എന്നൊരു ചോദ്യം സ്വാഭാവികമായും ഉണ്ടാകാം. ആവശ്യമുണ്ടായിരുന്നു എന്നാണ് ഉത്തരം. കാരണം, യോഗാത്മകദർശനപരമായ പാരമ്പര്യത്തിലാണ് യേശുവും വിശ്വസിച്ചിരുന്നത്. ശരീരം ഉപേക്ഷിച്ചാൽ, ഒരു വ്യാജപ്രവാചകനായി അദ്ദേഹത്തെ സംശയിയ്ക്കുമായിരുന്നു.

യേശുദേവനെക്കുറിച്ചും ക്രിസ്തുമതഗ്രന്ഥമായ ബൈബിളിനെക്കുറിച്ചും സ്വാമി പരമഹംസയോഗാനന്ദന് അളവറ്റ ഭക്തിബഹുമാനമാണ് ഉണ്ടായിരുന്നത്. അദ്ദേഹം പറയുന്നു-'-ബാബാജി, ശ്രീയേശുവുമായി സദാ താദാത്മ്യത്തിലാണ് ; അവർ ഒത്തുചേർന്ന് വിമോചനത്തിന്റെ ദിവ്യസ്പന്ദനങ്ങൾ പുറപ്പെടുവിയ്ക്കുന്നു. അവർ ഈ കാലഘട്ടത്തിന്റെ വിമോചനത്തിനുള്ള ആത്മീയമാർഗം ആസൂത്രണം ചെയ്തിട്ടുണ്ട്. ഈശ്വരസാക്ഷാത്കാരം നേടിയ ഈ രണ്ടു ആചാര്യന്മാരിൽ ഒരാൾ ഭൗതികശരീരത്തോടുകൂടിയും മറ്റെയാൾ ഭൗതികശരീരമില്ലാതേയും പ്രവർത്തിക്കുന്നു. യുദ്ധങ്ങളും വർഗീയവൈരവും ജാതി-മതസങ്കുചിതചിന്തകളും ഭൗതികതയുടെ തിരിച്ചടി നല്കുന്ന തിന്മകളും വെടിയാൻ രാഷ്ട്രങ്ങളെ പ്രേരിപ്പിയ്ക്കുക എന്നതാണ് അവരുടെ ദൗത്യം".

ഹിന്ദുമതഗ്രന്ഥമായ വേദങ്ങൾ ലോകത്തിലെ ഏറ്റവും പഴക്കമേറിയ സാഹിത്യകൃതികളാണ്. വേദകാലത്ത് ജാതിചിന്തകൾ ഉണ്ടായിരുന്നില്ല. എല്ലാ മനുഷ്യരും ഒന്നാണെന്ന ചിന്ത മാത്രമേ അന്നത്തെ ഋഷികൾക്കുണ്ടായിരുന്നുള്ളൂ. "ജന്മനാ ജായതേ ശൂദ്രഃ കർമ്മണാ ജായതേ ദ്വിജഃ"-ബ്രാഹ്മണ്യം പോലും കർമ്മംകൊണ്ടാണ് ആർജിയ്ക്കേണ്ടത്. ഈ ലോകത്തിലെ എല്ലാ മനുഷ്യസമൂഹത്തേയും ഒരേ ദിവ്യചൈതന്യത്തിന്റെ സൃഷ്ടികളായി കാണുന്ന അന്നത്തെ ഋഷീശ്വരന്മാർ ആ അനുഭൂതി ഇപ്രകാരമാണ് ആഹ്വാനം ചെയ്തത്.

"ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആയേ ധാമാനി ദിവ്യാനി തസ്ഥുഃ" (ഋഗ്വേദം-10-13-1)

(ദിവ്യങ്ങളായ സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നവരും അമൃതത്വത്തിന്റെ കിടാങ്ങളുമായ എല്ലാ മനുഷ്യരാശികളും ഇതു കേൾക്കട്ടെ.)

മനുഷ്യരാശിയുടെ സർവതോമുഖമായ ഐക്യത്തിനും തദ്വാരാ ശ്രേയസ്സി

നും‌വേണ്ടിയാണ് ഋഗ്വേദത്തിലെ അവസാനമന്ത്രത്തിലൂടെ (രണ്ടാംഭാഗം) ഋഷീശ്വരന്മാർ ആഹ്വാനം ചെയ്തത് –

*"സമാനമസ്തു വോ മനോ, യഥാ വസ്സുസഹാസതി"

ജ്ഞാനമെന്നാൽ ഒരുമയാണ്; 'സഹ നാവവതു'–നമുക്കൊന്നിയ്ക്കാം എന്നാണ്. അന്യോന്യമുള്ള വിദ്വേഷം കൈവെടിയാം; വെറുപ്പ് വിടവു സൃഷ്ടിക്കുന്നു; സ്നേഹംകൊണ്ട് ഇതൊക്കെ പരിഹരിയ്ക്കപ്പെടുന്നു. ജ്ഞാനപ്രവാഹത്തിനു അന്യോന്യമുള്ള അടുപ്പം അത്യാവശ്യമാണ്.

കാലഘട്ടം മാറിക്കൊണ്ടിരുന്നപ്പോൾ സ്വാഭാവികമായിട്ടും മാറ്റങ്ങൾ അനിവാര്യമായിത്തീർന്നു. പുതിയ ജാതിമതചിന്തകൾ ഉരുത്തിരിഞ്ഞുവന്നു. അതും, പക്ഷേ, കാലഘട്ടത്തിന്റെ ആവശ്യമായിരുന്നു. **"ചാതുർവർണ്യം മയാ സൃഷ്ടം ഗുണകർമവിഭാഗശഃ" എന്നു ശ്രീകൃഷ്ണൻ ഉദ്ബോധിപ്പിയ്ക്കുന്നുണ്ട്. (ഭഗവദ്ഗീത–4–13)

മാറ്റങ്ങൾ വീണ്ടും സംഭവിച്ചുകൊണ്ടിരുന്നു. 'ഒരു ജാതി, ഒരു മതം, ഒരു ദൈവം' എന്ന ചിന്തയിൽനിന്ന് അകന്നുമാറി പുതിയ മതങ്ങൾ ഉരുത്തിരിഞ്ഞുവന്നു. ഈശ്വരവചനങ്ങൾ എല്ലാവരിലേയ്ക്കും എത്തിയ്ക്കുന്നതിൽ അതാതു കാലഘട്ടത്തിലെ മേലാളന്മാർ പരാജയപ്പെട്ടതുകൊണ്ടാണ് പുതിയ മതങ്ങൾ ഉടലെടുത്തത്. അത് , പക്ഷേ, ഈശ്വരഹിതമായിരുന്നു എന്നുവേണം കരുതാൻ. കാരണം, ദൈവപുത്രൻ, പ്രവാചകൻ തുടങ്ങിയ രൂപത്തിൽ അവതരിച്ചവരൊക്കെ ഈശ്വരാനുഗ്രഹവും ഈശ്വരസാക്ഷാത്കാരവും നേടിയവരായിരുന്നു. പിന്നീട്, ബുദ്ധിമുട്ടുകളും തരംതിരിവുകളും ജാതിചിന്തകളും സ്പർധകളും ഏറെ ഉണ്ടായെങ്കിലും ഈശ്വരവചനങ്ങൾ സാധാരണക്കാരിലേയ്ക്ക് എത്തിയ്ക്കുന്നതിൽ ഇവരൊക്കെ വൻവിജയങ്ങൾ നേടി. ക്രിസ്തുമതത്തിന്റേയും ഇസ്ളാംമതത്തിന്റേയും ആവിർഭാവം ഇത്തരം പശ്ചാത്തലത്തിലായിരുന്നു. പരിശുദ്ധ ഖുർആനിലേയും ബൈബിളിലേയും ദൈവവചനങ്ങളും ഹിന്ദുമതത്തിലെ വിശുദ്ധഗ്രന്ഥങ്ങളായ ഭഗവദ്ഗീത, വേദങ്ങൾ എന്നിവയിലെ ഈശ്വരവചനങ്ങളും ഒരേ സത്തയിൽനിന്നു ഉദ്ഭവിച്ചവതന്നെയാണ്. അറബിഭാഷയിൽ ഒരു ചൊല്ലുണ്ട്–'ഖുല്ലും വാഹദ്'–എല്ലാം ഒന്നുതന്നെയാണ്.

മുസ്ളീം മതഗ്രന്ഥത്തിൽ നിന്നുള്ള ചില ഉദ്ധരണികൾ നോക്കുക:

" 'ഞാൻ', 'നീ' എന്നൊക്കെ പറയുന്നത് ഈ കാണുന്ന ശരീരമല്ല! നഫ്സ് (ആത്മാവ്) ആണ്. അതിനു സഞ്ചരിക്കുവാനുള്ള വാഹനമാണ് ശരീരം. ഓരോ നഫ്സിനും അതിന്റെ തെമ്മാടിത്തവും തഖ്‌വ (ഭയഭക്തി) യും നല്കി. നഫ്സിനെ ശുദ്ധീകരിച്ചവൻ (തിരിച്ചറിഞ്ഞവൻ) വിജയിച്ചു. അതിനെ അവഗണിച്ചവൻ പരാജയപ്പെടുകയും ചെയ്തു."

(സൂറ: ശംസ്)

---

*യാതൊരുവിധത്തിലായാലാണോ നിങ്ങൾക്കെല്ലാവർക്കും ഐക്യം ഉണ്ടാവുക, നിങ്ങളുടെ എല്ലാവരുടെയും മനസ്സ് അപ്രകാരം ഏകവിധമായി ഭവിയ്ക്കട്ടെ.

**ധനതത്ത്വശാസ്ത്രത്തിന്റെ തിയറികൾ എഴുതിയുണ്ടാക്കുമ്പോൾ, CASTE SYSTEMത്തെക്കുറിച്ചുള്ള നിർവചനം ഇംഗ്ലീഷുകാരൻ എഴുതിയുണ്ടാക്കിയത് ഈ ശ്ലോകത്തിന്റെ തനിതർജമയാണ്. 'IT WAS AN INSPIRED WORK OF AN INDIVIDUAL WHO FORESAW A SYSTAMATIC DIVISION OF LABOUR"

"ആദ്യപിതാവും മാതാവും മണ്ണിൽനിന്നുള്ള-മണ്ണിന്റെത്തന്നെ ഘടകങ്ങളടങ്ങിയ -ഭക്ഷണപദാർത്ഥങ്ങൾ ഭക്ഷിച്ചു, അതിൽനിന്നു രക്തമുണ്ടായി. അതിന്റെ സത്തിൽനിന്നു സ്രഷ്ടാവ് ഇന്ദ്രിയത്തെ (നുത്ഫഃ) രൂപപ്പെടുത്തി."

("അന്നാൽ ഭവന്തി ഭൂതാനി പർജന്യാദന്നസംഭവഃ" എന്ന് ഭഗവദ്ഗീത-3-14)

"ഉറക്കം ഒരു ചെറിയ മരണമാണ്. ഉറക്കത്തിലും മരണത്തിലും അല്ലാഹു നഫ്സിനെ (ആത്മാവിനെ) തിരിച്ചെടുക്കുന്നു. ഉറക്കത്തിൽ ഊരിയെടുത്ത നഫ്സിനെ, മരണം വിധിയ്ക്കാത്തവർക്ക്, നിർണയിയ്ക്കപ്പെട്ട അവധിവരെ തിരിച്ചുകൊടുക്കുന്നു. അപ്പോൾ ഉറക്കവും മരണവും തമ്മിലുള്ള വ്യത്യാസം-ഉറക്കത്തിൽ നഫ്സ് മാത്രം പോകുന്നു; ജീവൻ പോകുന്നില്ല; മരണത്തിൽ ജീവനും നഫ്സും പോകുന്നു. ശരീരത്തിൽനിന്നു റൂഹ് പോകുന്നതിനെ മരണം എന്നു പറയുന്നു."

(സുമർ : 42, അൻആം : 60)

"ഭഗവദ്ഗീതയുടെ ശരീരം സംസ്കൃതം, തൗറാത്തിന്റെ ശരീരം ഹീബ്രു, ഇൻജീലിന്റെ ശരീരം അരമായിക്, ഖുർആനിന്റെ ശരീരം അറബി ആണെങ്കിൽ ആശയം (അദ്ദിക്ർ) ഒന്നുതന്നെ. അതുകൊണ്ട് നിങ്ങൾക്കറിവില്ലെങ്കിൽ ദിക്റിന്റെ അഹ്ലുകാരോട് (വേദഗ്രന്ഥാശയപരിജ്ഞാനമുള്ളവരോട്) ചോദിയ്ക്കുക."

(സൂറ : നഹ്ൽ : 43ലും സൂറ : അഭിയാഅ് : 7)

ഈശ്വരൻ ഒന്നുമാത്രമേയുള്ളൂ. ആ ശക്തിചൈതന്യത്തിന്റെ സത്തയാണ് ഈ ജഗത്തിൽ കാണുന്നതൊക്കെ. ഋഗ്വേദം എട്ടാം മണ്ഡലത്തിലെ മന്ത്രം തുറന്നു കാണിയ്ക്കുന്നതും അതാണ്.

"ഏക ഏവാഗ്നിർ ബഹുധാ സമിദ്ധ
ഏകഃ സൂര്യോ വിശ്വം അനുപ്രഭൂതഃ
ഏകൈവോഷാഃ സർവമിദം വിഭാ-
ത്യേകം വാ ഇദം വ ബഭൂവ സർവം"

(വിവിധപ്രദേശങ്ങളെ ജ്വലിപ്പിയ്ക്കുന്ന അഗ്നിയും എല്ലാവർക്കും മുകളിൽ ജ്വലിച്ചുകൊണ്ടു സ്ഥിതിചെയ്യുന്ന സൂര്യനും എല്ലാറ്റിനേയും പ്രകാശിപ്പിയ്ക്കുന്ന ഉഷസ്സും ഒരേ സത്ത തന്നെ. ഓരേയൊരു പരമാർത്ഥസത്ത തന്നെയാണ് ഇതെല്ലാം ആയിത്തീരുന്നത്.)

ഏതു മതവിഭാഗത്തിൽപ്പെട്ടവരായാലും അവസാനം ലയിച്ചുചേരുന്നത് ബ്രഹ്മചൈതന്യത്തിലാണ്. അവിടെ ചേരിതിരുവുകൾ ഒന്നും അനുഭവപ്പെടുന്നും ഇല്ല. മുണ്ഡകോപനിഷത് നമുക്ക് ഉപദേശിയ്ക്കുന്നതും അതാണ്-

"യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേƒ-
സ്തം ഗച്ഛന്തി നാമരൂപേ വിഹായ."

(ഒഴുകിക്കൊണ്ടിരിക്കുന്ന നദികൾ സമുദ്രത്തിൽ എത്തുമ്പോൾ അവയുടെ പ്രത്യേകനാമരൂപങ്ങളെ ഉപേക്ഷിച്ച് സമുദ്രവുമായി ഏകീഭവിയ്ക്കുന്നതുപോലെ.)

ക്രിയായോഗം മറ്റുള്ളവരെ അഭ്യസിപ്പിയ്ക്കാനുള്ള അധികാരം അതിനായി പ്രത്യേകം അധികാരപ്പെടുത്തിയ ഒരു യോഗിയിലോ അംഗീകൃതശിഷ്യപരമ്പരയിലോ മാത്രം നിക്ഷിപ്തമാണ്. ക്രിയാഗുരുക്കന്മാരിൽനിന്ന് ദീക്ഷ ലഭിച്ച വിശ്വ

സ്തരും ആത്മാർഥതയുള്ളവരുമായ ക്രിയായോഗികൾക്ക് ജന്മാന്തരങ്ങളിലൂടെ ആത്മീയമോക്ഷം ലഭിയ്ക്കുന്നു. ദീക്ഷ സ്വീകരിയ്ക്കുന്നവർ ആത്മീയമായ ചില ചിട്ടകളും കടുത്ത അനുഷ്ഠാനങ്ങളും അച്ചടക്കനിബന്ധനകളും പുലർത്തുവാൻ നിർബന്ധിതരാണ്. അനധികൃതാചാര്യന്മാരുടെ തിരുത്തലുകളിൽനിന്നും ദുർവ്യാഖ്യാനങ്ങളിൽനിന്നും ക്രിയായോഗവിദ്യയെ പരിരക്ഷിയ്ക്കുന്നതിനാണ് ഇത്രയും കടുത്ത നിബന്ധനകൾ ഏർപ്പെടുത്തിയിട്ടുള്ളത്. അതുകൊണ്ടു ഈ വിദ്യ അതിന്റെ സ്വതന്ത്രരൂപത്തിൽ ഇന്നും നിലനില്ക്കുന്നു.

'യോഗദാ സത്സംഗ സൊസൈറ്റി ഓഫ് ഇന്ത്യ', 'സെൽഫ് റിയലൈസേഷൻ ഫെല്ലോഷിപ്പ്' എന്നീ സംഘടനകൾ വഴി ക്രിയായോഗവിദ്യയുടെ ദീക്ഷ സ്വീകരിയ്ക്കുന്നവർ അത് മറ്റുള്ളവർക്ക് വെളിപ്പെടുത്തുവാൻ പാടില്ല. ഈ സംഘടനകളുടെ അംഗീകൃതപ്രതിനിധികൾ ഹംസധ്യാനവിദ്യയും ഓംധ്യാനവിദ്യയും യോഗികളെ പഠിപ്പിയ്ക്കുന്നു.

### ബാബാജി – ജനനം

തമിഴ്നാട്ടിലെ കാവേരീനദിയ്ക്കടുത്തുള്ള പറങ്കിപ്പേട്ട എന്ന സ്ഥലത്താണ്, 203  D.D. നവമ്പർ 30ന്, രോഹിണീനക്ഷത്രത്തിൽ നാഗരാജൻ എന്ന കുട്ടി ജനിച്ചത്. കാർത്തിക ദീപാഘോഷവേളയിലാണ് ജനനം നടന്നത്. (ഭഗവാൻ ശ്രീകൃഷ്ണൻ ജനിച്ചതും രോഹിണീനക്ഷത്രത്തിലാണ്; 4525 വർഷം മുമ്പ്*.)

കേരളത്തിലെ മലബാർതീരത്തുള്ള ഒരു ഗ്രാമത്തിൽനിന്ന് ഉന്നതകുലജാതരായ ഒരു നമ്പൂതിരിക്കുടുംബം തമിഴ്നാട്ടിലെ ഈ കടലോരഗ്രാമത്തിലേയ്ക്ക് കുടിയേറിപ്പാർത്തു. ഈ ഗ്രാമത്തിലെ ശിവൻകോവിലിലെ പൂജാരിയായിരുന്നു നാഗരാജന്റെ അച്ഛൻ. മുരുകപ്രതിഷ്ഠയും ഉണ്ടായിരുന്ന ഈ അമ്പലം ഇന്നും കുമാരസ്വാമി ദേവസ്ഥാനം എന്ന പേരിൽ അവിടെയുണ്ട്. ചിദംബരം മൂലക്ഷേത്രത്തിലേയ്ക്ക് പറങ്കിപ്പേട്ടയിൽനിന്നു 22 കി.മീ. ദൂരമേയുള്ളു.

ശിവൻകോവിലിലെ പൂജാരിയായ അച്ഛന്റെ പൂജോപാസനാദിവേദമന്ത്രോച്ചാരണങ്ങളും അടുത്തുള്ള ചിദംബരം മൂലക്ഷേത്രത്തിലേയ്ക്കുള്ള സന്ദർശനങ്ങളും നാഗരാജന്റെ കൊച്ചുമനസ്സിൽ വൻചലനങ്ങൾ ഉണ്ടാക്കി എന്നുവേണം

---

*"ഉച്ചസ്ഥാ ശശിഭൗമചാന്ദ്രിശനയോ,
ലഗ്നം വൃഷോ, ലാഭഗോ
ജീവഃ, സിംഹതുലാളിഷു ക്രമഗതാഃ
പൂഷോശനോരാഹവഃ;
നൈശീഥസ്സമയോളഷ്ടമീ ബുധദിനം,
ബ്രഹ്മർക്ഷ, മത്ര ക്ഷണേ
ശ്രീകൃഷ്ണാഭിധമംബുജേക്ഷണമഭൂ-
ദാവിഃ പരം ബ്രഹ്മ തൽ."

(ചന്ദ്രനും ചൊവ്വയ്ക്കും ബുധനും ശനിയ്ക്കും സ്വോച്ചസ്ഥിതി. ഇടവലഗ്നം. വ്യാഴം പതിനൊന്നിലും, സൂര്യൻ ചിങ്ങത്തിലും, ശുക്രൻ തുലാത്തിലും, രാഹു വൃശ്ചികത്തിലും. പക്കം അഷ്ടമി. ആഴ്ച ബുധൻ. നാൾ രോഹിണി (ബ്രഹ്മാവിന്റെ നാൾ). സമയം അർധരാത്രി. ഈ ശുഭകാലത്ത് ശ്രീകൃഷ്ണൻ ആവിർഭവിച്ചു എന്ന് സാരം.)

കരുതാൻ. വൻക്ഷേത്രസമുച്ചയങ്ങളിൽ ചിദംബരം ക്ഷേത്രത്തിന് ഇന്ന് പ്രഥമ സ്ഥാനമുണ്ട്. പ്രപഞ്ചതാളത്തിന്റെ വിധാതാവായ നടരാജരൂപത്തിൽ സ്ഥിതിചെയ്യുന്ന വിഗ്രഹത്തിന് അത്യപൂർവമായ, അതിസുന്ദരമായ, രൂപകല്പനയും ശോഭയുമാണുള്ളത്. നടരാജവിഗ്രഹം സ്ഥിതിചെയ്യുന്ന ശ്രീകോവിലിനു മുകളിൽ പതിച്ചിട്ടുള്ള 21600 ഓടുകൾ തങ്കത്തിൽ നിർമിച്ചതാണ്. മനുഷ്യന്റെ ഒരു ദിവസത്തെ ശരാശരി ശ്വാസോച്ഛ്വാസത്തിന്നു പ്രതീകാത്മകമാണ് ഈ 21600 ഓടുകൾ; സ്വർണ ഓടുകൾ പതിയ്ക്കാനായി ഉപയോഗിച്ചിട്ടുള്ള 72,000 സ്വർണ ആണികൾ മനുഷ്യശരീരത്തിന്റെ 72,000 നാഡികളുടേയും. 50 ഏക്രയിലധികം വിസ്താരമുള്ള ക്ഷേത്രത്തിന്റെ ഓരോ ഭാഗത്തുള്ള വൻമതിലിനും ഒരു കിലോമീറ്ററോളം നീളമുണ്ട്. നാലുഭാഗത്തായി ഉയർന്നു നില്ക്കുന്ന ക്ഷേത്രഗോപുരങ്ങൾക്ക് 200 അടിയോളം ഉയരമുണ്ട്. കരിങ്കല്ലിൽ തീർത്ത ഈ ഗോപുരങ്ങളിൽ അത്യപൂർവമായ കൊത്തുപണികളും സിദ്ധയോഗികളുടെ രൂപങ്ങളും കാണാം. തിരുമുളാർ എന്ന സിദ്ധയോഗി സ്വരൂപസമാധിയിൽ ലയിച്ചത് ഇവിടെ വച്ചാണ്.

ശിവൻകോവിലിലെ ഉത്സവാഘോഷങ്ങൾ ശ്രദ്ധിച്ചുകൊണ്ട് ഒരു സ്ഥലത്ത് ഒതുങ്ങിനില്ക്കുകയായിരുന്ന 5 വയസ്സുകാരനായ നാഗരാജനെ ഒരു പഠാണി കച്ചവടക്കാരൻ സൂത്രത്തിൽ തട്ടിക്കൊണ്ടുപോയി. വെളുത്തുതുടുത്ത, സുന്ദരനായ, ആ കുട്ടിയെ അടിമവേലയ്ക്ക് വിൽക്കാനായിരുന്നു ആ പഠാണിയുടെ ഉദ്ദേശ്യം. തുഴവഞ്ചികളിൽ മാറി മാറി 1000 ത്തിലധികം കി.മീ. യാത്ര ചെയ്ത് അയാൾ ഇന്നത്തെ കൽക്കത്ത പ്രദേശത്തിനടുത്തുള്ള ഒരു കടവിൽ എത്തുകയും അവിടെ അടുത്തുള്ള ഒരു യാഥാസ്ഥിതികബ്രാഹ്മണന് നാഗരാജനെ വിൽക്കുകയും ചെയ്തു.

ഊരുചുറ്റി നടക്കുന്ന ജ്ഞാനികളായ ദിവ്യസംന്യാസിമാരും സാധുക്കളും ആ കാലഘട്ടത്തിൽ വേണ്ടത്ര ഉണ്ടായിരുന്നു. മിക്കവർക്കും ആശ്രയവും ഭോജനവും നല്കിയിരുന്നത് യാഥാസ്ഥിതികബ്രാഹ്മണകുടുംബങ്ങളായിരുന്നു. മുഖബാഹ്യലക്ഷണങ്ങൾകൊണ്ട് നാഗരാജനിൽ അപൂർവതേജസ്സ് കണ്ടെത്തിയ ഒരു സംന്യാസിസംഘം ആ ബ്രാഹ്മണബാലനെ അടിമപ്പണിയൽനിന്ന് മോചിപ്പിയ്ക്കുവാനും താൽപര്യമുണ്ടെങ്കിൽ തങ്ങളുടെ കൂടെ ചേരുന്നതിനും അനുവദിയ്ക്കുവാൻ ആ കുടുംബനാഥനോട് അഭ്യർഥിച്ചു. സ്വതന്ത്രനായ ആ കുട്ടി സംന്യാസിസംഘത്തോടൊപ്പം പോകുകയും ചെയ്തു.

സംന്യാസിസംഘത്തോടൊപ്പം ഊരുചുറ്റി നടന്ന നാഗരാജൻ വളരെപ്പെട്ടെന്ന് വേദങ്ങളും ഉപനിഷത്തുകളും മറ്റുപുരാണങ്ങളും ഹൃദിസ്ഥമാക്കി. ചർചകളിലും സംവാദങ്ങളിലും കുട്ടി പങ്കെടുത്തു പ്രശസ്തനായിത്തുടങ്ങി. നാഗരാജന്റെ ബുദ്ധിവൈഭവം ഏവരേയും അദ്ഭുതപ്പെടുത്തി. നാലുവേദങ്ങൾ, ആറുവേദാംഗങ്ങൾ, നാലു ഉപവേദാംഗങ്ങൾ, നാലു ഉപവേദങ്ങൾ എന്നീ 18 ശാസ്ത്രവിദ്യകളിലും, ഉപനിഷത്തുകളിലും, ശ്രൗതബ്രഹ്മസൂത്രങ്ങളിലും, രാമായണം, മഹാഭാരതം തുടങ്ങിയ ഇതിഹാസഗ്രന്ഥങ്ങളിലും മറ്റു കനപ്പെട്ട ഹിന്ദുമതഗ്രന്ഥങ്ങളിലും അവഗാഢമായ ജ്ഞാനം നേടിയ നാഗരാജന്, പക്ഷേ, പൂർണമായ സംതൃപ്തി തോന്നിയില്ല. യഥാർഥമായ മോക്ഷത്തിനും അപ്പുറത്തുള്ള

ഏതോ ഒരു വഴിയിലൂടെസഞ്ചരിച്ച് ആ ജ്ഞാനം കൈവരിച്ചാൽ മാത്രമേ ലക്ഷ്യ പ്രാപ്തിയിലെത്തുകയുള്ളൂ എന്ന് അദ്ദേഹത്തിന്റെ മനസ്സ് മന്ത്രിച്ചു.

ആ ആത്മീയാന്വേഷണമാണ് നാഗരാജൻ എന്ന പതിനൊന്നു വയസ്സുകാരനെ കാശിയിൽനിന്നു ശ്രീലങ്കയിലെ കതിർഗാമ എന്ന പരിപാവനമായ സ്ഥലത്തെത്തിച്ചത്. സിദ്ധയോഗി ഭോഗ്നാഥർ സ്ഥാപിച്ച ഈ മുരുക ക്ഷേത്രത്തിൽ വിഗ്രഹത്തിനു പകരം സ്വർണഫലകത്തിൽ ജ്യോമട്രിക് തത്ത്വത്തിൽ വരച്ച ഒരു യന്ത്രമാണ് പ്രതിഷ്ഠ. മാണിക്യഗംഗ എന്ന നദീതീരത്തായി കനത്ത വനത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന ക്ഷേത്രം ഹിന്ദുമതക്കാരുടെ മാത്രമല്ല മറ്റു മതവിഭാഗക്കാരുടേയും ആരാധനാലയമാണ് ഇപ്പോഴും. കാർത്തികേയന്റെ ഗ്രാമം പിന്നീട് കതിർഗാമയായിത്തീരുകയാണ് ഉണ്ടായത്.

കതിർഗാമക്ഷേത്രത്തിൽവച്ച് ഭോഗ്നാഥർയോഗിയെ കണ്ടുമുട്ടിയ നാഗരാജൻ അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ചു. യോഗസാധനയും ധ്യാനക്രിയായോഗങ്ങളും ഭോഗ്നാഥരിൽനിന്നു അഭ്യസിച്ച നാഗരാജൻ പിന്നീട് നീണ്ടകാലം യോഗതപസ്സിൽ ഏർപ്പെട്ടു. ഒറ്റ ഇരുപ്പിൽ നാൽപ്പത്തിയെട്ടു ദിവസംവരെ ഈ തപസ്സ് നീണ്ടുപോയിരുന്നു. ക്രിയായോഗത്തിലെ എല്ലാ സൂക്ഷ്മവശങ്ങളും ഹൃദിസ്ഥമാക്കിയ നാഗരാജൻ അതിന്റെ അത്യുന്നതമേഖലകളിൽ എത്തിച്ചേർന്നു. നിയന്ത്രിതമായ ചിന്താവിചാരങ്ങളെ മനസ്സിൽനിന്നു വിമുക്തമാക്കാനും ജഗദ്വിഷയകമായ ആത്മാവിനെ ദേഹത്തിൽനിന്ന് മോചിപ്പിയ്ക്കാനും അതുവഴി സവികൽപസമാധിയിൽ ലയിയ്ക്കാനും അദ്ദേഹത്തിനു സാധിച്ചു. ജീവൻ എന്ന ശക്തിയെ ശരീരത്തിൽനിന്ന് പിൻവലിക്കാനും അതുവഴി ശരീരത്തെ തണുത്തു മരിച്ച അവസ്ഥയിൽ എത്തിക്കാനും അദ്ദേഹത്തിനു നിഷ്പ്രയാസം സാധിയ്ക്കുമായിരുന്നു. സമാധിയുടെ അതിസൂക്ഷ്മാവസ്ഥയിൽ എത്തിച്ചേരുന്ന ധന്യനിമിഷത്തിൽ മുരുകനെ കുമാരസ്വാമിരൂപത്തിൽ, യുവത്വം തുളുമ്പിനില്ക്കുന്ന പ്രഭാപൂരത്തിനു നടുവിലായി, കാണുവാനും നാഗരാജന് സാധിച്ചു. ഭോഗ്നാഥർയോഗിയുടെ ശിക്ഷണത്തിൽ ഇന്ത്യൻ ഫിലോസഫിയുടെ പത്തു സമ്പ്രദായങ്ങളെക്കുറിച്ചും കർക്കശമായ അറിവു സമ്പാദിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു.

സിദ്ധാന്തയോഗയും ക്രിയാകുണ്ഡലിനീപ്രാണായാമസാധനയും ക്രിയായോഗസിദ്ധാന്തത്തിലെ അത്യപൂർവമായ യോഗവിദ്യകളാണ്. ഈ സിദ്ധികൾ കൈവരിയ്ക്കുന്നതിനായി ഈ വിദ്യയുടെ ആചാര്യനായ അഗസ്ത്യർമുനിയെ തപസ്സുചെയ്തു പ്രത്യക്ഷപ്പെടുത്താൻ ഭോഗ്നാഥർ നാഗരാജനോടു നിർദേശിച്ചു. തമിഴ്നാട്ടിലെ തിരുനൽവേലി ജില്ലയിലുള്ള പൊതിഗൈ മലയിൽ കഠിനമായ തപസ്സിൽ ഇരുന്നുകൊണ്ട് നാഗരാജൻ അഗസ്ത്യർമുനിയെ പ്രത്യക്ഷപ്പെടുത്തുവാൻ ശ്രമമാരംഭിച്ചു. ഊണും ഉറക്കവും വിശ്രമവും ഇല്ലാതെ, മഞ്ഞും മഴയും കാറ്റും വെയിലും വകവയ്ക്കാതെ, ഇഴജന്തുക്കളുടേയും വന്യമൃഗങ്ങളുടേയും ആക്രമണത്തെ ഭയക്കാതെ നാൽപ്പത്തിയെട്ടു ദിവസം നീണ്ടുനിന്ന ആ ഉഗ്രതപസ്സിന്റെ അവസാനം അഗസ്ത്യർ പ്രത്യക്ഷപ്പെടുകയും ക്രിയാകുണ്ഡലിനീപ്രാണായാമയോഗ (വസിയോഗം) വിദ്യയുടെ രഹസ്യം ഉപദേശിച്ചു കൊടുക്കുകയും ചെയ്തു. ഹിമാലയത്തിലെ ബദരീനാഥ് ക്ഷേത്രത്തിന്റെ പിൻഭാഗത്തുള്ള അതിദുർഘടമായ മഞ്ഞുമലകളിൽ പോകാനും അവിടെ സ്ഥിരമായിട്ടിരുന്ന് ലോകം

കണ്ടിട്ടുള്ളതിൽവച്ച് ഏറ്റവും വലിയവനായ സിദ്ധയോഗി ആയിത്തീരുവാനും അഗസ്ത്യർ നാഗരാജനെ അനുഗ്രഹിച്ചയച്ചു.

പൊതിഗൈമലയിൽനിന്ന് ബദരീനാഥിൽ എത്തിയ നാഗരാജൻ വ്യാസ മുനി മഹാഭാരതത്തിലെ ഭഗവദ്ഗീത രചിച്ച, സരസ്വതീ നദീതീരത്തുള്ള, വ്യാസ ഗുഹയിൽ തുടർച്ചയായി പതിനെട്ടുമാസക്കാലം ഏകാന്തതപസ്സിൽ ഏർപ്പെട്ടു. ഭോഗ്നാഥരിൽനിന്നും അഗസ്ത്യരിൽനിന്നും അഭ്യസിച്ച എല്ലാവിധ യോഗക്രി യകളും ഈ തപസ്സിന്നിടയിൽ അദ്ദേഹം ആവർത്തിച്ചു പരിശീലിച്ചു.

പതിനെട്ടുമാസത്തെ അതിതീവ്രമായ യോഗശിക്ഷണത്തിനു ശേഷം നാഗ രാജനിൽ മാനസികവും അഭൗമവും അലൗകികവുമായ മാറ്റം ഉണ്ടാവുകയും അദ്ദേഹത്തിന്റെ ഭൗതികശരീരം ദിവ്യപ്രഭയോടെ 'സ്വരൂപസമാധി' എന്ന അവ സ്ഥയിൽ എത്തിച്ചേരുകയും ചെയ്തു. പ്രായത്തിന് അതീതവും ദുഷിപ്പിയ്ക്കാ നാവാത്തതുമായ അദ്ദേഹത്തിന്റെ ഭൗതികശരീരം ദൈവികമായ സൗവർണപ്രഭ യോടെ തിളങ്ങി.

ഒരു തരത്തിലും കീഴടങ്ങാത്ത മനുഷ്യപ്രകൃതിയെ ദൈവികശക്തിയ്ക്കു മുമ്പിൽ സമർപ്പിയ്ക്കലാണ് 'സ്വരൂപസമാധി'. മഹത്തായ പ്രവൃത്തികളിലൂടെ ഉന്നതമായ ജീവിതം കാംക്ഷിയ്ക്കുന്നവരെ ഈശ്വരൻ അവരറിയാതെതന്നെ സഹായിച്ചുകൊണ്ടേയിരിക്കുന്നു. 'സ്വരൂപസമാധി' എന്ന അവസ്ഥയിൽ എത്തിയ ബാബാജി (നാഗരാജൻ), കഷ്ടപ്പെടുന്ന മനുഷ്യരെ സഹായിയ്ക്കുക എന്നത് ഈശ്വരസാക്ഷാത്ക്കാരത്തിനായുള്ള തന്റെ നിയോഗമായി കണക്കാക്കി. അദ്ദേ ഹത്തിൽനിന്നു സഹായം ലഭിച്ചവർക്ക് ആ സഹായത്തിന്റെ പ്രഭവസ്ഥാനം അറി യില്ലായിരുന്നു. പ്രവാചകന്മാരുടെ നിയോഗമാണ് ബാബാജിയുടെ പ്രവർത്തന ങ്ങളിൽ അടങ്ങിയിരിയ്ക്കുന്നത്.

അറുപത്തിയഞ്ചു വർഷങ്ങൾക്കു മുമ്പ് ബ്രഹ്മവിദ്യാപ്രസ്ഥാനക്കാരായ റവ: സി. ഡബ്ള്യു. ലീഡ്ബീറ്ററും, ഡോ: ആനിബസന്റും അമാനുഷനായ ഒരു വ്യക്തിയെ കണ്ടതിനെക്കുറിച്ച് വിവരിച്ചിട്ടുണ്ട്. അത് ബാബാജിയല്ലാതെ മറ്റാരുമല്ല. "ഭൂമിയിലെ പുതിയ അധീശനായ 'ശാന്തകുമാരൻ' എന്ന ബ്രഹ്മചാരി യുവാവ് തന്റെ ശിഷ്യന്മാരും സഹായികളുമായ മൂന്നു കുമാരന്മാരുടെ അകമ്പടി യോടെ തന്റെ രാജ്യത്തേക്ക് വന്നു. അവർണനീയമായ തേജസ്സോടുകൂടിയ മുപ്പതു ശക്തരായ മൂർത്തികൾ അവിടെ ഉണ്ടായിരുന്നു. വടവൃക്ഷം പോലെ പടർന്നു നില്ക്കുന്ന യോഗാത്മകജീവിതത്തിന്റെ പ്രഭവകേന്ദ്രമായിരുന്നു അവിടം."

ബാബാജിയുടെ ക്രിയായോഗത്തിലെ ഏറ്റവും പ്രബലമായ സങ്കേതമാണ് "ക്രിയാകുണ്ഡലിനീപ്രാണായാമം". ശാസ്ത്രീയമായി ശ്വാസോച്ഛ്വാസം നിയന്ത്രി യ്ക്കുന്നതിലുള്ള പ്രാവീണ്യമായാണ് അതു വ്യവഹരിയ്ക്കപ്പെടുന്നത്. ശാസ്ത്രീ യരീതിയിലേതെന്നപോലെ ഇതും ഗവേഷകർക്ക് തെളിയിക്കാനുള്ള പരീക്ഷണ ങ്ങൾ അടങ്ങിയവയാണ്. ക്രിയാകുണ്ഡലിനീപ്രാണായാമത്തിന്റെ പരിശീലനത്തിനു മാനസികനിലയുമായി ബന്ധപ്പെട്ടുകിടക്കുന്ന നിരവധി ശാരീരികപ്രവർത്തനങ്ങൾ കൂടിയേ തീരൂ. ധ്യാനത്തിന്റെ സമയത്ത് പലപ്പോഴും ശാരീരികാസ്വസ്ഥതകൾ, മാനസികപ്രശ്നങ്ങൾ, ഊർജത്തിന്റെ കുറവ്, ഹോർമോൺ സ്രവത്തിന്റെ അസ ന്തുലിതാവസ്ഥ എന്നിങ്ങനെ നിരവധി പ്രശ്നങ്ങൾ ഉണ്ടാകാം. പക്ഷേ, ശരിയായ

പരിശീലനത്തിലൂടെ ഒരാൾക്ക് ക്രമേണ മാനസികമായ ഉണർവ് ഉണ്ടാകുകയും മനസ്സിന്റെ മേൽ നിയന്ത്രണം കൈവരിയ്ക്കുവാൻ സാധിയ്ക്കുകയും ചെയ്യുന്നു.

മനസ്സാണ് ശക്തി. വിവിധതരത്തിലുള്ള വികാരങ്ങളും വ്യവഹാരങ്ങളും ആ ശക്തിയിൽ അലകൾ സൃഷ്ടിക്കുന്നു. മനസ്സ് സ്വസ്ഥമായിരിക്കുമ്പോൾ ഇതു പരിശീലിക്കുന്ന ഒരാൾക്ക് ശാരീരികപ്രവർത്തനങ്ങളേയും അവ മനസ്സിനെ എങ്ങനെ സ്വാധീനിക്കുന്നു എന്നതിനേയും കുറിച്ച് ശരിയായി മനസ്സിലാക്കുവാൻ സാധിയ്ക്കും. സാവധാനത്തിൽ ആന്തരികമായ ഒരു ഉൾക്കാഴ്ച ഉണ്ടാവുകയും ശ്രദ്ധ കേന്ദ്രീകരിയ്ക്കാനുള്ള കഴിവ് കൈവരിയ്ക്കുകയും ചെയ്യും. അടിസ്ഥാനപരമായി 'താമസ' മായ (അലസമായ) മനസ്സുള്ളവർക്കും 'രാജസ' മായ (സജീവമായ) മനസ്സുള്ളവർക്കും ഈ രണ്ടു ഭാവങ്ങളും മാറി മാറിവരുന്ന മനസ്സുള്ളവർക്കുമാണ് ഇതു ഏറ്റവും യോജിയ്ക്കുക. ഒരിയ്ക്കൽ മനസ്സ് 'സാത്വിക' മായിക്കഴിഞ്ഞാൽ (ശാന്തവും സ്വച്ഛവും) ഏകാഗ്രതയും ധ്യാനത്തിന്റെ മാർഗങ്ങളും പരിശീലിയ്ക്കാൻ കഴിയും.

'ക്രിയാകുണ്ഡലിനി' യുടെ ഉദ്ദേശ്യം കുണ്ഡലിന്യോർജ്ജത്തെ ഉണർത്തുക എന്നതാണ്. ഇതിന് അംശവിന്യാസം, മുദ്രകൾ, പേശീനിയന്ത്രണം, പ്രാണായാമം, ധ്യാനം, മന്ത്രങ്ങൾ എന്നിവയിൽ നല്ല പരിശീലനവും സാധനയും ആവശ്യമാണ്. ആത്മീയസാഫല്യം ആഗ്രഹിയ്ക്കുന്ന വ്യക്തിയ്ക്ക് 'ഇഡ', 'പിംഗള' എന്നീ നാഡികളെ സന്തുലനം ചെയ്യാൻ കഴിയും. ക്രമേണ 'സുഷുമ്ന' യിലെ കുണ്ഡലിനീ ഊർജം ജ്വലിപ്പിയ്ക്കുകയും 'സുഷുമ്നാ' നാഡിയുടെ മധ്യത്തിലൂടെ ഊർജം മേലോട്ട് ഉയരുകയും ചെയ്യും. മേലോട്ടുയരുംതോറും ഊർജം 'ചക്രാ' എന്ന പേരിലുള്ള മാനസികോർജപ്രഭവകേന്ദ്രങ്ങളിലൂടെ കടന്നു പോകുന്നു. മസ്തിഷ്ക്കത്തിലെ സുഷുപ്തിയിലായ പല ഭാഗങ്ങളുമായി ബന്ധപ്പെട്ടുകിടക്കുന്നവയാണ് 'ചക്ര' കൾ. കുണ്ഡലിനീ, ചക്രകളിലൂടെ കടന്നു പോകുമ്പോൾ സുഷുപ്തിയിലായ ഈ ഭാഗങ്ങളും മറ്റു പ്രഭവകേന്ദ്രങ്ങളും ദൈവികമായ വീര്യത്താൽ ഉണർത്തപ്പെടുന്നു. കുണ്ഡലിനി സജീവമാകുമ്പോൾ അതു സ്ഫുടതയാർന്ന ഊർജമായി പ്രവർത്തിയ്ക്കുകയും ചെയ്യുന്നു.

## ബാബാജിയുടെ ശിഷ്യപരമ്പരകൾ

**ആദിശങ്കരാചാര്യർ** (788 A.D. - 820 A.D.)

ശങ്കരാചാര്യർക്ക് ക്രിയാകുണ്ഡലിനീപ്രാണായാമക്രിയായോഗവും ധ്യാനവും ഉപദേശിച്ചത് ബാബാജിയാണ്. ശങ്കരാചാര്യരുടെ 'ശിക്ഷാ' ഗുരു ഗോവിന്ദപാദരും, 'ദീക്ഷാ' ഗുരു ബാബാജിയും ആണ്.

**കബീർ** (1407 - 1518 A.D.)

ഹിന്ദു-മുസ്ലിം മൈത്രിയ്ക്കുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച കവിയായ ഈ സംന്യാസിവര്യൻ ബാബാജിയിൽനിന്ന് ക്രിയായോഗത്തിലെ 'സാധന' സ്വീകരിച്ചിരുന്നു.

## ലഹ്രി മഹാശയൻ (1828 - 1895)

1861 ൽ ബാബാജി തന്റെ സംഘടനയുടെ പ്രവർത്തനങ്ങളിൽ കാതലായ ചില മാറ്റങ്ങൾ വരുത്തി. ലഹ്രി മഹാശയൻ എന്ന തന്റെ ആരാധകനെ ക്രിയായോഗ വിദ്യ അഭ്യസിപ്പിയ്ക്കുകയും വിശ്വസ്തരായ അനുയായികളെ സംഘടിപ്പിച്ച് അവർക്കും ഈ യോഗവിദ്യ ഉപദേശിയ്ക്കുവാൻ ചുമതലപ്പെടുത്തുകയും ചെയ്തു.

ബാബാജിയുടെ നിർദ്ദേശപ്രകാരം ലഹ്രി മഹാശയൻ നൂറിൽപ്പരം ചെറുപ്പക്കാരെ ക്രിയായോഗം പഠിപ്പിച്ചു. പഠിച്ചുകഴിഞ്ഞവർ മറ്റൊരു സംഘം വിദ്യാർത്ഥികളെയും പഠിപ്പിച്ചു. സ്വാമി സത്യേശ്വരാനന്ദ ഈ കൂട്ടത്തിൽപ്പെട്ടതാണ്.

## ശ്രീ യുക്തേശ്വർ ഗിരി മഹാരാജ് (1855–1936)

ലഹ്റി മഹാശയന്റെ ശിഷ്യനായ ശ്രീയുക്തേശ്വരൻ, ബാബാജിയെ മൂന്നു തവണ നേരിൽ കണ്ടിട്ടുണ്ട്. ക്രിയായോഗസിദ്ധാന്തത്തിന്റെ ഉജ്ജ്വലദീപശിഖ അണയാതെ ജ്വലിപ്പിയ്ക്കുന്നതിന് ശ്രീയുക്തേശ്വരൻ ആരംഭിച്ച പ്രസിദ്ധീകരണമാണ് 'ദി ഹോളി സയൻസ്'. അദ്ദേഹം നിരവധി സാധുസഭാമഠങ്ങളും സ്ഥാപിച്ചു. പുരിയിലേയും സെറാംപുരിലേയും മഠങ്ങൾ ഇതിൽപ്പെടുന്നു. തന്റെ പ്രധാനശിഷ്യനായ സ്വാമി പരമഹംസയോഗാനന്ദനെ ക്രിയായോഗസിദ്ധാന്തത്തിന്റെ പ്രചരണാർത്ഥം 1920ൽ അമേരിയ്ക്കയിലേയ്ക്കയച്ചു.

## സ്വാമി പരമഹംസയോഗാനന്ദൻ (1893 – 1952)

ശ്രീയുക്തേശ്വരന്റെ അരുമശിഷ്യൻ. ലക്ഷക്കണക്കിനു വായനക്കാരെ ആകർഷിച്ച 'ദി ഓട്ടോബയോഗ്രഫി ഓഫ് എ യോഗി' എന്ന അതുല്യകൃതിയുടെ കർത്താവ്. ബാബാജിയെ നേരിട്ടുകണ്ട തന്റെ ദിവ്യാനുഭവം അദ്ദേഹം ഈ കൃതിയിൽ വിസ്തരിയ്ക്കുന്നുണ്ട്. ഗുരുവായ ശ്രീയുക്തേശ്വരൻ 1936, മാർച്ച് 9–ാം സന്ധ്യയ്ക്ക് ഏഴുമണിയോടെ പുരിയിൽവച്ച് സമാധിയടഞ്ഞു. പക്ഷേ, 1936 ജൂൺ 19ന് ഉച്ചകഴിഞ്ഞ് 3 മണിയ്ക്ക് ബോംബെയിലെ റീജന്റ് ഹോട്ടലിൽ വിദേശയാത്രയ്ക്ക് പോകുവാനുള്ള ഒരുക്കത്തിൽ താമസിയ്ക്കുകയായിരുന്ന പരമഹംസയോഗാനന്ദന്റെ മുറിയിൽ ശ്രീ യുക്തേശ്വരൻ പ്രത്യക്ഷപ്പെട്ടു! ഗുരുവും ശിഷ്യനും ദീർഘസമയം സംസാരിയ്ക്കുകയും ചെയ്തു. ക്രിയായോഗസിദ്ധാന്തം ഒരു ഫിലോസഫി തത്ത്വത്തിലധിഷ്ഠിതമായി ലോകമെമ്പാടും പ്രചരിപ്പിക്കുന്നതിൽ പരമഹംസയോഗാനന്ദൻ വഹിച്ച പങ്ക് നിർണായകമാണ്. U.S.A യിലെ ലോസ്ആഞ്ചലസ് കേന്ദ്രമാക്കി സ്വാമിജി സ്ഥാപിച്ച 'സെൽഫ് റിയലൈസേഷൻ ഫെല്ലോഷിപ്പ്' എന്ന സംഘടനയ്ക്ക് ലോകത്തൊട്ടാകെ നൂറിൽപ്പരം ശാഖകളുണ്ട്. പശ്ചിമബംഗാളിലെ യോഗോഡ സത്സംഘ സൊസൈറ്റി, യോഗോഡ സ്കൂൾ റാഞ്ചി എന്നിവയും സ്വാമിജി സ്ഥാപിച്ചതാണ്. ഒരു ലക്ഷത്തിലധികം ശിഷ്യരെ സ്വാമിജി ക്രിയായോഗം പഠിപ്പിച്ചിട്ടുണ്ട്. ശിഷ്യഗണത്തിൽ മഹാത്മാഗാന്ധിയും അമേരിക്കൻ ശാസ്ത്രജ്ഞനായ ലൂഥർ ബാങ്കും ഉൾപ്പെടുന്നു. 1953 മാർച്ച് 7–ാം തിയ്യതി അമേരിയ്ക്കയിലെ ലോസ്ആഞ്ചലസിൽവച്ച് സ്വാമിജി മഹാസമാധിയിൽ (ഭൗതികദേഹത്തിൽനിന്ന് ഒരു യോഗിയുടെ ബോധപൂർവമായ നിഷ്ക്രമണം)

പ്രവേശിച്ചു. മരണത്തിന് 21 ദിവസത്തിനുശേഷവും ഭൗതികമായ യാതൊരു വിഘടനവും അദ്ദേഹത്തിന്റെ ശരീരത്തിനു സംഭവിച്ചില്ല. നിരീക്ഷണത്തിനു വച്ചിരുന്ന ശരീരത്തിൽ യാതൊരു മാറ്റവും ഇല്ലായിരുന്നുവെന്നു മാത്രമല്ല അതിനു ഒരു ദിവ്യ പരിവേഷവും ഉണ്ടായിരുന്നു. ഇരുപത്തിയൊന്നു ദിവസത്തിനുശേഷം ലോസ്ആഞ്ചലസിലെ ഫോറസ്റ്റ് ലോൺ സെമിട്രിയിൽ ആ ദിവ്യശരീരം നിലവറയ്ക്കുള്ളിൽ സംസ്ക്കരിച്ചു.

സവികല്പസമാധി, നിർവികല്പസമാധി എന്നീ അവസ്ഥകളെക്കുറിച്ച് പരമഹംസയോഗാനന്ദൻ വിലയിരുത്തുന്നത് ഇപ്രകാരമാണ് –

" ഈശ്വരതാദാത്മ്യത്തിന്റെ ആദ്യഘട്ടങ്ങളിൽ (സവികല്പസമാധി) സാധകന്റെ ബോധം പരമാത്മാവിൽ ലയിയ്ക്കുന്നു; പ്രാണൻ ശരീരത്തിൽനിന്ന് പിൻവലിയ്ക്കപ്പെടുന്നതിനാൽ ശരീരം മരിച്ചതുപോലെ നിശ്ചലവും ഉറച്ചതുമായി കാണപ്പെടുന്നു. താൽക്കാലികമായി പ്രജ്ഞാഹീനമാക്കപ്പെട്ട തന്റെ ശരീരത്തിന്റെ അവസ്ഥയെപ്പറ്റി യോഗിയ്ക്ക് പൂർണബോധ്യം ഉണ്ടാകും. എന്നിരുന്നാലും, കുറേക്കൂടി ഉയർന്ന ആത്മീയാവസ്ഥയിലേയ്ക്ക് (നിർവികല്പസമാധി) പുരോഗമിയ്ക്കുമ്പോൾ ശരീരം നിശ്ചലമാകാതെത്തന്നെ അദ്ദേഹം ഈശ്വരനുമായി താദാത്മ്യം പ്രാപിയ്ക്കുന്നു. സാധാരണ ജാഗ്രദവസ്ഥയിലും ജീവിതത്തിലെ ശ്രമമേറിയ കർത്തവ്യങ്ങളുടെ നടുവിൽപ്പോലും ഇതു സാധിയ്ക്കുന്നു".

ചിട്ടയോടുകൂടിയ ക്രിയായോഗം അഭ്യസിയ്ക്കുന്നവർക്ക് പ്രപഞ്ചതേജസ്സിന്റെ അനുഭൂതി അനുഭവിച്ചറിയുവാൻ കഴിയുമെന്നു സ്വാമിജി ആധികാരികമായി പറയുന്നു–

"ഒരു 50 വാട്ടിന്റെ (WATT) വിളക്കുപോലെയാണ് സാധാരണ മനുഷ്യരുടെ ശരീരം. 'ക്രിയ' യുടെ അമിതമായ അനുഷ്ഠാനംകൊണ്ട് ഉണർത്തപ്പെടുന്ന കോടാനുകോടി വാട്ടിന്റെ ശക്തി അതിനു താങ്ങാനാവില്ല. 'ക്രിയ' യുടെ ലളിതവും തെറ്റുപറ്റാത്തതുമായ ഉപായങ്ങളുടെ ക്രമവും ചിട്ടയുള്ളതുമായ ആചരണത്തിന്റെ വർധനവിൽക്കൂടി മനുഷ്യശരീരം ദിവസംപ്രതി സൂക്ഷ്മതലത്തിൽ പരിവർത്തനവിധേയമാവുകയും ആത്യന്തികമായി പ്രപഞ്ചതേജസ്സിന്റെ അനന്തമായ ശക്തിയുടെ സാധ്യതകൾ പ്രകടിപ്പിയ്ക്കാൻ പാകമായിത്തീരുകയും ചെയ്യുന്നു. ഇതാണ് പരമാത്മാവിന്റെ ജഡഭൗതികക്രിയാത്മകതയുടെ പ്രാഥമികപ്രകാശനം."

"നശിപ്പിയ്ക്കപ്പെടേണ്ട അവസാനത്തെ ശത്രു മരണമാണ്" എന്നു ബൈബിൾ പറയുന്നു. ഒരു 'ക്രിയായോഗി' മരണത്തിനുമേൽ അന്തിമവിജയം നേടുന്നതിന്റെ അടിസ്ഥാനതത്ത്വം സ്വാമിപരമഹംസയോഗാനന്ദൻ ഇങ്ങനെ വിശദമാക്കുന്നു –

"ആത്മാവിനെ ശരീരവുമായി ബന്ധിപ്പിയ്ക്കുന്ന പാശം അഴിച്ചുകളഞ്ഞ്, ദീർഘായുസ്സ് നല്കുന്നതിനും, ബോധത്തെ അനന്തതയിലേയ്ക്ക് വികസിപ്പിയ്ക്കുന്നതിനും 'ക്രിയ' ഉപകരിയ്ക്കുന്നു. മനസ്സും, ജഡവസ്തുക്കളിൽ കുരുങ്ങിക്കിടക്കുന്ന ഇന്ദ്രിയങ്ങളും തമ്മിലുള്ള വടംവലിയെ ഈ 'യോഗ'വിദ്യ കീഴടക്കുകയും തന്റെ ശാശ്വതസാമ്രാജ്യപൈതൃകത്തെ വീണ്ടെടുക്കാൻ സാധകനെ സ്വതന്ത്രനാക്കുകയും ചെയ്യുന്നു. തന്റെ യഥാർഥസത്ത ശരീരത്തിന്റെ ചട്ടക്കൂടാലോ ശ്വാസ

ത്താലോ ബദ്ധമല്ലെന്ന് അവൻ അപ്പോൾ മനസ്സിലാക്കുന്നു. വായുവിനോടുള്ള മനുഷ്യന്റെ അടിമത്തത്തിന്റേയും പ്രകൃതിശക്തിയോടുള്ള ഒഴിയാനാവാത്ത ബാധ്യതകളുടേയും പ്രതീകമാണ് ശ്വാസം. ശരീരത്തിന്റേയും മനസ്സിന്റേയും യജമാനനായി ത്തീർന്ന ഒരു 'ക്രിയായോഗി' തന്റെ അത്യന്തിക ശത്രുവായ മരണത്തിനുമേൽ അന്തിമവിജയം നേടുന്നു."

## യോഗി എസ്.എ.എ. രാമയ്യ (1923 –)

എസ്.എ. അണ്ണാമലൈചെട്ടിയാർ എന്ന കോടീശ്വരനായ ബിസിനസ്സ്കാരന്റെ മകൻ. മദ്രാസ് സർവകലാശാലയിൽ ജിയോളജി ബിരുദപഠനത്തിനുശേഷം ഉപരിപഠനത്തിനായി അമേരിയ്ക്കയിലേയ്ക്ക് പോകാൻ തയ്യാറാവുന്നതിനിടയ്ക്ക് എല്ലിന്മേൽ ക്ഷയരോഗബാധിതനായി (Bone Tuberculosis) കിടപ്പിലായി. ആറു കൊല്ലത്തോളം ചികിത്സാവിധേയനായി കഴിയുന്നതിനിടയ്ക്ക് പ്രസിദ്ധയോഗർഷികളായ പ്രസന്നാനന്ദ ഗുരു, ഓങ്കാരസ്വാമി എന്നിവരുടെ ശിക്ഷണത്തിൽ ക്രിയായോഗവിദ്യ അഭ്യസിച്ചു. പരമഹംസയോഗാനന്ദന്റെ മഹാസമാധി ദിവസം, 1952 മാർച്ച് 7, സെന്റ് തോമസ് മൗണ്ടിലുള്ള തന്റെ വീട്ടിൽവച്ച് ഷിർദിസായിബാബയുടെ ശിഷ്യനായ മൗനസ്വാമിയുമായി ഒരു കൂടിക്കാഴ്ച നടത്താൻ രാമയ്യയ്ക്ക് ഭാഗ്യം സിദ്ധിച്ചു. ഷിർദിയിലെ സിദ്ധസായിബാബ (1835–1918) അസാമാന്യസിദ്ധിയുള്ള ഒരു അവതാരമായിരുന്നു. രാമയ്യയുടെ മുറിയിൽ ഷിർദിസായിബാബ പ്രത്യക്ഷപ്പെടുകയും ബാബാജിയുടെ അനുഗ്രഹാശിസ്സുകൾ ഉടനെ ലഭ്യമാകുമെന്ന് അറിയിയ്ക്കുകയും ചെയ്തു. അതുപ്രകാരം തന്നെ സംഭവിച്ചു. എല്ലിൽ ബാധിച്ച ക്ഷയരോഗം അതിന്റെ മൂർധന്യാവസ്ഥയിൽ എത്തിയ സമയത്ത് രാമയ്യയുടെ മുറിയിൽ ബാബാജി പ്രത്യക്ഷപ്പെട്ടു! ആധുനികവൈദ്യശാസ്ത്രം എഴുതിത്തള്ളിയിരുന്ന രാമയ്യയുടെ ജീവൻ, ഡോക്ടർമാരെ മുഴുവൻ അദ്ഭുതപ്പെടുത്തിക്കൊണ്ട്, ബാബാജി ദേഹമാസകലം ചെയ്ത ഒരു തടവലോടെ പൂർണമായും സുഖപ്പെടുത്തി. അതിനുശേഷം, 1955ൽ ബദരീനാഥിൽവച്ച്, ബാബാജി രാമയ്യയെ ക്രിയായോഗസിദ്ധാന്തങ്ങൾ മുഴുവനും പഠിപ്പിച്ചു. ക്രിയായോഗങ്ങൾ ഹൃദിസ്ഥമാക്കിയ രാമയ്യ 1958 –1961 കാലഘട്ടത്തിൽ ബോംബെ ജി.എസ്. മെഡിക്കൽ കോളേജിൽനിന്ന് ഫിസിക്കൽതെറാപ്പി കോഴ്സ് പാസ്സായി. ഫിസിക്കൽതെറാപ്പിയും ക്രിയായോഗസിദ്ധാന്തങ്ങളിലെ ചില വശങ്ങളും സമന്വയിപ്പിച്ച് അംഗവൈകല്യംവന്ന നിരവധിപേരെ, മദ്രാസിലുള്ള തന്റെ ക്ലിനിക്കിൽവച്ച് യോഗി രാമയ്യ സൗജന്യമായി ചികിത്സിച്ചു ഭേദമാക്കുന്നു.

## വി.ടി. നീലകണ്ഠൻ (1901 –)

പ്രശസ്തപത്രപ്രവർത്തകനും ഗ്രന്ഥകാരനുമായ ശ്രീ. നീലകണ്ഠൻ മദ്രാസ്സർവകലാശാലയിൽനിന്ന് ബിരുദം നേടി. ഡോ. ആനിബസന്റിന്റെ വിദ്യാർഥിയായിരുന്ന ഇദ്ദേഹം പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ അടുത്ത സുഹൃത്തായിരുന്നു. ഡോ. ആനിബസന്റ് വഴിയാണ് ക്രിയായോഗസിദ്ധാന്തത്തെപ്പറ്റി അറിഞ്ഞതും അതുവഴി ബാബാജിയുടെ ആരാധകനായതും. ബാബാജിയെ നേരിൽ കണ്ടു സംസാരിച്ച നീലകണ്ഠൻ പിന്നീട് ആ ദിവ്യാവതാരത്തിന്റെ അനു

യായിയായി മാറി. ബാബാജി സ്വന്തം വാക്കുകളിൽ പറഞ്ഞു കൊടുത്ത മൂന്നു പുസ്തകങ്ങൾ നീലകണ്ഠൻ പ്രസിദ്ധീകരിച്ചു.

മഹാമുനി ബാബാജി, മഹാരാജ്, മഹായോഗി, ത്ര്യംബകബാബ, ശിവ ബാബ എന്നീ പേരുകളിൽ അറിയപ്പെടുന്ന ബാബാജിയെപ്പറ്റി ചരിത്രപരമായ പുസ്തകങ്ങളോ പരാമർശങ്ങളോ ഒന്നുമില്ല. ഒരു നൂറ്റാണ്ടിലും പൊതുജനവേദികളിൽ ഈ യോഗാചാര്യൻ പ്രത്യക്ഷപ്പെട്ടിട്ടില്ല. പുറമെയുള്ള വളരെ ചുരുക്കം ശിഷ്യന്മാർക്കു മാത്രമേ അദ്ദേഹത്തിന്റെ ഭൗതികരൂപം കാണാൻ കഴിഞ്ഞിട്ടുള്ളൂ. ശാശ്വതമായ സത്യം ഈശ്വരൻ മാത്രമാണെന്നും ഈശ്വരചിന്തയിൽ അർപ്പിതമായ ഒരു ജീവിതത്തിനുമാത്രമേ പരമമായ മോക്ഷം നേടാൻ കഴിയൂ എന്നും സൽകർമങ്ങൾ ചെയ്ത് മനുഷ്യരാശിയുടെ ശാശ്വതമായ പുരോഗതിയ്ക്ക് ജനങ്ങൾ തയ്യാറാകണമെന്നും ഈ അവതാരപുരുഷൻ ഹിമാലയത്തിലെ അതിദുർഘടമായ മാർഗങ്ങളിലൂടെ അദൃശ്യനായി സഞ്ചരിച്ച് തന്റെ ശിഷ്യഗണങ്ങൾ വഴി ഈ ലോകത്തെ ഉദ്ബോധിപ്പിയ്ക്കുന്നു. ഈ അമരനായ ഗുരു തന്റെ ശരീരത്തിൽ പ്രായാധിക്യത്തിന്റെ ഒരു സൂചനയും കാട്ടുന്നില്ല. ഇരുപത്തിയഞ്ചു വയസ്സുള്ള ഒരു യുവാവായി അദ്ദേഹം സ്ഥിരം കാണപ്പെടുന്നു. തൂവെള്ള നിറവും സാധാരണ ഉയരവും അതിനൊത്ത ശരീരവുമുള്ള ബാബാജിയുടെ രൂപം അതിസുന്ദരമാണ്. യോഗവിദ്യകൊണ്ട് കടഞ്ഞെടുത്തപോലെയുള്ള ബലിഷ്ഠമായ ശരീരഘടനയാണ്. തിളങ്ങുന്ന കറുത്ത കണ്ണുകൾ ശാന്തവും ദയാർദ്രവുമാണ്. ശരീരത്തിനു ചുറ്റും സദാ ദീപ്തിപൊഴിക്കുന്ന പ്രഭാവലയം (AURA) തെളിഞ്ഞു കാണാം. ബാബാജിയുടെ ചെറിയ സംഘത്തിൽ അത്യധികം ആത്മീയോന്നതി നേടിയ രണ്ടു അമേരിയ്ക്കൻ ശിഷ്യന്മാരുണ്ട്. ബാബാജി സ്വമേധയാ തീരുമാനിച്ചാലേ മറ്റുള്ളവർക്ക് അദ്ദേഹത്തെ കാണാൻ കഴിയൂ. ജീർണതയില്ലാത്ത അദ്ദേഹത്തിന്റെ ശരീരത്തിന് ആഹാരം ആവശ്യമില്ല. എങ്കിലും പഴങ്ങളോ പാലും നെയ്യും ചേർത്തു പാകം ചെയ്ത ധാന്യഭക്ഷണമോ കഴിയ്ക്കാറുണ്ട്.

ബാബാജിയുടെ നിർദേശാനുസരണം ശിഷ്യനായ രാമയ്യ, 1973ൽ, പറങ്കിപ്പേട്ട എന്ന സ്ഥലത്തുള്ള ബാബാജിയുടെ ജന്മഗൃഹം കണ്ടുപിടിച്ചു. ബാബാജിയുടെ മാതാപിതാക്കൾ താമസിച്ചിരുന്ന ആ ഭവനം പറങ്കിപ്പേട്ടയിൽ സ്ഥിതിചെയ്യുന്ന കസ്റ്റംസ്ഹൗസിന്റെ ഉടമസ്ഥതയിലായിരുന്നു. ത്രികോണാകൃതിയിൽ കിടക്കുന്ന ഈ കൊച്ചുസ്ഥലം അന്നത്തെ സിവിൽ ഏവിയേഷൻ മന്ത്രി ഡോ. കരൺസിങ്ങിന്റെ സഹായത്തോടെ ഭാരതസർക്കാരിൽനിന്നു 'ക്രിയാ ബാബാജി സംഘ'ത്തിനുവേണ്ടി വാങ്ങിച്ചു. 2005 ഏപ്രിൽ മാസത്തിൽ, ബാബാജിയുടെ ജന്മഗൃഹം നേരിട്ടുകാണുന്നതിനുവേണ്ടി ഞാൻ പറങ്കിപ്പേട്ടയിൽ പോയി. ചിദംബരത്തുനിന്ന് 22 കി.മീറ്റർ കഡലൂർ റൂട്ടിലൂടെ സഞ്ചരിച്ചാൽ ഈ ഗ്രാമത്തിൽ എത്തിച്ചേരാം. വളരെ ഇടുങ്ങിയ മൺറോഡുകളും കൊച്ചു കൊച്ചു വീടുകളുമാണ് ഈ കുഗ്രാമത്തിൽ ഉള്ളത്. അതിപുരാതനമായ അന്നത്തെ ശിവൻകോവിൽ, പഴയ ശ്രീകോവിൽ നിലനിർത്തിക്കൊണ്ട്, ചെറിയ തോതിൽ നവീകരിച്ചിട്ടുണ്ട്. കോവിലിൽനിന്ന് ഒരു ഫർലോങ് ദൂരമേ ജന്മഗൃഹം സ്ഥിതിചെയ്തിരുന്ന സ്ഥലത്തേക്കുള്ളൂ. പതിനഞ്ച് സെന്റ് വിസ്താരമുള്ള ഈ സ്ഥലത്ത് കരിങ്കല്ലിൽ നിർമിച്ച മനോഹരമായ ഒരു സ്മാരകമന്ദിരമുണ്ട്. മന്ദിരത്തിലെ ശ്രീകോവിലിൽ ബാബാ

ജിയുടെ ചെറിയൊരു വിഗ്രഹവുമുണ്ട്. വർഷംതോറും, ബാബാജിയുടെ ജന്മദിന ത്തിൽ ഇവിടെ ആഘോഷങ്ങൾ സംഘടിപ്പിയ്ക്കുന്നു.

ബാബാജിയുടെ നിർദ്ദേശപ്രകാരം രൂപീകരിച്ച 'ക്രിയാ ബാബാജി സംഘം' എന്ന സംഘടനയ്ക്ക് ഇന്ന് ലോകമെമ്പാടും നൂറുകണക്കിന് ശാഖകൾ ഉണ്ട്. അമേരിക്കയിലും കാനഡയിലും മാത്രം മൂന്നൂറിൽപരം ശാഖകൾ പ്രവർത്തിക്കുന്നു. ബാബാജിയുടെ പേരിലുള്ള വിവിധ ട്രസ്റ്റുകൾ, പ്രസിദ്ധീകരണശാലകൾ തുടങ്ങി നിരവധി സംഘടനകളും രംഗത്തുണ്ട്. അതിദുർഘടമായ ഹിമമടക്കുകളിൽ സ്ഥിതി ചെയ്യുന്ന ബദരീനാഥിലെ ഗൗരീശങ്കർപീഠം ആശ്രമത്തിൽ ഇരുന്നുകൊണ്ട് ബാബാജിയുടെ ദിവ്യദൃഷ്ടികൾ എല്ലാ സംഘടനകളുടേയും മേൽനോട്ടം നടത്തുന്നു. ശ്രീ മാതാജിയുടെ സ്വപ്നപ്രകാരം 'വേൾഡ് റിലീജിയൻ & യോഗ' യുടെ നൂറാമത്തെ പാർലിമെന്റിൽ സദ്ഗുരു ബാബാജി നാഗരാജ് പൊതുജനമദ്ധ്യത്തിൽ പ്രത്യക്ഷപ്പെടും - [illegible] !!!

### അനുബന്ധം 2

## ജഗദ്ഗുരു ശ്രീശങ്കരാചാര്യർ

നമ്മുടെ പവിത്രമായ ഈ കേരളഭൂമി ജന്മം നല്കി അനുഗ്രഹിച്ച ഏറ്റവും പ്രതിഭാശാലിയായ ഋഷിവര്യനാണ്, അദ്വൈതസിദ്ധാന്തത്തിന്റെ ഉപജ്ഞാതാവെന്ന നിലയിൽ ഹിന്ദുമതത്തെ നവോത്ഥാനം ചെയ്തെടുത്ത ജഗദ്ഗുരു ശ്രീ ശങ്കരാചാര്യർ. തത്ത്വചിന്താമണ്ഡലത്തിലും ബൗദ്ധികമണ്ഡലത്തിലും മറ്റാരേക്കാളും മുന്നിൽ നില്ക്കുന്ന ഈ ആചാര്യൻ ഇന്നു ലോകം മുഴുവൻ ആദരിയ്ക്കപ്പെടുന്ന ഒരു പുണ്യാത്മാവാണ്. ശ്രീ ശങ്കരന്റെ ജീവിതകാലം 788 എ.ഡി. - 820 എ.ഡി. ആണ്. ശ്രീ ശങ്കരാചാര്യരെക്കുറിച്ച് മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ ഇപ്രകാരം പറയുന്നു:

"ശങ്കരാചാര്യരെപ്പോലുള്ള ഒരു സർവതന്ത്രസ്വതന്ത്രന്റെ, പദവാക്യപ്രമാണപാരീണന്റെ, പരമതത്ത്വപ്രവക്താവിന്റെ ജനനിയായിത്തീരുവാനുള്ള യോഗം നമ്മുടെ ജന്മഭൂമിയായ കേരളത്തിനാണല്ലോ സിദ്ധിച്ചത്; ആ സ്മരണ നമ്മുടെ ഹൃദയത്തെ വികസിപ്പിയ്ക്കും; ശിരസ്സിനെ ഉന്നമിപ്പിയ്ക്കും; ശരീരത്തെ കോൾമയിർക്കൊള്ളിയ്ക്കും; കണ്ണുകളിൽ ആനന്ദബാഷ്പം നിറയ്ക്കും; നമ്മെ അഭിജാതന്മാരും ആത്മവീര്യന്മാരുമാക്കും. ആ മഹാത്മാവിന്റെ കനിഷ്ഠസാഹോദരത്വം ഒന്നുകൊണ്ടുതന്നെ നാം എന്നും എവിടേയും ഏതു പരിതഃസ്ഥിതിയിലും ധന്യന്മാരാണ്."

(സാഹിത്യചരിത്രം വോള്യം 1, അധ്യായം-8)

ഭാരതത്തിന്റെ അധ്യാത്മഗുരുഭൂതന്മാരുടെ ധന്യമായ പരമ്പരാക്രമത്തിൽ ശ്രീശങ്കരാചാര്യർക്ക് മഹനീയസ്ഥാനമുണ്ട്. അവതാരസ്വരൂപിയായ നാരായണമഹർഷി -ബ്രഹ്മദേവൻ-വസിഷ്ഠൻ-ശക്തി-പരാശരൻ-വ്യാസൻ-ശുകൻ-ഗൗഡപാദൻ-ഗോവിന്ദാചാര്യൻ-ശങ്കരാചാര്യർ എന്നിങ്ങനെയാണ് ഈ ക്രമം.

"നാരായണം പദ്മഭുവം വസിഷ്ഠം
ശക്തിം ച തൽപുത്രപരാശരം ച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്രമഥാസ്യ ശിഷ്യം
ശ്രീശങ്കരാചാര്യമഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം തോടകം വാർതികകാര മന്യാ-
നസ്മദ് ഗുരൂൻ സന്തതമാനതോഽസ്മി"

മധ്യകേരളത്തിൽ ആലുവാപ്പുഴയ്ക്ക് സമീപമുള്ള കാലടി എന്ന ദേശത്ത് വേദശാസ്ത്രപണ്ഡിതനായ കൈപ്പിള്ളി ഇല്ലത്ത് വിദ്യാധിരാജൻ എന്ന ബ്രാഹ്മണശ്രേ

ഷ്ഠന് തേജസ്വിയായ ഒരു ഉണ്ണി പിറന്നു. ശിവഗുരു എന്നു പേരുള്ള ഈ കുട്ടി ഉപനയനത്തിനു ശേഷം വേദവും ശാസ്ത്രങ്ങളും പഠിച്ച് പണ്ഡിതനായിത്തീർന്നു. പ്രായപൂർത്തിയായപ്പോൾ 'മഖപണ്ഡിതൻ' എന്ന ബ്രാഹ്മണന്റെ മകളായ ആര്യ എന്ന കന്യകയെ വിവാഹം ചെയ്തു. വളരെക്കാലം കാത്തിരുന്നിട്ടും ഇവർക്ക് സന്താനസൗഭാഗ്യം ഉണ്ടായില്ല. ശിവഭഗവാന്റെ ഭക്തരായ ഇവർ വിഷയസുഖങ്ങളെല്ലാം ഉപേക്ഷിച്ച് തപോനിഷ്ഠയോടെ ഭഗവാനെ ഭജിച്ചു ജീവിതം മുന്നോട്ടു നീക്കി.

കുറച്ചുകാലം കഴിഞ്ഞപ്പോൾ തപസ്സും ശങ്കരഭജനവുമായി കഴിഞ്ഞിരുന്ന ആര്യ അന്തർജനം ഗർഭിണിയായി. ഗർഭകാലത്ത് ഇവർ പലപ്പോഴും പരമശിവനെ സ്വപ്നത്തിൽ കണ്ടിരുന്നു. അങ്ങനെ പത്താംമാസത്തിൽ, മേടമാസത്തിലെ വൈശാഖശുക്ലപക്ഷത്തിലെ പഞ്ചമിയും പുണർതം നക്ഷത്രവും കൂടിയ കർക്കടകലഗ്നത്തിൽ, ആര്യ അന്തർജനം അതീവതേജസ്വിയായ ഒരു ആൺകുഞ്ഞിന് ജന്മം നല്കി. മധ്യാഹ്നസമയത്ത് ജനിച്ച ഈ കുട്ടിയുടെ ഗ്രഹനില ഇപ്രകാരമായിരുന്നു – മേടത്തിൽ സൂര്യൻ, ബുധൻ; കുജൻ മകരത്തിൽ; ശനി തുലാത്തിൽ; ചന്ദ്രൻ മിഥുനത്തിൽ; ഉച്ചത്തിൽ ശുക്രൻ; കേന്ദ്രത്തിൽ വ്യാഴം.

തങ്ങളുടെ പുത്രൻ പരമശിവന്റെ അവതാരമാണെന്ന് വിശ്വസിച്ചിരുന്ന മാതാപിതാക്കൾ കുട്ടിയ്ക്ക് ശങ്കരൻ എന്നു പേരിട്ടു. ആജാനുബാഹുക്കൾ, വിശാലമായ നെറ്റിത്തടം, നീണ്ടുവിടർന്ന കണ്ണുകൾ, വൈഷ്ണവചിഹ്നങ്ങൾ ഉള്ള കൈരേഖകൾ, അതിസുന്ദരമായ മുഖം ഇതെല്ലാം ഒരു മഹാപുരുഷന്റെ ലക്ഷണങ്ങളായിരുന്നു എന്നുവേണം കരുതാൻ. ഒരു വയസ്സു തികയുന്നതിനു മുമ്പുതന്നെ കുട്ടി മലയാളം ഭംഗിയായി സംസാരിച്ചു തുടങ്ങി.

ശങ്കരന്റെ ജനനത്തെക്കുറിച്ച് പ്രചാരത്തിലിരിയ്ക്കുന്ന ഒരു ചരിത്രമുണ്ട്. ഒരിക്കൽ ബ്രഹ്മാവ് കൈലാസത്തിൽച്ചെന്നു പരമശിവനെക്കണ്ട് ഭൂമിയിൽ പഴയ ആചാരങ്ങൾ വേണ്ടവിധം ആചരിയ്ക്കാത്തതിനാൽ വർണാശ്രമങ്ങൾക്കു മൂല്യച്യുതി സംഭവിച്ചിരിയ്ക്കുന്ന കാര്യം ചൂണ്ടിക്കാട്ടി. വേദവിരുദ്ധമായ നാസ്തികചിന്താഗതി വർധിച്ചിരിയ്ക്കുന്നു. ഹിന്ദുക്കൾതന്നെ വൈദികമാർഗത്തിനെതിരായ രീതികൾ നടത്തുന്നു. മനുഷ്യബലി കൊണ്ട് പുണ്യം നേടാൻ ശ്രമിക്കുന്നു. വേദാഭ്യാസം ജീവിതോപായത്തിനുള്ള ഒരു മാർഗമായി ബ്രാഹ്മണർ കരുതുന്നു. ദുഷ്ടജനങ്ങളെ ഇല്ലായ്മചെയ്ത് ദൈവികമാർഗത്തിലൂടെ ജനങ്ങളെ നയിക്കുവാൻ ബ്രഹ്മാവ് പരമശിവനോട് അപേക്ഷിച്ചു. താൻ ശങ്കരാചാര്യരെന്ന യതിവര്യനായി നാലു ശിഷ്യന്മാരോടുകൂടി ഭൂമിയിൽ അവതാരമെടുക്കുമെന്നും ബ്രഹ്മസൂത്രത്തിനു ഒരു ഭാഷ്യം ചെയ്ക്കുമെന്നും അദ്വൈതസിദ്ധാന്തം പ്രചരിപ്പിച്ചു ഹിന്ദുമതത്തിന്റെ നവോത്ഥാനത്തിന് തുടക്കം കുറിയ്ക്കുമെന്നും പരമശിവൻ ബ്രഹ്മാവിന് ഉറപ്പുകൊടുത്തു. വർണാശ്രമധർമങ്ങളുടെ മൂലം വേദങ്ങളാണ്. സുബ്രഹ്മണ്യൻ, കുമാരിലഭട്ടനായി അവതരിച്ച് ജൈമിനീയമീമാംസാശാസ്ത്രത്തിന്റെ ഭാഷ്യം വ്യാഖ്യാനിച്ച് കർമകാണ്ഡത്തെ ഉദ്ധരിയ്ക്കും; വേദത്തെ ധിക്കരിക്കുന്ന ബൗദ്ധന്മാരെ തോല്പിക്കും – ഭഗവാൻ ഉറപ്പു നല്കി.

ശങ്കരന്റെ വിദ്യാഭ്യാസം മൂന്നു വയസ്സിനു മുമ്പുതന്നെ തുടങ്ങി. മൂന്നു തികഞ്ഞാൽ ഉപനയനം ആഘോഷപൂർവം നടത്തണമെന്നു പിതാവ് നിശ്ചയിച്ചിരുന്നു. പക്ഷേ, ദൗർഭാഗ്യവശാൽ അതിനു മുമ്പുതന്നെ അദ്ദേഹം ചരമമടഞ്ഞു.

ശങ്കരന് എട്ടുവയസ്സു തികയുന്നതിനു മുമ്പുതന്നെ നാലുവേദങ്ങളും പഠിച്ചു. ഗുരുകുലത്തിൽ താമസിച്ചു പഠിച്ചാണ് ശങ്കരൻ വിദ്യാഭ്യാസം പൂർത്തീകരിച്ചത്. അമ്മയാണ് ശങ്കരന്റെ ജീവിതം ചിട്ടപ്പെടുത്തുന്നതിൽ നിർണായകസ്വാധീനം ചെലുത്തിയത്. അമ്മയോട് ശങ്കരന് അതീവ ഭയഭക്തിബഹുമാനമുണ്ടായിരുന്നു.

അതിതേജസ്വിയായ ശങ്കരൻ വിദ്യാഭ്യാസകാലത്തുതന്നെ പല അദ്ഭുതങ്ങളും പ്രവർത്തിച്ചുകൊണ്ടിരുന്നു. വിദ്യാഭ്യാസം പൂർത്തിയാക്കി ഇല്ലത്തേയ്ക്ക് മടങ്ങിയ ശങ്കരൻ, അമ്മയെ ശുശ്രൂഷിച്ചുകൊണ്ട്, വേദാന്തപഠനം തുടർന്നു. ലൗകികജീവിതത്തിൽ ശങ്കരന് അശേഷം താത്പര്യമുണ്ടായിരുന്നില്ല. മകനെ വിവാഹം കഴിപ്പിയ്ക്കാൻ (ബാല്യവിവാഹം) അമ്മ നടത്തിയ പ്രേരണകൾ ഒന്നും വിലപ്പോയില്ല. മകന്റെ പ്രശസ്തി നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരുന്നത് സന്തോഷിപ്പിച്ചുവെങ്കിലും വിവാഹകാര്യത്തിലുള്ള ശങ്കരന്റെ അവഗണന അമ്മയെ ദുഃഖിതയാക്കി. മാത്രമല്ല സംന്യസിയ്ക്കാനാണ് തനിക്ക് താത്പര്യമെന്ന മകന്റെ ആഗ്രഹം അവരെ അത്യധികം നിരാശപ്പെടുത്തി.

ഒരു ദിവസം പുഴയിൽ കുളിയ്ക്കുകയായിരുന്ന ശങ്കരന്റെ കാലിൽ ഒരു മുതല പിടികൂടി. ശങ്കരൻ ഉറക്കെ കരഞ്ഞുബഹളംവച്ചു. പരിഭ്രമിച്ചു കരയിൽ നിന്നു കരഞ്ഞ അമ്മയോട് തന്നെ സംന്യസിക്കുവാൻ അനുവദിച്ചാൽ മുതല കടി വിടുമെന്ന് ശങ്കരൻ ഉറക്കെ വിളിച്ചു പറഞ്ഞു. ഗത്യന്തരമില്ലാതെ അമ്മ ശങ്കരന് സംന്യാസത്തിന് അനുമതി നല്കി. ഉടനെത്തന്നെ മുതല കടി വിടുകയും ചെയ്തു. ആലുവപ്പുഴയിലെ കാലടിയിലുള്ള മുതലക്കടവ് ഇന്നും കാണാം.

സംന്യാസത്തിന് അനുവാദം കിട്ടിയ ശങ്കരൻ അമ്മയെ സുഹൃത്തുക്കളുടെ അടുത്താക്കി ഉടനെ പുറപ്പെട്ടു. തന്നെ കാണണമെന്ന് അമ്മ ആഗ്രഹിച്ചാൽ ആ നിമിഷം താൻ വന്നുചേരുമെന്നും അമ്മ മരിച്ചാൽ സംസ്കാരാദിക്രിയകൾ ചെയ്യാൻ എത്തിച്ചേരുമെന്നും ശങ്കരൻ അമ്മയ്ക്ക് ഉറപ്പു കൊടുത്തു. അങ്ങനെ അമ്മയുടെ സമ്മതവും അനുഗ്രഹവും വാങ്ങി ശങ്കരൻ തന്റെ ദിഗ്വിജയത്തിനായി ഇറങ്ങിത്തിരിച്ചു.

പരമാത്മാവിനെ ധ്യാനിച്ചുകൊണ്ടും മനസ്സിനെ ഏകാഗ്രമാക്കി പ്രാർഥിച്ചുകൊണ്ടും നാടും കാടും മലയും താണ്ടി കാൽനടയായി ശങ്കരൻ നർമദാനദീതീരത്തേയ്ക്ക് പോയി. അവിടെ ഒരു ഗുഹയിൽ തപസ്സനുഷ്ഠിച്ചിരുന്ന ഗോവിന്ദാചാര്യരെ കണ്ടു വണങ്ങി ആ പുണ്യാത്മാവിൽനിന്നു സംന്യാസം സ്വീകരിയ്ക്കാനായിരുന്നു ശങ്കരന്റെ ഉദ്ദേശ്യം. അനന്തന്റെ അവതാരമായ പതഞ്ജലി മഹർഷിയുടെ മറ്റൊരവതാരമാണ് ഗോവിന്ദാചാര്യൻ. യോഗസൂത്രവും, വ്യാകരണമഹാഭാഷ്യവും രചിച്ച പതഞ്ജലി മഹർഷി ഗോവിന്ദാചാര്യരായി അവതരിച്ച ശേഷം ഗൗഡപാദമഹർഷിയിൽനിന്നു വേദാന്തരഹസ്യങ്ങൾ മനസ്സിലാക്കി. അതിനുശേഷം അദ്ദേഹം നർമ്മദാനദീതീരത്ത് തപസ്സനുഷ്ഠിയ്ക്കുകയായിരുന്നു.

തന്റെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചുകിടക്കുന്ന വ്യക്തി സാക്ഷാൽ ശിവൻ (ശങ്കരൻ) തന്നെയാണെന്ന് ജ്ഞാനദൃഷ്ടികൊണ്ട് കണ്ടറിഞ്ഞ ഗോവിന്ദാചാര്യർ ആ അവതാരത്തെ വണങ്ങിയശേഷം ശിഷ്യനായി സ്വീകരിച്ചു. 'പ്രജ്ഞാനം ബ്രഹ്മ', 'അഹം ബ്രഹ്മാസ്മി', 'തത്ത്വമസി', 'അയമാത്മാ ബ്രഹ്മ' എന്നീ നാലു മഹാവാക്യങ്ങൾകൊണ്ട് ശങ്കരന് ഉപദേശം നല്കുകയും ചെയ്തു. ശങ്കരന്റെ 'ശിക്ഷാ'

ഗുരു ഗോവിന്ദാചാര്യനും 'ദീക്ഷാ' ഗുരു ബാബാജി നാഗരാജും ആണ് എന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ.

ഗോവിന്ദാചാര്യർ ശങ്കരനോട് കാശിയിൽ പോകാനും അവിടെച്ചെന്ന് ഉത്തമരായ ശിഷ്യന്മാരെ തിരഞ്ഞെടുത്ത് അവർക്ക് ആത്മജ്ഞാനം ഉപദേശിയ്ക്കുവാനും നിർദേശിച്ചു. ഹിമാലയത്തിൽവച്ച് താൻ ഒരിയ്ക്കൽ ബാദരായണമുനിയെ നേരിൽ കണ്ടു സംസാരിച്ചതിന്റെ വിശദാംശങ്ങൾ ആചാര്യൻ ശിഷ്യനെ കേൾപ്പിച്ചു.

ബാദരായണമുനി വേദങ്ങളെ വിഭജിച്ചതുകൊണ്ടു വ്യാസനായി. "വിവ്യാസ വേദാൻ യസ്മാത്സസ്തസ്മാദ് വ്യാസ ഇതി സ്മൃതഃ". സാധാരണക്കാർക്ക് വേദാന്തതത്ത്വങ്ങൾ ഗ്രഹിയ്ക്കാനായി വ്യാസമുനി ബ്രഹ്മസൂത്രം രചിച്ചിരുന്നു. പക്ഷേ അതിന്റെ ശരിയായ ആന്തരികാർഥം മനസ്സിലാക്കുവാൻ ഒരു വ്യാഖ്യാനം അത്യാവശ്യമായിരുന്നു. വ്യാസമുനിയോട് ഇക്കാര്യം പറഞ്ഞപ്പോൾ ആ മഹാമുനിയുടെ മറുപടി ഗോവിന്ദാചാര്യരെ അദ്ഭുതപ്പെടുത്തി–

"അതിന്ന് സർവജ്ഞനും എനിക്കു സമനുമായ ഒരാൾ അങ്ങയുടെ ശിഷ്യനായി ഉണ്ടാകും. അയാൾ ദുർവ്യാഖ്യാനങ്ങളെയെല്ലാം തിരുത്തി നല്ലൊരു ഭാഷ്യം രചിയ്ക്കുകയും ചെയ്യും."

ലോകാനുഗ്രഹത്തിന്നായി കാശിയിൽച്ചെന്ന് ബ്രഹ്മസൂത്രത്തിനു ഭാഷ്യം രചിയ്ക്കുവാൻ ശങ്കരനെ ഉപദേശിച്ച്, അനുഗ്രഹിച്ച് ഗോവിന്ദാചാര്യർ ബദര്യാശ്രമത്തിലേയ്ക്കു യാത്ര തിരിച്ചു.

ചോളദേശത്തുള്ള, കാവേരീനദിയുടെ അടുത്ത് പിറന്ന ഒരു ബ്രാഹ്മണബാലനാണ് കാശിയിൽവച്ചു ശങ്കരാചാര്യരുടെ ആദ്യത്തെ ശിഷ്യനായത്. ആചാര്യരിൽനിന്നു സംന്യാസം സ്വീകരിച്ച ഈ കുട്ടിയുടെ പേര് സനന്ദനൻ എന്നാണ്. പിന്നീട് പദ്മപാദൻ എന്ന പേരിൽ പ്രസിദ്ധനായതും ഈ ശിഷ്യൻ തന്നെയാണ്.

ഗംഗാനദീതീരത്തുവച്ച് ഒരു ദിവസം സാക്ഷാൽ പരമശിവൻ നാലു നായ്ക്കളോടുകൂടി വന്ന്, ചണ്ഡാലവേഷത്തിൽ, ശങ്കരാചാര്യരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. 'മനീഷാപഞ്ചകം' എന്ന പ്രസിദ്ധമായ പദ്യം ചൊല്ലി ശങ്കരാചാര്യർ ചണ്ഡാലനെ സ്തുതിച്ചപ്പോൾ ആ സ്ഥാനത്ത് പരമശിവനും പാർവതിയും പ്രത്യക്ഷപ്പെട്ടു. ആചാര്യരെ അനുഗ്രഹിച്ച് ഭഗവാൻ അരുളിച്ചെയ്തു–

"അദ്വൈതം പ്രചരിപ്പിച്ച് ഭേദബുദ്ധിയെ ഇല്ലാതാക്കുക"

കാശിയിൽനിന്നു ശങ്കരാചാര്യർ, കുറേ യാത്രകൾക്കുശേഷം, ബദര്യാശ്രമത്തിൽ എത്തിച്ചേർന്നു. ആചാര്യന് അപ്പോൾ പ്രായം പന്ത്രണ്ടു വയസ്സായിരുന്നു. ഇവിടെയിരുന്നാണ് അദ്ദേഹം ബ്രഹ്മസൂത്രഭാഷ്യം എഴുതിത്തീർത്തത്. സൂത്രങ്ങൾ രചിയ്ക്കുന്നതിനേക്കാൾ ഒരു പക്ഷേ പ്രയാസപ്പെട്ട പണിയാണ് അവയുടെ നിഗൂഢാർഥം വ്യക്തമാക്കുന്ന ഭാഷ്യം രചിയ്ക്കുന്നത്. പിന്നീട് ഉപനിഷത്തുകൾക്കു ഭാഷ്യം രചിച്ചു. ഭഗവദ്ഗീതാഭാഷ്യം, ഉപദേശസാഹസ്രി എന്നീ കൃതികളുടെ രചനയും ക്രമേണ നടത്തി.

ബദര്യാശ്രമത്തിൽ വച്ചു ഒരിയ്ക്കൽ ശങ്കരാചാര്യർ ഗുരുവായ ഗോവിന്ദാചാര്യനെ കണ്ടുമുട്ടി. ഗോവിന്ദാചാര്യൻ തന്റെ ഗുരുവായ ഗൗഡപാദമുനിയെ ശങ്കരാചാര്യർക്കു പരിചയപ്പെടുത്തി. ശങ്കരാചാര്യർക്കു ഭാഷ്യങ്ങൾ രചിയ്ക്കാനുത

കുമാറ് പ്രസ്ഥാനത്രയത്തിന്റെ സാരം ഉപദേശിച്ചുകൊടുത്തത് ഗൗഡപാദമുനിയായിരുന്നു. ബ്രഹ്മസൂത്രഭാഷ്യം രചിയ്ക്കുമ്പോൾ വ്യാസമുനി ഒരിയ്ക്കൽ ശങ്കരാചാര്യരെ പരീക്ഷിച്ചതായി ഒരു ചരിത്രമുണ്ട്. ആചാര്യരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ട മഹാമുനി മൂന്നാം അധ്യായത്തിന്റെ ആരംഭത്തിലെ,

"തദന്തരപ്രതിപത്തൗ രംഹതി സംപരിഷ്വക്തഃ പ്രശ്നനിരൂപണാഭ്യാം"

–എന്ന സൂത്രത്തിന്റെ അർഥം വിശദമാക്കാൻ ആവശ്യപ്പെട്ടു. ശങ്കരാചാര്യർ മറുപടി പറഞ്ഞു –

"കരണങ്ങളെല്ലാം തളരുന്ന മരണം നേരിടുന്നസമയത്ത് ജീവൻ മറ്റൊരു ദേഹം പ്രാപിയ്ക്കുവാൻ സൂക്ഷ്മങ്ങളായ ഭൂതങ്ങളാൽ പരിഷ്വക്തനായി ഗമിയ്ക്കുന്നു."

മഹാമുനി സംപ്രീതനായി ശങ്കരാചാര്യരെ അനുഗ്രഹിച്ചു. ബദര്യാശ്രമത്തിൽ വച്ചാണ് ശങ്കരാചാര്യർ തന്റെ ക്രിയായോഗഗുരുവായ സദ്ഗുരു ബാബാജിനാഗരാജനെ കണ്ടുമുട്ടിയത്. ആ സമാഗമം പിന്നീടു അത്യദ്ഭുതങ്ങൾ സൃഷ്ടിച്ചു. മരണത്തെ ക്രിയായോഗംകൊണ്ട് അകറ്റിയ ആ ദിവ്യയോഗി അദ്വൈതം പ്രചരിപ്പിയ്ക്കുന്നതിനു ആചാര്യർക്ക് മാർഗനിർദേശങ്ങൾ നല്കി. ശങ്കരാചാര്യർ ബാബാജിയുടെ ശിഷ്യത്വം സ്വീകരിയ്ക്കുകയും തന്റെ 'ദീക്ഷാ' ഗുരുവായി അംഗീകരിയ്ക്കുകയും ചെയ്തു.

അമ്മ തന്നെ കാണാനാഗ്രഹിയ്ക്കുന്നുണ്ടെന്നു ദിവ്യദൃഷ്ടിയാൽ മനസ്സിലാക്കിയ ആചാര്യർ ഉടനെ കാലടിയിൽ എത്തിച്ചേർന്നു. അമ്മയ്ക്കു മരണസമയം അടുത്തുവെന്ന് മനസ്സിലാക്കിയ മകൻ ശിവഭുജംഗസ്തോത്രവും വിഷ്ണുഭുജംഗസ്തോത്രവും രചിച്ച് ചൊല്ലി കേൾപ്പിച്ചു. ശ്രീകൃഷ്ണഭഗവാന്റെ രൂപം നേരിൽകണ്ട് അമ്മ കണ്ണടച്ചു. സംന്യാസം സ്വീകരിച്ചവനും പരദേശത്തുപോയവനും ആയ ആചാര്യരുടെ അമ്മയുടെ മൃതദേഹം സംസ്കരിക്കുന്നതിനു ആരും സഹകരിച്ചില്ല. അമ്മയുടെ മൃതദേഹം തനിയെ സംസ്കരിച്ചശേഷം ആചാര്യർ തിരികെപ്പോയി.

കുമാരിലഭട്ടനും ശങ്കരാചാര്യരും സമകാലികരായിരുന്നോ എന്ന കാര്യത്തിൽ ഇന്നും സംശയം നിലനില്ക്കുന്നു. ജൈമിനിമഹർഷിയുടെ മീമാംസാസൂത്രങ്ങൾക്കുള്ള ഭാഷ്യം വിസ്തരിച്ചു വ്യാഖ്യാനിച്ചുകൊണ്ട് ശ്ലോകവാർത്തികവും തന്ത്രവാർത്തികവും രചിച്ച കുമാരിലഭട്ടനെ പ്രയാഗയിലെ ത്രിവേണിസംഗമസ്ഥലത്തിനടുത്തുവച്ച് ശങ്കരാചാര്യർ കണ്ടുമുട്ടി. ഗുരുനിന്ദചെയ്തതിനാൽ സ്വയം ഉമിത്തീയിൽ ദഹിക്കാൻ തീരുമാനമെടുത്ത കുമാരിലഭട്ടൻ, മണ്ഡനമിശ്രൻ എന്ന ബൗദ്ധാചാര്യനെ വാദത്തിൽ തോല്പിച്ച് അദ്വൈതമതം സ്ഥാപിക്കാൻ ശങ്കരാചാര്യരോട് അപേക്ഷിച്ചു. വിഖ്യാതനും ബുദ്ധിശക്തികൊണ്ടു പരമോന്നതിയിൽ നില്ക്കുന്നവനുമായ മണ്ഡനമിശ്രനെ പരാജയപ്പെടുത്താൻ എളുപ്പമല്ല. അദ്ദേഹത്തിനു സംന്യാസത്തിൽ വിശ്വാസമില്ല. വേദസമ്മതമായ കർമയോഗത്തിൽ അടിയുറച്ചു വിശ്വസിയ്ക്കുന്ന അദ്ദേഹം അതുപേക്ഷിച്ച് മറ്റൊന്നും സ്വീകരിയ്ക്കുവാൻ തയ്യാറല്ല. ഭാരതത്തിൽ ആഴത്തിൽ വേരോടിയ ബുദ്ധമതത്തെ തുടച്ചുനീക്കിയാൽ മാത്രമേ അദ്വൈതത്തിനു വളർച്ച കൈവരിയ്ക്കാനാകൂ എന്ന് കുമാരിലഭട്ടൻ ശങ്കരാചാര്യരെ ബോദ്ധ്യപ്പെടുത്തി.

മണ്ഡനമിശ്രനെക്കണ്ടു വാദിച്ചു ജയിയ്ക്കുവാൻ തീരുമാനമെടുത്ത ശങ്കരാചാര്യർ രേവാനദീതീരത്തുള്ള മാഹിഷ്മതിയ്ക്കു യാത്രയായി. സരസ്വതീദേവിയുടെ അവതാരമായ ഉഭയഭാരതിയാണ് (ദുർവാസാവ് മഹർഷിയുടെ ശാപം മൂലം മനുഷ്യസ്ത്രീയായി ഭൂമിയിൽ അവതരിച്ചു) മണ്ഡനമിശ്രന്റെ ഭാര്യ. ജ്ഞാനിയായ ഉഭയഭാരതിയെ മധ്യസ്ഥയാക്കിക്കൊണ്ട് ശങ്കരാചാര്യരും മണ്ഡനമിശ്രനും ദിവസങ്ങളോളം നീണ്ടുനിന്ന സംവാദത്തിൽ ഏർപ്പെട്ടു. വാദപ്രതിവാദത്തിലെ ചില പ്രസക്തഭാഗങ്ങൾ മാത്രം താഴെ സംഗ്രഹിയ്ക്കുന്നു:

ശങ്കരാചാര്യർ: "സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മംതന്നെയാണ് ജീവാത്മാക്കൾ. അജ്ഞാനത്താൽ മറയ്ക്കപ്പെട്ട ബ്രഹ്മം പ്രപഞ്ചത്തിന്റെ സ്വരൂപമായിട്ടേ തോന്നുകയുള്ളൂ. ജീവബ്രഹ്മൈക്യജ്ഞാനത്താൽ അജ്ഞാനം വിട്ടുമാറുമ്പോൾ സ്വന്തം ആത്മാവിൽ എല്ലാം ലയിച്ചിട്ട് സ്വാത്മാവ് ബ്രഹ്മമാത്രമായി ശേഷിയ്ക്കുന്നു. ഇതിനു പ്രമാണം *ഉപനിഷത്തുകളാണ്. ഇതാണ് എന്റെ പ്രതിജ്ഞാവാക്യം."

മണ്ഡനമിശ്രൻ: "ഞാൻ സ്ഥാപിയ്ക്കുവാൻ പോകുന്ന സിദ്ധാന്തം ഇതാണ്. അങ്ങേയ്ക്ക് ഉപനിഷത്തുകൾ പ്രമാണമാകുകയില്ല. കാരണം, ശബ്ദശക്തിയ്ക്കുപോലും അപ്രാപ്യമാണ് ചിദാത്മാവ്. വേദങ്ങളിൽ വിധിനിഷേധങ്ങളാണ് പ്രധാനം; വാക്യാർഥം കാര്യവസ്തുവാണ്; ശബ്ദശക്തി ചൂണ്ടിക്കാണിയ്ക്കുന്നത് കാര്യവസ്തുവിനെയാണ്. **കർമത്തിൽനിന്നാണ് മോക്ഷം ലഭിക്കുക. ഈ ലോകത്തിൽ ജീവിയ്ക്കുന്നവർക്കെല്ലാം ജന്മാവസാനം വരെ കർമം ആവശ്യമാണുതാനും. ജീവനും ഈശ്വരനും ഒന്നാണെന്ന് താങ്കൾ പറയുന്നതിനു യുക്തിയൊന്നും ഞാൻ കാണുന്നില്ല."

ശങ്കരാചാര്യർ: "ഉദ്ദാലകൻ തുടങ്ങിയ ഗുരുനാഥന്മാർ ശ്വേതകേതു തുടങ്ങിയ ശിഷ്യന്മാർക്ക് ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്ന് ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്ന മഹാവാക്യങ്ങൾതന്നെ പ്രമാണമല്ലേ?"

മണ്ഡനമിത്രൻ: "ജീവാത്മാക്കളുടെ ഐക്യമാണ് 'തത്ത്വമസി' എന്ന വാക്യത്തിനുള്ളതെന്ന് തോന്നിയേയ്ക്കാമെങ്കിലും യാഗാദികർമങ്ങളെ പ്രശംസിച്ചുകൊണ്ടുള്ളതാണത്; 'ആ ബ്രഹ്മം നീ തന്നെ' എന്നത്. ഉപനിഷത്തുകളിലെ മഹാവാക്യങ്ങൾ വിധിശേഷമായിക്കരുതേണ്ടതാണ്."

ശങ്കരാചാര്യർ: " 'യജമാനൻ പ്രസ്തരമാണ്', 'യൂപം ആദിത്യനാണ്' എന്നിത്തരം പ്രശംസാവാക്യങ്ങൾ കർമകാണ്ഡത്തിൽപ്പെട്ടവയാകയാൽ വിധിശേഷമായിക്കരുതുന്നതിൽ തെറ്റില്ല. എന്നാൽ തത്ത്വമസി തുടങ്ങിയ വാക്യങ്ങൾ ജ്ഞാനകാണ്ഡത്തിൽപ്പെട്ടവയാകയാൽ അവ വിധിശേഷമാണെന്നു പറയുന്നതു ന്യായമല്ല."

മണ്ഡനമിശ്രൻ: "ഒരു പക്ഷേ തത്ത്വമസ്യാദിവാക്യങ്ങൾ ജീവനിൽ പരമാത്മബുദ്ധിയുണ്ടാക്കുന്നു എന്നു വരാം. 'മനസ്സ് ബ്രഹ്മമാണ്', 'ആദിത്യൻ ബ്രഹ്മമാണ്'

---

* ലോകപ്രശസ്തമായ പ്രസിദ്ധോപനിഷത്തുകൾ പത്താണ്. ഈശാവാസ്യം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരിയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം.

** കർമം മനശ്ശുദ്ധി ഉണ്ടാക്കുന്നു. പക്ഷേ, മോക്ഷമില്ല. സത്ത്വശുദ്ധികൊണ്ടു ജ്ഞാനവും, ജ്ഞാനംകൊണ്ടു മോക്ഷവും ഉണ്ടാകുന്നു.

എന്നു കരുതി ഉപാസിയ്ക്കണം എന്ന വേദവിധിപോലെ കണക്കാക്കിയാൽ മതി അതും."

ശങ്കരാചാര്യർ: " 'ആദിത്യം ബ്രഹ്മേത്യുപാസീത' എന്നിടത്ത് വിധിയെക്കാണിയ്ക്കുന്ന ലിങ്ക്രിയാപദം 'ഉപാസീത' എന്ന് കാണുന്നുണ്ട്; തത്ത്വമസ്യാദിവാക്യങ്ങളിൽ അതില്ല, അതിനാൽ ഉപാസനാവിധി അത്തരം വാക്യങ്ങളിൽ ഉണ്ടെന്നു കരുതുവാൻ ന്യായമില്ല. ജീവനിൽ പരമാർഥമായുള്ള ബ്രഹ്മഭാവത്തെയാണ് തത്ത്വമസി വാക്യം ബോധിപ്പിയ്ക്കുന്നത്."

മണ്ഡനമിശ്രൻ: " മഹാവാക്യം വിധിതന്നെയെന്നു സാധിയ്ക്കുവാൻ മാർഗമുണ്ട്. തത്ത്വമസ്യാദിവാക്യങ്ങളിൽ മുക്തി എന്ന ഫലം ശ്രവിയ്ക്കപ്പെടുന്നതിനാൽ അവ വിധിയണെന്നു കരുതാം. തത്ത്വമസി വാക്യത്തിൽ 'അസി' എന്നതിന് 'സ്യാത്' (ആകണം) എന്നു വ്യാഖ്യാനിയ്ക്കണം. 'മുക്തി കിട്ടണമെങ്കിൽ നീ ബ്രഹ്മമായി ഭവിയ്ക്കണം' എന്ന് അർഥം കൽപ്പിക്കണം."

ശങ്കരാചാര്യർ: "മുക്തി ക്രിയാജന്യമാണെങ്കിൽ സ്വർഗംപോലെ അതും നശ്വരമായിരിയ്ക്കും. ഉപാസന എന്നത് മാനസക്രിയയാണ്; ക്രിയചെയ്യാനും ചെയ്യാതിരിയ്ക്കാനും സാധിയ്ക്കും; പക്ഷേ ജ്ഞാനം അങ്ങനെയല്ല. മനസ്സിൽ പ്രകാശിക്കുന്ന യഥാർഥജ്ഞാനത്തെ മാറ്റുവാൻ കഴിയുകയില്ല."

മണ്ഡനമിശ്രൻ: "തത്ത്വമസിവാക്യം ഉപാസനാപരമല്ലെങ്കിൽ വേണ്ട, ജീവാത്മാവിനു പരമാത്മാവിനോടുള്ള സാമ്യത്തെ പ്രതിപാദിയ്ക്കുന്നതായിക്കൊള്ളട്ടെ."

ശങ്കരാചാര്യർ: "സചേതനത്വം കൊണ്ടാണ് സാമ്യം എന്നു പറഞ്ഞാൽ മനസ്സിലാക്കാം. സർവാത്മകമാണെങ്കിൽ രണ്ടെന്നൊന്നില്ലാത്തതിനാൽ സാമ്യത്തെപ്പറ്റി പറയുന്നതെങ്ങനെ? അതിനാൽ തത്ത്വമസിവാക്യം ജീവപരൈക്യപ്രതിപാദകം എന്ന നിലയ്ക്കുതന്നെയാണ് കണക്കാക്കേണ്ടത്."

മണ്ഡനമിശ്രൻ: "നിത്യത്വംകൊണ്ടുമാത്രം പരമാത്മഗുണതുല്യമായും അവിദ്യാവരണംകൊണ്ടു മറഞ്ഞിരിയ്ക്കയാൽ സുഖബോധം, ആനന്ത്യം തുടങ്ങിയ ഗുണങ്ങളിൽ വെളിപ്പെടാതേയും ഇരിയ്ക്കുന്ന ജീവന് ആ ഗുണങ്ങളാൽ പരമാത്മാവുമായി ബന്ധമുണ്ടെന്നാണ് തത്ത്വമസിയുടെ അർഥം. അതിനാൽ അങ്ങു പറയുന്ന ദോഷം ഇല്ല."

ശങ്കരാചാര്യർ: "അങ്ങനെയാണെങ്കിൽ ജീവന്നുള്ള പരമാത്മത്വം ബോധിപ്പിയ്ക്കുകയാണ് തത്ത്വമസി എന്നു സമ്മതിച്ചുകൂടെ? ജീവനിൽ പരമാത്മത്വം വെറും തോന്നലാണെന്നു കരുതിക്കൂടാ, കാരണം ആ തോന്നലും അവിദ്യാവരണലാണെന്നു വരുമല്ലോ."

മണ്ഡനമിശ്രൻ: "ഈ ജഗത്തിനു കാരണമായ ചൈതന്യം ജീവനോടു തുല്യമാണ് എന്നായിക്കൂടേ തത്ത്വമസിയുടെ അർഥം? അങ്ങനെയായാൽ ചൈതന്യത്തിൽനിന്നാണ് ജഗത്തുണ്ടായത് എന്നു സാധിയ്ക്കുന്നതുകൊണ്ടുതന്നെ സാംഖ്യന്മാർ ജഗത്കാരണമെന്നു പറയുന്ന പ്രധാനവും മിഥ്യയാണെന്നുകൂടി സാധിച്ചുവല്ലോ."

ശങ്കരാചാര്യർ: "ജഗത്കാരണമായ ചൈതന്യം ജീവനോടു തുല്യമാണ് എന്നു പറഞ്ഞാൽ തത്ത്വമസിയുടെ അർഥം യോജിയ്ക്കുകയില്ല, 'തദസ്തിത്വമിവ' എന്നു പറയേണ്ടിവരും. ജഡമായുള്ള പ്രധാനം (പ്രകൃതി) ജഗത്തിനു കാരണമാകുന്ന

തല്ല; 'തദൈക്ഷത, ബഹുസ്യാം' ഇത്യാദി വാക്യങ്ങൾകൊണ്ടും തത്ത്വമസികൊണ്ടും ജഗത്തിനു കാരണമായ വസ്തുചൈതന്യം തന്നെ എന്നു വ്യക്തമാണ്."

മണ്ഡനമിശ്രൻ: "തത്ത്വമസിവാക്യം ജീവേശ്വരൈക്യപരമാണ് എന്നു പറയുന്നത് പ്രത്യക്ഷവിരുദ്ധമായിരിക്കും. വാക്യാർഥം എന്തായാലും പ്രത്യക്ഷവിരുദ്ധമാകയാൽ സ്വീകാര്യമല്ല."

ശങ്കരാചാര്യർ: "ജീവബ്രഹ്മൈക്യം പ്രത്യക്ഷവിരുദ്ധമാകണമെങ്കിൽ ആ ഭേദം പ്രത്യക്ഷമാകണം, ആ ഭേദം ഇന്ദ്രിയം കൊണ്ടറിയാം എന്നു പറയുന്നപക്ഷം അതു വേദവാക്യത്തിന്നു വിരുദ്ധമാണ്, മാത്രമല്ല ഇന്ദ്രിയങ്ങൾക്ക് ആത്മാവുമായി ബന്ധമില്ലാത്തതിനാൽ ഭേദം അറിയുവാൻ ഒരു വഴിയുമില്ല.'

മണ്ഡനമിശ്രൻ: "ഭേദം അന്യോന്യാഭാവരൂപമാണ്; അഭാവം വിശേഷണമാകാം. ഞാൻ എന്നതു ജീവനാണ്. ഞാൻ ഈശ്വരഭിന്നനാണ് എന്നു തോന്നുന്നുണ്ട്. ഈ ഭേദം ജീവാത്മാവിന്റെ വിശേഷണമായിട്ടാണ് തോന്നുന്നതും. ഈ വിശേഷണതയാണ് ഭേദപ്രത്യക്ഷജ്ഞാനത്തിൽ സംബന്ധം എന്നായിക്കൂടേ?"

ശങ്കരാചാര്യർ: "ഇന്ദ്രിയങ്ങൾക്കു സംബന്ധം വിഷയങ്ങളോടുമാത്രമാണ്; ആത്മാവിനോടല്ല. കേവലവിശേഷണത്തിന് സംബന്ധമുണ്ടെന്നു പറഞ്ഞുകൂടാ."

മണ്ഡനമിശ്രൻ:"ചിത്തവും ആത്മാവും ദ്രവ്യങ്ങളാണ്, അതിനാൽ ഗുണങ്ങൾക്ക് ആശ്രയങ്ങളുമാണ്. ആ സ്ഥിതിയ്ക്ക് മനസ്സിന് ആത്മാവിൽ സംയോഗസംബന്ധമുണ്ടാകുന്നതിനു വിരോധമില്ല."

ശങ്കരാചാര്യർ: "മനസ്സ് ഇന്ദ്രിയമല്ല; ദീപംപോലെ ഇന്ദ്രിയങ്ങൾയ്ക്കു സഹായകമാണെന്നു മാത്രം. 'ഇന്ദ്രിയേഭ്യഃ പരാ ഹ്യർഥാ അർഥേഭ്യശ്ച പരം മനഃ' എന്നു പ്രമാണം. 'മനഃഷഷ്ഠാണീന്ദ്രിയാണി' എന്നതിന് മനസ്സ് ഇന്ദ്രിയമാണെന്നർഥമില്ല."

മണ്ഡനമിശ്രൻ: " 'ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവക്ഷേത്രേഷു ഭാരത' എന്ന ഗീതാവാക്യത്തിന് തത്ത്വമസി എന്ന ശ്രുതിവാക്യം മൂലമാകയാൽ പ്രമാണമായിരിയ്ക്കുന്നതുപോലെ പ്രത്യക്ഷസിദ്ധമായ ഭേദത്തിന് ഈ ഭേദശ്രുതി പ്രമാണമാണെന്നു സമ്മതിയ്ക്കേണ്ടതാണ്."

ശങ്കരാചാര്യർ: "വേദജ്ഞന്മാരാൽ സ്മരിക്കപ്പെട്ട അർഥത്തിനല്ല, അവരാൽ സ്മരിക്കപ്പെടുവാനുള്ള അർഥങ്ങൾക്കാണ് പ്രാമാണ്യം. അപ്പോൾ വേദകഥ തന്നെ അറിയാത്തവർക്ക് ജ്ഞാതമായ ജീവേശ്വരബോധം എങ്ങനെ ശ്രുതിമൂലപ്രമാണമാകും? പരമാർഥത്തിൽ കർമഫലമനുഭവിക്കുന്ന ബുദ്ധിയിൽനിന്നു വേർതിരിഞ്ഞ പുരുഷന് സുഖദുഃഖഭോക്തൃത്വമായുള്ള സംസാരം തീരെയില്ലെന്നാണ് ശ്രുതി പറയുന്നത്."

മണ്ഡനമിശ്രൻ: " 'യാതൊന്നുകൊണ്ടു സ്വപ്നദർശനക്രിയയ്ക്കു കർത്താവായി പറയപ്പെടുന്നുവോ' എന്നത് ജീവനെക്കുറിയ്ക്കുന്നതായിക്കൂടെ?"

ശങ്കരാചാര്യർ: " 'തിങ്' പ്രത്യയംകൊണ്ട് കർത്താവ് അഭിഹിതനായതിനാൽ, 'യേന' (യാതൊന്നുകൊണ്ട്) എന്ന തൃതീയ കരണാർഥമായിത്തന്നെ സ്വീകരിയ്ക്കേണ്ടതാണ്."

മണ്ഡനമിശ്രൻ: "എന്നാൽ ശാരീരപദം 'ശരീരേഭവതി' എന്ന അർഥത്തിൽ മഹേശ്വരനെ സൂചിപ്പിയ്ക്കുന്നതായെടുത്തുകൂടേ?"

ശങ്കരാചാര്യർ: "സർവഗതനായ ഈശ്വരൻ എങ്ങനെ ശാരീരനാകും? ആകാശത്തെ ശാരീരം എന്നു പറയാമോ?"

മണ്ഡനമിശ്രൻ: " 'അത്തി' എന്ന പദത്തിന് അനുഭവിയ്ക്കുന്നു എന്നാണ് അർഥം. ജഡമായ ബുദ്ധിയാണ് അനുഭവിയ്ക്കുന്നത് എന്നു പറഞ്ഞാൽ അസംബന്ധമാവില്ലേ?"

ശങ്കരാചാര്യർ: "ഇരുമ്പുകട്ടിക്കു ചൂടില്ലെങ്കിലും തീയിന്റെ അനുപ്രവേശംകൊണ്ട് ചൂടുണ്ടാകുന്നതുപോലെ ചിത്തിന്റെ അനുപ്രവേശത്താൽ, ജഡമായ ബുദ്ധിയിൽ ചൈതന്യം അനുഭവപ്പെടുന്നു."

മണ്ഡനമിശ്രൻ: 'കവിശ്രേഷ്ഠന്മാർക്കുകൂടി ശരിയായി ഗ്രഹിയ്ക്കാൻ ബുദ്ധിമുട്ടുള്ള ജൈമിനിമഹർഷിയുടെ മീമാംസാസൂത്രം, ജൈമിനീയമതം, ഒന്നു വ്യക്തമാക്കാമോ?"

ശങ്കരാചാര്യർ: "ജൈമിനി പരബ്രഹ്മത്തിൽ വിശ്വസിച്ചിരുന്നുവെങ്കിലും വിഷയാസക്തരായ സാമാന്യജനങ്ങളെ അനുഗ്രഹിയ്ക്കുവാനും പരബ്രഹ്മപ്രാപ്തിക്കു പാത്രമാകുവാൻ വേണ്ടത്ര സുകൃതം അവർക്കു സമ്പാദിച്ചുകൊടുക്കുവാനും ആണ് മീമാംസാസൂത്രങ്ങൾ നിർമിച്ചത്. ധർമത്തിന്റെ മാഹാത്മ്യം മോക്ഷപരമായിട്ടാണ് വിധിച്ചിട്ടുള്ളതെന്നാണ് എന്റെ അഭിപ്രായം."

മണ്ഡനമിശ്രൻ: " 'ആമ്നായസ്യ ക്രിയാർഥത്വാദാനർഥക്യം അതദർഥാനാം' എന്ന സൂത്രം രചിച്ച ജൈമിനി കാര്യപരതയാണ് സൂചിപ്പിയ്ക്കുന്നത്, സിദ്ധപരതയല്ല."

ശങ്കരാചാര്യർ: "വേദം പരമ്പരാഗതമായി ബ്രഹ്മപരമാണെങ്കിലും കർമത്തിൽ സദാ ശ്രദ്ധ ചെലുത്തുന്നവർക്ക് ആത്മബോധം ഉളവാക്കുവാൻവേണ്ടി കർമകാണ്ഡത്തിലെ വാക്യങ്ങൾക്കു കാര്യപരമായി വ്യാഖ്യാനം നല്കിയെന്നേയുള്ളൂ."

മണ്ഡനമിശ്രൻ: " വേദങ്ങളുടെ സച്ചിദാനന്ദപരത്വം ജൈമിനിയ്ക്കു സമ്മതമായിരുന്നുവെങ്കിൽ ഈശ്വരനെ നിരാകരിച്ചുകൊണ്ട് കർമഫലപ്രദാതൃത്വം കർമത്തിനുതന്നെ നല്കിയതെന്തിനാണ്?"

ശങ്കരാചാര്യർ: "കർത്താവില്ലാതെ ഒന്നും ഉണ്ടാകയില്ല; അതിനാൽ ഈ ജഗത്തിന് ഒരു കർത്താവുണ്ടാകണം; അതാണ് ഈശ്വരൻ. ഇങ്ങനെ വേദവാക്യങ്ങളുടെ സഹായം കൂടാതെ തന്നെ അനുമാനംകൊണ്ട് ഈശ്വരൻ ഉണ്ടെന്ന് സ്ഥാപിയ്ക്കാം എന്നു വാദിക്കുന്ന കണാദരെ എതിർക്കുവാൻ വേണ്ടിയാണ് ഈശ്വരനെ അനുമാനംകൊണ്ടു സാധിയ്ക്കുവാൻ കഴിയുകയില്ലെന്ന് പറഞ്ഞത്. ഇതു മനസ്സിലാക്കാതെയാണ് ജൈമിനിമഹർഷി നിരീശ്വരവാദിയാണെന്നു ചിലർ പറയുന്നത്. സാക്ഷാൽ മഹേശ്വരൻ വേദാന്തവേദ്യനാണ്.

ദിവസങ്ങൾ നീണ്ടുപോയ വാദപ്രതിവാദത്തിൽ മണ്ഡനമിശ്രൻ തോറ്റുപോയി. അദ്ദേഹം ശങ്കരാചാര്യരുടെ ശിഷ്യനായി സംന്യാസം സ്വീകരിച്ചുകൊണ്ട് സുരേശ്വരൻ എന്ന പേരിൽ പ്രശസ്തനായി.

മണ്ഡനമിശ്രന്റെ തോൽവിക്കു ശേഷം അദ്ദേഹത്തിന്റെ ഭാര്യയായ ഉഭയഭാരതിയുമായി ശങ്കരാചാര്യർ പതിനേഴു ദിവസം നീണ്ടുനിന്ന വാദത്തിൽ ഏർപ്പെട്ടു. വേദങ്ങൾ, വേദാന്തങ്ങൾ, ശാസ്ത്രങ്ങൾ തുടങ്ങി യാതൊരു വിഷയത്തിലും

ശങ്കരാചാര്യരെ തോല്പിക്കുവാൻ കഴിയുകയില്ലെന്നു ബോദ്ധ്യമായപ്പോൾ ഉഭയഭാരതി കാമശാസ്ത്രപരമായ ചോദ്യങ്ങൾ ചോദിച്ചുതുടങ്ങി. ഇത്തരം ചോദ്യങ്ങൾക്കു ഉത്തരം നല്കുവാൻ ഒരു മാസത്തെ ഇട തരണമെന്ന ആചാര്യരുടെ അപേക്ഷ അംഗീകരിയ്ക്കപ്പെട്ടു.

ശങ്കരാചാര്യർ ശിഷ്യന്മാരൊത്ത് യാത്ര തിരിച്ചു. വഴിമദ്ധ്യേ ഒരു കൊട്ടാരത്തിൽ അമരുകൻ എന്ന രാജാവ് മരിച്ചുകിടക്കുന്നതും അദ്ദേഹത്തിന്റെ ഭാര്യമാർ ചുറ്റും കൂടിയിരുന്നു നിലവിളിയ്ക്കുന്നതും കണ്ടു. പരകായപ്രവേശവിദ്യ ഉപയോഗിച്ച് രാജാവിന്റെ ശവശരീരത്തിനു ജീവൻ നല്കാനും അദ്ദേഹത്തിന്റെ രാജ്ഞിമാരോടൊത്ത് കുറച്ചുദിവസം കഴിച്ചുകൂട്ടുവാനും ആചാര്യർ തീരുമാനിച്ചു. തന്റെ മൃതദേഹം ഒരു ഗുഹയിൽ ഒളിപ്പിച്ചു കാത്തിരിയ്ക്കുവാൻ അദ്ദേഹം ശിഷ്യന്മാരോട് ആവശ്യപ്പെട്ടു. ബ്രഹ്മചര്യവ്രതത്തിനു ഭംഗം വരുമെന്നും കാമശാസ്ത്രം സന്യാസിമാർക്കു വിധിച്ചതല്ല എന്നും വിഷയാനുരാഗം ജ്ഞാനികളെ നേരായ മാർഗത്തിൽ നിന്നു പിൻതിരിപ്പിക്കുമെന്നും ശിഷ്യന്മാർ ഗുരുവിനെ അറിയിച്ചു. ആസക്തിയില്ലാത്തവരെ കാമജ്വരം ബാധിയ്ക്കയില്ലെന്നും, യഥാർഥജ്ഞാനം സിദ്ധിച്ചവരെ കർമഫലം ബന്ധിയ്ക്കയില്ലെന്നും, ഭഗവാൻ ശ്രീകൃഷ്ണൻ ഇതിനുദാഹരണമാണെന്നും, ഉഭയഭാരതിയെ തോല്പിക്കേണ്ടത് അദ്വൈതസിദ്ധാന്തത്തിന്റെ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമാണെന്നും, ഉദ്ദേശ്യം സംശുദ്ധമായതിനാൽ മാർഗത്തെക്കുറിച്ചു വേവലാതി വേണ്ടാ എന്നും ആചാര്യർ ശിഷ്യന്മാരെ ബോദ്ധ്യപ്പെടുത്തി.

ശങ്കരാചാര്യർ യോഗശക്തികൊണ്ടു രാജാവിന്റെ ശരീരത്തിൽ പ്രവേശിച്ച് കുറച്ചുദിവസം രാജ്ഞിമാരോടൊത്തു രമിച്ചു കഴിച്ചുകൂട്ടി. അതിനുശേഷം സ്വന്തം ശരീരത്തിലേയ്ക്കു ജീവനെ പ്രാപിപ്പിച്ചശേഷം ശിഷ്യന്മാരോടൊത്ത് മണ്ഡനമിശ്രന്റെ ആശ്രമത്തിൽ, ഉഭയഭാരതിയുമായി വാദം തുടരുവാൻ, തിരിച്ചെത്തി. വാഗ്ദേവിയുടെ അവതാരമായ ഉഭയഭാരതി ദിവ്യശക്തികൊണ്ട് എല്ലാം കണ്ടറിഞ്ഞു. കാമശാസ്ത്രം പഠിയ്ക്കുവാൻ സമയം വേണം എന്നുപറഞ്ഞത് വെറും മർത്ത്യഭാവത്തെക്കാണിയ്ക്കുവാൻ മാത്രമാണെന്നും, പരമശിവന്റെ അവതാരമായ ആചാര്യനോട് തോല്ക്കുന്നതിൽ ഒട്ടുംതന്നെ അവമാനം ഇല്ലെന്നും, തനിക്കു ശാപമോക്ഷം നല്കി സ്വന്തം സ്ഥാനത്തേയ്ക്കു പോകുവാൻ അനുവാദം നല്കണമെന്നും ദേവി ശങ്കരാചാര്യരോട് അപേക്ഷിച്ചു. താൻ ശൃംഗേരിയിലും മറ്റും നിർമിക്കുന്ന ക്ഷേത്രങ്ങളിൽ ശാരദ എന്നപേരിൽ പൂജിയ്ക്കപ്പെട്ടുകൊണ്ടു വാഴുവാൻ ആചാര്യർ സരസ്വതീദേവിയോട് അഭ്യർഥിച്ചു. അങ്ങനെ സമ്മതിച്ചുകൊണ്ടു ഉഭയഭാരതി യോഗശക്തിയാൽ മറഞ്ഞു.

അദ്വൈതമതം സ്ഥാപിയ്ക്കുവാനും മറ്റു മതങ്ങളെ നിർവീര്യമാക്കുവാനും ശങ്കരാചാര്യർ ദക്ഷിണേന്ത്യയിലേയ്ക്കാണ് ആദ്യം യാത്രയായത്. നർമദാനദീതീരത്തു താവളമടിച്ച് ആചാര്യരും ശിഷ്യന്മാരും വീരശൈവപണ്ഡിതന്മാരെ വാദത്തിൽ തോല്പിച്ചു. അവരെല്ലാം ആചാര്യരുടെ ശിഷ്യത്വം സ്വീകരിച്ചു. അദ്വൈതസിദ്ധാന്തത്തിനു പ്രചാരം വർധിച്ചതോടെ സാംഖ്യന്മാർ, പാശുപതന്മാർ, ശാക്തന്മാർ, ശൈവന്മാർ തുടങ്ങിയവർക്കു നിലനില്പില്ലാതായി.

ആചാര്യസ്വാമികൾ പിന്നീടു ഗോകർണം വഴി മൂകാംബികയിൽ എത്തിച്ചേർന്നു.

ദേവീഭുജംഗം, സൗന്ദര്യലഹരി എന്നീ രചനകൾ ഇവിടെവച്ചാണു നടത്തിയത്. സൗന്ദര്യലഹരിയുടെ ഉൽപത്തിയെപ്പറ്റി ഒരു ഐതിഹ്യം പ്രചാരത്തിലുണ്ട്. യാത്രാക്ലേശം നിമിത്തം ക്ഷേത്രത്തിനടുത്തുള്ള ആൽത്തറയിൽ കിടന്ന് ആചാര്യർ ഒന്നു മയങ്ങിപ്പോയി. സമയം അർധരാത്രി കഴിഞ്ഞപ്പോൾ സരസ്വതീദേവി സർവാഭരണഭൂഷിതയായി ഒരു സുന്ദരിയുടെ വേഷത്തിൽ ആചാര്യരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും ത്രിമധുരവും പാലും വായിലൊഴിച്ചുകൊടുക്കുകയും ചെയ്തു. അതിനുശേഷമാണ് ആചാര്യരുടെ സകലശക്തികളും പൂർവാധികം വർധിച്ചത്. ശക്തി എന്നൊന്നില്ല എന്ന ആചാര്യരുടെ സിദ്ധാന്തം ശരിയല്ലെന്നും ഇല്ലാത്ത ശക്തി ഇപ്പോഴെങ്ങനെ ഉണ്ടായി എന്ന ദേവിയുടെ ചോദ്യത്തിനു മറുപടിയായിട്ടാണ് സൗന്ദര്യലഹരി ചൊല്ലിയതെന്നും പറയപ്പെടുന്നു. ദുർഗ, ലക്ഷ്മി, സരസ്വതി എന്നീ ദേവികളെ ഒരേ ശക്തിരൂപത്തിൽ ആചാര്യർ ആരാധിച്ചു. മൂന്നു ശക്തികളും ഒന്നാണ്. നവരാത്രിയാഘോഷത്തിൽ ആദ്യത്തെ മൂന്നുദിവസം ദുർഗാസങ്കല്പവും അടുത്ത മൂന്നുദിവസം ലക്ഷ്മീസങ്കല്പവും അവസാനത്തെ മൂന്നുദിവസം സരസ്വതീസങ്കല്പവുമാണ്. പത്താം ദിവസമാണ് വിദ്യാരംഭം. സരസ്വതീദേവിയാണ് വിദ്യയുടെ അധിപയായ വാഗ്ദേവി. 'മന്ത്രം', 'യന്ത്രം', 'തന്ത്രം' ഇവ മൂന്നുംകൂടിയ ത്രികോണമാണ് ശ്രീവിദ്യ. മനസ്സിൽ ഉരുവിടുന്നത് 'മന്ത്ര'വും അതിന്റെ പ്രതീകം 'യന്ത്ര'വും കൈമുദ്രകൊണ്ടുള്ള ആവിഷ്കാരം 'തന്ത്ര'വുമാണ്.




സ്വാമി വിവേകാനന്ദൻ ഈ ശക്തികളെ കാളീരൂപത്തിലാണ് ദർശിച്ചത്. ദീർഘസമയം മെഡിറ്റേഷനിൽ ഇരുന്ന സ്വാമിജിയുടെ മുറിയിലേയ്ക്ക് കണ്ണഞ്ചിപ്പിക്കുന്ന പ്രകാശധാരയോടെ ദേവി പ്രത്യക്ഷപ്പെടുകയാണുണ്ടായത്. അഭൗമദീപ്തിയോടെ ജ്വലിച്ചുനിന്ന ആ രൂപം കണ്ടപ്പോൾ സ്വാമിജി ഞെട്ടിവിറച്ചുപോയി! ഭയന്നു വിറയ്ക്കുന്ന കൈകളോടെ ഒരു തുണ്ടു കടലാസിൽ താൻ കണ്ട ദിവ്യാനുഭവം കുറിച്ചിടുവാൻ സ്വാമിജിക്ക് ഏറെ പ്രയാസപ്പെടേണ്ടിവന്നു. പിന്നീട്, സ്വാമിജി ഇതേക്കുറിച്ച് ഒരു കവിതയും രചിയ്ക്കുകയുണ്ടായി.

മൂകാംബികയിലെ അതിവിശിഷ്ടമായ ശ്രീചക്രം എന്ന വിശുദ്ധചക്രം ശങ്കരാചാര്യർ ചിട്ടപ്പെടുത്തിയതാണ്. ഇത് മൂലപ്രകൃതിയുടെ തേജസ്സ് ആണ്.

"ബിന്ദുത്രികോണ വസുകോണ ദശാരയുഗ്മം
മന്വശ്ര നാഗദളസംയുതഷോഡശാരം
വൃത്തത്രിഭൂപുരയുതംപരിതശ്ചതുർദ്വാഃ
ശ്രീചക്രമേതദുദിതം പരദേവതായാഃ"

മധ്യത്തിൽ ബിന്ദുവോടുകൂടിയ ത്രികോണം ഒന്ന്; അതിനുചുറ്റും അഷ്ടകോ

ണ(8) ചക്രം; അതിനു പുറമേ ദ്വാദശകോണോടു(12) കൂടിയ ചക്രം; അതിനുപുറത്ത് ഷോഡശ(16) കോണുള്ള ചക്രം; അതിനു ചുറ്റും വിംശതി(20) കോണുള്ള ചക്രം; അതിനുചുറ്റും 24 കോണുള്ള ചക്രം-ആകെ 81.

പണ്ട് ഋഷ്യശൃംഗമഹർഷി വസിച്ചിരുന്ന ശൃംഗേരിയിലേയ്ക്കാണ് ആചാര്യർ തുടർന്ന് യാത്ര ചെയ്തത്. തുംഗഭദ്രാനദിയുടെ തീരത്തുള്ള ശൃംഗേരിയിൽ ഒരുവലിയ ക്ഷേത്രം പണിചെയ്ത് ഇഷ്ടദേവതയായ ശാരദയെ പ്രതിഷ്ഠിച്ചശേഷം അവിടെ ഒരു വിദ്യാപീഠവും സ്ഥാപിച്ചു. ആചാര്യരുടെ മുഖ്യശിഷ്യന്മാരിൽ ഒരാളായ തോടകൻ ഇവിടെവച്ചാണ് സംന്യാസം സ്വീകരിച്ചത്. മറ്റു പ്രമുഖ ശിഷ്യന്മാർ പദ്മപാദൻ, സുരേശ്വരൻ, ഹസ്താമലകൻ എന്നിവരാണ്.

സുരേശ്വരൻ (പഴയ മണ്ഡനമിശ്രൻ) നൈഷ്കർമ്യസിദ്ധി എന്ന പ്രസിദ്ധമായ ഗ്രന്ഥം രചിച്ച് ഗുരുനാഥനു സമർപിച്ചത് ഇക്കാലത്താണ്. ഗുരുനാഥന്റെ നിർദേശാനുസരണം സുരേശ്വരൻ, ലോകോപകാരത്തിനായി, തൈത്തിരീയഭാഷ്യത്തിനും ബൃഹദാരണ്യകോപനിഷദ്ഭാഷ്യത്തിനും വിസ്തരിച്ചു വാർത്തികങ്ങൾ രചിച്ചു ഗുരുവിനു കാഴ്ചവച്ചു. അതുപോലെ, ആചാര്യരുടെ ആവശ്യപ്രകാരം പദ്മപാദർ ബ്രഹ്മസൂത്രഭാഷ്യത്തിനു വ്യാഖ്യാനം രചിച്ചു. ഇതിന്റെ ആദ്യത്തെ ഭാഗമാണ് സുപ്രസിദ്ധമായ പഞ്ചപാദിക; രണ്ടാംഭാഗത്തിനു ടീകയെന്നാണ് പേര്.

അദ്വൈതം പ്രചരിപ്പിയ്ക്കാനായി ശങ്കരാചാര്യർ പിന്നെ എത്തിയത് രാമേശ്വരത്താണ്. അവിടെ ശാക്തേയന്മാരെ വാദത്തിൽ തോല്പിച്ച് അദ്വൈതം സ്വീകരിപ്പിച്ചു. തുടർന്ന് പാണ്ഡ്യൻ, ചോളൻ, ദ്രവിഡൻ തുടങ്ങിയവരേയും തന്റെ വരുതിയിൽ ആക്കി. കാഞ്ചീപുരത്തേയ്ക്കായിരുന്നു അടുത്തയാത്ര. ദേവിയ്ക്ക് ഒരു നല്ല ക്ഷേത്രം പണിചെയ്യിച്ചശേഷം പഴയ താന്ത്രികന്മാരെയെല്ലാം പുറത്താക്കി വേദവിധിപ്രകാരമുള്ള പൂജകൾ ഏർപ്പെടുത്തി. കർണാടകത്തിലെ കാപാലികരെയാണ് പിന്നെ തോല്പിച്ചു കീഴടക്കിയത്. ശൈവപണ്ഡിതനായ നീലകണ്ഠനേയും ശിഷ്യനായ ഹരിദത്തനേയും അവരുടെ വലിയൊരു സംഘം ശിഷ്യന്മാരേയും ഏറെ നീണ്ടുനിന്ന വാദത്തിൽ തോല്പിച്ച ശങ്കരാചാര്യർ അദ്വൈതത്തിന്റെ വെളിച്ചത്തിനു തിളക്കം കൂട്ടി.

ആചാര്യർ പിന്നീട് യാത്രചെയ്തത് വടക്കോട്ടാണ്. സൗരാഷ്ട്രയിൽ അദ്വൈതം പ്രചരിപ്പിച്ചശേഷം ദ്വാരകയിൽ എത്തിച്ചേർന്നു. ലോഹങ്ങൾകൊണ്ടുള്ള ശംഖചക്രങ്ങൾ തീയിലിട്ടു പഴുപ്പിച്ചു ദേഹത്ത് അടയാളം കുത്തുന്ന കടുത്തയാഥാസ്ഥിതികപരീക്ഷണപ്രിയന്മാരാണ് ദ്വാരകയിലെ വൈഷ്ണവന്മാർ. ആചാര്യർ അവരേയും നിഷ്പ്രയാസം വാദത്തിൽ ജയിച്ച് അദ്വൈതം സ്വീകരിപ്പിച്ചു. അനന്തരം ഉജ്ജയനീനഗരത്തിൽ എത്തിയ ആചാര്യർ മഹാപണ്ഡിതനും വേദങ്ങളെ പലവിധത്തിലും വ്യാഖ്യാനിച്ചു കീർത്തി നേടിയവനുമായ ഭട്ടഭാസ്കരനെ നേരിട്ടു. നീണ്ടുനിന്ന വാദത്തിനുശേഷം ഭട്ടഭാസ്കരനും തോറ്റു കീഴടങ്ങി.

ബാഹ്ളീകദേശത്തു ചെന്ന് ജൈനമതപണ്ഡിതന്മാരേയും ശങ്കരാചാര്യർ നിഷ്പ്രയാസം തോല്പിച്ചു. പിന്നീട് കാമരൂപദേശത്തു (ആസ്സാം) ചെന്ന് അഭിനവഗുപ്തനേയും ഗൗഡദേശത്തുചെന്ന് മുരാരിമിശ്രനേയും വാദത്തിൽ കീഴടക്കി.

ഇങ്ങനെ അദ്വൈതവേദാന്തത്തിന്റെ പ്രചാരകനെന്ന നിലയിൽ ഭാരതമൊട്ടാകെ സർവസമ്മതനായിത്തീർന്ന ശങ്കരാചാര്യർ മറ്റു മതങ്ങളെ നാമാവശേഷമാക്കി

ത്തീർത്തു. ഇക്കാലത്തൊരുദിവസം ഗംഗാനദീതീരത്തുള്ള മണൽത്തിട്ടയിൽ ബ്രഹ്മധ്യാനത്തിൽ ഇരിക്കുമ്പോൾ അതിതേജസ്വിയായ ഗൗഡപാദമുനിയെ കാണാനിടയായി. മാണ്ഡൂക്യോപനിഷത്തിനും തന്റെ ഗൗഡപാദകാരികയ്ക്കും ശങ്കരാചാര്യർ എഴുതിയ ഭാഷ്യം കേൾക്കാൻ തനിയ്ക്കാഗ്രഹമുണ്ടെന്നു ഗൗഡപാദമുനി പറഞ്ഞപ്പോൾ ആചാര്യർ ഉടനെ അത് ചൊല്ലികേൾപ്പിച്ചു. ഗൗഡപാദമുനി ആചാര്യരെ അനുഗ്രഹിച്ചശേഷം അപ്രത്യക്ഷനായി. കാശ്മീരദേശത്തെ സർവജ്ഞപീഠത്തെപ്പറ്റിയുള്ള വിവരം ആചാര്യർ അറിഞ്ഞതും ഇവിടെവച്ചാണ്.

കാശ്മീരത്തിലെ ശാരദാദേവീക്ഷേത്രത്തിലെ മണ്ഡപത്തിനു നാലു വാതിലുകൾ ഉണ്ട്. സർവജ്ഞനായൊരു മഹാപണ്ഡിതനു മാത്രമേ ഇതുവരെ ആരും തുറക്കാത്ത തെക്കേ വാതിൽ തുറന്ന് സർവജ്ഞപീഠം കയറി ദേവീസന്നിധിയിൽ എത്തുവാൻ കഴിയുകയുള്ളൂ. അകത്തു കടക്കുന്നവരെ പരീക്ഷിയ്ക്കാനായി അവിടെ കൂടിയിരിയ്ക്കുന്ന ശ്രേഷ്ഠപണ്ഡിതന്മാരുടെ ചോദ്യങ്ങൾക്കു തൃപ്തികരമായ ഉത്തരം നല്കിയാലേ സർവജ്ഞപീഠാരോഹണം നടക്കൂ. അകത്തുകടക്കാൻ തുനിഞ്ഞ ആചാര്യരെ അവർ ചോദ്യങ്ങൾകൊണ്ട് എതിരേറ്റു.

വൈശേഷികപണ്ഡിതൻ: "ദ്വ്യണുകം എന്നുള്ളത് രണ്ടു പരമാണുക്കളുടെ സംയോഗം കൊണ്ടുണ്ടായതാണെന്ന് ഞങ്ങൾ വിശ്വസിയ്ക്കുന്നു. ദ്വ്യണുകത്തിലുള്ള അണുത്വം ഏതിൽനിന്നുണ്ടായി?"

ശങ്കരാചാര്യർ: "പരമാണുദ്വയത്തിലുള്ള ദ്വിതസംഖ്യയാണ് ദ്വ്യണുകത്തിലെ അണുത്വത്തിനു കാരണം".

സാംഖ്യൻ: "മൂലപ്രകൃതി ജഗത്തിനു കാരണമായിത്തീർന്നത് സ്വതന്ത്രമായിട്ടോ ചിദാശ്രയമായിട്ടോ?"

ശങ്കരാചാര്യർ: "മൂലപ്രകൃതി ത്രിഗുണാത്മികയാണ്: സ്വതന്ത്രമായിട്ടാണ് അത് പലതരത്തിൽ ജഗത്തിനു നിദാനമായി ഭവിക്കുന്നത് എന്നു സാംഖ്യന്മാർ പറയും. വാസ്തവത്തിൽ അത് പരതന്ത്രയാണെന്നത്രേ വേദാന്തിമതം".

ബൗദ്ധപണ്ഡിതൻ സൗതാന്തികർ: "വിജ്ഞാനമാണ് ആത്മാവ് എന്നു പറയുന്നവരുടേയും അങ്ങയുടേയും അഭിപ്രായങ്ങൾ തമ്മിൽ വല്ല ഭേദവുമുണ്ടോ?"

ശങ്കരാചാര്യർ; "വാസ്തവത്തിൽ വേദാന്തി പറയുന്നത് അത് സ്ഥിരവും ഏകവുമാണ് എന്നത്രേ"

ദിഗംബരജൈനൻ: "ജൈനമതത്തിൽ കായങ്ങൾ എന്നാൽ എന്താണ്?"

ശങ്കരാചാര്യർ: 'ജീവപുദ്ഗലാദി പഞ്ചകമാണ് അത്. ജീവാസ്തികായം, പുദ്ഗലാസ്തികായം, ധർമാസ്തികായം, ആകാശാസ്തികായം, അധർമാസ്തികായം എന്നിവ"

മീമാംസകൻ: "ഞങ്ങളുടെ മതത്തിൽ ശബ്ദം ഗുണമോ ദ്രവ്യമോ?"

ശങ്കരാചാര്യർ: "വർണങ്ങൾ നിത്യങ്ങളും സർവവ്യാപികളും ശ്രോത്രവേദ്യങ്ങളുമാണ്. അതിനാൽ ജൈമിനീയമതപ്രകാരം ശബ്ദം ദ്രവ്യമാണ്.

പണ്ഡിതന്മാരെ തോല്പിച്ചശേഷം പദ്മപാദന്റെ കൈപിടിച്ചുകൊണ്ട് ജഗദ്ഗുരുശ്രീ ശങ്കരാചാര്യർ സർവജ്ഞപീഠം കയറി. ഭാരതമൊട്ടാകെ അദ്വൈതവേദാന്തത്തിന്റെ വിജയലഹരി ആഞ്ഞടിച്ചു. അദ്വൈതമതപ്രചാരണത്തിനായി ഭാരത

ത്തിന്റെ നാലു ഭാഗത്തും ആചാര്യർ നാലു സംന്യാസിമഠങ്ങൾ സ്ഥാപിച്ചു. തുംഗഭദ്രാനദീതീരത്തുള്ള ശൃംഗേരി, ഗുജറാത്തിലെ ദ്വാരക, ഹിമാലയത്തിൽ ബദരീനാഥം, ഒറീസ്സയിലെ പുരി എന്നിവിടങ്ങളിലാണിത്.

ബുദ്ധമതത്തെക്കുറിച്ചു പറയാതെ ശങ്കരാചാര്യരുടെ ചരിത്രം പൂർണമാകില്ല. ക്ലേശം ജീവിതത്തിന്റെ പ്രത്യേകതയാണ്; ക്ലേശത്തിനു കാരണവും തുടക്കവും ഉണ്ട്; ക്ലേശങ്ങളെ അവസാനിപ്പിയ്ക്കാം; ക്ലേശങ്ങളെ അവസാനിപ്പിയ്ക്കാൻ മാർഗങ്ങളുണ്ട് – ഇതാണ് ബുദ്ധമതത്തിന്റെ അടിസ്ഥാനതത്ത്വങ്ങൾ. ദ്വേഷ്യം, അസൂയ, ദുഷ്ടത, ഉൽകണ്ഠ, വിചാരം ഇവയിൽനിന്നൊയ്ക്കെയാണ് മനുഷ്യൻ ക്ലേശങ്ങൾ അനുഭവിയ്ക്കാൻ ഇടവരുന്നത്. ഇതൊക്കെ ജീവിതത്തെ നരകതുല്യമാക്കുന്നു. രാഗവിദ്വേഷങ്ങൾ മനുഷ്യന്റെ ഏറ്റവും വലിയ ശത്രുവാണ്. മനുഷ്യന് ദുഃഖിക്കാനും കരയാനും മാത്രമേ സമയമുള്ളു. ജനനം വേദനയോടെയാണ്; മരണവും. ക്ലേശങ്ങൾ മനുഷ്യനെ നിരാശയുടെ അഗാധഗർത്തത്തിലേയ്ക്ക് നയിയ്ക്കുന്നു. വാർധക്യം, രോഗം, വിരഹം, ശോകം, നിരാശ, നിസ്സഹായത, നിരാലംബത്വം ഇതെല്ലാം വേദനയുടെ രൂപങ്ങൾ തന്നെയാണ്. അടങ്ങാത്ത മോഹവും മോഹഭംഗവും ആണ് പുനർജന്മത്തിനു കാരണം. മനസ്സിനെ നിയന്ത്രിച്ച് ഇതിൽനിന്നെല്ലാം മോചനം ലഭിയ്ക്കുവാൻ 'ഉപാസന' അനുഷ്ഠിച്ച് ശാശ്വതസമാധാനത്തിനുള്ള മാർഗം തേടണം. തദ്വാരാ ആഗ്രഹമെന്ന വികാരത്തിൽനിന്ന് സ്വാതന്ത്ര്യം ലഭിയ്ക്കുന്നു. അതാണ് 'നിർവാണപ്രാപ്തി'ക്കുള്ള പരമമായ മാർഗം. പുനർജന്മം ആവശ്യമില്ലാത്ത വിധത്തിൽ വ്യക്തിയുടെ ആത്മാവ് (അല്ലെങ്കിൽ ജീവൻ, പ്രാണൻ, ബോധം, വിജ്ഞാനം) പ്രപഞ്ചശക്തിയുമായി ലയിയ്ക്കുന്ന അവസ്ഥയാണ് ശ്രീബുദ്ധന്റെ 'നിർവാണപ്രാപ്തി'. ഹിന്ദുമതവുമായി ബുദ്ധമതത്തിനു ധാരാളം സാമ്യമുണ്ട്. ഉപനിഷത്തുകളുടെ കാതലായ പല തത്ത്വങ്ങളും ബുദ്ധമതം സ്വീകരിയ്ക്കുന്നുണ്ട്. പക്ഷേ, ഈശ്വരൻ, ആത്മാവ്, വസ്തു എന്നിവയുടെ പൂർണമായ നിലനില്പിൽ ഹിന്ദുമതം വിശ്വസിയ്ക്കുമ്പോൾ ബുദ്ധമതം ആത്മാവിലും വസ്തുവിലും മാത്രം വിശ്വസിച്ച് ദൈവം എന്ന പ്രതിഭാസം വെറും മിഥ്യയാണെന്നു പറഞ്ഞ് തള്ളിക്കളയുന്നു. പിന്നീട്, ബുദ്ധമതത്തിനുണ്ടായ വ്യാപകമായ എതിർപ്പിനു കാരണവും ഇതാണ്.

ശങ്കരാചാര്യരുടെ ജനനത്തിനുമുമ്പ് ബുദ്ധമതം ഭാരതത്തിൽ ആഴത്തിൽ വേരോടിയ ഒരു മതമായിരുന്നു. അതിപുരാതനമായ മഹാക്ഷേത്രങ്ങൾ ഭൂരിഭാഗവും ബൗദ്ധരുടെ നിയന്ത്രണത്തിൽ ആയി. വളരെ കെട്ടുറപ്പുള്ള, സുസംഘടിതമായ, ഒരു ഭരണസംവിധാനമായിരുന്നു അവരുടേത്. പക്ഷേ സർവജ്ഞപീഠം കയറിയ ശങ്കരാചാര്യർ ബഹുഭൂരിഭാഗം ക്ഷേത്രങ്ങളേയും ബൗദ്ധരുടെ പിടിയിൽനിന്നു മോചിപ്പിച്ചു. ബദരീനാഥ് ക്ഷേത്രവും ഇതിൽപ്പെടുന്നു. ബദരീനാഥിലെ നാരദ്കുണ്ഡിൽനിന്നു മഹാവിഷ്ണുവിന്റെ വിഗ്രഹം മുങ്ങിത്തപ്പിയെടുത്ത് പുനഃപ്രതിഷ്ഠ നടത്തിയത് ശങ്കരാചാര്യരാണ്. കേരളത്തിൽനിന്നുള്ള ബ്രാഹ്മണരെ പ്രധാനപൂജാരികളായി നിശ്ചയിച്ചു നിയമിച്ചതും ശങ്കരാചാര്യരാണ്. 'റാവൽജി' എന്നു പേരുള്ള കേരളബ്രാഹ്മണനാണ് ഇപ്പോഴും ബദരീനാഥിലെ മുഖ്യപൂജാരി.

കേരളദേശത്ത് അന്നു നിലനിന്നിരുന്ന അറുപത്തിനാല് അനാചാരങ്ങൾ നിറുത്തലാക്കി ഒരു സാമൂഹ്യസാംസ്കാരികവിപ്ലവത്തിനു തുടക്കം കുറിച്ചത് ശങ്കരാ

ചാര്യരാണ്. അവയിൽ പ്രധാനപ്പെട്ടവ താഴെ സംഗ്രഹിയ്ക്കുന്നു.

പല്ലു തേയ്ക്കുവാൻ കോൽ ഉപയോഗിക്കരുത്; സൂര്യൻ ഉദിയ്ക്കുന്നതിനു മുമ്പ് കുളിയ്ക്കരുത്; ഉടുത്ത വസ്ത്രത്തോടുകൂടി മുങ്ങരുത്; ഉടുത്ത മുണ്ടുകൊണ്ട് തോർത്തരുത്; കുളിയ്ക്കാതെ ഭക്ഷണസാധനങ്ങൾ പാകം ചെയ്യരുത്; തലേദിവസം കോരിവച്ച വെള്ളം പിറ്റേന്ന് ഉപയോഗിയ്ക്കരുത്; നിഷ്ക്കാമമായിട്ടേ കർമം ചെയ്യാവൂ; കാലുകഴുകാൻ എടുത്ത വെള്ളത്തിൽ ബാക്കിയുള്ളത് മറ്റുപയോഗത്തിന് എടുക്കരുത്; ഭസ്മം കുറിയിടുന്നത് ആദ്യം മേൽപ്പോട്ട് ഒന്നും പിന്നെ വിലങ്ങനെ മൂന്നും വരയായും വേണം; തലേദിവസത്തെ ചോറും കറിയും ഉപയോഗിയ്ക്കരുത്; കുട്ടികൾ ഭക്ഷിച്ച എച്ചിൽ കഴിയ്ക്കരുത്; ചോറ് ഉരുട്ടാതെ വാരിത്തിന്നരുത്; ഹോമാദികൾക്ക് എരുമയുടെ പാൽ ഉപയോഗിയ്ക്കരുത്; അശുദ്ധമായാൽ വെറ്റിലപോലും മുറുക്കരുത്; പഠിപ്പുകഴിഞ്ഞാൽ ഗുരുദക്ഷിണ ചെയ്യണം; പെരുവഴിയിൽ വേദം ചൊല്ലരുത്; തീണ്ടാരിയായ സ്ത്രീകളെ തൊട്ടാൽ കുളിയ്ക്കണം; ശ്രാദ്ധം ഊട്ടേണ്ടത് നക്ഷത്രമനുസരിച്ചാണ്; സ്വന്തം ഭൂമിയിൽ മാത്രമേ ശവം ദഹിപ്പിയ്ക്കാവൂ; ഹോമം, പൂജ ചെയ്യാതെ വിവാഹകർമ്മങ്ങൾ ചെയ്യരുത്; ദേവാലയങ്ങളിൽ പ്രേതപ്രതിഷ്ഠാ ചെയ്യരുത്.

വാണീവിലാസം പുസ്തകശാല ശങ്കരാചാര്യരുടെ കൃതികൾ സമാഹരിച്ച് 20 വാല്യങ്ങളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ശങ്കരാചാര്യരുടേതെന്ന് അവകാശപ്പെടുന്ന ധാരാളം കൃതികൾ വേറേയും പ്രചാരത്തിലുണ്ട്. പക്ഷേ ഇവയ്ക്കൊന്നും ആധികാരികത ഇല്ലെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. ആചാര്യരുടെ പ്രധാനകൃതികൾ താഴെപ്പറയുന്നവയാണ്.

(1) ബ്രഹ്മസൂത്രഭാഷ്യം (2) ഭഗവദ്ഗീതാഭാഷ്യം (3) ദശോപനിഷത്തുകൾക്കുള്ള ഭാഷ്യം (4) തൈത്തിരീയോപനിഷദ്ഭാഷ്യം (5) ഛാന്ദോഗ്യോപനിഷദ് ഭാഷ്യം (6) ഐതരേയോപനിഷദ് ഭാഷ്യം (7) ഈശോപനിഷദ് ഭാഷ്യം (8) കഠോപനിഷദ് ഭാഷ്യം (9) കേനോപനിഷദ് ഭാഷ്യം (10) മുണ്ഡകോപനിഷദ് ഭാഷ്യം (11) പ്രശ്നോപനിഷദ് ഭാഷ്യം (12) ഉപദേശസാഹസ്രി (13) ദക്ഷിണാമൂർത്തിസ്തോത്രം (14) വിഷ്ണുസഹസ്രനാമസ്തോത്രം (15) വിവേകചൂഡാമണി (16) ദശശ്ലോകി (17) പഞ്ചീകരണം (18) അദ്വൈതപഞ്ചകം (19) അദ്വൈതാനുഭൂതി (20) അധ്യാത്മവിദ്യോപദേശവിധി (21) അനാത്മശ്രീവിഗർഹണം (22) അപരോക്ഷാനുഭൂതി (23) ആത്മബോധം (24) ശതശ്ലോകി (25) വാക്യവൃത്തി (26) മനീഷാപഞ്ചകം (27) മോഹമുദ്ഗരം (28) യോഗസൂത്രഭാഷ്യത്തിന് വിവരണവ്യാഖ്യാനം (29) ആപസ്തംബധർമസൂത്രത്തിലെ അധ്യാത്മപടലത്തിന് എഴുതിയ ഭാഷ്യം (30) സൗന്ദര്യലഹരി (31) ഹസ്താമലകഭാഷ്യം (32) യതിപഞ്ചകം (33) പ്രൗഢാനുഭൂതി (34) സദാചാരാനുസന്ധാനം.

ഇതു കൂടാതെ അറുപതോളം സ്തോത്രങ്ങൾ ശങ്കരാചാര്യരുടേതായി പ്രചാരത്തിലുണ്ട്.

ശങ്കരാചാര്യരുടെ സാഹിത്യകൃതികളെല്ലാം ഉത്തമോത്തമങ്ങളാണ്. സംസ്കൃതസാഹിത്യത്തിനു കനത്ത മുതൽക്കൂട്ടാണ് ആചാര്യരുടെ കൃതികൾ. കൃതികളിലെ മാധുര്യമൂറുന്ന പദപ്രയോഗങ്ങളെക്കുറിച്ചുപഴയൊരു സംസ്കൃതശ്ലോകമുണ്ട്-

"അപ്സാം ദൃപ്സം സലിപ്സം ചിരതരമചരം ക്ഷീരമദ്രാക്ഷമിക്ഷും
സാക്ഷാദ്ദ്രാക്ഷാമജക്ഷം മധുരസമഗമം പ്രാഗവിന്ദാം മരന്ദം
മോചാമാചാമമാദ്യോ മധുരിമഗരിമാ ശങ്കരാചാര്യവാചാ-
മാചാന്തോ ഹന്ത! കിന്തൈരലമമലസുധാസാരസീസാരസീമാ".

(തൈര്, പാല്, മുന്തിരി, മദ്യം, തേൻ, പഴം എന്നിവയെല്ലാം ഞാൻ സ്വാദുനോക്കിയിട്ടുണ്ട്. ശങ്കരാചാര്യരുടെ വാക്കിന്റെ മാധുര്യത്തോട് ഇവയൊന്നും കിടനില്ക്കുന്നതല്ല.)

ശ്രീ ശങ്കരാചാര്യരുടെ അദ്വൈതവേദാന്തതത്ത്വങ്ങൾ വളരെ ആഴമേറിയ ഒരു വിഷയമാണ്. നിർഗുണ-സഗുണബ്രഹ്മവിവേകം, മായാവാദം, 'ജ്ഞാനാദേവ തു കൈവല്യം' എന്ന നില, മുക്തിഭേദങ്ങൾ ഇവയാണ് ശങ്കരവേദാന്തത്തിന്റെ പ്രധാനതത്ത്വങ്ങൾ.

"ബ്രഹ്മ സത്യം, ജഗന്മിഥ്യാ
ജീവോ ബ്രഹ്മൈവ നാപരഃ".

('യഥാർഥത്തിൽ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളു. ഇക്കാണുന്ന ജഗത്ത് മിഥ്യയാണ്; ജീവൻ ബ്രഹ്മം തന്നെയാണ്. മറ്റൊന്നല്ല.') ഇതാണ് അദ്വൈതസിദ്ധാന്തം എന്ന് ചുരുക്കത്തിൽ പറയാറുണ്ട്.

ആചാര്യരുടെ അഭിപ്രായപ്രകാരം, 'പാരമാർഥിക വസ്തുവായ നിർഗുണബ്രഹ്മത്തെപ്പറ്റിയുള്ള ജ്ഞാനംകൊണ്ടു മാത്രമേ മോക്ഷം കിട്ടുകയുള്ളൂ.' 'പാരന്തികമായ സത്യം നിർഗുണബ്രഹ്മമായ ചൈതന്യവസ്തു മാത്രമാണ്. സഗുണബ്രഹ്മത്തിന് അഥവാ ഈശ്വരന്, പ്രപഞ്ചത്തിനും ജീവനും ഉള്ളതുപോലെ വ്യാവഹാരികസത്ത മാത്രമേ ഉള്ളൂ - പാരമാർഥികസത്ത ഇല്ല. ഈശ്വരൻ ഉണ്ടെങ്കിൽ ഉപാസ്യൻ, ഉപാസകൻ എന്ന ദ്വൈതപ്രതീതിയും ഉണ്ടാകുമല്ലോ.' ജീവന് മുക്തി നേടണമെങ്കിൽ ജന്മമെടുത്ത ഈ ലോകത്തുനിന്നു കടന്നുകിട്ടുവാൻ ശരണം പ്രാപിയ്ക്കേണ്ടത് ഈശ്വരനെത്തന്നെയാണ്. ജീവൻ സ്വതവേ സ്വതന്ത്രമാണെങ്കിലും ബന്ധനത്തിലാണെന്നു തോന്നുന്നത് അവിദ്യകൊണ്ടാണ്. ജ്ഞാനം നേടിക്കൊണ്ട് അവിദ്യ നശിച്ചാൽ സ്വയം മുക്തനാകുന്നു. ബന്ധാവസ്ഥയിൽ അല്ലെന്ന ബോധമാണ് യഥാർഥ മോക്ഷം.

ആധ്യാത്മികസാധന എന്ന നിർവൃതി നമ്മുടെ മനസ്സിന്റെ യഥാർഥഭാവം എന്താണെന്ന് കണ്ടെത്താനുള്ള ഒരു ആത്മീയാന്വേഷണമാണ്. പ്രകൃതിയിലെ പദാർത്ഥങ്ങളിലുള്ള പ്രതിഭാസങ്ങളെ നാം മനസ്സിന്റെയും പഞ്ചേന്ദ്രിയങ്ങളുടേയും സഹായത്തോടെ അനുഭവിച്ചറിയുന്നു. പഞ്ചേന്ദ്രിയങ്ങളെ നിയന്ത്രിച്ച് മനസ്സിന്റെ ഉള്ളറയിലേയ്ക്ക് നയിക്കുന്ന ഒരു പ്രക്രിയയാണ് ആധ്യാത്മികസാധന. ഇന്ദ്രിയങ്ങൾ വെളിയിലേയ്ക്കാണ് (Outward) നോക്കുന്നത്. അതിനെ മാറ്റിയെടുത്ത് ഉള്ളിലേക്കു (Inward) നോക്കുവാൻ കഴിഞ്ഞാൽ അന്തരാത്മാവിനെ ദർശിയ്ക്കുവാൻ സാധിക്കും. സഗുണോപാസന, നിർഗുണോപാസന എന്നിവ ഒന്നും രണ്ടും ഘട്ടങ്ങളിലും, ഈ ഉപാസനകളുടെ സാക്ഷാത്കാരം അദ്വൈതാനുഭൂതിയും ആണ്. ജ്ഞാനമാർഗം, ഭക്തിമാർഗം, കർമമാർഗം, രാജയോഗമാർഗം ഇവയെല്ലാം ഈ അനുഭൂതിയിലെത്താനുള്ള മോക്ഷമാർഗങ്ങളാണ്.

ശ്രീ ശങ്കരാചാര്യഭഗവത്പാദരുടെ മഹാസമാധി എവിടെയായിരുന്നു എന്ന വിഷയത്തിൽ ഇന്നും തർക്കം നിലനില്ക്കുന്നു. കാഞ്ചികാമകോടി മഠത്തിൽവച്ചാണെന്നും, തൃശ്ശൂർ വടക്കുംനാഥൻ ക്ഷേത്രത്തിൽവച്ചാണെന്നും ഉള്ള പക്ഷങ്ങളുണ്ട്. പക്ഷേ, ഹിമാലയത്തിലെ കേദാർനാഥക്ഷേത്രത്തിന്റെ പിൻഭാഗത്തുള്ള, മഞ്ഞുമലകൾയ്ക്കിടയിലുള്ള, ഒരു ഗുഹയിൽക്കൂടി അന്തർധാനം ചെയ്തു എന്ന നിഗമനത്തിനാണു കൂടുതൽ സാധ്യത കല്പിക്കപ്പെടുന്നത്. മാധവീയശങ്കരവിജയം സമർഥിക്കുന്നതും അതാണ്–

(പ്രാപ കേദാരകം......)
"ആരൂഹ്യോക്ഷാണമഗ്ര്യം പ്രകടിതസുജടാ-
ജൂടചന്ദ്രാവതംസഃ
ശൃണ്വന്നാലോകശബ്ദം സമുദിതമൃഷിഭിർ
ധാമ നൈജം പ്രതസ്ഥേ".

## അനുബന്ധം-3

# നവനാഥ്സാധുസംഘം

നവയോഗികളുടെ ഉൽപ്പത്തിയെക്കുറിച്ച് ഹൈന്ദവപുരാണഗ്രന്ഥമായ 'ശ്രീമദ്ഭാഗവത'ത്തിൽ പരാമർശിക്കുന്നുണ്ട്. ഇതിലെ ഏകാദശസ്കന്ധത്തിൽ, രണ്ടാം അധ്യായം, മഹാവിഷ്ണുവും നാരദമുനിയും തമ്മിൽ നടക്കുന്ന സംവാദം വിസ്തരിക്കുമ്പോൾ വ്യാസമുനി പ്രസക്തമായ പല ഭഗവദ്ധർമങ്ങളെക്കുറിച്ചും മനുഷ്യരാശിയെ ഓർമപ്പെടുത്തുന്നു. മനുഷ്യരുടെ ആന്തരമായ ദുഃഖത്തിനു കാരണം ജന്മാന്തരത്തിൽ ചെയ്ത പാപകർമങ്ങളുടെ ഫലമായ അറിവില്ലായ്മയാകുന്നു. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിവ കൂടിച്ചേർന്ന അന്തഃകരണത്തിൽ ആത്മജ്ഞാനം സ്ഫുരിയ്ക്കാൻ സാധിയ്ക്കാതെ വരുന്നത് ഈ അറിവില്ലായ്മ മൂലമാണ്. അന്തഃകരണത്തെ മലിനപ്പെടുത്തുന്ന പാപകർമങ്ങൾ ഇല്ലാതാക്കുവാൻ ഭാഗവതധർമങ്ങൾക്കു സാധിയ്ക്കുമെന്ന് നാരദമുനി അരുളിച്ചെയ്യുന്നു. ഭാഗവതധർമങ്ങൾ എന്തൊക്കെയാണെന്നും അവ അനുഷ്ഠിയ്ക്കേണ്ടത് ഏതു വിധത്തിലാണെന്നും പറയുമ്പോൾ അദ്ദേഹം ഒരു കഥ പറയുന്നുണ്ട്.

"പ്രിയവ്രതോ നാമ സുതോ മനോഃ സ്വായംഭുവസ്യ യഃ
തസ്യാഗ്നീധ്രസ്തതോ നാഭിർ ഋഷഭസ്തത്സുതഃ സ്മൃതഃ"

[ബ്രഹ്മാവിന്റെ പുത്രനായ മനുവിന് പ്രിയവ്രതനെന്നു പേരായ പുത്രനുണ്ടായി; അവന് അഗ്നീധ്രനുണ്ടായി; അവനിൽനിന്ന് നാഭിയെന്ന രാജാവുണ്ടായി; നാഭിയുടെ പുത്രൻ ഋഷഭൻ എന്നും അറിയപ്പെടുന്നു.]

ബ്രഹ്മാവിനു സ്വയംഭൂ എന്നു പേരുണ്ട്. പിതാവിന്റെ ഈ പേരിൽനിന്നാണ് സ്വായംഭുവൻ എന്നു മനുവിന് പേരുണ്ടായത്. മനുവിന്റെ കുലത്തിൽ ജനിച്ചതുകൊണ്ട് ഋഷഭൻ വംശശുദ്ധിയുള്ള ഉത്തമകുലജാതനാണെന്ന് പ്രത്യേകം പറയേണ്ടതില്ല. ഋഷഭന് 100 പുത്രന്മാരുണ്ടായി. അവരെല്ലാവരും ബ്രഹ്മതത്ത്വം നന്നായി അറിഞ്ഞവരായിരുന്നു. ഇവരിൽ ഭരതനാണ് മൂത്തപുത്രൻ. കുറേക്കാലം ധർമനീതിയോടെ രാജ്യം ഭരിച്ച് രാജഭോഗങ്ങൾ അനുഭവിച്ചശേഷം, രാജ്യം ഉപേക്ഷിച്ച് ഭഗവത്-സായുജ്യം പ്രാപിച്ചു. ഭരതരാജാവിന്റെ അനുജന്മാരായ ഒമ്പതുപേർ ഭാരതഖണ്ഡത്തിന്റെ നാലുഭാഗത്തായിക്കിടക്കുന്ന കുശാവർത്തം, ഇളാവർത്തം, ബ്രഹ്മാവർത്തം, മലയം, കേതു, ഭദ്രസേനം, ഇന്ദ്രസ്പൃക്, വിദർഭം, കീകടം എന്ന ഒമ്പതു ദ്വീപുകൾക്ക് അധിപന്മാരായിരുന്നു. എൺപത്തൊന്നുപേർ ബ്രാഹ്മണ്യം കൈവരിച്ച് കർമ്മാർഗത്തെ ഉപദേശിക്കുന്ന വേദപാരഗന്മാരായ ഉത്തമബ്രാഹ്മണരായും ഭവിച്ചു. ബാക്കിയുള്ള കവി, ഹരി, അന്തരിക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രുമിളൻ, ചമസൻ, കരഭാജനൻ എന്നീ ഒമ്പതുപേർ മഹാഭാഗ്യവാന്മാരും, മനനശീലന്മാരും, ആത്മവിദ്യയിൽ നിപുണന്മാരും, പരമാത്മാവിനെപ്പറ്റി ജ്ഞാനമുള്ളവരുമായ ആത്മജ്ഞാനികളായിരുന്നു.

"അവ്യാഹതേഷ്ടഗതയഃ സുരസിദ്ധസാദ്ധ്യ-
ഗന്ധർവയക്ഷനരകിന്നരനാഗലോകാൻ
മുക്താശ്ചരന്തി മുനിചാരണഭൂതനാഥ-
വിദ്യാധരദ്വിജഗവാം ഭുവനാനി കാമം."

[തടസ്സമില്ലാത്ത ഇഷ്ടസഞ്ചാരത്തോടുകൂടിയവരായി, ദേവന്മാർ, സിദ്ധന്മാർ, സാദ്ധ്യന്മാർ, ഗന്ധർവന്മാർ, യക്ഷന്മാർ, മനുഷ്യർ, കിന്നരന്മാർ, സർപങ്ങൾ ഇവരുടേയും-മുനികൾ, ഭൂതാധിപതികൾ, വിദ്യാധരന്മാർ, പക്ഷികൾ, പശുക്കൾ ഇവരുടേയും ലോകങ്ങളിൽ ആസക്തിയില്ലാത്തവരായിട്ട് യഥേഷ്ടം സഞ്ചരിക്കുന്നു.]

ഈ ഒമ്പതുപേരും പരമഹംസന്മാരായിരുന്നു. ഈ ലോകത്തിൽ കാണുന്നതെല്ലാം ഈശ്വരചൈതന്യമാണെന്നും സ്ഥൂലമായും സൂക്ഷ്മമായും കാണപ്പെടുന്ന ഈ ലോകം ജഗദീശ്വരന്റെ സ്വരൂപമാണെന്നും കണ്ടറിഞ്ഞ് ആത്മസാക്ഷാത്കാരം നേടിയ ഈ ദിവ്യയോഗികൾ പുരുഷസൂക്തസാരാംശം എന്താണെന്ന് ഒരു ശ്ലോകത്തിലൂടെ വ്യക്തമാക്കുന്നു-

"ഖം വായുമഗ്നിം സലിലം മഹീം ച
ജ്യോതീംഷി സത്ത്വാനി ദിശോ ദ്രുമാദീൻ
സരിത്സമുദ്രാംശ്ച ഹരേശ്ശരീരം
യത്കിഞ്ച ഭൂതം പ്രണമേദനന്യഃ."

[വായുവിനേയും, തീയിനേയും, വെള്ളത്തേയും, ഭൂമിയേയും, പ്രകാശസ്ഥാനങ്ങളേയും, പ്രാണികളേയും, ദിക്കുകളേയും, വൃക്ഷാദികളേയും, നദികളേയും, സമുദ്രങ്ങളേയും ഭൂതമാത്രമായ ഏതൊന്നിനേയും അന്യനെന്നു കരുതാതെ മഹാവിഷ്ണുവിന്റെ സ്വരൂപമെന്ന ഭാവനയോടുകൂടി നമസ്കരിക്കണം.]

നവയോഗികളുടെ പരമ്പരയിൽനിന്നുദ്ഭവിച്ചതെന്നു കരുതപ്പെടുന്ന ദിവ്യസംന്യാസിസംഘങ്ങൾ പുരാണങ്ങളുടെ കാലഘട്ടത്തിനുശേഷവും ഭാരതത്തിൽ നിലനിന്നുപോന്നു. 2500നും 3000നും ഇടയിൽ വർഷം പഴക്കമുണ്ട് ഈ സംഘങ്ങൾക്ക്. സിദ്ധമതം, സിദ്ധമാർഗം, യോഗമാർഗം, യോഗസമ്പ്രദായം, അവധൂതമതം, അവധൂതസമ്പ്രദായം, നവനാഥസാധുസംഘം എന്നിങ്ങനെ വിവിധനാമങ്ങളിൽ പ്രവർത്തിച്ചിരുന്ന സംഘങ്ങൾ ഭാരതത്തിൽ ഉണ്ടായിരുന്നു. യോഗാഭ്യാസംകൊണ്ട് ദിവ്യസിദ്ധികൾ കൈവരിയ്ക്കുക എന്നത് മുഖ്യധർമ്മായതിനാലാണ് ഈ സംഘങ്ങൾക്ക് ഇത്തരം പേരുകൾ വന്നത്. ഇവരുടെ ആധികാരികപ്രമാണഗ്രന്ഥമാണ് 'സിദ്ധസിദ്ധാന്തപദ്ധതി'. 'നാഥ് സമ്പ്രദായ്' എന്ന തന്റെ ഹിന്ദി ഗ്രന്ഥത്തിൽ ഹസാരിപ്രസാദ്ദ്വിവേദി ഈ സംന്യാസിസംഘങ്ങളുടെ പ്രവർത്തനങ്ങളെപ്പറ്റി വിശദമായി പ്രതിപാദിയ്ക്കുന്നുണ്ട്. 'ഹഠയോഗ് പ്രദീപിക കി ടീക്കാ' എന്ന ഗ്രന്ഥത്തിൽ ബ്രഹ്മാനന്ദ്ജിയും ഇതേക്കുറിച്ച് വിശദമാക്കുന്നുണ്ട്. ക്രിസ്തുവിനു മുമ്പുതന്നെ ഈ സംഘങ്ങളിൽ പലതും ശോഷിച്ച് ഇല്ലാതെയായി. മറ്റു ചിലത് ലക്ഷ്യങ്ങളിൽനിന്നു വ്യതിചലിച്ച് പുതിയ രൂപങ്ങൾ വരിച്ചു. പക്ഷേ, അന്നുമുതൽ ഇന്നുവരെ ലക്ഷ്യത്തിൽനിന്നു വ്യതിചലിക്കാതെ, ഹിമാലയത്തിൽമാത്രം ഒതുങ്ങിക്കൂടിക്കൊണ്ടു, പ്രവർത്തിക്കുന്നത് നവനാഥസാധുസംഘം മാത്രമാണ്. ഹിമാലയത്തിനു പുറത്തും, ഒന്നര നൂറ്റാണ്ടിനുമുമ്പ്, ഈ സംഘം പ്രവർത്തിച്ചി

രുന്നു എന്നതിനു ചില കേട്ടുകേൾവികൾ ചൂണ്ടിക്കാണിയ്ക്കാനുണ്ട്. അത്തരത്തിലൊരു സംഭവം താഴെ വിവരിയ്ക്കാം.

മങ്കട കോവിലകത്തെ കാശിവിശ്വനാഥവർമരാജയുടേയും മഞ്ചേരി കോവിലകത്തെ കുഞ്ഞിക്കാവ് തമ്പാട്ടിയുടേയും മകനായ ബാലചന്ദ്രവർമത്തമ്പുരാനാണ് ഈ വിലപ്പെട്ട വിവരം എന്നെ അറിയിച്ചത്. 2004 ഡിസംബർ 10-ാം തിയ്യതി വെള്ളിയാഴ്ചത്തെ മാതൃഭൂമി ദിനപ്പത്രത്തിൽ "ഓർമയിൽ ഒരു നിമിഷം" എന്ന കോളത്തിൽ 'കൺമുന്നിൽ തെളിഞ്ഞ പ്രഭാവലയ'ത്തെക്കുറിച്ച് വിസ്തരിക്കുമ്പോൾ *നവനാഥസാധുസംഘത്തിലെ സംന്യാസിമാരെക്കുറിച്ച് ഞാൻ പരാമർശിച്ചിരുന്നു. ഈ പത്രവാർത്തയാണ് ബാലചന്ദ്രവർമത്തമ്പുരാനും ഞാനും തമ്മിലുള്ള സൗഹൃദത്തിന്റെ തുടക്കം. മഞ്ചേരി കോവിലകത്തിന്റെ മനംമയക്കുന്ന പ്രൗഢിയിൽ വിസ്മയത്തോടെ ലയിച്ചിരുന്ന് തമ്പുരാന്റെ വചനങ്ങൾ ശ്രദ്ധയോടെ കുറിച്ചെടുക്കുമ്പോൾ നിലാവുള്ള ആ രാത്രി തികച്ചും മൂകമായിരുന്നു. മങ്കട, ആയിരനാഴി, കടന്നമണ്ണ, അരിപ്ര എന്നീ കോവിലകങ്ങളിലെ വയസ്സുകൊണ്ടുമൂത്ത പുരുഷനാണ് വള്ളുവക്കോനാതിരി സ്ഥാനം അലങ്കരിക്കുക. ചേരമാൻപെരുമാൾ, തിരുനാവായമാമാങ്കം, സാമൂതിരി, വള്ളുവക്കോനാതിരി-ഇതെല്ലാം മലബാറിന്റെ പഴയ ചരിത്രത്തിലെ നിത്യഹരിതനാമങ്ങളാണ്.

ചേരമാൻപെരുമാളിന്റെ കാലത്തിനുശേഷമാണ് നിരുനാവായയിൽ മാമാങ്കം ആരംഭിച്ചത്. നിരവധി നാട്ടുരാജാക്കന്മാർ ഈ മഹോത്സവത്തിൽ പങ്കെടുത്തിരുന്നു. സമൂഹത്തിലെ വ്യവസ്ഥകൾ വിശകലനം ചെയ്യാനും വേണമെങ്കിൽ മാറ്റിയെഴുതാനും തദ്വാരാ പ്രജകളുടെ ക്ഷേമത്തിനും ഐശ്വരത്തിനും വേണ്ടിയാണ് പന്ത്രണ്ടുകൊല്ലംകൂടുമ്പോൾ വള്ളുവക്കോനാതിരിയുടെ അധ്യക്ഷതയിൽ ഈ ഉത്സവം നടത്തിയിരുന്നത്. വള്ളുവക്കോനാതിരിസ്ഥാനം ലഭിച്ചാൽ പിന്നെ അദ്ദേഹം സംന്യാസി ജീവിതമാണ് നയിക്കുക. പെരുന്തൽമണ്ണ-മലപ്പുറം റൂട്ടിൽ രാമപുരം കഴിഞ്ഞുള്ള മക്കരപ്പറമ്പിലാണ്, അറുപത്തിനാല് ഏക്കറിലധികം വിസ്താരമുള്ള പറമ്പിൽ, കുറുവകോവിലകം സ്ഥിതിചെയ്തിരുന്നത്. നിരവധി വള്ളുവക്കോനാതിരിമാർ ഇവിടെ ഋഷിതുല്യമായ ജീവിതം നയിച്ച് ഭരണം നടത്തി. പിന്നീടൊരു കാലഘട്ടത്തിൽ കുറുവകോവിലകം ഉപേക്ഷിച്ച് അതാത് കോവിലകങ്ങളിൽ വള്ളുവക്കോനാതിരിമാർ താമസം തുടങ്ങിയതായും പറയുന്നു. ഇവരുടെ ഭരണകാലത്ത് തിരുനാവയിലെ നവാമുകുന്ദക്ഷേത്രം പ്രൗഢിയോടെ തിളങ്ങിനിന്നു. മോക്ഷത്തിന്റെ അധിപതിയായ മഹാവിഷ്ണുവിനെ ഇവിടെ പ്രതിഷ്ഠിച്ചത് നവയോഗികളാണ്. പിതൃക്രിയകൾക്ക് ശ്രേഷ്ഠമായ സ്ഥലമായി ഈ പവിത്രഭൂമിയെ കണക്കാക്കുന്നതും ഇതുകൊണ്ടാണ്. പിതൃക്രിയ്കൾക്ക് സവിശേഷമായ നാലുസ്ഥലങ്ങളാണ് ഇല്ലം, നെല്ലി, വല്ലം, വായ; ഇല്ലം = സ്വന്തം വീട്, നെല്ലി = തിരുനെല്ലി, വല്ലം = തിരുവല്ലം, വായ = തിരുനാവായ.

ബാലചന്ദ്രവർമത്തമ്പുരാന്റെ അച്ഛൻ കാശിവിശ്വനാഥവർമരാജയുടെ മൂത്ത അമ്മാവൻ ഉദയവർമൻ എന്ന കുഞ്ഞുണ്ണിത്തമ്പുരാനായിരുന്നു. ഇദ്ദേഹം 1091 ചിങ്ങമാസം 18ന് എഴുതിത്തുടങ്ങിയ ഒരു ഡയറി മഞ്ചേരി കോവിലകത്ത് ഇപ്പോഴും ഉണ്ട്. കുഞ്ഞുണ്ണിത്തമ്പുരാൻ മരുമകനോടു വിസ്തരിച്ചുപറഞ്ഞുകൊടുത്ത ഒരു

*ഗംഗോത്രി-ഗോമുഖ്-തപോവൻ എന്ന അധ്യായം

സംഭവമാണ് ഈ ലേഖനത്തിന്റെ മുഖ്യമായ ആകർഷണകേന്ദ്രം. മലയാളവർഷം 105ൽ തീപ്പെട്ട മങ്കട കോവിലകത്തെ വള്ളുവക്കോനാതിരിക്ക് നവയോഗികളെ നേരിൽക്കാണാനുള്ള സൗഭാഗ്യമുണ്ടായതാണ് വിഷയം. അദ്ദേഹം മരിക്കുന്ന തിനു ഒന്നുരണ്ടുദിവസം മുമ്പാണ് സംഭവം നടന്നത്. ഭാഗവതം പതിവായി പാരായണം ചെയ്തിരുന്ന ഈ ഉത്തമഭക്തന് സന്താനസൗഭാഗ്യം ഉണ്ടായില്ല.

ദേഹാസ്വാസ്ഥ്യം മൂലം കോവിലകത്തിന്റെ ഒന്നാമത്തെ നിലയിൽ പരിപൂർണ വിശ്രമത്തിലായിരുന്നു വള്ളുവക്കോനാതിരി. ഓർമശക്തിക്ക് യാതൊരു കുറവും സംഭവിച്ചിരുന്നില്ല അദ്ദേഹത്തിന്. മുകളിൽക്കിടന്ന്, കല്പന കൊടുത്ത്, കാര്യസ്ഥന്മാർ മുഖേന എല്ലാ കാര്യങ്ങളും ചിട്ടയോടെത്തന്നെ നടത്തി. ആഢ്യബ്രാഹ്മണരും, നാട്ടുപ്രമാണിമാരും, മറ്റു വിശിഷ്ടവ്യക്തികളും കോവിലകത്തിന്റെ പൂമുഖത്തും, എട്ടുകെട്ടിന്റെ വരാന്തകളിലും ഇരുന്ന് മുറുക്കിയും നേരമ്പോക്കുകൾ പറഞ്ഞും സമയം തള്ളിനീക്കി. സേവകന്മാരും, പരിചാരകന്മാരും വിശാലമായ മുറ്റത്തിന്റെ വിവിധഭാഗങ്ങളിൽ കൂട്ടംകൂടിനിന്നു. കാലത്ത് 9 മണി കഴിഞ്ഞപ്പോൾ, പടിഞ്ഞാറെപടിപ്പുര കടന്ന് 9 സംന്യാസിമാർ കോവിലകത്തിന്റെ മേൽമുറ്റത്ത് എത്തി. അവരുടെ ശംഖുവിളിയുടെ ഗംഭീരശബ്ദം കോവിലകത്തുള്ളവരെ ഞെട്ടിവിറപ്പിക്കുകതന്നെ ചെയ്തു. സംന്യാസിമാരെ സ്വീകരിക്കുവാൻ ബ്രാഹ്മണരും മറ്റും മുറ്റത്തേക്കിറങ്ങിച്ചെന്നുവെങ്കിലും, സംന്യാസിമാർ മിന്നൽവേഗത്തിൽ പടികളിറങ്ങി കീഴ്മുറ്റത്ത് എത്തുകയും അതേ വേഗതയിൽ പൂമുഖത്തെത്തി ഒന്നാം നിലയിലേയ്ക്ക് കോണിപ്പടികൾ ചവിട്ടിക്കയറിപ്പോവുകയും ചെയ്തു.

എല്ലാവരും അന്തംവിട്ടുനിന്നുപോയി! സാധാരണയായി, സംന്യാസിമാർ കോവിലകത്തേയ്ക്കു വരുമ്പോൾ പടിഞ്ഞാറെ പടിപ്പുരവരെ മാത്രമേ വരാറുള്ളൂ. അവർക്കു ഭിക്ഷയും, വിശ്രമവും പടിപ്പുരയുടെ മുകളിലുള്ള പത്തായപ്പുരയിലാണ് സൗകര്യപ്പെടുത്താറ്. ഉത്തമസംന്യാസിമാരൊന്നും ഗൃഹസ്ഥാശ്രമത്തിലേക്ക് വരാറില്ല. പത്തായപ്പുരയിലോ, കോവിലകംവക ക്ഷേത്രത്തിലോ ആണ് ഇവരൊക്കെ താമസിക്കുക. ഊരുചുറ്റി നടക്കുന്ന ഉത്തമസംന്യാസിമാർ അക്കാലങ്ങളിൽ സർവസാധാരണമായിരുന്നു. അതുകൊണ്ടുതന്നെ കോവിലകങ്ങളിലും, മനകളിലും ഇവർക്കു ഭിക്ഷയും വിശ്രമവും സൗകര്യപ്പെടുത്താനുള്ള സംവിധാനങ്ങൾ ചെയ്യുക പതിവുണ്ട്.

എന്തുചെയ്യണമെന്നറിയാതെ താഴെയുള്ളവർ പരിഭ്രമിച്ചുനില്ക്കുമ്പോൾ, മുകളിൽനിന്ന് കാര്യസ്ഥൻ തിരുമേനി ധൃതിയിൽ താഴെക്കിറങ്ങിവന്ന് നേരെ ഭണ്ഡാരപ്പുരയിലേക്ക് കടന്നു. എല്ലാം ഭദ്രമാണെന്നും ഒന്നും പേടിക്കേണ്ടതില്ലെന്നും അദ്ദേഹം താഴെ നില്ക്കുന്നവരോട് പറയുകയും ചെയ്തു. ഒരുപറയോളം പുത്തൻ* ഒരു വലിയ വട്ടിയിൽനിറച്ച് അദ്ദേഹം ഉടനെ മുകളിലേയ്ക്ക് കയറിപ്പോവുകയും ചെയ്തു. വള്ളുവക്കോനാതിരിയും സംന്യാസിമാരും തമ്മിൽ നടന്ന സംഭാഷണം എന്താണെന്ന് ആർക്കും അറിഞ്ഞുകൂടാ. കാര്യസ്ഥൻ തിരുമേനി, പുത്തൻ വള്ളുവക്കോനാതിരിയുടെ കട്ടിലിന്റെ അടുത്തായി വച്ചുകൊടുത്തു. ഓരോ സംന്യാസിക്കും ഓരോ കൈക്കുടന്ന (രണ്ടുകൈയും കൂട്ടിപ്പിടിച്ച-കൈക്കുമ്പിൾ) പുത്തൻ, തമ്പുരാൻ കോരിക്കൊടുത്തപ്പോൾ അവർ ഓരോരുത്തരും "വൈകുണ്ഠം,

*ചില്ലിക്കാശുപോലെയുള്ള, കൊച്ചുസ്വർണനാണയം

വൈകുണ്ഠം, വൈകുണ്ഠം" എന്ന് അദ്ദേഹത്തിന്റെ ചെവിയിൽ പറഞ്ഞ് അനുഗ്രഹിക്കുകയും ചെയ്തു. ഒട്ടും സമയം കളയാതെ സംന്യാസിമാർ കോണിപ്പടി ഇറങ്ങി താഴെ വരുകയും മിന്നൽവേഗത്തിൽ കോവിലകത്തിന്റെ കിഴക്കേ പടിപ്പുര കടക്കുകയും ചെയ്തു. സംന്യാസിമാരെ സ്വീകരിക്കാനും ഭിക്ഷ കൊടുത്ത് അനുഗ്രഹം വാങ്ങുന്നതിനുമായി താഴെ കാത്തുനിന്നിരുന്ന പ്രമാണിമാർ അദ്ഭുതസ്തബ്ധരായി പടിപ്പുരയിലേയ്ക്ക് ഓടിച്ചെന്നു. കിഴക്കേ പടിപ്പുര കടന്നാൽ കോവിലകംവക ക്ഷേത്രമുണ്ട്. അമ്പലത്തിന്റെ വടക്കുഭാഗത്ത് വലിയ ആൽവൃക്ഷവും അതിനു തൊട്ടടുത്തായി വലിയൊരു ക്ഷേത്രക്കുളവും ഉണ്ട്. പിൻതുടർന്നുചെന്ന നാട്ടുപ്രമാണിമാർ, വിസ്താരമേറിയ കുളത്തിന്റെ മുകളിൽക്കൂടി അന്തരീക്ഷത്തിലൂടെ നീങ്ങുന്ന സംന്യാസിമാരുടെ രൂപംകണ്ട് ശ്വാസം നിലച്ചതുപോലെ നിന്നുപോയി! ചലനമില്ലാതെ, ശൂന്യതയിലേയ്ക്കെന്നപോലെ, നീങ്ങിപ്പോയ ആ സംന്യാസിമാർ ക്ഷേത്രക്കുളത്തിന്റെ മറുഭാഗത്തുള്ള വയൽക്കരയിലെത്തിയപ്പോൾ അപ്രത്യക്ഷരാവുകയും ചെയ്തു. വയലിന്റെ മറുഭാഗത്ത്, ഒരു നാഴിക ദൂരത്തിലായി, തൃക്കൈക്കാട്ടുമഠംവക കൂട്ടിൽ ശിവക്ഷേത്രമുണ്ട്. സംന്യാസിമാർ അവിടേക്കെത്തിയിട്ടുണ്ടാകുമെന്ന ധാരണയിൽ എല്ലാവരുംകൂടി അങ്ങോട്ടുപോയി അന്വേഷിച്ചുവെങ്കിലും കാണാൻ കഴിഞ്ഞില്ല. അന്നു കോവിലകത്തുണ്ടായിരുന്നവർ ഒഴികെ മറ്റാരും ഈ സംന്യാസിമാരെ കണ്ടതായി പറഞ്ഞുകേട്ടിട്ടില്ല. കോവിലകത്തെ മാറി മാറി വരുന്ന തലമുറകൾ ഇന്നും ഈ രഹസ്യം ഓർമയിൽമാത്രം സൂക്ഷിക്കുന്നു. ഈ കോവിലകത്ത് വളരെ വിലപ്പെട്ട പല പ്രമാണങ്ങളും രേഖകളും കാണാൻ സാധ്യതയുണ്ട്. പക്ഷേ, ഇവരാരും പണമോ, പ്രശസ്തിയോ ആഗ്രഹിക്കുന്നില്ല. സിനിമാഷൂട്ടിങ്ങിനോ, മറ്റു മാധ്യമചിത്രീകരണങ്ങൾക്കോ കോവിലകം തുറന്നുകൊടുക്കാനും ഇവർ തയ്യാറല്ല. നഷ്ടപ്പെട്ടുപോയ സൗഭാഗ്യദിനങ്ങളെക്കുറിച്ചൊന്നും ഇവർക്കാർക്കും ഒട്ടും വേവലാതിയും ഇല്ല. അതൊക്കെ കാലഘട്ടത്തിന്റെ മാറ്റങ്ങൾ മാത്രമാണെന്ന സത്യം അവർ എന്നേ അറിഞ്ഞതാണ്. പക്ഷേ, കാലത്തിന്റെ കുത്തൊഴുക്കിൽ വള്ളുവക്കോനാതിരിമാരെയും, മാമാങ്കത്തെയും ആധുനികതലമുറ മറന്നുകഴിഞ്ഞെങ്കിലും ആ ഓർമകളുടെ നിത്യഹരിതസ്മാരകമായി മങ്കടക്കോവിലകം ഇന്നും ആലസ്യംപൂണ്ടു നില്ക്കുന്നു.

### അനുബന്ധം 4

# ആർഷസംസ്കാരത്തിന്റെ വിലമതിക്കാനാവാത്ത സംഭാവനകൾ

മനുഷ്യവർഗത്തിലെ ഏറ്റവും വലിയ ബുദ്ധിജീവികളായി കണക്കാക്കപ്പെടുന്ന ശാസ്ത്രജ്ഞരുടെ ഒരു പട്ടിക തയ്യാറാക്കുകയാണെങ്കിൽ, അതിൽ യൂറോപ്യൻമാരും അമേരിക്കക്കാരും പ്രഥമഗണനീയരായി വരുന്നു. എന്നാൽ പടിഞ്ഞാറൻചരിത്രം തുടങ്ങുന്നതുതന്നെ, നിയമബന്ധിതമല്ലാതെ, ഗ്രീക്ക് കാലഘട്ടം മുതൽക്കാണെന്നു തോന്നുന്നു. യഥാർത്ഥത്തിൽ, ചരിത്രത്തിന്റെ അതിർവരമ്പുകൾ കാലത്തിന് വളരെ പിറകിലേയ്ക്ക് വ്യാപിപ്പിയ്ക്കുകയാണെങ്കിൽ 5000 വർഷംമുൻപുതന്നെ "നൂതനമായ" ചരിത്രം ഭാരതത്തിൽ ഉടലെടുത്തിരുന്നുവെന്ന വിസ്മയാവഹമായ വസ്തുത കാണാം.

വേദങ്ങളിൽനിന്നും വീണ്ടെടുത്ത പ്രാചീനഗണിതസമ്പ്രദായത്തിന് വേദഗണിതം എന്നാണ് പേര് നല്കിയിരിക്കുന്നത്. ആൺമയിലിന്റെ തലയിലെ പുഷ്പകിരീടംപോലെയും സർപഫണത്തിന്മേലുള്ള മാണിക്യം (നാഗമണി) പോലെയും വേദവും വേദാംഗങ്ങളും ഗണിതശാസ്ത്രത്താൽ അലങ്കരിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ഗണിതശാസ്ത്രം, പതിനാറുതരത്തിലുള്ള സൂത്രങ്ങളേയോ അല്ലെങ്കിൽ സൂത്രവാക്യങ്ങളേയോ അടിസ്ഥാനമാക്കിയാണുള്ളത്. വേദഗണിതം അതിന്റെ ഏകീകൃതഘടനയേയും, അനുരൂപതയേയും യുക്തിസഹമായി വ്യക്തമാക്കുന്നു. അതിനായി അവലംബിച്ചിട്ടുള്ള രീതികൾ വളരെ അഭിനന്ദനാർഹവും നേർദിശയിലുള്ളതും സുതാര്യവും സുഗമവുമാണ്. ഇത് വിദ്യാർഥികൾക്ക് തനതായ രീതികൾ സ്വീകരിയ്ക്കുവാൻ അവസരം നല്കുന്നതിനോടൊപ്പം അവരെ ഒരു പ്രത്യേക "ശരിയായ രീതി" എന്ന സങ്കല്പത്തിൽ തളച്ചിടുന്നുമില്ല. ഇത് കൂടുതൽ സർഗാത്മകതയും ബുദ്ധികൂർമ്മയും, ധിഷണയും, താത്പര്യവുമുള്ള വിദ്യാർഥികളെ വാർത്തെടുക്കുന്നതിലേയ്ക്ക് വഴി തെളിയിക്കുന്നു.

ക്രിസ്തുവിന് 300 വർഷംമുൻപ് ജീവിച്ചിരുന്ന ഗ്രീക്കുകാരനായ 'യൂക്ളിഡി' (Euclid)നാണ് Geometry കണ്ടുപിടിച്ചതിനുള്ള അവകാശം ചരിത്രം നല്കുന്നതെങ്കിലും, ബി.സി. 1000 ത്തിൽതന്നെ Geometry (ജ്യാമിതി) എന്ന സങ്കല്പം ഇന്ത്യയിൽ നിലനിന്നിരുന്നു എന്നത്, അന്ന് ഇവിടെ പ്രചാരത്തിലുണ്ടായിരുന്ന ചതുരാകൃതിയിലും ത്രികോണാകൃതിയിലുമുള്ള അഗ്നിബലിപീഠങ്ങളുടെ (Fire altars) നിർമാണത്തിൽനിന്നും വ്യക്തമാണ്. വേദിയുടെ സാങ്കേതികത്വവും വിശദാംശങ്ങളും മന്ത്രോച്ചാരണത്തിന്റെ അനുനാദംപോലെത്തന്നെ (Resonants) പ്രാധാന്യമർഹിയ്ക്കുന്നതാണ്. വിവിധോദ്ദേശ്യക്രിയകൾക്കായുള്ള മൂലസ്ഥാനം, അഗ്നികുണ്ഡം എന്നിവയ്ക്ക് പലതരത്തിലുള്ള ജ്യാമിതിരൂപങ്ങളും കൃത്യമായ അളവുകളും (Exact measurements) നിർദേശിക്കപ്പെട്ടിരുന്നു.ഇത്തരത്തിലുള്ള ആവശ്യങ്ങൾ

നിറവേറ്റുന്നതിനായി ജ്യാമിതിശാസ്ത്രം (Science of Geometry) എന്ന ശാഖതന്നെ വികസിപ്പിച്ചെടുത്ത് 'ശുല്ബസൂത്ര'ത്തിൽ ക്രോഡീകരിക്കപ്പെട്ടിരിക്കുന്നു. 'Geometry' എന്ന പദംതന്നെ 'ജ്യാമിതി' എന്ന ഇന്ത്യൻ വാക്കിൽനിന്നും ഉദ്ഭവിച്ചതാകാനാണ് സാധ്യത എന്നു സൂചിപ്പിയ്ക്കുന്ന വസ്തുതകളുമുണ്ട്. 'ജ്യാമിതി' എന്ന വാക്കിനർഥം 'ഭൂമിയെ അളക്കൽ' എന്നാണ്. അങ്കഗണിതത്തിലേയ്ക്കും ബീജഗണിതത്തിലേയ്ക്കും വഴിതെളിയിച്ചുകൊണ്ട് പ്രാചീനഭാരതീയഗണിതശാസ്ത്രപ്രതിഭ അതിന്റെ അടിസ്ഥാനമൂലതത്ത്വങ്ങളും പ്രമാണങ്ങളും ഉൾക്കൊള്ളുന്നത് ജ്യാമിതിയിലാണ്.

യജുർവേദമന്ത്രങ്ങളിൽ (18-24, 25) ഈശ്വരൻ അങ്കഗണിതം, ബീജഗണിതം, രേഖാഗണിതം എന്നിവയെ പ്രകാശിപ്പിച്ചിട്ടുണ്ട്. ശ്രേഷ്ഠഋഷിമുനിമാർ മന്ത്രങ്ങളെ മനനം ചെയ്ത് ഈ മൂന്നുഗണിതവിദ്യാവിഭാഗങ്ങളും കണ്ടുപിടിക്കുകയും ആര്യാവർത്തദേശത്തിൽനിന്നു ഭൂഗോളമെങ്ങും വ്യാപിക്കുകയും ചെയ്തു. അജ്ഞാത പദാർഥങ്ങളെ അറിയാൻ ഉപയോഗിക്കുന്നതാണ് ബീജഗണിതം. ഇത് "ഏകാ ചമേ തിസ്രശ്ചമേ തിസ്രശ്ചമേ പഞ്ചചമേ പഞ്ചചമേ സപ്തചമേ സപ്തചമേ നവ ചമേ നവചമേ ഏകാദശചമേ ഏകാദശചമേ ത്രയോദശചമേ ത്രയോദശചമേ...." തുടങ്ങിയ യജുർവേദമന്ത്രങ്ങളിലുണ്ട്. (അ$^2$+ക$^2$) (അ$^2$-ക$^2$) (അ$^2$+ക$^2$) തുടങ്ങിയ സങ്കേതങ്ങളിൽനിന്നു ബീജഗണിതം തുടങ്ങുന്നു. ഇവയും വേദങ്ങളിൽനിന്നു ഋഷിമുനിമാർ ആവിഷ്കരിച്ചതാണ്. സംഖ്യാസിദ്ധാന്തംതന്നെ (Theory of Numbers) യഥാർഥത്തിൽ മട്ടത്രികോണത്തെയും രേഖാരൂപങ്ങളെയുംകുറിച്ചുള്ള പാനമാണ്. അടുത്തത് Trigonometry എന്ന പദമാണ്. ഇത് നമ്മുടെ 'ത്രികോണമിതി'-(മിതി = മാനം) എന്ന (Trikonam iti) പദത്തിൽനിന്നാണ് ഉദ്ഭവിച്ചത്. ത്രികോണതലങ്ങളെ അളക്കുക എന്നാണ് ഇതിന്റെ അർഥം. Sine, Cosine എന്നിവ അടിസ്ഥാനപരമായി കോണുകളെക്കുറിച്ചുള്ള പഠനമാണ്. അനുപാതങ്ങൾക്ക് (Ratio) പകരമായി സൈൻ, കോസൈൻ രേഖാസമ്പ്രദായം ആദ്യമായി ഉപയോഗിച്ചത് ഭാരതീയത്രികോണമിതിയിലാണ്. ത്രിരാശ്രി, ചതുരാശ്രി, ദശഭുജി (Polygon of 10 sides) എന്നിവയെക്കുറിച്ച് ഋഗ്വേദത്തിൽനിന്നും ("ഇയം വേദിഃ പരോ അന്തഃ പൃഥിവ്യാ...." തുടങ്ങിയ) ത്രിഭുജത്തെക്കുറിച്ച് (Specific $\Delta$) അഥർവവേദത്തിൽനിന്നും നമുക്ക് സൂചനകൾ ലഭിക്കുന്നു.

ക്രിസ്ത്വാബ്ദം നാലാംനൂറ്റാണ്ടിലുണ്ടായ 'സൂര്യസിദ്ധാന്ത' ത്തെപ്പറ്റിയുള്ള പ്രബന്ധം 'ത്രികോണമിതി' യെക്കുറിച്ചുള്ള അതിശയിപ്പിയ്ക്കുന്ന വിശദാംശങ്ങൾ വിവരിയ്ക്കുന്നു. എന്നാലിത് യൂറോപ്പിന് 'Briggs' പരിചയപ്പെടുത്തിയത് 1200 വർഷങ്ങൾക്കുശേഷം, 16-ാം നൂറ്റാണ്ടിൽ മാത്രമാണ്. ഒരു വൃത്തത്തിന്റെ ചുറ്റളവും വ്യാസവും തമ്മിലുള്ള അനുപാതം 'പൈ' (Pi) എന്നറിയപ്പെടുന്നു. അതിന്റെ മൂല്യം 3.1428571 ആണ്. ക്രിസ്തുവിന് മുൻപ് 6-ാം നൂറ്റാണ്ടിലെ പ്രാചീന സംസ്കൃതഗ്രന്ഥമായ 'ബൗധായനശുല്ബസൂത്രം' ഈ അനുപാതം ഇതിനോട് (3.1428571) ഏകദേശം തുല്യമാണെന്ന് സൂചന നല്കുന്നു. ക്രിസ്തുവർഷം 449-ൽ ആര്യഭട്ടൻ 'പൈ'യുടെ മൂല്യം നാല് ദശാംശസ്ഥാനത്തേയ്ക്ക് കൃത്യമായി ഗണിച്ച് 3.1416 ആണ് എന്നു കാണുകയുണ്ടായി. നൂറ്റാണ്ടുകൾക്ക് ശേഷം A.D. 825-ലെ അറേബ്യൻ ഗണിതശാസ്ത്രജ്ഞനായ 'മുഹമ്മദ് ഇബൻ മൂസ' (Mohammed Ibna Musa)

പറയുന്നത് 'പൈ'യുടെ ഈ മൂല്യം കണ്ടെത്തിയത് ഹിന്ദുക്കളാണെന്നാണ് (Indians)

*പൈതഗോറസ് സിദ്ധാന്തം (Pythagoras Theorem) വളരെ നേരത്തെതന്നെ ഇന്ത്യയിൽ ബൗധായനൻ തന്റെ വിഖ്യാതഗ്രന്ഥമായ "ശുല്ബസൂത്ര"ത്തിൽ ഗണിച്ചുവച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം വിശദീകരിക്കുന്നത് - "ഒരു സമകോണചതുർഭുജത്തിന്റെ ക്ഷേത്രത്തിന്റെ രണ്ടുവശങ്ങളുടെ വർഗങ്ങൾ തമ്മിൽ കൂട്ടിയ തുക അതിന്റെ കർണത്തിന്റെ വർഗത്തിന് തുല്യമായിരിക്കും'. - The area produced by the diagonal of a rectangle is equal to the sum of of the area produced by it on two sides. 'യൂക്ലിഡിയൻ സിദ്ധാന്തം' പൈതഗോറസിനുമേൽ ചുമത്തിയത് ഗ്രീക്ക് ഗ്രന്ഥകാരന്മാരാണ്.




ദശാംശ സമ്പ്രദായം (Decimal System) ഇന്ത്യയിൽ അഭിവൃദ്ധി പ്രാപിച്ചത് BC 100–ൽ ആണ്.

പ്രാചീനകാലത്തെ (ഗ്രീസിലെ) ബുദ്ധിരാക്ഷസന്മാരായ ആർക്കമെഡീസിന്റെയും അപ്പോളോണിയസ്സിന്റെയും കണ്ണിൽപ്പെടാതെയും, ബുദ്ധിയിൽ ഉരുത്തിരിയാതെയും കിടന്നിരുന്ന അഗാധവും മഹത്തും അതിവിദഗ്ധവുമായ അക്കങ്ങളുടെ 'ആവിഷ്ക്കാരസമ്പ്രദായം' (ദശാംശസമ്പ്രദായം – Decimal System - പത്ത് പ്രതീകാത്മകമായ ചിഹ്നങ്ങളിലൂടെ അക്കങ്ങൾക്ക് പ്രത്യേകം പേരുകൾ കൊടുക്കുക) നമുക്ക് ആദ്യമായി കാണിച്ചുതന്നത് ഭാരതമാണ്.

ക്രിസ്തുവിന്, 100 വർഷംമുൻപുതന്നെ 'അനുയോഗ്ദ്വാർ സൂത്ര' ത്തിൽ ഒരു സംഖ്യ (അക്കം) അതിന്റെ 10 ഘാതം 140 എന്ന സ്ഥാനംവരെ ഉയർത്തിയ കാര്യം എഴുതിവച്ചിരുന്നു. ($10^{140}$)

10 (പത്ത്) അടിസ്ഥാനമാക്കിയുള്ള ദശാംശനിർണയം പ്രാചീന ഭാരതത്തിൽ ഉപയോഗത്തിലുണ്ടായിരുന്നു. സംഖ്യാനാമങ്ങൾ ഓരോ സംഖ്യകൾക്കും നല്കി. A.D. 9–ാം നൂറ്റാണ്ടിൽ അറബി ഗണിതശാസ്ത്രജ്ഞനായ അൽ–ഖ്വാറിസ്മി (Al-

---

* ഒരു മട്ടത്രികോണത്തിന്റെ കർണത്തിന്റെ വർഗം മറ്റു രണ്ടു വശങ്ങളുടെ വർഗങ്ങൾ തമ്മിൽ കൂട്ടിയ തുകയ്ക്ക് തുല്യമായിരിക്കും. ($c^2 = a^2 + b^2$) - 'The Square of the hypotenuse of a right angled triangle equals the sum of the square of the two sides'. Δ.

Khwarizmi) സംസ്കൃതം പഠിയ്ക്കുകയും 'സംഖ്യാശാസ്ത്രം ഹൈന്ദവസമ്പ്രദായത്തിൽ' എന്ന പുസ്തകം രചിയ്ക്കുകയും ചെയ്തു. A.D. 12-ൽ ഈ പുസ്തകം ലത്തീൻ ഭാഷയിലേയ്ക്ക് വിവർത്തനം ചെയ്യപ്പെട്ടു. ബ്രിട്ടീഷുകാർ ഈ സമ്പ്രദായത്തെ വളർത്തിയെടുത്ത്, ഉപയോഗിച്ച്, അറബികളെ സ്തുതിക്കുകയും ഈ സമ്പ്രദായത്തിന് 'അറബിസംഖ്യാശാസ്ത്രം' (Arabic Numerals) എന്ന് വാസ്തവവിരുദ്ധമായി പേര് നല്കുകയും ചെയ്തു.

"നമ്മളെ എണ്ണുവാൻ പഠിപ്പിച്ച ഭാരതീയരോട് നാം വളരെ കടപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അതില്ലാതെ, യാതൊരു ശാസ്ത്രീയകണ്ടുപിടിത്തങ്ങളും യഥാവിധം സാധ്യമാവുമായിരുന്നില്ല" - Albert Einstein.

പ്രധാനപ്പെട്ട നാല് 'കൽപ-സൂത്ര' (Kalpa-Sutra) ഗ്രന്ഥങ്ങളിൽ ഒന്നായ "*ശുല്ബ-സൂത്രത്തിൽ" വേദകാലഘട്ടത്തിൽ ഭാരതത്തിൽ നിലവിലുണ്ടായിരുന്ന അനുഷ്ഠാനങ്ങളെയും പൂജാവിധികളെയുംപറ്റി പ്രതിപാദിക്കുന്നുണ്ട്. "ശുല്ബസൂത്രം"എന്ന അമൂല്യസംസ്കൃതഗ്രന്ഥം, യൂക്ളിജിനു മുമ്പുള്ള കാലത്തുപോലും ജ്യാമിതി (Geometry)യിൽ ഭാരതീയർക്കുണ്ടായിരുന്ന അവഗാഹത്തെപ്പറ്റി വ്യക്തമാക്കുന്നു. ജ്യാമിതീയ നിർമിതികളുടെ ഒരു ലഘുഗ്രന്ഥമാണ് 'ശുല്ബസൂത്രം'. അളവെടുക്കാൻ ഉപയോഗിക്കുന്ന നാട അല്ലെങ്കിൽ ചരട് എന്നാണ് 'ശുല്ബ' എന്ന വാക്കിനർഥം. ശുല്ബം, കയറിനെ (ഒരു ചരടോ-നൂലോ) പ്രതിനിധീകരിക്കുന്നു. 'ശുല്ബ' എന്ന വാക്കുതന്നെ 'ശുല്' എന്നതിൽനിന്നും ഉടലെടുത്തതാണ്. "അളക്കുക" എന്നാണ് ഇതിനർഥം. അതുകൊണ്ടു 'ശുല്ബസൂത്ര' എന്നതിന് "കൈകൊണ്ട് പ്രവർത്തിപ്പിക്കുന്ന അളവുചരട്" എന്ന വ്യാഖ്യാനം നല്കാം.

ബോധായനശുല്ബസൂത്രം, ആപ്സ്തംബശുല്ബസൂത്രം, കാർത്ത്യായനശുല്ബസൂത്രം, ശൗത്രശുല്ബസൂത്രം എന്നിവ വളരെ പ്രാചീനവും ക്രമാനുഗതവും വിശദാംശങ്ങളെ ഉൾക്കൊള്ളുന്നതുമായ കൃതികളായി കരുതപ്പെടുന്നു. ശുല്ബസൂത്രങ്ങളുടെ കൃത്യമായ കാലഘട്ടം പണ്ഡിതന്മാർക്കിടയിൽ ഇന്നും ഒരു തർക്കവിഷയമാണെങ്കിലും ക്രിസ്തുവിനുമുൻപ് 4-ാം നൂറ്റാണ്ടിനും 6-ാം നൂറ്റാണ്ടിനുമിടയ്ക്ക് ഇത് രചിക്കപ്പെട്ടതായി കണക്കാക്കപ്പെടുന്നു. ബോധായനശുല്ബസൂത്രത്തിൽ വിവരിച്ചിരിയ്ക്കുന്ന 'SMASHANACIT', (ശ്മശാനസിത് = ശ്മശാനസ്ഥാനം) എന്ന "ബലി പീഠത്തിന്റെ" (Sacrificial altar) മറ്റൊരു പതിപ്പാണ് ഈജിപ്തിലെ 'MASTABA' എന്ന കൂറ്റൻ പിരമിഡ് എന്നാണ് Dr. N.S. Rajaram ആവേശപൂർവം ചൂണ്ടിക്കാണിയ്ക്കുന്നത്.

---

*വേദാംഗങ്ങൾ 6 എണ്ണമാണ്. ശിക്ഷ (Phonetics-ശബ്ദശാസ്ത്രം), കല്പം (Rituals), വ്യാകരണം (Grammar), നിരുക്തം (Etymology), ജ്യോതിഷം (Astronomy-കാലനിർണയശാസ്ത്രം-Mathematical Calculations), ഛന്ദസ്സ് (Prosody).

ഇതിലെ കല്പത്തിനു 4 വിഭാഗങ്ങൾ ഉണ്ട്. ശ്രൗതം (Sacrificial Formulae), ഗൃഹ്യം (Domestic), ധർമം (Moral-Penal Code etc.), ശുല്ബം (Measurements)

ശുല്ബസൂത്രങ്ങളിൽനിന്നുള്ള ചില തിയറികൾ താഴെക്കൊടുക്കുന്നത് ശ്രദ്ധിക്കുക:-

തന്നിരിക്കുന്ന രേഖയുടെ ലംബസമഭാജി







"ചരടിന്റെ മധ്യബിന്ദുവിനേക്കാൾ അധികം അകലം എടുത്ത് അതിൽ കെട്ടുകളിട്ട് സൂചികളിൽ ഉറപ്പിയ്ക്കുന്നു. അതിനുശേഷം ചരടിനെ ദക്ഷിണഭാഗത്തേയ്ക്ക് വലിച്ചുനീട്ടി അതിന്റെ മധ്യത്തിലായി ഒരു സൂചി ഉറപ്പിക്കുന്നു. ചരടിനെ ഉത്തരഭാഗത്തേയ്ക്കു വലിച്ചുനീട്ടി അതിന്റെ മധ്യത്തിലായി സൂചി ഉറപ്പിയ്ക്കുന്നു. അതാണ് ഉത്തര-ദക്ഷിണരേഖ." (രേഖയുടെ ലംബസമഭാജി)

<u>മട്ടത്രികോണസിദ്ധാന്തം - Theorem of Right Angle Triangle</u> (ആപ്സ്തംബ ശുല്ബസൂത്ര - Ap. Sl. 1.4)



'സമചതുരത്തിന്റെയും ചതുരത്തിന്റെയും വികർണങ്ങൾ (Diagonal) അതിന്റെ ലംബവശത്തേയും തിരശ്ചീനവശത്തെയും വേർതിരിയ്ക്കുന്നു. വേർതിരിച്ചുണ്ടാക്കുന്ന ത്രികോണത്തിന്റെ വിസ്താരത്തിന്റെ ഇരട്ടിയായിരിയ്ക്കും സമചതുരത്തിന്റെ വിസ്താരം.'

**കാർത്ത്യായനശുല്ബസൂത്ര:– (K. Sl. 111.3)**




'ചതുരത്തിന്റെ വികർണത്തിൽ നിർമിക്കുന്ന സമചതുരത്തിൽ അടങ്ങിയിരിക്കുന്ന ഏകകങ്ങളായ (Unit) സമചതുരങ്ങളുടെ എണ്ണം മറ്റു രണ്ടുവശങ്ങളിലും നിർമിക്കുന്ന സമചതുരങ്ങളിലെ ഏകകങ്ങളായ സമചതുരങ്ങളുടെ എണ്ണങ്ങളുടെ തുകയ്ക്ക് തുല്യമായിരിയ്ക്കും. ( $3^2 + 4^2 = 5^2$ )'

**പശ്ചിമ–പൂർവരേഖാനിർണയം (Pr¡chi)**

നിരപ്പുള്ള സമതലത്തിൽ ഒരു സൂചി ഉറപ്പിച്ച് gnamon ന്റെ (device used to calculate time) അളവുപയോഗിച്ച് ചരടുകൊണ്ട് വൃത്തം വരയ്ക്കുക. gnamon ന്റെ അഗ്രത്തിന്റെ നിഴൽ വൃത്തത്തിന്റെ പരിധിയിൽ എവിടെയാണോ പതിക്കുന്നത് അവിടെ ഒരു സൂചി തറയ്ക്കപ്പെടുന്നു (E). സൂചി തറയ്ക്കപ്പെടുന്ന ബിന്ദു വൃത്തകേന്ദ്രത്തിൽക്കൂടി കടന്ന് പരിധിയിൽ മറ്റൊരു ബിന്ദുവിൽ ഖണ്ഡിയ്ക്കുന്നു (W). ഇതാണ് പ്രാചി അഥവാ പശ്ചിമപൂർവരേഖ.



**സമചതുരങ്ങളുടെ നിർമിതി (ബോധായനശുല്ബസൂത്രം–B. Sl. 1, 22-28)**

ഒരു സമചതുരം നിർമിക്കണമെങ്കിൽ ചരടിന്റെ രണ്ടറ്റത്തും കെട്ടുകളിട്ട് അതിന്റെ മധ്യത്തിലായി ഒരടയാളം (×) ഇടേണ്ടതുണ്ട്. അതിനുശേഷം ഒരു രേഖ (ധ്രാ) വരച്ച് ഒരു സൂചി അതിന്റെ മധ്യത്തിൽ കുത്തിവയ്ക്കണം. പ്രസ്തുത സൂചി യിൽ (Pin) കെട്ടുകളുറപ്പിച്ച് ചരടിന്റെ മധ്യത്തിലുള്ള അടയാളത്തിലൂന്നി വൃത്ത ത്തിന്റെ (A) വ്യാസം വരയ്ക്കാം. പ്രസ്തുത സൂചിയിൽ ഒരു കെട്ടുറപ്പിച്ച്, നിങ്ങൾക്ക് മറ്റേ കെട്ടുമൊത്ത് ഒരു വൃത്തം വരയ്ക്കാം (B). അതുപോലെ വൃത്ത ത്തിന്റെ കേന്ദ്രബിന്ദുവിൽക്കൂടി ഒരു ലംബരേഖയായി ഉത്തരദക്ഷിണരേഖ വര യ്ക്കുക (QP). ലംബരേഖയും വൃത്തപരിധിയിലെ ബിന്ദുവും ഖണ്ഡിയ്ക്കുന്ന ബിന്ദു കേന്ദ്രമാക്കി ഒരു വൃത്തം വരയ്ക്കുക (C). ലംബരേഖയും വൃത്തപരിധിയും (Circle B) സന്ധിയ്ക്കുന്ന ബിന്ദുവിൽക്കൂടി പ്രാചി വരയ്ക്കുക (RS). വൃത്തപരി ധിയും പ്രാചിയും സന്ധിയ്ക്കുന്ന ബിന്ദു കേന്ദ്രമാക്കി പശ്ചിമഭാഗത്തും പൂർവ ഭാഗത്തും ഓരോ വൃത്തം വരയ്ക്കുക (Circle D & E). ഊ രണ്ടു വൃത്തങ്ങളും (Circle D & E) ദക്ഷിണഭാഗത്തുള്ള വൃത്തത്തിന്റെ (Circle C) രണ്ടു ബിന്ദുവിൽ (ON) ഖണ്ഡിക്കുന്നു. ഈ രണ്ടു ബിന്ദുക്കളാണ് സമചതുരത്തിന്റെ മറ്റു രണ്ടു അഗ്രബിന്ദുക്കൾ. ഈ 4 ബിന്ദുക്കൾ (L M N O) യോജിപ്പിച്ച് സമചതുരം വര യ്ക്കാം.




Prof. S.R. Rao വിന്റെ നേതൃത്വത്തിലുള്ള പുരാവസ്തുഗവേഷണസംഘം, ദ്വാപരയുഗത്തിന്റെ അവസാനം കടലെടുത്തുപോയിയെന്നു വിശ്വസിയ്ക്കപ്പെടുന്ന ദ്വാരകയുടെ "സൈറ്റിൽ" നടത്തിയ വിശദപരിശോധനയിൽ അവകാശപ്പെടുന്നത് ഇരുമ്പായുധങ്ങളും നങ്കൂരങ്ങളും (ത്രികോണാകൃതിയിലുള്ളതും സമചതുരാകൃ

നിയിലുള്ളതും) പാറ തുരന്നുണ്ടാക്കിയ കാലുകളും (Posts - കപ്പലുകളെ കെട്ടാനുള്ളത്) ഇവിടെ ഉണ്ടായിരുന്നു എന്നതിനുള്ള സംശയാതീതമായ തെളിവുകൾ അവർക്ക് ലഭിച്ചിട്ടുണ്ടെന്നും, കടലിനടിയിലെ "ദ്വാരക" പടിഞ്ഞാറൻ കടലിന്റെ കവാടമായിരുന്നു എന്നും അവർ വെളിപ്പെടുത്തുന്നു. ഡോ. ഹരിപ്രസാദ് ശങ്കാലിയ, ജെ.എൻ. നാനാവതി, മഹാമഹോപാധ്യായ ഹരിഹർശാസ്ത്രി, ഹീരാനന്ദശാസ്ത്രി എന്നീ ഗവേഷകന്മാരും ദ്വാരകയെ സംബന്ധിച്ച് നിരവധി ഗവേഷണങ്ങൾ നടത്തിയിട്ടുണ്ട്. കോടിനാർ, മൂലദ്വാരക, ബേട്ദ്വാരക തുടങ്ങി നിരവധി സ്ഥലങ്ങളിൽ നടത്തിയ പരിശോധനകളിൽ ഒരുകാര്യം വ്യക്തമായിട്ടുണ്ട്-അതായത്, ശ്രീകൃഷ്ണന്റെ ദ്വാരകയുടെ വിസ്താരം ഉദ്ദേശിച്ചതിനേക്കാൾ വളരെ കൂടുതലാണ്. ബേട്ദ്വാരകയിൽനിന്ന് ഉദ്ദേശം 35 കി.മീറ്റർ ദൂരെ അഗാധമായ സമുദ്രത്തിന്റെ അടിത്തട്ടിൽ തകർന്നുകിടക്കുന്ന കെട്ടിടാവശിഷ്ടങ്ങളും, കൊത്തുപണികളോടുകൂടിയ നിരവധി സ്തൂപങ്ങളും ഇവർ ഉപഗ്രഹമാധ്യമങ്ങളുടെ സഹായത്തോടെ കണ്ടെത്തിക്കഴിഞ്ഞു. പക്ഷേ, ഗവേഷണങ്ങളുടെ പുരോഗതി വളരെ സാവധാനത്തിലാണ്. ഈ ഭാഗത്തെ സമുദ്രത്തിന്റെ ആഴവും, സദാസമയവും പ്രക്ഷുബ്ധമായ തിരകളും, കോടിക്കണക്കിനു രൂപയുടെ ചിലവും ഗവേഷണങ്ങൾക്കു തടസ്സമാണ്. എന്തായാലും, ശ്രീകൃഷ്ണന്റെ രാജധാനിയായ ദ്വാരകയുടെ ഒരു ഭാഗമാണ് അഗാധമായ സമുദ്രത്തിന്നടിയിൽ ആഴ്ന്നുകിടക്കുന്നത് എന്ന കാര്യത്തിൽ പുരാവസ്തുഗവേഷകർ ഏകാഭിപ്രായക്കാരാണ്.

ഭാസ്കരാചാര്യർ II (1114-1183 CE) എന്ന ഗണിതശാസ്ത്രജ്ഞൻ, അങ്കഗണിതം (Arithmetic), ബീജഗണിതം (algebra), ജ്യാമിതി (Geometry) എന്നീ മേഖലകളിൽ അനല്പമായ സംഭാവനകൾ നല്കി. അദ്ദേഹത്തിന്റെ പ്രശസ്ത കൃതികളായ 'ലീലാവതി'യും 'ബീജഗണിത'വും (Bijaganita) ലോകത്തിലെ പല ഭാഷകളിലേയ്ക്കും തർജമ ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ മറ്റൊരു പ്രസിദ്ധകൃതിയായ "സിദ്ധാന്തശിരോമണി" യിൽ ഗ്രഹങ്ങളുടെ സ്ഥാനങ്ങളെ ക്കുറിച്ചും, ഗ്രഹണങ്ങൾ, പ്രപഞ്ചോൽപ്പത്തിശാസ്ത്രം (Cosmography), ഗണിതസൂത്രങ്ങൾ എന്നിവയെക്കുറിച്ചും പ്രതിപാദിയ്ക്കുന്നു. ഐസക് ന്യൂട്ടന് 500 വർഷം മുമ്പുതന്നെ ഭാസ്കരാചാര്യർ തന്റെ "സൂര്യസിദ്ധാന്ത"ത്തിൽ ഭൂഗുരുത്വാകർഷണത്തെക്കുറിച്ച് വ്യക്തമാക്കിയിട്ടുണ്ട്. മഹർഷി ശ്രീധരാചാര്യർ 991 CE-ൽ "സമചതുര സമവാക്യം" (Quadratic equation) വികസിപ്പിച്ചിരുന്നു.

കോപ്പർനിക്കസിന് 3500 വർഷം മുൻപുതന്നെ ഇന്ത്യൻ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ, വാനനിരീക്ഷണത്തിൽ മുഴുകിയിരുന്നു.

കോപ്പർനിക്കസ് തന്റെ പ്രശസ്തമായ 'ഭ്രമണസിദ്ധാന്തം' (Theory of revolution) പ്രസിദ്ധീകരിച്ചത് 1543ലാണ്. 1000 വർഷങ്ങൾക്കു മുൻപുതന്നെ, അഞ്ചാം നൂറ്റാണ്ട് A.D. യിൽ (400-500 CE), ആര്യഭട്ടൻ എന്ന ഇന്ത്യൻ ജ്യോതിർഗണിതശാസ്ത്രജ്ഞൻ, ഭൂമി സൂര്യനു ചുറ്റുമാണ് കറങ്ങുന്നതെന്ന് പ്രസ്താവിച്ചിട്ടുണ്ട്. ആര്യഭട്ടൻ ഒരുദാഹരണസഹിതം ഇത് വ്യക്തമാക്കുന്നു. "തോണിയിലൂടെ സഞ്ചരിക്കുന്ന ഒരാൾ കരയിലേയ്ക്ക് നോക്കുമ്പോൾ അവിടെയുള്ള വൃക്ഷങ്ങൾ എതിർദിശയിലേയ്ക്ക് നീങ്ങുന്നതായി തോന്നുന്നു. അതുപോലെ ഭൂമിയിൽ നില്ക്കുന്ന മനുഷ്യർക്ക് സൂര്യനാണ് ചലിയ്ക്കുന്നതെന്ന് തോന്നിപ്പോകുന്നു."

അദ്ദേഹം തന്റെ "ആര്യഭടീയം" എന്ന പ്രബന്ധത്തിൽ അസന്ദിഗ്ധമായി പ്രഖ്യാപിയ്ക്കുന്നു – "നമ്മുടെ ഭൂമി ഉരുണ്ടതാണ്. അത് അതിന്റെ അച്ചുതണ്ടിൽ സ്വയം കറങ്ങുകയും, സൂര്യനെ വലം വയ്ക്കുകയും ശൂന്യതയിൽ തൂങ്ങിനില്ക്കുകയും ചെയ്യുന്നു". ആര്യഭടീയം, സൂര്യചന്ദ്രഗ്രഹണങ്ങൾ ഉണ്ടാകുന്നത് സൂര്യന്റെയും ചന്ദ്രന്റെയും ഭൂമിയുടെയും പരസ്പര ഇടപെടലുകൾ മൂലമാണെന്നുകൂടി പറയുന്നു.

പ്രാചീനഭാരതീയ ജ്യോതിശ്ശാസ്ത്രജ്ഞനായ ഭാസ്കരാചാര്യർക്ക് ഗുരുത്വാകർഷണസിദ്ധാന്തത്തെക്കുറിച്ച് (Law of Gravity) അറിവുണ്ടായിരുന്നു. തന്റെ "സൂര്യസിദ്ധാന്ത"ത്തിൽ അദ്ദേഹം ഇങ്ങനെ നിരീക്ഷിയ്ക്കുന്നു– "വസ്തുക്കൾ ഭൂമിയിലേയ്ക്ക് പതിയ്ക്കുന്നത് ഭൂമിയുടെ ആകർഷണശക്തിമൂലമാണ്." ഈ പരസ്പരാകർഷണബലം മൂലമാണ് ഭൂമിയും, ഗ്രഹങ്ങളും, താരാഗണങ്ങളും (Constellations), ചന്ദ്രനും, സൂര്യനും അതിന്റേതായ "ഭ്രമണപഥത്തിൽ" (Orbit) നിലകൊള്ളുന്നത്. 1687–ൽ, 17–ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽമാത്രം, അതായത് ഭാസ്കരാചാര്യർക്ക് 1200 വർഷത്തിനുശേഷം, സർ ഐസക് ന്യൂട്ടൻ "ഗുരുത്വാകർഷണസിദ്ധാന്തം" (The Law of Gravity) "വീണ്ടും കണ്ടുപിടിച്ചു". ഭാസ്കരാചാര്യർ തന്റെ സൂര്യസിദ്ധാന്തത്തിൽ ഭൂമിയ്ക്ക് സൂര്യനെ ചുറ്റാൻവേണ്ടുന്ന സമയത്തെ 9 (ഒമ്പത്) ദശാംശസ്ഥാനങ്ങളുള്ള ഒരു സംഖ്യയാൽ കൃത്യമായി കണക്കാക്കുന്നു. ഭാസ്കരാചാര്യർ = 365.258756484 ദിവസങ്ങൾ. ആധുനിക ശാസ്ത്രം ഈ അളവ് സ്വീകരിച്ചിട്ടുണ്ട്; 365.2596 days. 1500 വർഷങ്ങൾക്ക് മുൻപുള്ള ഭാസ്കരാചാര്യരുടെ കണ്ടെത്തലിനും ആധുനികശാസ്ത്രത്തിന്റെ കണ്ടെത്തലിനും (അളവ്) തമ്മിലുള്ള വ്യത്യാസം വെറും 0.00085 ദിവസങ്ങൾ മാത്രമാണ്. അതായത് 0.0002% മാത്രം.

B.C. 800–ാമാണ്ടിൽ ഭാരതത്തിൽ ജീവിച്ചിരുന്ന ഭരദ്വാജമഹർഷി ഒരു ബഹുമുഖപ്രതിഭയായിരുന്നു. അദ്ദേഹം ആധുനികവൈദ്യശാസ്ത്രത്തിന്റെയും ആയുർവേദത്തിന്റെയും പിതാവായി അറിയപ്പെടുന്നു. വ്യോമയാന സാങ്കേതികവിദ്യയുടെ (Aviation technology) സംരംഭകൻ ഇദ്ദേഹമാണ്. ഇറ്റലിയിലെ ലിയോനാർഡോ ഡാവിഞ്ചിയുടെ കാലത്തിന് വളരെ മുൻപ്തന്നെ ഭരദ്വാജമഹർഷിയുടെ "യന്ത്രസർവസ്വം" (Yantra Sarvaswa) എന്ന ഗ്രന്ഥം ബഹിരാകാശശാസ്ത്രത്തെയും (Space Science) പറക്കും യന്ത്രം തുടങ്ങിയ അദ്ഭുതകരമായ വ്യോമയാനകണ്ടുപിടിത്തങ്ങളെയും കുറിച്ച് പ്രതിപാദിച്ചിരുന്നുവെന്ന് വ്യക്തമാക്കുന്നു. അദ്ദേഹത്തിന്റെ ചില 'പറക്കുംയന്ത്രങ്ങൾ' ഭൂമിക്കുചുറ്റും പറന്നിരുന്നതായും ഭൂമിയിൽനിന്ന് മറ്റു ഗ്രഹങ്ങളിലേയ്ക്കും, പ്രപഞ്ചങ്ങൾക്കിടയിൽത്തന്നെയും പറന്നിരുന്നതായും പറയപ്പെടുന്നു. അദ്ദേഹത്തിന്റെ രൂപമാതൃകകളും വിവരണക്കുറിപ്പുകളും ആധുനികയുഗത്തിലെ വ്യോമയാന എൻജിനീയർമാർക്ക് അളവറ്റ പ്രചോദനം നല്കിക്കാണണം. കാറ്റിന്റെയും സൂര്യന്റെയും ശക്തിയാൽ ഈ പറക്കും യന്ത്രങ്ങളെ എങ്ങനെ അദൃശ്യമാക്കാം എന്നും അദ്ദേഹം വിശദീകരിയ്ക്കുന്നു. ആധുനികവ്യോമോഗതാഗതത്തിൽ "ജെറ്റ് സ്ട്രീം" (Jet Stream) പ്രതിഭാസത്തിനു വളരെയേറെ പ്രസക്തിയുണ്ട്. 30,000 അടിയ്ക്കുമുകളിൽ പറക്കുന്ന വിമാനങ്ങൾക്ക് ജെറ്റ് സ്ട്രീം എന്ന പ്രവഹാദിവായുവിന്റെ കൃത്യമായ ദിശാനിർണയം, താഴെ,

കൺട്രോൾ ടവറിൽനിന്നു നല്കുന്നു. ഈ പ്രവഹാദിവായുവിലേയ്ക്ക് വിമാനത്തെ പ്രവേശിപ്പിച്ചാൽ എൻജിൻ പ്രവർത്തിപ്പിക്കാതെ വിമാനത്തിനു പറക്കാൻ കഴിയും. പ്രവഹാദിവായുവിന്റെ ഗതി അവസാനിയ്ക്കുന്നതിനു മുമ്പ് കൺട്രോൾ ടവർ കൃത്യമായ വിവരം നല്കുമ്പോൾ, എഞ്ചിൻ വീണ്ടും പ്രവർത്തിപ്പിച്ചാൽ മതി. ഇന്ധനമില്ലാതെ മണിക്കൂറുകളോളം പറക്കാൻ ഇതുമൂലം വിമാനങ്ങൾക്ക് സാധ്യമാകുന്നു. ആവഹപ്രവഹാദിവായുക്കളുടെ കൃത്യമായ ദിശാനിർണയവും എയർ റൂട്ടുകളെക്കുറിച്ചുള്ള പരിജ്ഞാനവും ഭരദ്വാജമഹർഷി അന്നേ രേഖപ്പെടുത്തിവച്ചിരുന്നു.

> "ദ്വാദശപ്രധയശ്ചക്രമേകം ത്രീണിനഭ്യാനി ക ഉ തച്ചികേത.
> തസ്മിൻത്സാകം ത്രിശതാന ശങ്കവോ ർപിതാഃ ഷഷ്ടിർന ചലാചലാസഃ f" (ഋഗ്വേദം 2. 3. 23. 2)

(ഈ യാനങ്ങളുടെ പുറത്തും യന്ത്രകൗശലങ്ങൾ ഘടിപ്പിക്കണം. അവയിൽ ഒരു ചക്രം കറങ്ങുമ്പോൾ ഇതര ചക്രങ്ങളെല്ലാം കറങ്ങുന്നതുപോലെ ഘടിപ്പിക്കണം. പിന്നീട് അതിന്റെ മധ്യത്തിൽ മൂന്നുചക്രങ്ങൾ ഉണ്ടാക്കിവച്ച് അവയിലൊന്ന് ചലിപ്പിക്കുമ്പോൾ എല്ലാം നിൽക്കുകയും മറ്റൊന്ന് ചലിപ്പിക്കുമ്പോൾ വാഹനം മുമ്പോട്ടും മൂന്നാമത്തേത് ചലിപ്പിക്കുമ്പോൾ പിമ്പോട്ടും പോകണം. അതിൽ മുന്നൂറ് വലിയ ആണികൾ ഉറപ്പിച്ച് വാഹനഭാഗങ്ങളെ യോജിപ്പിക്കുകയും അവ അഴിക്കുമ്പോൾ വാഹനഭാഗങ്ങൾ വെവ്വേറെയാവുകയും വേണം. അറുപത് യന്ത്രകൗശലങ്ങൾ സ്ഥാപിച്ച് അവയിൽ ഏതാനും ചലിക്കുമ്പോൾ ഏതാനും ചലിക്കാതിരിക്കത്തക്കതുപോലെ ഘടിപ്പിക്കണം. അതായത് വിമാനം മുകളിലേക്കു പോകുമ്പോൾ താഴേക്ക് ശക്തി പ്രവഹിക്കുകയും താഴേക്കു വരുമ്പോൾ മുകളിലേക്ക് ശക്തി പ്രവഹിക്കുകയും വേണം. ഇതുപോലെ കിഴക്കോട്ടു പോകാൻ പടിഞ്ഞാറേക്കും പടിഞ്ഞാറോട്ടു പോകാൻ കിഴക്കോട്ടും ശക്തി പ്രവഹിക്കത്തക്കതുപോലെ യന്ത്രങ്ങൾ ഘടിപ്പിക്കണം. അതുപോലെ ഉത്തരദക്ഷിണദിക്കുകളിലേക്കും. ഈ മഹാഗംഭീരമായ ശില്പവിദ്യ സാധാരണക്കാർക്ക് അറിയാനാവുകയില്ല. മഹാവിദ്വാന്മാരും കരകൗശലത്തിൽ നിപുണരും പ്രയത്നശീലരുമായവർക്കു മാത്രമേ ഈ വിദ്യ വശമാവുകയുള്ളൂ. (ഈ വിഷയത്തിൽ നിരവധി മന്ത്രങ്ങൾ വേദത്തിലുണ്ട്.)

വരാഹമിഹിരനാണ് മറ്റൊരു പ്രശസ്തജ്യോതിശ്ശാസ്ത്രജ്ഞൻ (499-587CE). ഇദ്ദേഹം തന്റെ 'പഞ്ചസിദ്ധാന്ത' (Pancha Siddhant)ത്തിലൂടെ ചന്ദ്രനും മറ്റു ഗ്രഹങ്ങളും പ്രകാശിച്ചിരുന്നത് സൂര്യരശ്മികളുടെ പ്രതിഫലനത്തിലൂടെയാണെന്ന് പ്രസ്താവിച്ചു. വരാഹമിഹിരന്റെ ഒട്ടനവധി സംഭാവനകളടങ്ങിയ ബൃഹൽസംഹിതയും (Bruhad Samhita), ബൃഹജ്ജാതകവും (Bruhu Jatak), ഭൂമിശാസ്ത്രം, താരാഗണശാസ്ത്രം (Constellation Science), സസ്യശാസ്ത്രം (Botany), ജന്തുശാസ്ത്രം എന്നിവയെക്കുറിച്ചുള്ളതായിരുന്നു. ഉദാഹരണത്തിന്, അദ്ദേഹം, ചെടികളിലും മരങ്ങളിലുമുണ്ടായിരുന്ന രോഗങ്ങൾ ചികിത്സിച്ച് ഭേദമാക്കിയിരുന്നു.

പ്രകാശവേഗതയേക്കാൾ കൂടുതൽ വേഗത്തിൽ സഞ്ചരിയ്ക്കാൻ സാധിയ്ക്കും എന്ന് ഐൻസ്റ്റിന്റെ 'വിശിഷ്ടാപേക്ഷികതാസിദ്ധാന്തം" അവകാശപ്പെടുന്നു. എന്നാൽ നൂറ്റാണ്ടുകൾക്ക് മുമ്പുതന്നെ പുരാണവേദസാഹിത്യകൃതികളിൽ ഈ ആശയം എഴു

തപ്പെട്ടിട്ടുണ്ട്. ചിലപ്പോൾ ഇന്ത്യൻ ശാസ്ത്രജ്ഞനായ സത്യേന്ദ്രനാഥ് ബോസു മായി ഐൻസ്റ്റിനുണ്ടായിരുന്ന ബന്ധമായിരിക്കാം പ്രകാശവേഗതയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ചിന്തകൾക്കാധാരം.

## രൂപമാറ്റശസ്ത്രക്രിയ (Plastic Surgery) ഇന്ത്യയിൽ 2600 വർഷം മുമ്പ്

ക്രിസ്തുവിന് 600 വർഷം മുമ്പുതന്നെ "ശസ്ത്രക്രിയയുടെ പിതാവ്" (Father of Surgery) എന്നറിയപ്പെടുന്ന 'സുശ്രുതൻ' തന്റെ കഴിവുകൾ വിജയകരമായി പരീക്ഷിച്ചിരുന്നു. അദ്ദേഹം, മനുഷ്യന്റെ 'കവിളിലെ തൊലി' (Cheek Skin) ഉപ യോഗിച്ച് രൂപം നഷ്ടപ്പെട്ട മൂക്ക്, ചെവി, ചുണ്ടുകൾ എന്നിവയ്ക്ക് യഥാർഥ രൂപം വളരെ വിജയകരമായി രൂപമാറ്റശസ്ത്രക്രിയയിലൂടെ (Plastic Surgery) വീണ്ടെ ടുത്ത് കൊടുത്തിരുന്നു. മൂക്കിന്റെ രൂപമാറ്റശസ്ത്രക്രിയ (Rhinoplasty) ചെയ്യു മ്പോൾ, അദ്ദേഹം, ആദ്യം കേടുവന്ന മൂക്കിന്റെ അളവെടുക്കും. പിന്നെ കവി ളിൽനിന്നും വിദഗ്ധമായി ചർമം മുറിച്ചെടുത്തശേഷം അത് മൂക്കിന്മേൽ തന്റെ വിദഗ്ധകരങ്ങൾകൊണ്ട് തുന്നിച്ചേർക്കും. പിന്നെ, മരുന്നിൽ മുക്കിയ പരുത്തിത്തുണിയോ പഞ്ഞിയോ വച്ചുകെട്ടി, മുറിവുണങ്ങുന്നതുവരെ കാത്തിരി യ്ക്കും. ശസ്ത്രക്രിയയ്ക്ക് മുമ്പ് രോഗിയെ ബോധംകെടുത്തുന്ന രീതി ആദ്യ മായി ആവിഷ്ക്കരിച്ചത് സുശ്രുതനാണ്. ആധുനിക രൂപമാറ്റശസ്ത്രക്രിയാലോകം സുശ്രുതന്റെ ഈ സംഭാവനകളെ റൈനോപ്ലാസ്റ്റിയുടെ (Rhino Means Nose, മൂക്കിന്റെ ആകൃതി മാറ്റുന്ന ശസ്ത്രക്രിയ) ഇന്ത്യൻ രീതി എന്ന് വിളിച്ചുകൊണ്ട് അംഗീകരിയ്ക്കുന്നു. സുശ്രുതൻ 125 തരത്തിലുള്ള ശസ്ത്രക്രിയോപകരണങ്ങൾ (Surgical Instruments) ഉപയോഗിച്ചിരുന്നതായി കാണുന്നു. മൃഗങ്ങളുടെ താടി യെല്ലുകൊണ്ടുണ്ടാക്കിയതും പക്ഷികളുടെ എല്ലുകൾകൊണ്ടുണ്ടാക്കിയതുമായ Scalpels, Needles, Cartheters, Rect Speculum എന്നിവ അവയിൽ ചിലത് മാത്രം. മൃഗങ്ങളുടെ എല്ലുകൊണ്ടുള്ള ഈ ഉപകരണങ്ങൾ വേണ്ടത്ര ഘർഷണം നല്കു ന്നവയാണ്. സുശ്രുതൻ, ശസ്ത്രക്രിയാനന്തരമുള്ള തുന്നലുകൾക്കായി കുതിര വാൽ, മറ്റു തരത്തിലുള്ള നൂലുകളും നാരുകളും ഉപയോഗിയ്ക്കുന്നതിനെക്കു റിച്ച് വിവരണം നല്കുന്നുണ്ട്. 300 തരത്തിലുള്ള ശസ്ത്രക്രിയകളെക്കുറിച്ചും 42 ശസ്ത്രക്രിയാപ്രക്രിയകളെക്കുറിച്ചും വിശദമായിത്തന്നെ അദ്ദേഹം പ്രതിപാദിക്കു ന്നുണ്ട്. സുശ്രുതൻ തന്റെ വിഖ്യാതമായ "സുശ്രുതസംഹിത" എന്ന സംഗ്രഹഗ്ര ന്ഥത്തിൽ ശസ്ത്രക്രിയയെ 8 വിവിധരീതികളിൽ അതിസൂക്ഷ്മമായി തരംതിരി യ്ക്കുന്നു. അവയവങ്ങളെ മുറിച്ചുമാറ്റുന്ന ശസ്ത്രക്രിയാരീതിയും (Amputation) വയർകീറി പ്രസവമെടുക്കുന്ന രീതിയും (Caesarean) തലയോട്ടിയ്ക്കുള്ളിലെ ശസ്ത്രക്രിയയും (Cranial) ആദ്യമായി നിർവഹിച്ചത് പ്രാചീന ഭാരതത്തിലാണ്. "പ്രാചീനഭാരതത്തിലെ ഭിഷഗ്വരന്മാരുടെ ശസ്ത്രക്രിയാരീതികൾ വളരെ വൈദ ഗ്ധ്യത്തോടുകൂടിയതും സാഹസികവുമായിരുന്നു. മൂക്കുമാറ്റശസ്ത്രക്രിയയ്ക്കും (Rhinoplasty) ചെവികളുടെ രൂപം മാറ്റുന്നതിനുംവേണ്ടി പ്രത്യേകവിഭാഗംതന്നെ (Speciality Block) നിലവിലുണ്ടായിരുന്നു. ഇത് ആധുനികയൂറോപ്പ് ഇപ്പോൾ ഭാര തത്തിൽനിന്നും കടംകൊണ്ടിരിക്കുകയാണ്." (Sir W.HUNTER-British Surgeon 1718-1783)

ബി.സി. 400-ാമാണ്ടിൽ വളരെ മഹത്തായ സംഭവവികാസങ്ങൾക്ക് ലോകം സാക്ഷിയായി. വൈദ്യശാസ്ത്രമേഖലയിൽ ദിവോദാസധന്വന്തരിമഹർഷി ശസ്ത്രക്രിയയെപ്പറ്റിയുള്ള ഒരു വിദ്യാലയം തന്നെ വികസിപ്പിച്ചെടുത്തു. കശ്യപമഹർഷി ശിശുരോഗങ്ങളിലും (Paediatrics) സ്ത്രീരോഗങ്ങളിലുമുള്ള (gynaecology) വിദഗ്ധശാഖകൾ വികസിപ്പിച്ചെടുത്തു. 'ചരകസംഹിത'യെന്ന ആയുർവേദഗ്രന്ഥത്തിന്റെ കർത്താവായ ആത്രേയത്തമ്പുരാൻ ശരീരഘടനാശാസ്ത്രം, ഔഷധഗുണവിജ്ഞാനീയം, ശരീരശാസ്ത്രം, ഭ്രൂണശാസ്ത്രം, രക്തചംക്രമണം എന്നീ ശാസ്ത്രശാഖകളെ വർഗീകരിച്ചു. ഇന്നും ആധുനികവൈദ്യശാസ്ത്രത്തിന് ഭേദമാക്കാനാവാത്ത ആയിരക്കണക്കിന് രോഗങ്ങൾക്കുള്ള ചികിൽസാരീതി അദ്ദേഹം വിശദീകരിച്ചിരുന്നു. ഔഷധച്ചെടികളെയും ആഹാരക്രമീകരണത്തിലുള്ള ജീവിതരീതിയെയും വെളിപ്പെടുത്തുന്നതോടൊപ്പം ആത്രേയൻ, ശരീരവും മനസ്സും, ആത്മാവും സദാചാരവും തമ്മിലുള്ള പരസ്പരബന്ധത്തെക്കുറിച്ച് പ്രതിപാദിയ്ക്കുന്നു. "സുമിത്രിയാ ന ആപ ഓഷധയഃ.... എന്ന യജുർവേദമന്ത്രം (6.22) – നല്ലതു ചെയ്യുന്ന നിങ്ങൾക്ക് ഔഷധികൾ മിത്രങ്ങളെപ്പോലെ ദുഃഖനാശനം ചെയ്യുമാറാകട്ടെ – വൈദ്യശാസ്ത്രമായ ആയുർവേദത്തിന്റെ മൂലമാണ്." ഹിപ്പോക്രാറ്റിക്ക് പ്രതിജ്ഞയ്ക്ക് (Hippocratic Oath) നൂറ്റാണ്ടുകൾ മുൻപുതന്നെ അദ്ദേഹം ധർമശാസ്ത്രത്തെയും സദാചാരരീതിയെയും പറ്റിയുള്ള ഒരു പട്ടികതന്നെ രൂപപ്പെടുത്തിയിരുന്നു. പ്രമേഹത്തിനും ക്ഷയത്തിനും ഹൃദ്രോഗങ്ങൾക്കുള്ള കാരണങ്ങളേക്കുറിച്ചും അവയുടെ ചികിത്സാരീതികളെക്കുറിച്ചും അദ്ദേഹം പ്രതിപാദിച്ചിട്ടുണ്ട്. അന്നേരം യൂറോപ്യൻ വൈദ്യശാസ്ത്രത്തിന് ഇതെല്ലാം തികച്ചും അജ്ഞാതമായിരുന്നു. ഈ രോഗങ്ങളുടെ കാരണങ്ങളും ചികിത്സയും ആധുനിക ആംഗലേയവൈദ്യശാസ്ത്രത്തിന് ഇന്നും അജ്ഞാതമാണെന്ന വസ്തുത ആധുനികശാസ്ത്രലോകത്തിന് വിസ്മയമുളവാക്കുന്നു.

ഋഗ്വേദത്തിൽ (Rig Veda) പറഞ്ഞിട്ടുള്ള 'വൃക്ഷായുർവേദ' (Botany) ചരിത്രത്തിന് 5000ത്തിലേറെ വർഷം പഴക്കമുണ്ട്. വൃക്ഷായുർവേദത്തിന്റെ പിതാവായറിയപ്പെടുന്നത് പരാശരമഹർഷിയാണ്. എന്തെന്നാൽ ഇദ്ദേഹമാണ് Lannaeusന് (the modern father of Taxonomy) 2000 കൊല്ലം മുൻപുതന്നെ സപുഷ്പികളായ (flowering) ചെടികളെ പല കുടുംബങ്ങളായി വർഗീകരിച്ചത്. ചെടികളുടെ കോശങ്ങളേയും ബാഹ്യ-ആന്തരഭിത്തികളെയും ലസികയുടെ വർണവിഷയത്തെ (Sap Colour matter), ഏതോ അഗോചരമായ "അൻവസ്വ"യെ (anvasva) പറ്റിയും പരാശരമഹർഷി വിവരിക്കുന്നു. ഏതാണ്ട് 2000 വർഷത്തിനുശേഷം മാത്രമാണ് Robert Hook സൂക്ഷ്മദർശിനിയുടെ സഹായത്താൽ ലസികയുടെ വർണവിഷയത്തേയും ബാഹ്യ-ആന്തരഭിത്തികളേയും കുറിച്ച് വിവരിച്ചത്.

**അണുസിദ്ധാന്തം (ATOMIC THEORY)**

അണുസിദ്ധാന്തത്തിന്റെ ഉപജ്ഞാതാവായി B.C. 600-ാം മാണ്ടിൽ ഭാരതത്തിൽ ജീവിച്ചിരുന്ന 'കണാദ'മഹർഷിയെ കണക്കാക്കുന്നു. പ്രപഞ്ചസൃഷ്ടിക്ക് കാരണമായ 9 മൂലകങ്ങളെ (elements) – ഭൂമി, ജലം, തീ (പ്രകാശം), വായു, കാലം, സ്ഥലം, സൂക്ഷ്മകാശം (ether), ആത്മാവ്, മനസ്സ് – ഇദ്ദേഹം തരംതിരിച്ചു. പ്രപ

ഞ്ചത്തിലുള്ള സകല സൃഷ്ടികളും പരമാണുവിനാൽ (ATOM) നിർമ്മിതമായിരിക്കുന്നു. ("സർവോ/പ്യയം നന്വണുഃ" = ഇതെല്ലാം അണുവാണ്. – കണാദമഹർഷി) ഈ പരമാണുക്കൾ സ്വയം യോജിച്ച് തൻമാത്രകളായി (molecules) രൂപം കൊള്ളുന്നു. ഈ സത്യം ജോൺ ഡാൽട്ടന് (John Dalton) 2500 വർഷംമുൻപുതന്നെ കണാദമഹർഷി പ്രസ്താവിച്ചിരുന്നു. കൂടുതലായി, പരമാണുവിന്റെ വ്യാപ്തിയും ചലനവും (dimension & motion) അവ തമ്മിലുള്ള രാസപ്രതിപ്രവർത്തനങ്ങളും അദ്ദേഹം വിവരിയ്ക്കുന്നുണ്ട്. പ്രശസ്തചരിത്രപണ്ഡിതനായ T.N. Colebrook ഒരിയ്ക്കൽ ഇങ്ങനെ പറയുകയുണ്ടായി – "യൂറോപ്യൻ ശാസ്ത്രജ്ഞൻമാരുമായി താരതമ്യം ചെയ്യുമ്പോൾ കണാദനും മറ്റു ഭാരതീയ ശാസ്ത്രജ്ഞരും ഈ മേഖലയിലെ ആഗോളാചാര്യന്മാരായിരുന്നു."

ഭാരതത്തിലെ പ്രാചീനഗ്രന്ഥങ്ങൾ പരിശോധിച്ചാൽ, ഏകദേശം 3000 B.C.യിൽ 'കപിലമഹർഷി' പ്രപഞ്ചശാസ്ത്രവും (Cosmology) മനഃശാസ്ത്രവും (psycology) കണ്ടെത്തിയിരുന്നു എന്നു മനസ്സിലാകും. അദ്ദേഹത്തിന്റെ ചിന്തകൾ ആത്മാവിന്റെ നിഗൂഢതകളിലേയ്ക്കും പ്രകൃതിയേയും സൃഷ്ടിയേയുംകുറിച്ചുള്ള ഒരിയ്ക്കലും പിടികിട്ടാത്ത മൂലപ്രമാണങ്ങളിലേയ്ക്കും വെളിച്ചംവീശുന്നു. കപിലമഹർഷിയുടെ പ്രധാനാശയം പ്രകൃതി (nature) പുരുഷനിൽ (eternal) നിന്നും ഉരുത്തിരിഞ്ഞതാണെന്നായിരുന്നു. ശിവപാർവതിമാരെക്കുറിച്ചുള്ള അർധനാരീശ്വരസങ്കല്പം ഇതുതന്നെയാണ്. ശിവൻ പുരുഷനും, പാർവതി പ്രകൃതിയും (സ്ത്രീ). അവരിൽനിന്ന് സൃഷ്ടിയും ഉദ്ഭവിക്കുന്നു. പ്രപഞ്ചോൽപ്പത്തിയെപ്പറ്റി ഇതിലും സ്പഷ്ടവും അഗാധവുമായ മറ്റൊരു കാഴ്ചപ്പാട് ഇതുവരെ ഇല്ലതന്നെ. പിന്നെ, അദ്ദേഹത്തിന്റെ 'സാംഖീയതത്ത്വ'ശാസ്ത്രം (സാങ്ഖ്യാശാസ്ത്രം-കാപിലം) മനുഷ്യമനസ്സിന്റെ രഹസ്യതലങ്ങളെയും ധിഷണയേയും അഹങ്കാരത്തെയും ഉൾക്കൊള്ളുകയും അവയെങ്ങനെ ആത്മാവുമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന് വെളിപ്പെടുത്തുകയും ചെയ്യുന്നു.

ഭാരതത്തിന്റെ പ്രാചീനമഹദ്ഗ്രന്ഥമായ "യോഗവാസിഷ്ഠ"ത്തിൽ ആണവഘടനാസിദ്ധാന്തത്തെക്കുറിച്ച് സൂചനകളുണ്ട്. അണുക്കളും ഇലക്ട്രോണുകളും അപാരമായ ശക്തികളാണെന്നും അവ സൃഷ്ടിയുടെ സൂക്ഷ്മതമ ഊർജങ്ങളായ പ്രാണനാണ് എന്നും ഈ ശാസ്ത്രഗ്രന്ഥത്തിൽ വിവരിയ്ക്കുന്നു.

"ലോഹസംസ്കരണവിദ്യ"യിൽ (Metallurgy) 5000 വർഷത്തിലേറെയായി ഇന്ത്യതന്നെയാണ് പ്രഥമസ്ഥാനത്ത്. ക്രിസ്തുവിന് 3000 വർഷം മുൻപുമുതൽ ഇന്ത്യയിൽ സ്വർണാഭരണങ്ങൾ ലഭ്യമാണ്. ഓടിന്റെയും പിച്ചളയുടെയും ചരിത്രത്തിന് ഇവിടെ 1300 BC മുതൽ പഴക്കമുണ്ട്. 400 BCയിൽ തന്നെ ഇവിടെ സിങ്ക് (Zinc) സംസ്കരണത്തിന് സ്വേദനരീതി (distillation) നിലവിലുണ്ടായിരുന്നു. യൂറോപ്യനായ William Campion, 2000 വർഷത്തിനുശേഷം ഇതിന്റെ നിർമാണാവകാശം (Patent) കൈയ്യടക്കി. ചെമ്പുപ്രതിമകൾ 500 CE മുതൽ ഇവിടെ ഉണ്ടായിരുന്നു. തുരുമ്പുപിടിയ്ക്കുകയോ നശീകരണലക്ഷണങ്ങൾതന്നെ കാണുകയോ ചെയ്യാത്ത ഡൽഹിയിൽ കാണുന്ന ആ കൂറ്റൻ സ്തൂപത്തിന് ഏതാണ്ട് 400 BC മുതൽ പഴക്കമുണ്ട്.

രസതന്ത്രത്തിൽ (രാസവാദം) ആദ്യമായി രാസമൂലകങ്ങൾ (ലോഹങ്ങൾ)

ചികിത്സാരംഗത്ത് ഉപയോഗിയ്ക്കത്തക്കവണ്ണം വികസിപ്പിച്ചെടുത്ത നാഗാർജ്ജുനമഹർഷിയും പ്രാചീനഭാരതത്തിന്റെ സംഭാവനയാണ്. പല പ്രധാന ഗ്രന്ഥങ്ങളുടെയും കർത്താവായ അദ്ദേഹത്തിന്റെ "രസരത്നാകാരം" എന്ന ഗ്രന്ഥം ഇപ്പോഴും ഇന്ത്യയിലെ ആയുർവേദകലാശാലാവിദ്യാർഥികൾക്ക് പാഠപുസ്തകമാണ്. ഇരുമ്പ്, ചെമ്പ്, നാകം (tin) തുടങ്ങിയ ലോഹങ്ങൾ വളരെ ശ്രദ്ധാപൂർവം ഉരുക്കി, വിഷാംശം നീക്കി, ചാരമാക്കിയെടുത്ത് മാരകരോഗങ്ങൾക്ക് മരുന്നായി ഉപയോഗിച്ചിരുന്നു. അവ അദ്ഭുതാവഹവും വേഗത്തിലുള്ളതുമായ രോഗനിവാരണശേഷിയുള്ളവയുമായിരുന്നു.

## മഹാഭാരതം – ശാന്തിപർവം Reg. Bacteria-Virus

ചലിയ്ക്കുന്നതും അല്ലാത്തതുമായ എല്ലാ ജീവജാലകങ്ങൾക്കും ഈ ബ്രഹ്മാണ്ഡകടാഹത്തിൽ ഉപജീവനത്തിനുള്ള ആഹാരം അടങ്ങിയിട്ടുണ്ട്. അത് ദൈവകല്പനയാണ്. കഠിനവ്രതമനുഷ്ഠിക്കുന്ന ഋഷികൾക്കുപോലും മറ്റുജീവികളെ ഹിംസിയ്ക്കാതെ സ്വന്തം ജീവൻ നിലനിർത്താനാകില്ല. ജലത്തിലും ഭൂമിയിലും കായ്കനികളിൽപ്പോലും എണ്ണമറ്റ ജീവികളുണ്ട്. ആരും അവയെ ഹിംസിക്കുന്നില്ല എന്നത് വാസ്തവവിരുദ്ധമാണ്. സ്വന്തം ജീവൻ നിലനിർത്തുക എന്നുള്ളതിനേക്കാൾ വലിയ കടമ മറ്റെന്താണ്? അസ്തിത്വത്തെപ്പറ്റി നമുക്കനുമാനിയ്ക്കാൻ മാത്രമൊക്കുന്ന ഒട്ടനവധി സൂക്ഷ്മജീവികളുണ്ട്. ഒരു കൺചിമ്മൽ മാത്രംമതി അവ നശിച്ചുപോകുവാൻ! മനുഷ്യശരീരത്തിലുള്ള കണങ്ങളുടെ (കോശങ്ങളുടെ) നിരന്തരമായ മാറ്റത്തെക്കുറിച്ചുള്ള വസ്തുത ഹൈന്ദവ-മഹർഷിമാർക്ക് സുപരിചിതമായിരുന്നു. നവീനശരീരശാസ്ത്രത്തിന്റെ പുത്തൻ കണ്ടുപിടിത്തമല്ല ഇത്. വില്യം ഹാർവിയുടെ മഹത്തായ കണ്ടുപിടിത്തം, 'രക്തചംക്രമണം' (blood circulation), പ്രാചീന ഋഷിമാർക്ക് അറിയാമായിരുന്നു. ക്രിയായോഗസിദ്ധാന്തത്തിൽ 'രക്തചംക്രമണ'ത്തെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഭൗതികകണികാ (Corporal particles) വ്യതിയാനത്തെ വിശദമാക്കുവാൻ സൂചിപ്പിച്ചിരിയ്ക്കുന്ന ഉദാഹരണം തീർച്ചയായും വളരെ ഉചിതവും സന്തോഷമുളവാക്കുന്നതുമാണ്. തീരെ കാറ്റില്ലാത്ത ഒരിടത്ത് (as in a breezeless spot) ഇളകാതെ നില്ക്കുന്ന ദീപനാളം, യഥാർഥത്തിൽ സ്നേഹകണികകളുടെ തുടർച്ചയായ ജ്വലനപ്രക്രിയയുടെയും (successive combustion of particles of oil) ജ്വലനത്തിന്റെ ക്രമാനുഗതമായ അണയൽപ്രക്രിയയുടെയും (Successive extinguishment of such combustion) ഫലമാണ്.

ഏതാണ്ട് 2700 വർഷംമുൻപ്, അതായത് 700 BCയിൽ ഭാരതത്തിന്റെ വടക്കുപടിഞ്ഞാറുഭാഗത്ത് "തക്ഷശില" എന്നു പേരായ ഒരു ബൃഹൽസർവകലാശാല നിലനിന്നിരുന്നു. ഭാരതത്തിനു പുറമെ ബാബിലോണിയ, ഗ്രീസ്, സിറിയ, അറേബിയ, ചൈന എന്നീ രാജ്യങ്ങളിൽനിന്നുപോലും ഇവിടെ വിദ്യാർഥികൾ പഠനത്തിനെത്തിയിരുന്നു. ഇവിടത്തെ പാഠ്യപദ്ധതിയിൽ പാണ്ഡിത്യത്തിന്റെ 68 ഗണത്തിലുള്ള വിഷയങ്ങളുടെ പ്രവാഹങ്ങൾ (streams) തന്നെ ഉൾപ്പെടുത്തിയിരുന്നു. വേദങ്ങൾ (Vedas), ഭാഷ (Language), വ്യാകരണം (Grammar), തത്ത്വചിന്ത (Philosophy), വൈദ്യശാസ്ത്രം (medicine) ശസ്ത്രക്രിയ (Surgery), അസ്ത്രവിദ്യ

(Archery). രാഷ്ട്രമീമാംസ (Politics). യുദ്ധതന്ത്രം (Warfare), ജ്യോതിശ്ശാസ്ത്രം (Astronomy). ഗണിതം (Accounts). വാണിജ്യം (Commerce), ഭാവിപഠനം (Futurology). ആധാരരേഖാസമ്പാദനം (documentation), നിഗൂഢശാസ്ത്രം (Occult). സംഗീതം (music). നൃത്തം (dance). നിധി കണ്ടെടുക്കുന്ന കല – (The art of discovering hidden treasures) എന്നീ വിവിധവിഷയങ്ങളെക്കുറിച്ച് അനുഭവ സമ്പന്നരായ അധ്യാപകർ അധ്യാപനം നടത്തിയിരുന്നു. പ്രവേശനത്തിനുള്ള കുറഞ്ഞ പ്രായപരിധി 16 വയസ്സ് ആയിരുന്നു. ഏകദേശം 10,500 വിദ്യാർഥികൾ ഇവിടെ ഉണ്ടായിരുന്നു. അധ്യാപകസമിതിയിൽ കൗടില്യൻ, പാണിനി, ജീവൻ, വിഷ്ണുശർമൻ എന്നീ പ്രശസ്തരും ഋഷിമാരും സംന്യാസിമാരും ഉൾപ്പെട്ടിരുന്നു.

## ഭാരതീയസംഭാവനകൾക്ക് അംഗീകാരം

"ഹിമാലയം എന്ന കടമ്പ കടന്ന് വ്യാകരണം, യുക്തിചിന്ത, തത്ത്വശാസ്ത്രം, വിചിത്രകഥാശേഖരം, ഹിപ്നോട്ടിസം, ചതുരംഗം എന്നിവയ്ക്കെല്ലാം ഉപരി സംഖ്യാശാസ്ത്രം, ദശാംശസമ്പ്രദായം എന്നീ അമൂല്യപാരിതോഷികങ്ങൾ ഭാരതം പാശ്ചാത്യരിലേക്ക് എത്തിച്ചു എന്നത് ഒരു യാഥാർഥ്യമാണ്."

(William Durant - അമേരിക്കൻ ചരിത്രകാരൻ 1885–1981)

"സംസ്കൃതഭാഷ, എത്രതന്നെ പ്രാചീനമായിരുന്നാലും, വിസ്മയാവഹമായ അതിന്റെ പദഘടനയിൽ (structure) ഗ്രീക്കിനേക്കാൾ (Greek) ഉൽകൃഷ്ടവും (perfect) ലത്തീനേക്കാൾ (Latin) ബൃഹത്തും സമ്പന്നവും എല്ലാറ്റിലുമുപരി അനുപമസൗന്ദര്യത്താൽ ഇവയോരോന്നിനേക്കാളും സംശുദ്ധവുമാണ്."

(Sir william Jones - British Orientalist, 1746-1794)

"ലോകത്ത്, ഏതു വാനത്തിന് കീഴെയാണ് മനുഷ്യമനസ്സിന്റെ അസാധാരണ വാസനകൾ പൂർണവികാസം പൂണ്ടതെന്നും ജീവിതത്തിന്റെ മഹത്തായ സമസ്യകളെ (greatest problems) ക്കുറിച്ച് അഗാധവിചിന്തനം ചെയ്തതെന്നും എന്നോടു ചോദിച്ചാൽ, ഞാൻ ഒരു നിമിഷംപോലും ശങ്കിച്ചുനില്ക്കാതെ ഭാരതത്തിലേയ്ക്ക് വിരൽചൂണ്ടും."

Max Muller (German Scholar 1823-1900)

"ഇസ്ലാം – ക്രൈസ്തവ മതങ്ങളിലുള്ള യോഗാത്മക (mystical) ശാസ്ത്രീയാടിസ്ഥാനങ്ങൾക്ക് ഭാരതീയോപക്രമങ്ങളോടാണ് (initiatives) കടപ്പാട് എന്നതിൽ ഇനി യാതൊരു സംശയവും ഉണ്ടായിരിയ്ക്കുകയില്ല."

(Philip Rawson - British Orientalist)

"വിഭ്രമാത്മകമായി (crazy) തോന്നിച്ചിരുന്ന ക്വാണ്ടം (കണിക–Quantum) ബലതന്ത്രത്തെക്കുറിച്ചുള്ള ചില ആശയങ്ങൾക്ക്, ഭാരതീയതത്ത്വചിന്തയെക്കുറിച്ചുള്ള സംവാദത്തിനുശേഷം യുക്തിയുക്തത കൈവന്നിരുന്നു."

(W - Heisenberg - German Physicist 1901-1976)

"പ്രാചീനഭാരതീയഭിഷഗ്വരന്മാരുടെ ശസ്ത്രക്രിയകൾ എത്രയോ നിപുണവും വിദഗ്ധവും, ആത്മവിശ്വാസം നിറഞ്ഞതുമായിരുന്നു. വൈകല്യമുള്ള (Deformed) മൂക്ക്, ചെവി എന്നിവയുടെ രൂപമാറ്റശസ്ത്രക്രിയയ്ക്ക് (Rhinoplasty) വേണ്ടി പ്രത്യേകവിഭാഗം തന്നെയുണ്ടായിരുന്ന ഭാരതീയരിൽനിന്ന് യൂറോപ്യൻ ഡോക്റ്റർമാർ ഇപ്പോളിത് കടം കൊണ്ടിരിയ്ക്കയാണ്."

(Sir. W. Hunter (British Surgeon - 1718-1783)

"ഭാരതത്തിന്റെ മഹദ്ഗ്രന്ഥങ്ങളിലൂടെ തീരെ നിസ്സാരമല്ലാത്തതും അർഹതയുള്ളതും, എന്നാൽ ബൃഹത്തും പ്രശാന്തവും സുന്ദരവുമായ പൗരാണികബുദ്ധിശക്തിയുടെ സ്വരത്തിൽ ഒരു സാമ്രാജ്യംതന്നെ നമ്മോടു സംവദിച്ചു. അത് മറ്റേതു യുഗങ്ങളിലും കാലാവസ്ഥയിലും ചോദ്യങ്ങളാൽ പരിചിന്തനം ചെയ്ത്, പാകപ്പെടുത്തിയെടുത്ത് ഇന്നും നമ്മൾ അനുഷ്ഠിച്ചുപോരുന്നു."

(R. W. Emerson - American Essayist-1803-1882)

"വിവിധതരത്തിലുള്ള കാഴ്ചപ്പാടുകളിലൂടെ പാണിനിയുടെ വ്യാകരണം വിലയിരുത്തപ്പെട്ടിട്ടുണ്ട്. എന്നാൽ ഞാൻ കരുതുന്നത്, പലതരത്തിലുള്ള ഈ വിലയിരുത്തലുകൾക്ക് ശേഷവും, ഈ വ്യാകരണത്തിന്റെ മേന്മകൾ (merits) കൂടുതൽ ദൃഢീകരിയ്ക്കപ്പെടുന്നു. ഇത് മനുഷ്യബുദ്ധിയുടെ മഹത്തായ സ്മാരകചിഹ്നങ്ങളിലൊന്നാണ്."

(Cardona)

**ഗ്രന്ഥസൂചി:**

1. ചതുർവേദസംഹിത– ആചാര്യനരേന്ദ്രഭൂഷൻ

2. 'ബാബാജീസ് ക്രിയായോഗ ഓർഡർ ഓഫ് ആചാര്യ ട്രസ്റ്റി'ന്റെ വക വിവിധ പ്രസിദ്ധീകരണങ്ങൾ









ഹിമാലയൻ സൗന്ദര്യം



മൊണാൽ പക്ഷി-ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ അഭിമാനം



ബ്രഹ്മകമൽ-ഉത്തരാഞ്ചലിന്റെ ഔദ്യോഗികപുഷ്പം



വസിഷ്ഠഗുഹയിലെ ദീപരേഖകൾ



ഓം സദ്ഗുരു ബാബാജി നാഗരാജ്-
അമേരിക്കൻ ശിഷ്യൻ വരച്ച ഛായാചിത്രം



ബോജ്‌വാസ-ഗോമുഖിലേയ്ക്കുള്ള യാത്രയിലെ ഇടത്താവളം

കേശവപ്രയാഗ്-സരസ്വതീഅളകനന്ദ സംഗമം



വ്യാസഗുഹ-മുകൾഭാഗം

# തപോഭൂമി ഉത്തരഖണ്ഡ്

## എം.കെ.രാമചന്ദ്രൻ



നാഗരികതയുടെ ഹിംസാത്മകമായ പാതകളിൽനിന്ന് മനുഷ്യനന്മയുടെ പ്രഭവസ്ഥാനങ്ങളിലേക്കുള്ള തീർത്ഥയാത്രയാണ് ഈ പുസ്തകം. ഗഢ്‌വാൾ, ഹിമാലയത്തിൽപ്പെട്ട ഗംഗോത്രിധാമത്തിലെ കീർത്തി, ചൗഖംബ, റുഡുഗെയ്റ, ഖാറ്റ്ലിങ് എന്നീ ഹിമാനികൾ കടന്ന് ബദരിധാമത്തിലെ ബാൽക്കുണ്ഡ് കൊടുമുടിക്കപ്പുറത്തുള്ള അളകാപുരി ഹിമാനിയുടെ മുകൾഭാഗത്തു കിടക്കുന്ന സതോപന്ത്‌തടാകത്തെയും തേടിയുള്ള അതിദുർഘടമായ യാത്രകളുടെ അനുഭവം.

ഗംഗ, മന്ദാകിനി, അളകനന്ദ, സരസ്വതി എന്നീ നദികളുടെ ഉദ്ഭവസ്ഥാനങ്ങൾ, പാണ്ഡവരുടെ വാനപ്രസ്ഥമാർഗം, മഹാഭാരതയുദ്ധത്തിനുശേഷം അർജ്ജുനൻ മുങ്ങിക്കുളിച്ചതായി സങ്കല്പിക്കുന്ന ത്രികോണാകൃതിയിലുള്ള സതോപന്ത്‌തടാകം, കേദാരഖണ്ഡത്തിലെ ത്രിയുഗി നാരായണക്ഷേത്രം, കേദാരനാഥ് ക്ഷേത്രം എന്നിവിടങ്ങളിലേക്കുള്ള കാൽനടയാത്രയുടെ വിവരണം. ലളിതമായ ആഖ്യാനശൈലി ഈ ഗ്രന്ഥത്തെ തേജോമയമാക്കുന്നു. 'ഉത്തർഖണ്ഡിലൂടെ കൈലാസ-മാനസസരസ്സ് യാത്ര' പുസ്തകത്തിനുശേഷമുള്ള എം.കെ.രാമചന്ദ്രന്റെ രചന.